# മലങ്കര സഭയും സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവിനിയോഗവും

---

**Malankara Sabhayum Syrian Patriarkeesanmmarude Adhikara Durviniyogavum**
(Church History)

**By**

**Fr. Dr. Joseph Cheeran**
**K. V. Mammen Kottackal**


| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10, Manganam<br>Kottayam - 686018<br>Phone: 0481 - 2578936 |
| First Published | : | July 2006 |
| Copy Right Reserved | | |
| Typesetting & Printing | : | Sophia Print House, Kottayam Ph: 2303237 |
| Cover | : | Equations, Kottayam |

**Rs. 150/-**

# മലങ്കര സഭയും
# സിറിയൻ പാത്രിയർക്കീസന്മാരുടെ
# അധികാര ദുർവിനിയോഗവും

ഫാ. ഡോ. ജോസഫ് ചീരൻ
കെ. വി. മാമ്മൻ

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

മാങ്ങാനം, കോട്ടയം 686 018 കേരളം
ഫോൺ: 0481 – 2578936



# ഫാ. ഡോ. ജോസഫ് ചീരൻ

സ്വദേശം: തൃശ്ശൂർ ജില്ലയിലെ പഴഞ്ഞി. മാതാപിതാക്കൾ: മാത്തപ്പൻ - കുഞ്ഞാത്തിരി, ചീരൻ വീട്. ജനനം: 1-7-1945. പട്ടാമ്പി ഗവ. സംസ്കൃത കോളജിൽ നിന്ന് അവിഭക്ത കേരള സർവ്വകലാശാലയുടെ ഒന്നാം റാങ്കോടെ വിദ്വാൻ ബിരുദം. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന ഗവേഷണ പ്രബന്ധത്തിന് പി. എച്ച്. ഡി. ബിരുദം. തൃശ്ശൂർ സി. എം. എസ്. ഹൈസ്കൂളിലും ആലുവ യൂണിയൻ ക്രിസ്ത്യൻ കോളജിലും അദ്ധ്യാപകൻ. 30-6-2000 ത്തിൽ റിട്ടയർ ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് (കൊച്ചി) മെത്രാപ്പോലീത്താ 1972-ൽ വൈദികസ്ഥാനങ്ങൾ നൽകി. കൊച്ചിയിലും കുന്നംകുളത്തും വിവിധ പള്ളികളിൽ സേവനം ചെയ്തു. ഇപ്പോൾ തൃശ്ശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽകുളമ്പ്, കാക്കി നിക്കാട് എന്നീ പള്ളികളിൽ ആരാധനകൾ നടത്തുന്നു. യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസിയേഷൻ, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ എന്നിവയുടെ സ്ഥാപകാദ്ധ്യക്ഷൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ മാസികകളുടെയും നിരവധി സുവനിറുകളുടെയും ചീഫ് എഡിറ്റർ.

ഗ്രന്ഥങ്ങൾ: 1. മാർ ഇഗ്നാത്തിയോസിന്റെ സപ്ത ലേഖനങ്ങൾ, 2. സഭാ ജ്യോതിസ്, 3. ഭാരതത്തിലെ പ്രാചീന ബൈബിൾ, 4. സഭയിലെ പ്രതിസന്ധികൾ, 5. മലങ്കരയുടെ പ്രവാചകൻ, 6. മാർ ദീവന്നാസ്യോസ് (കോട്ടയം സെമിനാരി സ്ഥാപകൻ), 7. ജഗദീശ് ചന്ദ്രബോസ്, 8. ആധുനിക മലയാള കവിതയും ബൈബിളും, 9. മഹാത്മാവായ കർമ്മയോഗി, 10. മാർ ദീവന്നാസ്യോസ് (എം. ഡി. സെമിനാരി സ്ഥാപകൻ), 11. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് (സഹഗ്രന്ഥകാരൻ), 12. ഇന്ത്യൻ ഓർത്തഡോക്സ് സഭയും സംസ്കാരവും (സഹഗ്രന്ഥകാരൻ), 13. മലങ്കരസഭയും അന്ത്യോഖ്യാ പാത്രിയർക്കീസന്മാരും (സഹഗ്രന്ഥകാരൻ), 14. സണ്ടേസ്കൂൾ അദ്ധ്യാപക സഹായി (ചീഫ് എഡിറ്റർ), 15. സംസ്കാര പഠനങ്ങൾ (ജന. എഡിറ്റർ), 16. കുട്ടികളുടെ മലങ്കരസഭ (അച്ചടിയിൽ), 17. കുന്നംകുളം ചരിത്രവും സംസ്കാരവും (അച്ചടിയിൽ), 18. കണ്ടനാട് ഗ്രന്ഥവരി (സംശോധനം, പഠനം. അച്ചടിയിൽ), 19. പത്രാധിപലേഖനങ്ങൾ, 20. തെരഞ്ഞെടുത്ത ലേഖനങ്ങൾ, 21. ഓർത്തഡോക്സ് പ്രഭാഷണങ്ങൾ, 22. സഭാദർശൻ (വീഡിയോ കാസറ്റ്), 23. എക്കാറ (ഓഡിയോ കാസറ്റ്), 24. മലങ്കരസഭയും കേരള സംസ്കാരവും, 25. ഇന്ത്യൻ ഓർത്തഡോക്സ് സഭ (ഒരു വിമർശാത്മക പഠനം), 26. ഒരു പരദേശയാത്രയുടെ കഥ (സംശോധനം, പഠനം), ഓർത്തഡോക്സ് പള്ളിപ്പാട്ടുകൾ (അച്ചടിയിൽ), 28. മലങ്കരസഭാ ചരിത്രത്തിലെ പടിയോലകൾ (അച്ചടിയിൽ).

ഇരുനൂറ്റിഅമ്പതിലേറെ ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഭാര്യ : കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്)

പുത്രൻ: പ്രസാദ് ജെ. സി. സ്നുഷ: ദീപാ പ്രസാദ്. പൗത്രി: എൽസാ പ്രസാദ്. പുത്രി: മേഴ്സി. ജാമാതാവ്: ഡോ. പി. ഐ. ജോർജ്. മക്കൾ: ഹിമ, റാണാ.

വിലാസം: ചീരൻ ഹൗസ്, തെക്കുംകര, തൃശ്ശൂർ - 680608, ഇന്ത്യാ.
ഫോൺ : 0488 - 265158, 265846, 0484 2605081.

# ഉള്ളടക്കം

## അവതാരിക

# മലങ്കരസഭാ ചരിത്രത്തിന്റെ ഒരു പുനർവായന

പണ്ഡിതനും സഭാചരിത്ര ഗവേഷകനുമായ ഫാ. ഡോ. ജോസഫ് ചീര നും മലങ്കരസഭയുടെ ആനുകാലിക ചരിത്രത്തിലെ പല നിർണ്ണായക സംഭ വങ്ങൾക്ക് ദൃക്സാക്ഷിയും ഗ്രന്ഥകാരനുമായ കെ. വി. മാമ്മൻ കോട്ട യ്ക്കലും ചേർന്ന് രചിച്ച ഈ പുസ്തകം ആധുനിക മലങ്കര സഭാചരി ത്രത്തിന്റെ ഒരു പുനർവായനയാണ്. മലങ്കരസഭാചരിത്രത്തിലെ വാസ് തവങ്ങളെ മറയ്ക്കുകയോ വികലമാക്കുകയോ ചെയ്യുന്ന വീക്ഷണ മാലി ന്യങ്ങളെ നീക്കം ചെയ്ത്, സഭയുടെ ചരിത്രസ്വത്വം (Historical Identity) ഉരുത്തിരിച്ചെടുക്കുക എന്ന ശ്രമകരമായ ജോലിയാണ് ഈ പുനർ വായ നയിലൂടെ അവർ നിർവഹിക്കുന്നത്. സഭാചരിത്രപരമായ ഇതര രചന കളിലെല്ലാം വ്യാപകമായി കാണുന്ന ഈ പരിശ്രമത്തെ വായനക്കാർ തിരി ച്ചറിയുന്നുണ്ട്. മലങ്കരസഭയുടെ സ്വാതന്ത്ര്യവും തനിമയും ഐക്യവും സമാധാനവും അഭികാമ്യലക്ഷ്യങ്ങളായി കരുതുന്ന എല്ലാവരും ഈ ഉദ്യമത്തെ സഹർഷം സ്വാഗതം ചെയ്യും.

പാശ്ചാത്യ കൊളോണിയൽ അധിനിവേശത്തിന്റെ ഭാഗമായി റോമൻ കത്തോലിക്കരായ പോർച്ചുഗീസുകാർ, നമ്മുടെ ഏകവും പൗരസ്ത്യവുമാ യിരുന്ന മലങ്കര അപ്പോസ്തോലിക സഭയിൽ ബലാൽക്കാരേണ പ്രവേശി ക്കുന്നതു പതിനാറാം നൂറ്റാണ്ടിന്റെ ആരംഭം മുതലാണ്. നമ്മുടെ സഭാ കുടുംബത്തിലെ അന്തഃഛിദ്രത്തിന്റെയും ദുഃഖപൂർണ്ണമായ വഴിപിരിയലുക ളുടെയും ദുരന്തഗാഥ അവിടെത്തുടങ്ങി. പിന്നീടുവന്ന ബ്രിട്ടീഷ് മിഷണറി മാരും പാശ്ചാത്യസുറിയാനി സഭയുടെ പല പാത്രിയർക്കീസന്മാരുമെല്ലാം അധീശത്വത്തിന്റെ ഭാഷയിൽ നമ്മോട് സംസാരിക്കുകയും പ്രവർത്തിക്ക യും ചെയ്തു. വീണ്ടും വീണ്ടും ഇവിടെ ഭിന്നതകളായിരുന്നു അതിന്റെ യൊക്കെ ഫലം. ചേരിതിരിവുകളുടെയും കൂറുമാറ്റങ്ങളുടെയും സംഘർ ഷങ്ങളിൽ നമുക്ക് നഷ്ടപ്പെട്ടത് നമ്മുടെ ഐക്യവും അഭിമാനവും സ്വത്വ ബോധവുമാണ്. ഇത് തിരിച്ചെടുക്കാൻ മലങ്കരസഭ പതിനാറാം നൂറ്റാണ്ടു മുതലേ പരിശ്രമിക്കുന്നുണ്ട്. ആ യത്നത്തിന്റെ ഭാഗമായി വേണം ചരിത്ര ത്തിന്റെ ഈ പുനർവായനയെ കണക്കാക്കാൻ.

നാലാം നൂറ്റാണ്ടോടുകൂടി ക്രിസ്തുമതം അതിശക്തമായ രാജകീയ പിന്തുണ തേടി പ്രചരിച്ചത് റോമാ സാമ്രാജ്യത്തിനുള്ളിലാണ്. ആ സാമ്രാ ജ്യത്തിനു പുറത്തു പുരാതന സഭകളുണ്ടായിരുന്നു. പേർഷ്യ, ഇൻഡ്യ, എത്തിയോപ്യ, ജോർജിയ എന്നിവിടങ്ങളിലുള്ള സഭകൾ റോമാ സാമ്രാ ജ്യത്തിന്റെ അതിരുകൾക്കപ്പുറത്ത്, അതത് സംസ്കാരങ്ങളിൽ വേരോടിച്ച് സ്വതന്ത്രമായി കഴിഞ്ഞ തദ്ദേശീയ സഭകളായിരുന്നു. എ. ഡി. 380-ൽ തിയ ഡോഷ്യസ് രണ്ടാമൻ ചക്രവർത്തിയുടെ രാജകീയ വിളംബരത്തോടെ

റോമാ സാമ്രാജ്യം ഔദ്യോഗികമായിത്തന്നെ ക്രിസ്തുമതം സ്വീകരിച്ചു. (313-ൽ കുസ്തന്തീനോസ് ചക്രവർത്തി, ക്രിസ്തുമതം ഉൾപ്പെടെയുള്ള എല്ലാ മതങ്ങൾക്കും പൊതു പ്രവർത്തന സ്വാതന്ത്ര്യം നൽകിയതേ ഉണ്ടായിരുന്നുള്ളു).

സാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളായ റോം, കുസ്തന്തീനോപ്പോലീസ്, അലക്സാന്ദ്ര്യ - അന്ത്യോഖ്യാ എന്നീ കേന്ദ്രങ്ങളാണ് റോമൻ ഭരണത്തിന്റെ സിരാകേന്ദ്രങ്ങളായി വർത്തിച്ചത്. അവയുടെ രാഷ്ട്രീയ പ്രാധാന്യത്തിനനുസൃതമായി അവിടെ വളർന്നുവന്ന സഭാകേന്ദ്രങ്ങളാണ് പിൽക്കാലത്ത് പാത്രിയർക്കാസ്ഥാനങ്ങൾ എന്ന പേരിൽ അറിയപ്പെട്ടത്.

ആഗോള ക്രൈസ്തവസഭയുടെ ചരിത്രം നോക്കിയാൽ ഈ നാലു പാത്രിയർക്കാ സ്ഥാനങ്ങളുടെ അവകാശവാദങ്ങളും ദുരധികാരവും അവ തമ്മിലുള്ള വഴക്കുകളും വടംവലികളുമാണ് സഭയിലുണ്ടായ പ്രധാന ഭിന്നതകളുടെയെല്ലാം മൂലകാരണം എന്നു കാണാവുന്നതാണ്. റോമാ സാമ്രാജ്യത്തിനു പുറത്തുള്ള ഇൻഡ്യ, എത്തിയോപ്യ, പേർഷ്യ തുടങ്ങിയ രാജ്യങ്ങളിലെ സഭകളിന്മേലും റോമാസാമ്രാജ്യത്തിലെ പാത്രിയർക്കീസന്മാർ അധികാരങ്ങൾ അവകാശപ്പെടുകയും അങ്ങനെ ആ സഭകളിലെല്ലാം സാമ്രാജ്യത്തിലെ ഭിന്നതകൾ വ്യാപിപ്പിക്കയും ചെയ്തു.

പോർച്ചുഗീസുകാരിലൂടെ മലങ്കരയിൽ അധികാരം കൈയാളി മലങ്കര സഭയെ ഭിന്നിപ്പിച്ച റോമാ പാത്രിയർക്കീസന്മാരും മലങ്കരസഭാംഗങ്ങളുടെ ഭക്തിയും അതിഥിസൽക്കാരപ്രിയവും മുതലാക്കി ഇവിടെ അധികാരം നടത്തി സഭയെ പലതായി ഛിദ്രിപ്പിച്ച അന്ത്യോഖ്യാ പാത്രിയർക്കീസന്മാരും രണ്ടുദാഹരണങ്ങളാണ്. അന്ത്യോഖ്യായുടെ സിംഹാസനം അവകാശപ്പെടുന്ന അഞ്ച് പാത്രിയർക്കീസന്മാരും (3 കത്തോലിക്കർ, 1 ഗ്രീക്ക് ഓർത്തഡോക്സ്, 1 സിറിയൻ ഓർത്തഡോക്സ്) ഭിന്നതയുടെ പ്രതീകങ്ങളാണ്. ഇതുപോലെ അലക്സാന്ത്രിയായും, കോൺസ്റ്റാന്റിനോപ്പിളും ലോകത്തിലെ വിവിധ സ്ഥലങ്ങളിൽ "ഭിന്നതയുടെ ശുശ്രൂഷ" നിർവഹിക്കുന്നു. പാശ്ചാത്യസഭയെ രണ്ടാക്കി പ്രോട്ടസ്റ്റന്റ് വിഭാഗത്തെ സൃഷ്ടിച്ചത് റോമാ പാത്രിയർക്കീസിന്റെ അധികാര ദുർവിനിയോഗവും അക്രൈസ്തവ നയങ്ങളുമായിരുന്നു.

അഞ്ചാം നൂറ്റാണ്ടിലുണ്ടായ എഫേസൂസ് (431) കൽക്കദോന്യ (451) സുന്നഹദോസുകൾ ആകമാനസഭയിൽ വലിയ രണ്ടു പിളർപ്പുകളുണ്ടാക്കി. അവയുടെ യഥാർത്ഥ കാരണം പാത്രിയർക്കീസന്മാർ തമ്മിലുള്ള സ്പർദ്ധയും അതുമൂലമുള്ള അകൽച്ചയും ശത്രുതയുമായിരുന്നു. പലപ്പോഴും ദൈവശാസ്ത്രപരമായ ചെറിയ വിയോജിപ്പുകളും, ഒരുമിച്ചിരുന്ന് സംസാരിച്ചാൽ തീരാവുന്ന പ്രശ്നങ്ങളും ഊതിവീർപ്പിച്ച് പാത്രിയർക്കീസന്മാർ തമ്മിൽ ബലപരീക്ഷണത്തിന് തയാറായതു മൂലമാണ് മേൽപറഞ്ഞ സുന്നഹദോസുകൾ കൂടിയത്. പക്ഷേ ഇവ സഭയുടെ ഭിന്നതയ്ക്ക് വഴി തെളിച്ചു.

ഗ്രീക്കു ഭാഷയിൽനിന്ന് ലത്തീനിലും സുറിയാനിയിലുമൊക്കെ വന്ന anathema എന്ന വാക്ക് പാത്രിയർക്കീസന്മാർക്ക് വളരെ പ്രിയങ്കരമാണെന്ന് ചരിത്രരേഖകൾ പരിശോധിച്ചാൽ മനസ്സിലാകും. 'ശപിച്ചു തള്ളൽ', 'മുടക്ക്' എന്നൊക്കെ അർത്ഥം വരുന്ന പദമാണ് അത്. തങ്ങളോടു വിയോജിക്കുന്നവരുടെ മേൽ വളരെ ഉദാരമായി പാത്രിയർക്കീസന്മാർ വർഷിക്കുന്ന ഈ ശാപവചനം അന്നുമുതൽ ഇരുപത്തൊന്നാം നൂറ്റാണ്ടുവരെയും ഉപയോഗത്തിലിരിക്കുന്നു. ആധുനിക കാലത്ത് ശാപവാക്ക് ഏറ്റവും കൂടുതൽ ഉപയോഗിച്ചത് സുറിയാനിസഭയുടെ പാത്രിയർക്കീസന്മാരാണെന്ന് തോന്നുന്നു. അതെല്ലാം ഇൻഡ്യയിൽ നമ്മുടെ സ്വന്തം രക്തവും മാംസവുമായ വിശുദ്ധന്മാരും ഭക്തരും അറിവുള്ളവരുമായ നമ്മുടെ പിതാക്കന്മാരുടെ മേൽ ആയിരുന്നു എന്ന് മലങ്കരയിൽ ഇരുവിഭാഗത്തിലും പെട്ട ജനങ്ങൾ മനസ്സിലാക്കണം. പിതാക്കന്മാരുടെ മേൽ ശാപവർഷം നടത്തുമ്പോൾ അവരുടെ മക്കളായ നാമെല്ലാവരുടെ മേലുമാണ് ശാപവും മുടക്കും വീഴുന്നത്. ആഴമേറിയ ദൈവവിശ്വാസവും ഭക്തിയും സത്യാരാധനയുമുള്ള മലങ്കരയിലെ ദൈവജനത്തെ മുഴുവൻ ശപിക്കുവാൻ തയാറാകുന്ന പാത്രിയർക്കീസന്മാർ എത്രമാത്രം ക്രിസ്തീയതയിൽ നിന്നും സഭയുടെ ഉത്തമ പാരമ്പര്യങ്ങളിൽ നിന്നും അകന്നവരാണ് എന്നു മാത്രം ചിന്തിക്കാം.

എന്തുകൊണ്ടാണ് പാത്രിയർക്കാസ്ഥാനങ്ങൾ പുരാതനസഭയിൽ വലിയ ഭിന്നതകൾക്ക് കാരണമായത്? എന്തുകൊണ്ടാണ് ഇപ്പോഴും അവ സഭയിൽ പിളർപ്പുകൾ ഉണ്ടാക്കുന്നത്? എന്നീ ചോദ്യങ്ങളെക്കുറിച്ച് ഗൗരവമായ ഒരു ചരിത്ര ഗവേഷണം ആരെങ്കിലും നടത്തേണ്ടതാണ്. ഒരു കാര്യം നമുക്ക് വ്യക്തമാണ്. നാലാം നൂറ്റാണ്ടിന്റെ അവസാനം മുതൽ പാത്രിയർക്കാ സ്ഥാനങ്ങൾ വികസിച്ചത് ഏതെങ്കിലും ക്രിസ്തീയ തത്വത്തിന്റെ അടിസ്ഥാനത്തിലല്ല. റോമാ സാമ്രാജ്യത്തിലെ പ്രബലങ്ങളായ നാലു നഗരങ്ങളെയും അവിടെ ചക്രവർത്തി വ്യവസ്ഥ ചെയ്തിരുന്ന രാഷ്ട്രീയ ഭരണക്രമത്തെയും അതിന്റെ ലൗകികാധികാര ഘടനയെയും അനുകരിച്ചാണ് പാത്രിയർക്കാ സ്ഥാനങ്ങൾ ഉയർന്നുവന്നത്. ആ നഗരങ്ങളിലെ 'എപ്പിസ്കോപ്പാ'മാരാണ് ആദ്യം 'ആർക്കി - എപ്പിസ്കോപ്പാ' (ആർച്ചുബിഷപ്പ്) എന്നും പിൽക്കാലത്ത് 'പാത്രിയർക്കീസ്' എന്നുമുള്ള സ്ഥാനപ്പേരുകൾ എടുത്തത്. പുരാതന രേഖകളിൽ അവർ ഇപ്പോഴും എപ്പിസ്കോപ്പാ (ബിഷപ്പ്) ആണ്. ഉദാഹരണമായി റോമിലെ ബിഷപ്പന്മാർ പാപ്പാ, പാശ്ചാത്യ പാത്രിയർക്കീസ്, ക്രിസ്തുവിന്റെ വികാരി, പത്രോസിന്റെ പിൻഗാമി, സാർവ്വത്രികസഭയുടെ മുഴുവൻ ഇടയൻ മുതലായ സ്ഥാനപ്പേരുകളൊക്കെ ഉപയോഗിച്ചിട്ടുണ്ടെങ്കിലും ഇന്നും റോമിൽ നടക്കുന്ന സുന്നഹദോസ് രേഖകളിൽ മാർപാപ്പാ ഒപ്പിടുന്നത് Bishop of Rome (റോമിന്റെ എപ്പിസ്കോപ്പാ) എന്ന അതിലളിതവും ക്രിസ്തീയവും വേദപുസ്തകപരവുമായ സ്ഥാനപ്പേരുപയോഗിച്ചാണ്. ഇതേ തത്വം തന്നെയാണ് മറ്റ് പാത്രിയർക്കാ സ്ഥാനങ്ങൾക്കുമുള്ളത്. അന്ത്യോഖ്യായിലെ എപ്പിസ്കോപ്പാ, അലക്സാന്ത്രിയായിലെ എപ്പിസ്കോപ്പാ എന്നൊക്കെ തത്വത്തിലുണ്ടെങ്കിലും പിൽക്കാലത്ത് 'കിഴക്കൊക്കെയുടെയും', 'ആഫ്രിക്ക ഒക്കെയുടെയും', 'ഭൂലോകത്തിന്റെ

ഒക്കെയുടെയും' (Ecumenical), 'ആകമാനസഭയുടെ ഒക്കെയുടെയും' (Universal) എന്ന സ്ഥാനവിശേഷണങ്ങൾ യഥാക്രമം അന്ത്യോഖ്യാ, അലക്സാന്ത്രിയ, കോൺസ്റ്റാന്റിനോപ്പിൾ, റോമാ പാത്രിയർക്കീസന്മാർ കൂട്ടിച്ചേർത്തു.

'ഒക്കെയുടെയും' എന്നത് സാമ്രാജ്യത്വപരമായ ഒരു വിശേഷണമാണ്. ഒരു രാജ്യം സാമ്രാജ്യമാകുന്നത് മറ്റു രാജ്യങ്ങളെ വെട്ടിപ്പിടിച്ച് കൂട്ടിച്ചേർത്താണ്. ഒരു വെറും നാട്ടുരാജാവ് സമ്രാട്ടാകുന്നത് തന്റെ സൈനികശേഷി വർദ്ധിപ്പിച്ച്, അയൽ രാജ്യങ്ങളോട് യുദ്ധം ചെയ്ത്, ആയിരക്കണക്കിന് മനുഷ്യരെ കൊന്ന്, കൊള്ളയും തീവെയ്പും ബലാൽസംഗവും നടത്തി, രാജ്യത്തിന്റെ വിസ്തൃതി വർദ്ധിപ്പിച്ചുകൊണ്ടാണ്. മനുഷ്യരക്തത്തിലൂടെ നീന്തി മാത്രമേ സാധാരണഗതിയിൽ ഒരു രാജാവിന് സമ്രാട്ടാകാൻ കഴിയൂ.

റോമാ സാമ്രാജ്യത്തിലെ നാലു പാത്രിയർക്കീസന്മാരും തങ്ങളുടെ സ്ഥാനത്തോട് "ഒക്കെയും" കൂട്ടിച്ചേർത്തു. തങ്ങളുടെ ഭരണസീമയുടെ ഭൂമിശാസ്ത്രപരമായ വിസ്തൃതി വർദ്ധിപ്പിച്ചാൽ മാത്രമേ പാത്രിയർക്കാ സ്ഥാനം സാധൂകരിക്കപ്പെടുകയുള്ളൂ എന്ന് വിചാരിച്ചു. ഇതൊരു ലൗകികമായ അധീശത്വമാണ്. സമ്രാട്ടിനെപ്പോലെ ആവുകയാണ് "സ്വന്തം ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുവാൻ" വിളിക്കപ്പെട്ടിരിക്കുന്ന ഇടയന്മാർ. അപ്പോൾ സമ്രാട്ടിനടുത്ത വേഷഭൂഷാദികളും ചട്ടവട്ടങ്ങളും അനുഗ്രഹ – നിഗ്രഹ വചനങ്ങളും അവരെടുത്ത് ഉപയോഗിക്കുന്നു. ഭൂമിയിൽ പരദേശികളും തീർത്ഥാടകരുമായ ദൈവജനത്തിന്റെ ഇടയന്മാർ എന്ന ക്രിസ്തീയ സങ്കൽപ്പം എത്ര ബഹുദൂരത്തിലാണെന്ന് ഓർക്കുക (അന്ത്യോഖ്യാ പാത്രിയർക്കീസ് ഇന്ന് പശ്ചിമേഷ്യയിലെ ഒരു ചെറിയ സഭയുടെ അദ്ധ്യക്ഷനും യാതൊരു ലൗകികാധികാരമോ സ്ഥാനമോ ഇല്ലാത്ത ആളുമാണെങ്കിലും പണം കൊണ്ടും വിലയേറിയ സമ്മാനങ്ങൾ കൊണ്ടും തന്നെ സന്തോഷിപ്പിക്കുന്ന ഇൻഡ്യയിലെ പ്രജകൾക്ക് ഷെവലിയർ, കമാൻഡർ തുടങ്ങിയ തീർത്തും അർത്ഥശൂന്യമായ സ്ഥാനപ്പേരുകൾ നൽകുകയും, സഭാതത്വത്തിന്റെയും കാനോനാകളുടെയും അടിസ്ഥാനത്തിൽ തന്നോട് വിയോജിക്കുന്നവരുടെ മേൽ ശാപവും മുടക്കും വർഷിക്കയും ചെയ്യുന്നത് പഴയ റോമാ സാമ്രാജ്യത്തിലെ രാജാപ്പാർട്ട് എടുത്തണിയുന്നതുകൊണ്ടാണ്). പാത്രിയർക്കാ സ്ഥാനങ്ങളും സഭയുടെ ചരിത്രത്തിലെ ഭിന്നതകളും തമ്മിൽ ഉള്ള ഗാഢമായ ബന്ധം മനസ്സിലാക്കാൻ റോമാ സാമ്രാജ്യത്തിലെ സഭാചരിത്രത്തിന്റെ ഒരു രാഷ്ട്രീയ വായന (Political Reading) ആവശ്യമാണ്. ഇനിയും വളരെ ഗവേഷണ സാദ്ധ്യതയുള്ള ഒരു ചരിത്രമേഖലയാണിത്.

മലങ്കരസഭയിൽ സമാധാനവും ഐക്യവും ഉണ്ടാകുമെന്ന് അതിയായി ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്തിരുന്ന/ചെയ്യുന്ന പതിനായിരങ്ങളിൽ ഒരുവനാണ് ഈ എളിയ ലേഖകനും. രണ്ടു ലളിതമായ കാരണങ്ങളാണ് സമാധാന വാഞ്ഛയ്ക്ക് പുറകിൽ:

ഒന്ന്. സഭയുടെ നാഥനായ കർത്താവ് പ്രാർത്ഥിച്ചത് താനും പിതാവും

ഒന്നായിരിക്കുന്നതുപോലെ നാമെല്ലാം ഒന്നായി നിൽക്കണമേയെന്നാണ്. അതുകൊണ്ട് സഭയുടെ ഐക്യം ദൈവത്തിന്റെ ഇഷ്ടമാണ്.

രണ്ട്. ഇൻഡ്യയിലെ നമ്മുടെ സഭയിൽ മലങ്കരസഭാംഗങ്ങൾ രണ്ടായി ചേരിതിരിഞ്ഞ് നിൽക്കാൻ തക്ക കാതലായ കാര്യങ്ങളൊന്നുമില്ല. ആക്ഷരികമായിത്തന്നെ നാം ഒരു രക്തവും ഒരു കുടുംബവും ഒരു ഭാഷയും ഒരു വിശ്വാസവും ഒരു ആരാധനയുമാണ്. ഈ അടിസ്ഥാനത്തിൽ മറ്റു വിയോജിപ്പുകളൊക്കെ പരിഹരിക്കാവുന്നതേയുള്ളു.

സഭയിൽ സമാധാനമുണ്ടാവുകയില്ല എന്ന് ബുദ്ധികൊണ്ട് നന്നായി തിരിച്ചറിഞ്ഞാലും, ആത്മാവിൽ സമാധാനത്തിനായി എപ്പോഴും പ്രാർത്ഥിക്കയും ഇച്ഛിക്കയും ചെയ്യുന്നവർ ലോകപ്രകാരം മഠയന്മാർ ആയിരിക്കും. എങ്കിലും, 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ' എന്നരുളിയ നമ്മുടെ കർത്താവിന്റെ ദൃഷ്ടിയിൽ അവർ അവിശ്വസ്തരാകുമോ എന്നറിഞ്ഞുകൂടാ. ദൈവത്തിന്റെ അപ്രമേയമായ ജ്ഞാനത്തിനും തിരുവിഷ്ടത്തിനും അനുസൃതമായി സമാധാനത്തിന്റെ ആത്മാവിനെ എപ്പോഴെങ്കിലും നമുക്കു താൻ നൽകും എന്നു പ്രത്യാശിക്കാം.

ഇപ്പോഴത്തെ പ. അന്ത്യോഖ്യാ പാത്രിയർക്കീസ് സക്കാ പ്രഥമൻ ബാവായെ പല തവണ ജനീവായിലെ ലോക സഭാ കൗൺസിൽ ആസ്ഥാനത്തു വച്ചും ദമസ്ക്കോസിൽ അദ്ദേഹത്തിന്റെ ആസ്ഥാനത്തു വച്ചും കണ്ട് സംസാരിക്കുന്നതിന് എനിക്ക് അവസരമുണ്ടായിട്ടുണ്ട്. മലങ്കരസഭയിലെ സമാധാനത്തെക്കുറിച്ചായിരുന്നു എപ്പോഴും സംസാരം. എന്റെ ചോദ്യങ്ങൾക്കുത്തരമായി അദ്ദേഹം പറഞ്ഞിരുന്നത് "മലങ്കരസഭയിൽ നിങ്ങൾ രണ്ടു കൂട്ടരും ചേർന്ന് സമാധാനമുണ്ടാക്കിയാൽ എനിക്ക് സമ്മതമാണ്" എന്നാണ്. ഇന്ന് വിഘടനവാദത്തിന് നേതൃത്വം കൊടുക്കുന്ന ചിലരെക്കുറിച്ച് അതൃപ്തിയുണ്ടെന്നു സൂചിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം ലളിതമനസ്ക്കനായി അറിയപ്പെടുന്ന ഒരു പിതാവായതുകൊണ്ട് അദ്ദേഹത്തിന്റെ ഉദ്ദേശ്യശുദ്ധിയെ ഞാനൊരിക്കലും സംശയിച്ചിട്ടില്ല. എന്നാൽ ഈ പറയുന്നതിനൊക്കെ ഇടയിൽ അദ്ദേഹം പഴയ സമാധാന ധാരണകളെ മറികടന്ന് ഇവിടെയുള്ള പലർക്കും മെത്രാൻപട്ടവും മറ്റു സ്ഥാനങ്ങളുമൊക്കെ കൊടുക്കുകയും മലങ്കരയിൽ ഏകപക്ഷീയമായി വരികയും ചെയ്തു. അവസാനം എനിക്ക് വ്യക്തമാകുന്നത് ഇതാണ്: ഒരു പാത്രിയർക്കീസ് ബാവാ വ്യക്തിപരമായി എത്ര ശുദ്ധ ഹൃദയനാണെങ്കിലും പാത്രിയർക്കീസ് എന്നുള്ള നിലയ്ക്ക് മലങ്കരയിലെ സ്വന്തമായ ഇടവകപ്പള്ളികളെയും, ഭൂമിയോളം താണ് തന്നെ വന്ദിച്ച് കൈമുത്ത് ഉദാരമായി നൽകി വിധേയത്വം അറിയിക്കുന്ന ഒരു വലിയ ജനതയെയും കൈവിട്ടുകളിക്കുവാൻ ഒരു പാത്രിയർക്കീസും തയ്യാറാവുകയില്ല. മുസ്ലീം ഭരണകൂടത്തിൻകീഴിൽ ശ്വാസം മുട്ടിക്കഴിയുന്ന വളരെ ചെറിയ ഒരു സഭയുടെ പാത്രിയർക്കീസിന് ഇൻഡ്യയിലെ വിശാലവും സ്വതന്ത്രവും സമ്പന്നവുമായ ഒരു മേച്ചിൽപ്പുറവും ദാസ്യത്തോളം പോന്ന അനുസരണം കാണിക്കുന്ന ഒരാട്ടിൻകൂട്ടവും ഒരു സ്വർണ്ണഖനിയാണ്. ആക്ഷരികമായിത്തന്നെ ഇതൊരു കൊളോണിയൽ വ്യവ

സ്ഥയാണ്. വെളുത്ത നിറമുള്ള ഉന്നത വംശജരായ ഇടയന്മാരെ പൂജിക്കുന്ന "കറുത്തവരും അപരിഷ്കൃതരുമായ ഹിന്ദുദേശക്കാരായ" കുഞ്ഞാടുകൾ! രാഷ്ട്രീയ കൊളോണിയലിസം അവസാനിച്ചെങ്കിലും ആത്മീയമായി അത് തുടരുന്ന ഒരു സഭാവ്യവസ്ഥ!

യഥാർത്ഥത്തിൽ നമ്മുടെ രാഷ്ട്രവും മറ്റ് ഏഷ്യൻ ആഫ്രിക്കൻ രാജ്യങ്ങളും സ്വാതന്ത്ര്യസമരം തുടങ്ങുന്നതിന് നൂറ്റാണ്ടുകൾക്കു മുമ്പ് 1653-ലെ കൂനൻകുരിശ് സത്യത്തിൽ അഭിമാനികളായ നമ്മുടെ പിതാക്കന്മാർ എടുത്ത ഐതിഹാസികമായ നടപടി മേൽപ്പറഞ്ഞ ആത്മീയ കൊളോണിയലിസത്തെ മലങ്കരയിൽ നിന്നു തുടച്ചുനീക്കുകയെന്നതായിരുന്നു. പക്ഷേ പിന്നീട് കാണെക്കാണെ നമ്മുടെ ജനങ്ങളിൽ ഒരു നല്ല പങ്ക് റോമിലെ പാത്രിയർക്കീസിനും പിന്നെ കുറെപ്പേർ ഇംഗ്ലീഷ് 'പാത്രിയർക്കീസി'നും, പിന്നെ കുറെപ്പേർ അന്ത്യോഖ്യാ പാത്രിയർക്കീസിനുമൊക്കെ തല കുനിച്ചു കൊടുത്തു. ഇവിടെ ഏകകുടുംബം ഛിദ്രിച്ച് സഹോദരന്മാർ തമ്മിലടി തുടരുകയും ചെയ്യുന്നു.

നാം നമ്മുടെ സ്വത്വബോധം വീണ്ടെടുത്ത്, നമ്മുടെ അധികാരത്തിന്റെ കുറ്റികൾ നമ്മുടെ സമൂഹത്തിനുള്ളിൽത്തന്നെ ഉറപ്പിച്ച്, വീണ്ടും ഒരു സഭയും ഒരു കുടുംബവുമായിത്തീർന്നാൽ, നമുക്ക് കൂടുതൽ ഫലപ്രദമായി ക്രിസ്തുവിന്റെ സുവിശേഷത്തിന് സാക്ഷ്യം വഹിക്കാൻ കഴിയും. ആ സാക്ഷ്യനിർവഹണത്തിന് എതിരായി നമ്മെ ഭിന്നിപ്പിക്കുന്ന ഘടകങ്ങളിൽ സുപ്രധാനമായ ഒന്നാണ് പഴയ റോമൻ സാമ്രാജ്യവ്യവസ്ഥിതിയുടെ ഭാഗമായ പാത്രിയർക്കാ സ്ഥാനങ്ങൾ. ഇതു നാം തിരിച്ചറിഞ്ഞാൽ, ലോകത്തിലെ എല്ലാ പുരാതന അപ്പോസ്തോലിക സഭകളോടും ഏറ്റം ഹൃദ്യവും ക്രിസ്തീയവുമായ ബന്ധം സ്ഥാപിക്കാൻ നമുക്ക് കഴിയും. കൗദാശികമായ സംസർഗ്ഗത്തിലും പരസ്പര ബഹുമാനത്തിലും ക്രിസ്തുവിലുള്ള സ്നേഹത്തിലും സഹകരണത്തിലും ലോകത്തിലുള്ള വിവിധ ഭാഗങ്ങളിലുള്ള തദ്ദേശീയ സഭകൾ ഒരുമിച്ചു കഴിയുകയെന്നത് ആദിമസഭയുടെ പാരമ്പര്യമാണ്. ഇന്നും ഓർത്തഡോക്സ് സഭകളുടെ എക്യുമെനിക്കൽ ലക്ഷ്യവുമാണത്.

അതിലേക്ക് നമ്മെ നയിക്കാൻ "മലങ്കരസഭയും സിറിയൻ പാത്രിയർക്കീസുമാരുടെ അധികാര ദുർവിനിയോഗവും" എന്ന ഈ പുസ്തകത്തിൽ സൂചിപ്പിക്കുന്ന ചരിത്രപ്രവണതകളും സംഭവങ്ങളും നമ്മെ സഹായിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



**ഫാ. ഡോ. കെ. എം. ജോർജ്**

പഴയസെമിനാരി
മാർത്തോമ്മാശ്ലീഹായുടെ പെരുനാൾ
ജൂലൈ 3, 2006

# ആമുഖവും ലക്ഷ്യവും

ക്രിസ്തുശിഷ്യനായ മാർത്തോമ്മാശ്ലീഹാ ഭാരതമണ്ണിൽ നട്ട സഭയുടെ ദൗത്യബോധവും കഴിവുകളും ക്രിസ്തീയ ദർശനസ്പർശമില്ലാതെ ദശാബ്ദങ്ങളായി പ്രത്യക്ഷമായും പരോക്ഷമായും ബോധപൂർവ്വം തകർത്തുകൊണ്ടിരിക്കുന്ന സിറിയൻ ഓർത്തഡോക്സ് സഭയിലെ ദ്രവ്യാഗ്രഹവിഗ്രഹങ്ങളായ ചില പാത്രിയർക്കീസന്മാരുടെയും മറ്റും ദുഷ്ചെയ്തികളെയും ദുർന്നടപടികളെയും പറ്റി ജന്മനാ സ്വതന്ത്രമായ മലങ്കരസഭയിലെ ബഹുഭൂരിപക്ഷം അംഗങ്ങൾക്കും വേണ്ടത്ര വിവരമോ അറിയാനുള്ള ആഗ്രഹമോ ഇല്ലെന്നുള്ള വസ്തുത നിർഭാഗ്യകരവും അനഭിലഷണീയവുമാണെന്നുള്ളതിനു രണ്ടു പക്ഷമില്ല. സഭാംഗങ്ങളെ സനാതന വിശ്വാസാചാരങ്ങൾ, അതുല്യമായ ആധ്യാത്മിക ജീവിതത്തിന്റെ മധുരിമ, സഭാചരിത്രം, പുണ്യസ്മരണാർഹരായ പിതാക്കന്മാരുടെ ആത്മോന്മേഷപ്രദമായ ജീവചരിത്രങ്ങൾ, അനന്യസാധാരണമായ മിഷണറി പ്രവർത്തനം, ആതുര അനാഥ സേവനമേഖലകളിലെ ത്യാഗനിർഭരമായ പ്രവർത്തനം മുതലായവ പഠിപ്പിക്കുന്നതിനു സഭ ആവശ്യമായ ശ്രദ്ധ ചെലുത്താത്തതുകൊണ്ടാണ് സഭയിൽ നിസ്സാരകാര്യങ്ങൾക്കു വേണ്ടി ഇത്രയധികം തർക്ക വിതർക്കങ്ങളും കേസുകളും വിനയനിർഭരമായ ക്രൈസ്തവ ജീവിതത്തിനു നിരക്കാത്ത ഹീനമായ നീക്കങ്ങളും അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നത്. അച്ചടക്കത്തിന്റെ നിഷേധരൂപത്തിലുള്ള ഉയർന്ന സ്ഥാനദാനങ്ങളും കലഹ കോലാഹലങ്ങളും വാടക ഗുണ്ടകളെ ഉപയോഗിച്ചു പട്ടാപ്പകൽ നടത്തുന്ന വെട്ടിക്കൊലപ്പെടുത്തലും ശവപ്പെട്ടി – സെമിത്തേരി വഴക്കുകളും അധികാര വടംവലികളും, പള്ളികൈയേറ്റ ശ്രമങ്ങളും ദ്രവ്യാഗ്രഹവും കാറിലും നടുറോഡിലുമുള്ള നിരാഹാര സത്യഗ്രഹങ്ങളും എല്ലാം സഭയെ അക്രൈസ്തവരുടെ മുമ്പിൽ അപഹാസ്യമാക്കിക്കൊണ്ടിരിക്കുകയാണ്. തങ്ങളുടെ ദുഷ്ടലക്ഷ്യങ്ങൾ നേടാനായി, സഭാംഗങ്ങളെ അറിവിന്റെ നിറവിലേക്കാനയിക്കാതെ ഇരുട്ടിന്റെ ഇടുങ്ങിയ താഴ്‌വരകളിൽ തളച്ചിടണമെന്നു നിർബന്ധമുള്ള ചില ശ്രേഷ്ഠ നാമധാരികളും അവരെ വാഴിച്ചു വിടുന്ന മഹാപുരോഹിതന്മാരും ചെയ്യുന്ന ദ്രോഹങ്ങൾ തിട്ടപ്പെടുത്താനാവാത്തവിധം സങ്കീർണ്ണവും അപലപനീയവുമാണ്. ഇനിയും കുറ്റി അറ്റുപോയിട്ടില്ലാത്ത ഈ കുറ്റികളെ വെട്ടി മാറ്റിയതുകൊണ്ടു പ്രയോജനമില്ല; വേരോടു പിഴുതെറിയുകയാണു ചെയ്യേണ്ടത്. അല്ലെങ്കിൽ അവർ വീണ്ടും പട്ടുകുപ്പായവും പലതരം മാലകളും കിന്നരത്തൊപ്പികളുമായി എത്തി നിരപരാധികളായ സാധാരണക്കാരെ വഴിതെറ്റിക്കും.

ദൈവത്തെ സ്നേഹിച്ചു നന്മ ചെയ്യാനും ദേശത്തു പാർത്തു വിശ്വസ്തത ആചരിക്കാനും ആഹ്വാനം ചെയ്ത സഭാനാഥന്റെ ജോലി ആവേശപൂർവ്വം അന്യൂനമായി നിറവേറ്റേണ്ട സഭ അതിന്റെ സമ്പത്തും ശക്തിയും ഓജസ്സും തേജസ്സും ആയുസ്സും എല്ലാം തിന്മയുടെ ചാലുകളിലൂടെ ഒഴുക്കി

ക്കളഞ്ഞു രക്തപങ്കിലമായ ചരിത്രം രചിക്കുന്നതിൽ മലങ്കരയുമായി ബന്ധപ്പെട്ട ചില പാത്രിയർക്കീസന്മാർക്കും മെത്രാന്മാർക്കുമുള്ള പങ്ക് ഒട്ടും ചെറുതല്ല. അവരുടെ അന്തമറ്റ ധനാർജ്ജനമോഹവും, അധികാരഭ്രമവും, ആഡംബര ജീവിത പ്രേമവും സ്വാദിഷ്ഠങ്ങളായ ഭക്ഷ്യ വിഭവങ്ങളോടുള്ള അടങ്ങാത്ത ആർത്തിയും ഡംഭും അനുകരണാർഹമല്ലാത്ത ദുഷിച്ച ശീലങ്ങളും ഇന്നും കുറെയെല്ലാം തുടരുന്നതിനാൽ അവയെപ്പറ്റി മായിക്കാനാകാത്ത ആധികാരിക ചരിത്ര രേഖകളുടെയും സംസാരിക്കുന്ന സാക്ഷ്യങ്ങളുടെയും നിഷ്പക്ഷമായ വീക്ഷണങ്ങളുടെയും അനുഭവശതങ്ങളുടെയും വെളിച്ചത്തിൽ അവലോകനം ചെയ്തു സമാഹരിച്ചില്ലെങ്കിൽ വരും തലമുറകൾ നമ്മെ വളരെയധികം കുറ്റപ്പെടുത്താതിരിക്കില്ല. മാമ്മോദീസാ, വിവാഹം, ശവസംസ്ക്കാരം എന്നിവ യഥാസമയം നിറവേറ്റിക്കിട്ടാനുള്ള ഒരു സാമൂഹ്യ സംവിധാനമെന്ന നിലയിൽ സഭയെ കരുതുന്നവർക്കു വൻ ഭൂരിപക്ഷമുള്ള സ്ഥിതിക്കു ഞായറാഴ്ചകളിലും മാറാനായപ്പെരുന്നാളുകളിലും മറ്റും പള്ളി ആരാധനകളിൽ പങ്കെടുക്കുന്നവരുടെ എണ്ണം അനുദിനം കുറഞ്ഞുകൊണ്ടിരിക്കുകയാണ്. സഭ, തങ്ങളുടെ ലോകജീവിതത്തിലെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ചില പ്രത്യേക കാര്യങ്ങൾ സാധിച്ചു കിട്ടാനുള്ള സംഘടനയായി ഇന്നു മാറിയിട്ടുണ്ട്.

പള്ളികളിൽ നിന്ന് ഇതിൽ കൂടുതലൊന്നും ആവശ്യമില്ലെന്നു കരുതുന്നവർ ഒട്ടും കുറവല്ല. കുട്ടികളെ സൺഡേസ്ക്കൂളിൽ വിടുകയോ, ആധ്യാത്മിക സംഘടനകളിൽ പങ്കെടുക്കുകയോ, കൂദാശകൾ സ്വീകരിക്കുകയോ, പ്രാർത്ഥനായോഗങ്ങളിലും കൺവൻഷനുകളിലും സംബന്ധിക്കുകയോ, നല്ല പുസ്തകങ്ങൾ വായിക്കുകയോ ചെയ്യാത്തവർക്കും മുകളിൽ പറഞ്ഞ സാമൂഹ്യ ആവശ്യങ്ങൾ ഇന്ന് നിർബാധം ലഭ്യവുമാണ്. തന്നിമിത്തം സഭയെ ബാധിക്കുന്ന പ്രശ്നങ്ങളോ, സഭ നേരിടുന്ന പ്രതിസന്ധികളോ സഭാ ജീവിതത്തിലൂടെ ലഭ്യമാകുന്ന ആത്മോന്മേഷമോ ഒന്നും മനസ്സിലാക്കാത്തവർ ഉണ്ട്. വിദൂരസ്ഥിതമായ ഒരു വലിയ സഭയുടെ സാമ്പത്തിക ഭദ്രതയും ഊർജ്ജവും തിരുവനന്തപുരം മുതൽ ന്യൂഡൽഹി വരെയുള്ള കോടതികളിൽ ഒരു സംഘം നാട്ടുകാരെ മറയാക്കി വറ്റിച്ചുകൊണ്ടിരിക്കുന്ന ശുഷ്ക്കമായ ഒരു വൈദേശികസഭയിലെ സ്ഥാനികളുടെ കടന്നാക്രമണങ്ങളെ സടകുടഞ്ഞെഴുന്നേറ്റ സിംഹങ്ങളെപ്പോലെ ചെറുക്കുകയും അവരെ എക്കാലവും അക്കരയിൽ തന്നെ തളച്ചിടുകയും മുൻ ചെയ്തികളെ മുൻനിറുത്തി അവരുമായുള്ള അവിശുദ്ധ സംസർഗ്ഗം അവസാനിപ്പിക്കുകയും ചെയ്യുന്നതിൽ കാണിക്കുന്ന അക്ഷന്തവ്യമായ അനാസ്ഥ മലങ്കര സഭയുടെ ഇന്നത്തെ നിലനില്പിനെയും നാളത്തെ പ്രതീക്ഷയുടെ നാമ്പുകളെയും ആണ് അവതാളത്തിലാക്കുന്നത്. അതു മനസ്സിലാക്കാനുള്ള മേധാശക്തിക്കു ഒരതിരു വരെ ഓർമ്മനാശ രോഗം പിടിക്കപ്പെട്ടുവോ എന്നു സംശയിക്കുന്ന - ചിന്തിക്കുന്ന ഒട്ടധികം സഭാസ്നേഹികൾ ഇന്നും ഇന്ത്യൻ ഓർത്തഡോക്സ് സഭയിലുണ്ട്. ഒരു സഭാധ്യക്ഷനും, താൻ നിയമത്തിന് അതീതനാണെന്നും കിട്ടുന്ന പണം ഇഷ്ടംപോലെ ചെലവാക്കാ

മെന്നും ഉള്ള ചിന്ത വെച്ചു പുലർത്തരുത്. തനിക്കു അപ്രമാദിത്വമുണ്ടെന്നു ചിന്തിക്കുന്ന സഭാധ്യക്ഷൻ, പാപ്പാ ആയാലും പാത്രിയർക്കീസായാലും കാതോലിക്കായായാലും ആ ഉന്നതസ്ഥാനി സഭയ്ക്ക് ഒരു ബാധ്യതയാണ്. അങ്ങനെ ചിന്തിച്ച ക്രൈസ്തവ സഭകളിലെ ഏതാനും പാത്രിയർക്കീസു മാരും കാതോലിക്കാമാരെന്ന് അവകാശപ്പെടുന്ന ചിലരും സഭയെ അതിന്റെ നാഥനിൽ നിന്ന് അകറ്റുന്ന ജോലിയിലാണ് 24 മണിക്കൂറും ഏർപ്പെട്ടിരിക്കു ന്നതെന്നു സ്ഥാപിക്കാൻ ഗവേഷണങ്ങളോ ബൗദ്ധികമായ അഭ്യാസ പ്രകടനങ്ങളോ ഒന്നും നടത്തേണ്ട ആവശ്യമില്ല. അവരുടെ ദോഷപ്രവൃ ത്തികൾ സ്വയം സംസാരിക്കുന്നവയാണ്. മറവിയുള്ള മനുഷ്യർ അറിവാൻ വേണ്ടി അവ ഓർമ്മ നശിക്കുന്നതിനു മുമ്പ് കുറെയെല്ലാം ഇവിടെ സമാ ഹരിക്കുന്നു എന്നു മാത്രമേയുള്ളു. അപ്രിയ സത്യങ്ങൾ ആവർത്തിച്ചു പറയുമ്പോൾ ബന്ധപ്പെട്ട വ്യക്തികൾ അവയെ അഭിനന്ദിക്കുമെന്ന് ഒട്ടും പ്രതീക്ഷിക്കാനാ വില്ലല്ലോ. ദൈവത്തിന്റെ പ്രവൃത്തി ചെയ്യുന്നവരെയാണു സഭയ്ക്കു വേണ്ടത്. ദൈവം അയച്ചവനിൽ വിശ്വസിച്ചുകൊണ്ടു പ്രവർത്തി ക്കാത്തവരും ദൈവത്തെ പ്രവർത്തിക്കാൻ അനുവദിക്കാത്തവരുമാണു സഭയിൽ സാത്താന്റെ ഏജന്റുമാരായി വിലസുന്നത്. ശക്തനായ സാത്താ ന്റെ പ്രതിനിധികളാണല്ലോ, ആനപ്പാപ്പി എന്ന വർക്കി വറുഗീസിനെ 1912 –ലും മലങ്കര വറുഗീസിനെ 2002 ലും പട്ടാപ്പകൽ വകവരുത്തി ദൈവ രാജ്യം ഭൂമിയിൽ വരുത്താൻ ശ്രമിച്ചത്!

സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസുമാർ വഴിവിട്ടു സൃഷ്ടിച്ചു വിട്ട ചില മേല്പട്ടക്കാരുടെ പ്രവൃത്തികൾക്കും പാത്രിയർക്കീസന്മാരും പ്രത്യക്ഷമായും പരോക്ഷമായും ഉത്തരവാദികളാണ്. കൊലക്കുറ്റത്തിനു പ്രേരണ നൽകുന്നവരും ശിക്ഷാർഹരാണെന്നു കോടതികൾ വിധിക്കുന്ന തു പോലെ. സാക്ഷികളുടെ വലിയ ഒരു സമൂഹം ഈ സത്യസ്ഥിതി കഥന ങ്ങളെ സജീവമായി വലയം ചെയ്തു നിലകൊള്ളുകയാണ്. തന്നിമിത്തം ഈ ചരിത്ര സത്യങ്ങൾക്ക് ആരുടെയും പൂച്ചെണ്ടും അഭിനന്ദനവും നിന്ദ യും ഒന്നും ആവശ്യമില്ല.

സത്യം ജയിക്കുമെന്നും സത്യം നിങ്ങളെ വഴി നടത്തുമെന്നുമുള്ളതായ തങ്കവാക്യത്തിൽ ഉറച്ചുനിന്നുകൊണ്ടാണു ചില മഹാപുരോഹിതന്മാരുടെ ദുഷ്ചെയ്തികൾ മേലിൽ ആവർത്തിക്കാതിരിക്കട്ടെ എന്ന പ്രാർത്ഥനയോ ടെ സഭാസ്നേഹികൾക്കു സവിനയം സമർപ്പിക്കുന്നത്. ഞാൻ തന്നെ വഴിയും സത്യവും ജീവനും വെളിച്ചവും എന്നു പറഞ്ഞിട്ടുള്ള സഭാനാ ഥനും, പലപ്പോഴും വളഞ്ഞ വഴികൾ തെരഞ്ഞെടുക്കുന്ന ചില സഭാധ്യ ക്ഷന്മാരും തമ്മിൽ ഒരു ബന്ധവുമില്ല. സഭയെ നശിപ്പിക്കാൻ കൂട്ടുനിൽ ക്കുന്നവരിൽ നിന്ന് അകന്നു നിൽക്കാനും മലങ്കരസഭയെ ആത്മാർത്ഥ മായി സേവിക്കാൻ വേണ്ടി കൂടുതൽ അടുത്തു നിൽക്കാനും സഭാംഗങ്ങൾ ക്കു ചരിത്ര സത്യങ്ങളുടെ പ്രാതിനിധ്യം വഹിക്കുന്ന ഈ ഗ്രന്ഥം തെല്ലെ ങ്കിലും സഹായിച്ചാൽ അതിലുപരി ഒരു പ്രതിഫലം ഞങ്ങൾ പ്രതീക്ഷിക്കു

ന്നില്ല. ഈ പുസ്തകത്തിന്റെ ആദ്യത്തെ നാലദ്ധ്യായങ്ങൾ അനിഷേധ്യമായ സഭാചരിത്ര സ്തംഭങ്ങളിൽ ആർക്കും മായിക്കാനാവാത്ത രേഖകളിൽ ആലേഖനം ചെയ്തിരിക്കുന്നത് ചരിത്രത്തിൽ ഇന്നു മറ്റാരെയുംകാൾ അവഗാഹം ആർജ്ജിച്ചിട്ടുള്ള പ്രമുഖ വൈദികനായ റവ. ഡോ. ജോസഫ് ചീരനാണ്. അദ്ദേഹത്തിന്റെ അതുല്യ സേവനം കൂടുതൽ കൂടുതൽ പ്രയോജനപ്പെടുത്തുന്നതിന്റെ ഭാഗമായിട്ടു കൂടിയാണ് ഈ ഗ്രന്ഥരചനയിൽ സഹകരിക്കാൻ അദ്ദേഹത്തോടഭ്യർത്ഥിച്ചത്.

ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ കോട്ടയത്തു താമസിച്ചു വരുന്ന ഞാൻ 1950 മുതലുള്ള സഭയുടെ നാഡീചലനങ്ങൾ അറിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ചെറിയ സാക്ഷിയാണ്. ചർച്ച് വീക്കിലി, മലയാള മനോരമ, മലങ്കരസഭ എന്നീ മാധ്യമങ്ങളിൽ പ്രവർത്തിക്കുകയും ഇന്നും ആ രംഗത്തു ഒരളവു വരെ നിലകൊള്ളുകയും ചെയ്യുന്ന ഒരു വ്യക്തി എന്ന നിലയിലാണ് ആധുനികചരിത്രം ചുരുക്കി എഴുതിയിരിക്കുന്നത്. മലയാള മനോരമയുടെ പ്രതിനിധി എന്ന നിലയിൽ ദീർഘകാലം സഭാസംബന്ധമായ സുപ്രധാന സംഭവങ്ങൾ റിപ്പോർട്ടു ചെയ്യാനും പല സമ്മേളനങ്ങളിൽ പങ്കെടുക്കാനും സാധിച്ചിട്ടുള്ളതിനാൽ ഇതിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ രേഖകൾ ഉദ്ധരിച്ചു തെളിയിക്കേണ്ട ഭാരം ഒന്നും എനിക്കില്ല. 1953 ലെ പഞ്ചമെത്രാനഭിഷേകം 1958–ലെ പരസ്പര സ്വീകരണം, 1964–ൽ ഔഗേൻ ബാവായെ വാഴിച്ച സംഭവം മുതലായവ വീക്ഷിച്ച് ഇന്നും ജീവിച്ചിരിക്കുന്നവരുടെ കൂട്ടത്തിൽ ഞാനും ഉൾപ്പെടുന്നതിനാൽ ഇതിൽ രേഖപ്പെടുത്തിയിരിക്കുന്ന കാര്യങ്ങൾ 100 ശതമാനവും സത്യസന്ധമാണെന്ന് അവർക്കെല്ലാം സാക്ഷിക്കാനാവും. രേഖകൾ വേണമെന്നു നിർബന്ധമുള്ളവർക്കു ഞാൻ എഴുതിയിട്ടുള്ള അക്കാലത്തെ പത്രമാസികകളുടെ താളുകൾ പരിശോധിച്ചു സംശയം തീർക്കാവുന്നതേയുള്ളു. പഠന – ഗവേഷണങ്ങൾ ഒന്നും നടത്തേണ്ടതില്ല. മലങ്കരസഭയും അതിലെ പല നേതാക്കന്മാരും വേണ്ടത്ര ജാഗ്രതയും ശുഷ്കാന്തിയും പുലർത്താഞ്ഞതുകൊണ്ടാണ് വൈദേശിക സഭാധ്യക്ഷന്മാരുടെ കടന്നാക്രമണങ്ങളും പുലർകാല പള്ളി പ്രവേശനങ്ങളും ശുദ്ധജലം നിറഞ്ഞ ശാസ്താംകോട്ട കായൽ പോലെ ശാന്തമായി കിടക്കുന്ന സഭാവാപിയിൽ കല്ലോലങ്ങൾ സൃഷ്ടിക്കുന്നതും കുളം കലക്കി മീൻ പിടിക്കുന്നതും. കടൽ കടയാതെ മീൻ പിടിച്ച – പിന്നെ മനുഷ്യരെ പിടിച്ച – വലിയ മുക്കുവന്മാരുടെ പാരമ്പര്യം അവകാശപ്പെടുന്ന സഭയിലെ ഇന്നത്തെ പല തിമിംഗലങ്ങളും അടുത്തിടപെടുമ്പോൾ വെറും കൊഞ്ചും മത്തിയുമാണെന്നു മനസ്സിലാക്കാൻ സാധിക്കും. ഈ യാഥാർത്ഥ്യങ്ങൾ സഭാ സ്നേഹികൾ അറിയാനും മനസിലാക്കാനും അതനുസരിച്ചു നീങ്ങാനുമാണു വില കൂടിയ കടലാസും മഷിയും കാശും സമയവും ചെലവാക്കുന്നത്. ഈ ലക്ഷ്യം കുറേപ്പേർ എങ്കിലും വേണ്ടവിധം മനസ്സിലാക്കിയാൽ ബഹു സന്തോഷം.

ഈ പുസ്തകത്തിനു സഭയിലെ ചരിത്ര പണ്ഡിതന്മാരായ മേല്പട്ടക്കാരിൽ ഒരാളെക്കൊണ്ട് അവതാരിക എഴുതിക്കണമെന്ന് ആദ്യം ചിന്തിച്ച

താണ്. എന്നാൽ ചില മഹാപുരോഹിതന്മാരുടെ സ്ഥാനോചിതമല്ലാത്ത നടപടികളെപ്പറ്റി ഇന്നത്തെ തലമുറയ്ക്കും പൊതുവേ അറിയാവുന്നതിനാൽ ഒരു മേല്പട്ടക്കാരന്റെ പരിമിതികളെ മുൻനിറുത്തി അതു വേണ്ടെന്നു വെച്ചു. അതേ സമയം ഒരു മേല്പട്ടക്കാരനേക്കാൾ ദൈവശാസ്ത്രത്തിലും സഭാചരിത്രത്തിലും എക്യുമെനിക്കൽ പ്രവർത്തനങ്ങളിലും നല്ല അവഗാഹമുള്ള വ്യക്തിയും ക്രൈസ്തവലോകത്തിനു തന്റെ അതുല്യ പ്രതിഭ, പ്രസംഗചാതുരി, പ്രവർത്തനം എന്നിവ കൊണ്ടു സുപരിചിതനുമായ ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്ജ് അവതാരിക എഴുതണമെന്നുള്ള ഞങ്ങളുടെ അഭ്യർത്ഥന അദ്ദേഹം സസന്തോഷം സ്വീകരിക്കുകയാണുണ്ടായത്. പ്രായത്തിനതീതമായ പക്വത കൊണ്ടും, സഞ്ചാരം കൊണ്ടും, വിനയനിർഭരമായ സന്മാതൃകകൾ കൊണ്ടും എടുത്തുചാട്ടരഹിതമായ ഭരണപരിചയം കൊണ്ടും പരന്ന വായന, പ്രൗഢ ലേഖന രചനാശേഷി എന്നിവ കൊണ്ടും സമകാലിക സഭാ ചലന നിരീക്ഷണ പാടവം കൊണ്ടും മറ്റും വൈദികരുടെ വൈദികനായി ഉയർന്നിരിക്കുന്ന ഡോ. കെ. എം. ജോർജ്ജ് അച്ചനോടുള്ള നന്ദി രേഖപ്പെടുത്തുന്നതിൽ അതിരറ്റ സന്തോഷമുണ്ട്.

മലങ്കരസഭയിൽ അധികാരത്തിനും സ്ഥാനത്തിനും ധനത്തിനും വേണ്ടി രൂപംകൊണ്ട ഒരു വിഘടിത ഗ്രൂപ്പിനു പ്രോത്സാഹനം നൽകിയ ഒന്നു രണ്ടു പാത്രിയർക്കീസന്മാരും മെത്രാന്മാരും സൃഷ്ടിച്ച കലുഷിത പശ്ചാത്തലത്തിൽ രക്തസാക്ഷിയായിത്തീർന്ന – പണം കൊണ്ടും നിണം കൊണ്ടും മലങ്കരസഭയെ വളർത്തിയ – തികഞ്ഞ സഭാസ്നേഹിയായിരുന്ന പെരുമ്പാവൂർ മലങ്കര വറുഗീസി (ടി. എം. വറുഗീസ്) ന്റെ പാവന സ്മരണയ്ക്കു മുമ്പിൽ "മലങ്കരസഭയും സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവിനിയോഗവും" എന്ന ഈ സത്യ കഥാകഥനം സഭാ സ്നേഹികളുടെ പേരിൽ കദന ഭാരത്തോടെ ഒരു രക്ത പുഷ്പഹാരം കണക്കെ സമർപ്പിക്കുകയാണ്.

മാങ്ങാനം, സെന്റ് തോമസ് ദിനം **കെ. വി. മാമ്മൻ**
3-7-2006



**മലങ്കര വറുഗീസ്**

ഒന്നാം ഭാഗം

# മലങ്കര സഭയും വിദേശ മേല്പട്ടക്കാരും

റവ. ഫാ. ഡോ. ജോസഫ് ചീരൻ

# 1

# മലങ്കരസഭയും വിദേശസഭാ മേലദ്ധ്യക്ഷന്മാരും

പരശുരാമ കഥയുടെ മിത്ത് അവതരിപ്പിച്ചുകൊണ്ടാണ് കേരളചരിത്ര കാരന്മാർ ദേശചരിത്രരചന ആരംഭിക്കാറുള്ളത്. പരശുരാമൻ മഴുവെറിഞ്ഞു കടലിൽ നിന്ന് കേരളത്തെ സൃഷ്ടിച്ചുവെന്നും നവജാതയായ കേരളഭൂമിയെ ബ്രാഹ്മണരുടെ ഉടമാവകാശമായി ഏല്പിച്ചു കൊടുത്തുവെന്നുമുള്ള ഐതിഹ്യം കേരളചരിത്രത്തിന്റെ പശ്ചാത്തല ഭൂമികയായി ഇന്നും ചിത്രീകരിച്ചു പോരുന്നു. പതിനാറും പതിനേഴും നൂറ്റാണ്ടുകളിൽ ബ്രാഹ്മണാധിപത്യ പ്രഭാവം മൂർദ്ധന്യ ദശയിലെത്തിയ കാലത്ത് രചിക്കപ്പെട്ട കേരളോല്പത്തി, കേരള മാഹാത്മ്യം തുടങ്ങിയ രചനകളിലൂടെ ബ്രാഹ്മണർ സോദ്ദേശ്യമായി പ്രചരിപ്പിച്ച ഈ ഐതിഹ്യം ബ്രാഹ്മണ്യത്തോടുള്ള ഭക്തിയും വിധേയത്വവും കേരളജനതയിൽ രൂഢമൂലമാക്കാൻ സഹായിച്ചു. മണിപ്രവാള സാഹിത്യം അനാവരണം ചെയ്യുന്ന സാംസ്കാരിക – സദാചാരത്തകർച്ചയുടെ കാരണക്കാരായിരുന്ന നമ്പൂതിരിമാരുടെ സ്വേച്ഛാധിപത്യവും ദിവ്യപരിവേഷങ്ങളും അപ്രമാദിത്വവും പ്രയോഗക്ഷമമാക്കുവാൻ ഈ മിത്തിനെ ചരിത്രമായി വ്യാഖ്യാനിക്കുവാൻ വിദ്യാഭ്യാസം കയ്യടക്കി വച്ചിരുന്ന ഒരു ന്യൂനപക്ഷത്തിന് ഏറെ പണിപ്പെടേണ്ടി വന്നില്ല. പൗരോഹിത്യത്തിന്റെ നീരുറവയും വേദങ്ങളുടെ കൈവശാവകാശവും തങ്ങൾക്കാണെന്ന് നിരാസ്പദമായി പ്രചരിപ്പിച്ച ഈ ഐതിഹ്യം ഒരു നാടിന്റെ അപകർഷതാബോധത്തിന്റെ അന്തർധാരയായി പ്രവർത്തിച്ചു. നൂറ്റാണ്ടുകൾ പലത് കഴിഞ്ഞിട്ടും സവർണ്ണ മേധാവിത്തം ഒരു പഴങ്കഥയായി മാറിയിട്ടും ബ്രാഹ്മണ പൗരോഹിത്യത്തിന്റെ പൂണുനൂൽ കഥകൾ ജനതയുടെ ഉപബോധമനസ്സിൽ പ്രബല സ്വാധീനമായി വർത്തിക്കുന്നുണ്ട്. ദശാവതാരകഥയിൽ പരാമർശിക്കപ്പെടുന്ന ചരിത്ര സംഭവങ്ങൾ പൂർവ്വാപര വിരുദ്ധമെന്ന് പരക്കെ സമ്മതിക്കപ്പെട്ടതിന് ശേഷവും ആ 'മിത്ത്' ചരിത്ര രചനകളിൽ സ്ഥാനം പിടിച്ചു കാണുന്നത് വികലമായ ചരിത്രബോധത്തിന്റെയും ലജ്ജാവഹമായ അപകർഷതാബോധത്തിന്റെയും ഫലമായിട്ടാണ്. കേരളോല്പത്തി തുടങ്ങിയ ചരിത്രാഭാസ കൃതികൾ ദേശചരിത്രത്തിലേല്പിച്ച ക്ഷതങ്ങളും ച്യുതികളും എത്രമാത്രം ദൂരവ്യാപകമായ വിപത്തായിരുന്നുവെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.

തൽസമാനവും സമാന്തരവുമായ ഒരു മിത്തിന്റെ ഗന്ധമാണ് അന്ത്യോഖ്യൻ കഥകൾ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ വിലയിച്ചു ചേർത്തിട്ടുള്ളത്. രസകരമായ മറ്റൊരു സാക്ഷ്യവും ഈ മിത്തുകൾ തമ്മിലുണ്ട്. പരശുരാമ കഥയിലെ മിത്തിനെ പ്രചരിപ്പിക്കുവാൻ മധ്യ ശതകങ്ങളിലെ ക്ഷത്രിയ ഭരണകർത്താക്കളുടെ സഹായം ലഭിച്ചിരുന്നു. അതൊരു പാരസ്പര്യത്തിന്റെ കഥയാണ്. നമ്പൂതിരിപൗരോഹിത്യം രാജ

വാഴ്ചയെ അനുഗ്രഹിച്ച് പ്രതിഷ്ഠിച്ചു. പ്രതിഫലമായി ബ്രാഹ്മണർക്കനുകൂലമായി നിയമങ്ങളെ സൃഷ്ടിക്കുന്നതിനും വ്യാഖ്യാനിക്കുന്നതിനും പരശുരാമകഥ പ്രചരിപ്പിക്കുന്നതിനും രാജാക്കന്മാർ ധർമ്മപരിവേഷം കല്പിച്ചു. ഭൂദേവന്മാരായ – ഭൂസുരന്മാരായ – ബ്രാഹ്മണർ തങ്ങളോടൊപ്പമുണ്ട് എന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്തുന്നതിലൂടെ ജനങ്ങളുടെ വിധേയത്വം നിഷ്പ്രയാസം ഉറപ്പു വരുത്താനാവുമെന്ന് രാജാക്കന്മാർ കണ്ടെത്തി. അന്ത്യോഖ്യൻ കഥകളിലെ മിത്ത് പ്രചരിപ്പിക്കുവാനും സ്വദേശികളായ സഭാ ഭരണകർത്താക്കൾ ശ്രമിച്ചത് ഇതേ സാഹചര്യത്തിലാണ്. 1653 മുതൽ ഒന്നര നൂറ്റാണ്ടുകാലം സഭാഭരണം നിർവ്വഹിച്ച പകലോമറ്റം മെത്രാന്മാരാണ് ഈ പ്രചാരണത്തിന് നേതൃത്വം നല്കിയത്. ഇവിടെയും ഒരു പാരസ്പര്യത്തിന്റെ കഥ ഒളിഞ്ഞുകിടപ്പുണ്ട്. 17–ാം നൂറ്റാണ്ടിൽ സഭാഭരണം കയ്യാളിയിരുന്ന പകലോമറ്റം കുടുംബത്തിലെ അർക്കദിയാക്കോന്മാരും മെത്രാന്മാരും ലോകാവസാനം വരെ മലങ്കരസഭാഭരണം തങ്ങളുടെ തറവാട്ടിൽ നിലനില്ക്കുവാൻ ആഗ്രഹിച്ചു. അന്ത്യോഖ്യൻ മെത്രാന്മാർ ഉൾപ്പെടെ ചില വിദേശ സഭാദ്ധ്യക്ഷന്മാർ മലങ്കരസഭാ ചരിത്രത്തിൽ പ്രവേശിച്ച കാലമായിരുന്നു അത്. 1599 ലെ ഉദയംപേരൂർ സുന്നഹദോസിന് ശേഷം പ്രബലമായ ഒരു വിഭാഗത്തിന് സംരക്ഷണം നല്കി വന്ന റോമിലെ പാത്രിയർക്കീസിന് (പാപ്പ) സമാന്തരമായ അന്ത്യോഖ്യൻ സംരക്ഷണം ഉറപ്പു വരുത്തിയാൽ പകലോമറ്റം ആധിപത്യം ലോകാവസാനം വരെ തുടരാമെന്ന് അവർ കരുതി. രണ്ടാം മാർത്തോമ്മായുടെ കാലം മുതലെങ്കിലും മെത്രാന്മാരെ വാഴിക്കുവാനുള്ള അധികാരം നാട്ടുമെത്രാന്മാർക്കു നല്കാതിരിക്കുവാൻ അവർ ശ്രദ്ധിച്ചു. തന്മൂലം മെത്രാൻ സ്ഥാനവാഴ്ചയ്ക്ക് അന്ത്യോഖ്യൻ പ്രീതി അനിവാര്യമെന്ന് പകലോമറ്റം മെത്രാന്മാർ തിരിച്ചറിഞ്ഞു. പ്രതിഫലമായി അന്ത്യോഖ്യൻ മേലധ്യക്ഷന്മാർ ആവശ്യപ്പെടുന്നതെന്തും അടിയറ വയ്ക്കുവാൻ പകലോമറ്റം മെത്രാന്മാർ തയാറായിരുന്നു. അന്ത്യോഖ്യൻ മെത്രാന്മാർ ആവശ്യപ്പെട്ടത് പ്രഥമദൃഷ്ട്യാ ലഘുവെന്ന് തോന്നാവുന്ന കാര്യങ്ങൾ ആയിരുന്നു: "മാർത്തോമ്മാ ശ്ലീഹായുടെ ആഗമനം മുതൽ മലങ്കരസഭ അന്ത്യോഖ്യൻ സഭയുടെ പരിലാളനയിലും മേൽനോട്ടത്തിലുമായിരുന്നു. മലങ്കരസഭയുടെ പൗരോഹിത്യ പിന്തുടർച്ച തടസ്സപ്പെടാതിരുന്നത് അന്ത്യോഖ്യൻ സഭയുടെ ഔദാര്യം ഒന്നു കൊണ്ടു മാത്രം; മലങ്കരയിൽ മെത്രാൻ വാഴ്ചയ്ക്കുള്ള അവകാശം അന്ത്യോഖ്യൻ സഭയ്ക്ക് മാത്രമായിരിക്കണം" – ഇതൊക്കെയാണ് അന്ത്യോഖ്യൻ ആരാധനക്രമങ്ങൾ ഇറക്കുമതി ചെയ്തതോടൊപ്പം അവർ ആവശ്യപ്പെട്ട വിധേയത്വ വ്യവസ്ഥകൾ. പകലോമറ്റം മെത്രാന്മാർ ഈ വ്യവസ്ഥകൾ അംഗീകരിച്ചു. പ്രത്യുപകാരമായി മാർത്തോമ്മാ ശ്ലീഹായിൽ നിന്നു പൗരോഹിത്യാധികാരം പ്രാപിച്ചവരാണ് പകലോമറ്റം കുടുംബം എന്നും തന്മൂലം മെത്രാൻസ്ഥാനത്തിന് അവർക്ക് മാത്രമാണ് അവകാശം എന്നും അന്ത്യോഖ്യൻ മെത്രാന്മാരും പ്രചരിപ്പിച്ചു. ഈ അവിഹിത ഉടമ്പടിയുടെ പശ്ചാത്തലത്തിലാണ് നമ്മുടെ ആദ്യത്തെ സഭാചരിത്ര ഗ്രന്ഥമായ നിരണം ഗ്രന്ഥവരിയും തുടർന്ന് മറ്റ് ചരിത്രങ്ങളും എഴുതപ്പെടുന്നത്. എ. ഡി. 18–ാം നൂറ്റാണ്ടു മുതൽ എഴുതപ്പെട്ട സഭാചരിത്രങ്ങളിൽ മാർത്തോമ്മാശ്ലീഹാ വന്നപ്പോൾ

ബ്രാഹ്മണരെ മാമ്മൂദീസ മുക്കി എന്നും അവരിൽ പ്രബല കുടുംബമായ പകലോമറ്റം തറവാട്ടുകാർക്ക് മാർത്തോമ്മാശ്ലീഹാ പൗരോഹിത്യം പ്രദാനം ചെയ്തുവെന്നും രേഖപ്പെടുത്തിപ്പോന്നു. ദേശചരിത്രത്തിലെന്ന പോലെ സഭാചരിത്രത്തിലും അന്ത്യോഖ്യൻ മിത്തുകൾ ഏല്പിച്ച ആഘാതവും സ്വാധീനവും ഉപബോധമനസ്സിലെയും ചിലപ്പോഴൊക്കെ ബോധമനസ്സിലെയും അപകർഷതാബോധമായി അനേകം പേരെ ചരിത്രപരമായ അന്ധതയിലേക്ക് തള്ളിവിടുന്നു. പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിലെ പരിതഃസ്ഥിതികളെ അടിസ്ഥാനമാക്കി പഠനമോ ഗവേഷണമോ അന്വേഷണം പോലുമോ ഇല്ലാതെ ഒന്നാം നൂറ്റാണ്ടു മുതല്ക്കുള്ള ചരിത്രം രചിക്കുന്നത് അധാർമ്മികമാണെന്ന തിരിച്ചറിവ് പോലും പലർക്കും നഷ്ടപ്പെട്ടിരിക്കുന്നു.

## പുതിയ ഗവേഷണഫലങ്ങൾ

ഭാഗ്യവശാൽ കഴിഞ്ഞ ഒരു നൂറ്റാണ്ടിനുള്ളിൽ കേരളചരിത്രത്തെപ്പറ്റി വിശ്വാസ്യമായ പല പഠനങ്ങളും നടന്നിട്ടുണ്ട്. എ. ഡി. ഒന്നാം നൂറ്റാണ്ടിൽ കേരളത്തിൽ ബ്രാഹ്മണർ പ്രവേശിച്ചിട്ടില്ലെന്നും ഏഴോ എട്ടോ നൂറ്റാണ്ടുകൾ വരെയും കേരളത്തിൽ ക്ഷേത്രങ്ങൾ സ്ഥാപിക്കപ്പെട്ടിരുന്നില്ലെന്നും ഇന്ന് തെളിയിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. മാർത്തോമ്മാ ശ്ലീഹാ സുവിശേഷം അറിയിച്ചത് യഹൂദന്മാരോടും ബുദ്ധ – ജൈന – ദ്രാവിഡ മതക്കാരോടും ആയിരുന്നുവെന്നും ആദ്യത്തെ ക്രൈസ്തവ ദേവാലയങ്ങൾ പരിവർത്തനം ചെയ്യപ്പെട്ട സിനഗോഗുകൾ ആയിരുന്നുവെന്നും ഇന്ന് ഏറെക്കുറെ ഗവേഷണ പഠനങ്ങളുടെ ഫലമായി തെളിഞ്ഞിട്ടുണ്ട്. ഇന്ത്യൻ സഭ ബന്ധപ്പെട്ട ആദ്യത്തെ വിദേശസഭാകേന്ദ്രം അലക്സാണ്ട്രിയാ ആയിരുന്നുവെന്ന് സ്ഥാപിക്കുവാൻ അനവധി സാഹചര്യത്തെളിവുകൾ ഇന്ന് ലഭ്യമാണ്.

1. മുചിരി – അലക്സാണ്ട്രിയാ തുറമുഖങ്ങളെ ബന്ധിപ്പിക്കുന്ന വിദേശ വ്യാപാരത്തിന്റെ ചരിത്രം ഇന്ന് ആരും നിഷേധിക്കുമെന്ന് തോന്നുന്നില്ല. ക്രിസ്തുവിന് മുമ്പ് ആരംഭിച്ച ഈ വാണിജ്യബന്ധം അലക്സാണ്ട്രിയായിൽ നിന്നുള്ള സാംസ്കാരിക പ്രവാഹത്തിന്റെ രേഖയാണ്.

2. പ്രാചീന ക്രൈസ്തവ കലാലയങ്ങളിലൊന്ന് അലക്സാണ്ട്രിയായിലായിരുന്നു. എ. ഡി. 190–ൽ കേരള സഭയുടെ ക്ഷണപ്രകാരം ഇവിടെയെത്തി പണ്ഡിതോചിതമായ മതസംവാദങ്ങൾ നടത്തിയതിന് ശേഷം തിരിച്ചുപോയ പാന്റീനസ് അലക്സാണ്ട്രിയൻ വൈദിക കലാശാലയുടെ ഉപാധ്യക്ഷനായിരുന്നുവെന്ന് ആദ്യകാല സഭാചരിത്രകാരന്മാരായ യൗസേബിയോസും ജെറോമും രേഖപ്പെടുത്തിയിട്ടുണ്ട്.

3. ആദ്യകാലങ്ങളിൽ കേരളസഭയിൽ, പല ലോകസഭകളിലുമെന്നപോലെ മെത്രാന്മാർ ഉണ്ടായിരുന്നില്ല. മെത്രാന്മാരുടെ കബറിടങ്ങൾ സ്ഥിതിചെയ്യുന്നതായി മലങ്കരസഭയിൽ ഒരു പള്ളിയും 1665 വരെ അവകാശപ്പെട്ടിട്ടില്ല. ക്രിസ്തുവർഷത്തിന്റെ ആദ്യ നൂറ്റാണ്ടുകളിൽ പുരോഹിതന്മാർ തന്നെയായിരുന്നു പുരോഹിതരെ സ്ഥാനം കൊടുത്ത് നിയമിച്ചി

രുന്നത്. മലങ്കരസഭയുടെ ആദ്യകാലബന്ധം അന്ത്യോഖ്യായുമായോ പേർഷ്യയുമായോ ആയിരുന്നുവെങ്കിൽ ആ സഭകളിലെപ്പോലെ ഇവിടെയും മെത്രാന്മാർ നിയമിതരാകുമായിരുന്നു. അതുണ്ടായില്ല. അലക്സാണ്ട്രിയൻ സഭയിൽ എ. ഡി. 4-ാം നൂറ്റാണ്ടു വരെ പുരോഹിതന്മാർക്ക് - മെത്രാന്മാർക്കു പോലും - പട്ടം കൊടുത്തിരുന്നത് പട്ടക്കാരുടെ കൗൺസിലാണ്. അലക്സാണ്ട്രിയൻ സഭാചരിത്രം ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. നിഖ്യാ സുന്നഹദോസിൽ അലക്സാണ്ട്രിയൻ സഭയുടെ പ്രതിനിധി സംഘത്തെ നയിച്ച ബിഷപ്പ് അലക്സാണ്ടറെ അവിടത്തെ പട്ടക്കാരുടെ കൗൺസിലാണ് പട്ടം കെട്ടിയത്. പണ്ഡിതവരേണ്യൻ ഫാ. ഡോ. വി. സി. ശാമുവേൽ അദ്ദേഹത്തിന്റെ സഭാചരിത്രത്തിൽ (സഭ വളരുന്നു) ഇക്കാര്യം അനിഷേധ്യമായി രേഖപ്പെടുത്തിയിട്ടുണ്ട്. ക്രൈസ്തവ സഭാചരിത്രത്തിന്റെ ആദ്യദശകങ്ങളിൽ പല കേന്ദ്രങ്ങളിലും സഭയുടെ പൂർണ്ണ ചുമതല വഹിച്ചിരുന്നത് കശ്ശീശന്മാർ (മൂപ്പന്മാർ) ആയിരുന്നു. "മൂപ്പന്മാരുടെ കൈവെപ്പോടുകൂടി പ്രവചനത്താൽ നിനക്ക് ലഭിച്ചതായി നിന്നിലുള്ള കൃപാവരം ഉപേക്ഷയായി വിചാരിക്കാതെ..." എന്ന് 1 തീമോത്തിയോസ് 4:14 ലും "ഞാൻ നിന്നോട് ആജ്ഞാപിച്ചത് പോലെ പട്ടണംതോറും മൂപ്പന്മാരെ (കാശീശന്മാരെ) ആക്കി വെക്കേണ്ടതിനും തന്നേ" എന്ന് തീത്തോസ് 1:5 ലും പൗലൂസ് ശ്ലീഹാ എഴുതിയത് ശ്രദ്ധിക്കുക. അലക്സാണ്ട്രിയായിലും, ഇന്ത്യയിലും, പൗലൂസ് ശ്ലീഹാ സ്ഥാപിച്ച പല സഭകളിലും കശ്ശീശന്മാരാണ് പുരോഹിത സ്ഥാനാർത്ഥികൾക്ക് കൈവെപ്പ് നൽകിയിരുന്നത്. പില്ക്കാലത്ത് മെത്രാന്മാർ സഭാഭരണം നിർവ്വഹിച്ചിരുന്ന പേർഷ്യൻ സഭയുമായി ബന്ധപ്പെടേണ്ടി വന്നപ്പോഴും ബിഷപ്പ് മുഖേനയുള്ള കൈവെപ്പ് ഒരു അനിവാര്യതയായി മലങ്കരസഭ കരുതിയിരുന്നില്ല. ബിഷപ്പിന്റെ സാന്നിധ്യമുള്ളപ്പോൾ ബിഷപ്പിൽ നിന്നും അതില്ലാത്തപ്പോൾ കാശീശന്മാരിൽ നിന്നും സഭ കൈവെപ്പ് സ്വീകരിച്ചിരുന്നു. പോർച്ചുഗീസുകാരുടെ ആഗമനത്തോടെയാണ് ബിഷപ്പിന്റെ അനിവാര്യതയെപ്പറ്റിയുള്ള അവബോധം മലങ്കരസഭയിൽ ഉണ്ടാകുന്നത്. അത്രമേൽ ശക്തമായിരുന്നു അലക്സാണ്ട്രിയൻ സഭാ സംസ്ക്കാരം മലങ്കരസഭയിൽ പതിപ്പിച്ച പൗരോഹിത്യ നൽവര സങ്കല്പങ്ങൾ.

4. അന്ത്യോഖ്യൻ സുറിയാനിസഭയുടെ ചരിത്രമെഴുതിയ മാർ ഗ്രീഗോറിയോസ് ബാർ എബ്രായ (13-ാം നൂറ്റാണ്ട്), മാർ മീഖായേൽ റാബോ (12-ാം നൂറ്റാണ്ട്) എന്നിവരുടെ കൃതികളിൽ മലങ്കരസഭയെപ്പറ്റി യാതൊരു പരാമർശവും കാണുന്നില്ലെന്ന് ആ ചരിത്രകൃതികളുടെ സുറിയാനിമൂലം സൂക്ഷ്മമായി പരിശോധിച്ച ഫാ. ഡോ. വി. സി. ശാമുവേൽ രേഖപ്പെടുത്തിയിട്ടുണ്ട്.

5. അന്ത്യോഖ്യൻ സുറിയാനിസഭ, സുറിയാനി ഭാഷയുടെ പാശ്ചാത്യ രൂപമാണ് ഉപയോഗിച്ചിരുന്നത്. എന്നാൽ മലങ്കരസഭ പൂർവ്വികമായി ഉപയോഗിച്ച് വന്നത് പൗരസ്ത്യ സുറിയാനി ഭാഷയാണ്. 1800 വരെയെങ്കിലും പൗരസ്ത്യ സുറിയാനി ഇവിടെ സാർവത്രികം ആയിരുന്നു. അന്ത്യോഖ്യൻ സഭയുമായി ആദിമകാലങ്ങളിൽ ബന്ധമുണ്ടായിരുന്നുവെങ്കിൽ നമ്മുടെ

നാട്ടിലും പാശ്ചാത്യ സുറിയാനിക്രമങ്ങൾ പ്രചരിക്കുമായിരുന്നു.

6. അന്ത്യോഖ്യൻ സുറിയാനി സഭയിൽ മേല്പട്ടക്കാർ ഉപയോഗിക്കുന്ന വേഷസംവിധാനങ്ങൾ പത്തൊമ്പതാം നൂറ്റാണ്ടു വരെ മലങ്കരസഭയിൽ പരിചിതമായിരുന്നില്ല. 19-ാം നൂറ്റാണ്ടിൽ വന്ന യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ ആണ് മത്തങ്ങാമുടിയും മറ്റും ഇവിടെ പ്രചരിപ്പിച്ചത്.

7. കാപ്പയിട്ട് ആരാധന നടത്തുന്ന സമ്പ്രദായവും അന്ത്യോഖ്യൻ സുറിയാനി സഭയുടെ ആണ്ടു തക്സാക്രമങ്ങളും കൂദാശക്രമങ്ങളും ഇവിടെ ഔദ്യോഗികമായി സ്വീകരിച്ചത് 1772 ന് ശേഷം മാത്രമാണ്. അതിനു മുമ്പ് ഉപയോഗിച്ചിരുന്ന ആണ്ടു തക്സാക്രമങ്ങൾ വ്യത്യസ്തങ്ങളാണ്. ഈ അടുത്തകാലം വരെ പഴഞ്ഞി, കുന്നംകുളം, തൊഴിയൂർ എന്നീ പ്രദേശങ്ങളിൽ ആ പഴയ ക്രമങ്ങൾ ആണ് ഉപയോഗിച്ചിരുന്നത്. പഴയ പല ഗ്രന്ഥപ്പുരകളിലും അവയുടെ പൗരസ്ത്യ-പാശ്ചാത്യ രൂപങ്ങൾ ഇപ്പോഴും ലഭ്യമാണ്.

8. 1875-ൽ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് മലങ്കരസഭയിൽ വരുന്നതിനു മുമ്പ് മലങ്കരസഭയിൽ ഉപയോഗിച്ചിരുന്ന പട്ടംകൊട ക്രമങ്ങൾ വ്യത്യസ്തമാണ്. സമാനതകൾ പലതുമുണ്ടെങ്കിലും പല വ്യത്യസ്തതകളും അവയിൽ കാണുന്നുണ്ട്.

9. പത്രോസ് ബാവാ വരുന്നതിന് മുമ്പുള്ള പല നടപടിക്രമങ്ങളും മലങ്കരസഭയിൽ വ്യത്യസ്തമായിരുന്നു. കുർബാന കൊടുക്കുന്ന രീതി, വി. മൂറോന്റെ ഉപയോഗം, വലിയനോമ്പിന്റെ ആരംഭത്തിൽ കശ്ശീശന്മാർ നടത്തിയിരുന്ന സൈത്ത് കൂദാശ തുടങ്ങി ഒട്ടേറെ കാര്യങ്ങളിൽ മലങ്കര സഭ പുലർത്തിയിരുന്ന പാരമ്പര്യങ്ങൾ പത്രോസ് ബാവാ നിരോധിക്കുകയും തിരുത്തുകയും ചെയ്തതായി രേഖയുണ്ട്.

10. അന്ത്യോഖ്യൻ സുറിയാനി സഭയിൽ പ്രയോഗത്തിലിരുന്ന ഹൂദായ കാനോൻ പതിനേഴാം നൂറ്റാണ്ടു വരെയും മലങ്കരസഭയിൽ അറിയപ്പെട്ടിരുന്നില്ല. 18-ാം നൂറ്റാണ്ടിലാണ് അത് പൂർണ്ണരൂപത്തിൽ മലങ്കര സഭയിലെത്തിയത്.

മേൽപ്പറഞ്ഞ കാരണങ്ങളാൽ സഭാചരിത്രത്തിന്റെ ആദ്യ നൂറ്റാണ്ടുകളിൽ ഇന്ത്യൻ ക്രൈസ്തവ സഭയ്ക്ക് അന്ത്യോഖ്യൻ സുറിയാനി സഭയുമായി ഒരു ബന്ധവും പ്രത്യക്ഷമായോ പരോക്ഷമായോ ഉണ്ടായിരുന്നില്ല എന്ന് കാണാം.

## തെറ്റായ ധാരണകൾ

1653 മുതൽ മലങ്കരസഭയുടെ ക്ഷണപ്രകാരവും അല്ലാതെയും ഇവിടെ എത്തിയ വിദേശസഭാ മേലദ്ധ്യക്ഷന്മാരെല്ലാവരും അന്ത്യോഖ്യൻ സുറിയാനി സഭയുടെ മെത്രാന്മാരാണെന്ന് 20-ാം നൂറ്റാണ്ടിലെ ചരിത്രകാരന്മാർ നിരാസ്പദമായി രേഖപ്പെടുത്തിയിട്ടുണ്ട്. അപ്രകാരം തെറ്റായി ചിത്രീകരിക്കപ്പെട്ട ഒരാളാണ് 1653-ൽ വന്ന അഹത്തള്ളാ ബാവാ. അദ്ദേഹത്തെ

അന്ത്യോഖ്യാ പാത്രിയർക്കീസായ ഇഗ്നാത്യോസ് എന്ന് ചില കത്തുകളിൽ പരാമർശിച്ചിട്ടുണ്ട് (സുറിയാനി സഭ, കണിയാമ്പറമ്പിൽ കുരിയൻ കോർ എപ്പിസ്ക്കോപ്പാ, പു. 134). ഈ പ്രസ്താവന താഴെപ്പറയുന്ന കാരണങ്ങ ളാൽ തീർത്തും അവാസ്തവമാണ്:

1. അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ നാളിതുവരെയുള്ള പിന്തു ടർച്ചാ ലിസ്റ്റ് ഔദ്യോഗികമായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അതിൽ 1653 ലോ സമീപകാലത്തോ ഈ പേരുള്ള ഒരു പാത്രിയർക്കീസിനെപ്പറ്റി പരാ മർശമില്ല. അപമൃത്യുവിനിരയായ ഒരു ഇഗ്നാത്യോസ് ആ ലിസ്റ്റ് പ്രകാരം ജീവിച്ചിരുന്നിട്ടില്ല.

2. അദ്ദേഹത്തെ ഇഗ്നാത്യോസ് പാത്രിയർക്കീസ് എന്ന പേരിൽ അന്ത്യോഖ്യയോട് ബന്ധപ്പെടുത്തിയവർ അദ്ദേഹത്തെ നേരിട്ട് കണ്ടവരല്ല. പിന്നീട് 1685-ൽ വന്ന മാർ ഈവാനിയോസ് മെത്രാൻ ആകാം അഹത്ത ള്ളയെ അന്ത്യോഖ്യയുമായി ബന്ധപ്പെടുത്തി പ്രചാരണം അഴിച്ചുവിട്ടത്.

3. അഹത്തള്ളയെപ്പറ്റി മേൽ പ്രസ്താവന അടങ്ങിയ ലേഖനം എഴു തിയ മാർത്തോമ്മാ അഞ്ചാമന് ഇഗ്നാത്തിയോസ് പാത്രിയർക്കീസ് എന്ന പൊതുസ്ഥാനനാമമല്ലാതെ താൻ കത്തിൽ അഭിസംബോധന ചെയ്യുന്ന പാത്രിയർക്കീസിന്റെ വ്യക്തിനാമം പോലും അറിവില്ലായിരുന്നു. മാർത്തോ മ്മാ അഞ്ചാമൻ (നാലാമനല്ല) എഴുതിയ മൂന്ന് സുറിയാനി കത്തുകളും ഈ ലേഖകൻ കണ്ടെടുത്ത് മലങ്കര മല്പാൻ ഞാർത്താങ്കൽ കോരത് കത്തനാരുടെ സഹായത്തോടെ വിവർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചി ട്ടുണ്ട് (ഫാ. ഡോ. ജോസഫ് ചീരൻ, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പുറം. 327-338). 1685-ൽ വന്ന യൽദൊ ബസ്സേ ലിയോസിനെ ഊർശ്ലേമിന്റെ കാതോലിക്കാ എന്ന് വിശേഷിപ്പിക്കാൻ മാത്ര മുള്ള ചരിത്രബോധമേ അദ്ദേഹത്തിനുള്ളു. മാർത്തോമ്മാശ്ലീഹായുടെ കാലം മുതലേ അന്ത്യോഖ്യയിൽ പാത്രിയർക്കീസുണ്ടെന്നും അന്നു മുതൽ അന്ത്യോഖ്യായിൽ നിന്ന് അനേകം പാത്രിയർക്കീസന്മാരും മെത്രാപ്പോ ലീത്തന്മാരും മലങ്കരയിൽ വന്നു എന്നും കത്തുകളിൽ കാണുന്നു. പകലോ മറ്റം മെത്രാന്റെ ചരിത്രബോധം സഹതാപം അർഹിക്കുന്നു. കണിയാമ്പറ മ്പിലച്ചൻ അവലംബമാക്കുന്നത്, മലങ്കരയിൽ കക്ഷിത്തർക്കം രൂക്ഷത പ്രാപിച്ച കാലത്ത് ഒരു കക്ഷിക്ക് ബലം നൽകാൻ 20-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ അന്ത്യോഖ്യൻ സഭാംഗമായ അപ്രേം പൗലൂസ് റമ്പാ ച്ചൻ എഴുതിയ വെള്ളിനക്ഷത്രങ്ങൾ, ശീമക്കാരായ പിതാക്കന്മാർ എന്നീ ഗ്രന്ഥങ്ങളെയാണ്. അവയ്ക്ക് ചരിത്രപരമായി യാതൊരു സാധുത്വവുമില്ല.

വാസ്തവത്തിൽ അഹത്തള്ളാ ബാവയുടേതായി രണ്ടു രേഖകളേ ചരി ത്രത്തിൽ അവശേഷിച്ചിട്ടുള്ളു: രണ്ടു കല്പനകൾ. റോമൻ അനുഭാവികളു ടെ ബന്ധനത്തിൽ കഴിയുമ്പോൾ അദ്ദേഹം മലങ്കരസഭയിലേക്ക് കൊടുത്ത യച്ചവയാണ് രണ്ടു കല്പനകളും. അതിൽ ഒരു കല്പനയുടെ ഫോട്ടോ കോപ്പി - അതേ വർഷം (1653) മെത്രാനായി വാഴിക്കപ്പെട്ട ഒന്നാം മാർത്തോ മ്മായുടെ നാല് ഉപദേശകരിലൊരാളായി നിയമിക്കപ്പെട്ട വേങ്ങൂർ ഗീവറു

ഗീസ് കത്തനാർ സാക്ഷ്യപ്പെടുത്തിയത് - ഈ ലേഖകൻ പരിശോധിച്ചി ട്ടുണ്ട് (വത്തിക്കാൻ ലൈബ്രറിയിൽ നിന്ന് ബഹു. കോര വർഗ്ഗീസച്ചൻ (ജർമ്മനി) ഫോട്ടോ എടുത്ത് അയച്ച ഒറിജിനൽ കോട്ടയം പഴയസെമി നാരി ആർക്കൈവ്സിലുണ്ട്). പൗരസ്ത്യ സുറിയാനി ഭാഷയിലെഴുതിയ ഈ കത്ത് (പാശ്ചാത്യ സുറിയാനിയാണ് അന്ത്യോഖ്യൻ സഭ ഉപയോഗി ക്കുന്നത് എന്നോർക്കണം) രണ്ട് പ്രസ്താവനകൾ മൂലം ചരിത്ര പ്രധാന മാണ്.

1. ഹിന്ദുദേശം മുഴുവന്റെയും ചൈനയുടെയും പാത്രിയർക്കീസായ അ (ഇ) ഗ്നാത്യോസ് ആണ് താൻ എന്ന് അവകാശപ്പെട്ടിരിക്കുന്നു.

2. സർവ്വ അധികാരങ്ങളും നൽകി പാപ്പാ തന്നെ അയച്ചിരിക്കുന്നു എന്ന പ്രസ്താവന. ഔദ്യോഗികമായി പ്രസിദ്ധീകരിക്കപ്പെട്ട പാത്രിയർക്കാ ലിസ്റ്റിൽ 17-ാം നൂറ്റാണ്ടിൽ ഇപ്രകാരം ഒരു പാത്രിയർക്കീസിന്റെ പേർ പ്രസ്താവിച്ചിട്ടില്ലാതിരിക്കേ ഈ പാത്രിയർക്കീസ് അന്ത്യോഖ്യൻ വംശ ജൻ അല്ലാ എന്ന് വ്യക്തം. അദ്ദേഹത്തെ അയച്ചതാർ എന്ന രഹസ്യം രണ്ടാമത്തെ പ്രസ്താവനയിൽ സൂചിതമായിട്ടുണ്ട്. 'പാപ്പാ' അയച്ചു എന്ന പ്രസ്താവനയെ റോമ്മാ പാപ്പായുമായിട്ടാണ് പലരും ബന്ധപ്പെടുത്തിയി ട്ടുള്ളത്. അക്കാലത്ത് യാതൊരു മാർപ്പാപ്പായും ഒരു ഇഗ്നാത്യോസിനെ ഇന്ത്യയിലേക്ക് അയച്ചിട്ടില്ലെന്നും അദ്ദേഹം ശീശ്മക്കാരൻ ആയതിനാ ലാണ് മൈലാപ്പൂരിൽ വച്ച് അറസ്റ്റ് ചെയ്യപ്പെട്ടതെന്നും 1660 ജനു. 20 ന് അലക്സാണ്ടർ ഏഴാമൻ പാപ്പാ രേഖപ്പെടുത്തിയിട്ടുണ്ട് (തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ, പുറം 184). റോമൻ പാപ്പാ അയച്ച ഒരാളെ റോമൻ അനു ഭാവികൾ അറസ്റ്റ് ചെയ്യുക അസ്വാഭാവികം തന്നെ. പിന്നെ അഹത്ത ള്ളായെ അയച്ച പാപ്പാ ആരാണ്?

അലക്സാണ്ട്രിയാ പാത്രിയർക്കീസ് പാപ്പാ എന്ന പേർ അവകാശപ്പെടു ന്നതായി ചരിത്ര വിദ്യാർത്ഥികൾക്കറിയാം. ഇന്നും അദ്ദേഹം പോപ്പ് എന്ന് അറിയപ്പെടുന്നു. ഈ അലക്സാണ്ട്രിയൻ പാപ്പാ ആണ് അഹത്തള്ളായെ അയച്ചത്. ഇക്കാര്യം സഭാചരിത്രകാരന്മാരായ റോളിൻ, വിൻസന്റ് മരിയ എന്നിവർ രേഖപ്പെടുത്തുന്നുണ്ട് (കണിയാമ്പറമ്പിലച്ചൻ, പു. 133). ഉദയം പേരൂർ സുന്നഹദോസിന്റെ സ്വാധീനത്തിൽ നിന്ന് രക്ഷപ്പെടുവാൻ മലങ്കര സഭ, "തങ്ങളുടെ പൂർവ്വിക നടപ്പുകൾക്ക് വിപരീതമായ ചുറ്റുപാടിൽ അവർ പൂർവ്വിക ആസ്ഥാനങ്ങളെ ഓർക്കുകയും... യാക്കോബായ വിശ്വാസികൾ അന്ത്യോഖ്യാ, അലക്സാണ്ട്രിയ സിംഹാസനങ്ങളിലേക്കും നെസ്തോ റിയൻ, ബാബിലോൺ പാത്രിയർക്കീസിനും സുറിയാനി മെത്രാന്മാർക്കും വേണ്ടി എഴുതുവാൻ തുടങ്ങി" (അ. പു., 131-132). അപ്രകാരം അയച്ച അപേക്ഷകൾക്ക് അലക്സാണ്ട്രിയാ സിംഹാസനം നല്കിയ അനുകൂല മറുപടിയായിരുന്നു മാർ ഇഗ്നാത്യോസ് അഹത്തള്ളാ പാത്രിയർക്കീസ് എന്ന് ന്യായമായും അനുമാനിക്കാവുന്നതാണ്.

രണ്ടാമത്തെ കല്പന ഈ അനുമാനത്തെ പ്രബലമാക്കുന്നു. തനിക്ക് എന്തെങ്കിലും ആപത്ത് സംഭവിക്കുന്നപക്ഷം പന്ത്രണ്ട് കശ്ശീശന്മാർ ചേർ

ന്ന് തോമ്മാ അർക്കദിയാക്കോനെ മെത്രാനായി വാഴിക്കുവാൻ അനുവാദം നൽകുന്ന കല്പനയായിരുന്നു അത്. ആ കല്പന അനുസരിക്കപ്പെട്ടു. തോമ്മാ അർക്കദിയാക്കോൻ ഒന്നാം മാർത്തോമ്മാ എന്ന പേരിൽ അഭി ഷിക്തനായി. ഈ മാർഗ്ഗനിർദ്ദേശം അലക്സാണ്ട്രിയൻ പൈതൃകമുള്ള ഒരു മെത്രാന് മാത്രമേ നൽകുവാൻ കഴിയുമായിരുന്നുള്ളു. വിചിത്രമായ ഈ പട്ടംകൊട സമ്പ്രദായം അലക്സാണ്ട്രിയായിൽ സുപരിചിതമായി രുന്നു. പില്ക്കാലത്ത് ഈ സമ്പ്രദായം നിരോധിക്കപ്പെട്ടു എങ്കിലും അനി വാര്യമായ ഒരു സാഹചര്യത്തിൽ സഭയുടെ നിലനില്പിന് വേണ്ടി ആ മാർഗ്ഗം അവലംബിക്കാമെന്നും അതിന് ചരിത്രത്തിൽ ന്യായീകരണമുണ്ടെ ന്നും മറ്റാർക്കും നിർദ്ദേശിക്കുവാൻ കഴിയുമായിരുന്നില്ല (ഫാ. ഡോ. വി. സി. ശാമുവേൽ, *സഭ വളരുന്നു*).

ചുരുക്കിപ്പറഞ്ഞാൽ കാള പെറ്റു; കയറെടുത്തു എന്ന പ്രസ്താവന പോലെയായി, ഇഗ്നാത്യോസ് പാത്രിയർക്കീസ് – അന്ത്യോഖ്യൻ പിതാവ് എന്ന മൊഴി. അദ്ദേഹത്തിന് അന്ത്യോഖ്യയുമായി ബന്ധമുണ്ടെന്ന് പിന്നീട് വന്ന ചില അന്ത്യോഖ്യൻ മെത്രാന്മാർ പ്രചരിപ്പിച്ച് അന്ത്യോഖ്യായുടെ മേൽവിലാസം അടിച്ചേല്പിക്കുവാൻ ശ്രമിച്ചതിന് ചരിത്രത്തിന്റെ യാതൊരു പിൻബലവുമില്ല.

## മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ

അന്ത്യോഖ്യൻ പിതാവെന്ന് വിശേഷിപ്പിക്കപ്പെട്ട മറ്റൊരു പിതാവാണ് വടക്കൻ പറവൂർ പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ്. അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ വേഷഭൂഷാദികൾ അണിയിച്ച് അദ്ദേഹത്തിന്റെ ഒരു ഭാവനാചിത്രം അടുത്ത കാലത്ത് പ്രചരി പ്പിച്ചിട്ടുണ്ട്. 1665–ൽ വന്ന അദ്ദേഹം പൊന്നാനി തുറമുഖത്ത് കപ്പലിറങ്ങി. പാലൂർ – ചാട്ടുകുളങ്ങര ഇടവക (ഇന്നത്തെ ആർത്താറ്റ് – കുന്നംകുളം) അദ്ദേഹത്തെ സ്വീകരിച്ചു. കുന്നംകുളംനസ്രാണികളുടെ തുറമുഖമായ ചാ വക്കാട്ടു നിന്ന് അദ്ദേഹം ജലമാർഗ്ഗം ചെറായി വഴി അങ്കമാലിയിൽ – ഒന്നാം മാർത്തോമ്മായുടെ ആസ്ഥാന ദേവാലയത്തിൽ – എത്തി. അര നൂറ്റാണ്ടു കാലം (1599–1665) റോമ്മൻ ആചാരമര്യാദകൾ സ്വീകരിച്ച മലങ്കരസഭയിൽ അദ്ദേഹം പൗരസ്ത്യ അനുഷ്ഠാനങ്ങൾ സ്ഥാപിച്ച് പല പൗരസ്ത്യ പാരമ്പര്യങ്ങളിലേക്കും വഴി നടത്തി. അദ്ദേഹവും ഒന്നാം മാർത്തോമ്മായും സഹകരിച്ച് സഭാഭരണം നിർവ്വഹിച്ചു. 1671 മേടം 14 ന് അദ്ദേഹം നിര്യാത നായി. ഇദ്ദേഹത്തെപ്പറ്റി അന്ത്യോഖ്യൻ അനുയായികളുടെ എഴുത്തുകൾ മാറ്റിവച്ചാൽ ശ്രദ്ധേയമായ ഒരു പ്രസ്താവന ഉഗാണ്ടയിലെ ബിഷപ്പ് എൽ. ഡബ്ലിയു. ബ്രൗൺ രേഖപ്പെടുത്തിയത് ഇപ്രകാരമാണ്:

"മാർ ഗ്രീഗോറിയോസ് ഇവിടെ വന്ന് ആദ്യ വി. കുർബാന അർപ്പിച്ച പ്പോൾ ആരാധനയുടെ അപരിചിതത്വം മൂലം ജനങ്ങൾ പിറുപിറുത്തു." (Indian Christians of St. Thomas) മാർ ഗ്രീഗോറിയോസ് റോമ്മൻ പാപ്പാ യുമായി ബന്ധപ്പെട്ട മെത്രാനാണെന്ന് മാർത്തോമ്മാ ഒന്നാമനും അദ്ദേഹ ത്തിന്റെ പ്രധാന ഉപദേഷ്ടാവായ ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്ത

നാരും അക്കാലത്തു തന്നെ ചൂണ്ടിക്കാട്ടിയിരുന്നു (ഫാ. ഡോ. വി. സി. ശാമുവേൽ, *സഭ വളരുന്നു*, പു. 158). മാർത്തോമ്മാ ഒന്നാമന്റെ മെത്രാൻ സ്ഥാനത്തിന് സാധുതയില്ലെന്ന് വാദിച്ച റോമൻ ക്യാമ്പിനെ നിശ്ശബ്ദനാക്കുവാൻ മാർ ഗ്രീഗോറിയോസുമായുള്ള സഹകരണം പ്രയോജനപ്പെട്ടതിനാൽ അദ്ദേഹത്തെ ആരും നിരാകരിച്ചിരുന്നില്ലെന്നേയുള്ളു. ഈ അവസരത്തിൽ തൊഴിയൂർ സഭയുടെ ആർക്കൈവ്സിൽ നിന്ന് ഈ ലേഖകൻ കണ്ടെടുത്ത ഒരു രേഖയെപ്പറ്റി അല്പം പ്രസ്താവിക്കേണ്ടതുണ്ട്. അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ സുസ്താത്തിക്കോൻ ആണ് ആ രേഖ. അറബി ഗാർസൂനിയിൽ പാശ്ചാത്യ സുറിയാനി ലിപിയിലെഴുതപ്പെട്ട സുസ്താത്തിക്കോൻ വിലപ്പെട്ട ചില അറിവുകൾ നമുക്ക് നൽകുന്നുണ്ട്. പ്രധാന പ്രസ്താവന ഇതാണ്:

അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ ഔദ്യോഗികനാമം സുസ്ത്താത്തിക്കോനിൽ രേഖപ്പെടുത്തിയിട്ടുള്ളത് ‘ഊർശ്ലേം മെത്രാപ്പോലീത്താ’ എന്നാണ്. നമ്മുടെ ഈ ചർച്ചയിൽ ഈ വിശേഷണത്തിന് പ്രാധാന്യമുണ്ട്. അന്ത്യോഖ്യൻ സുറിയാനിസഭ സ്വീകരിച്ചിട്ടുള്ള ഹൂദായ കാനോൻ പ്രകാരം യെരുശലേമിലെ അദ്ധ്യക്ഷന്റെ ഔദ്യോഗികനാമം എപ്പിസ്ക്കോപ്പാ എന്നാണ്; മെത്രാപ്പോലീത്താ എന്നല്ല; ഊർശ്ലേം എപ്പിസ്ക്കോപ്പാ ഭരണപരമായി കൈസര്യായിലെ മെത്രാപ്പോലീത്തായുടെ കീഴിലാണെന്ന് കാനോൻ വ്യക്തമാക്കിയിട്ടുണ്ട്. അദ്ദേഹത്തെ യെരുശലേമിന്റെ പാത്രിയർക്കീസ് എന്ന് യെരുശലേം നഗരത്തിന്റെ ബഹുമതിയെ പ്രതി കാനോൻ വിശേഷിപ്പിക്കുന്നുണ്ടെങ്കിലും അദ്ദേഹത്തിന് പാത്രിയർക്കീസിന്റെ ഒരധികാരവും ഇല്ല; അദ്ദേഹത്തിന്റെ ഭരണത്തലവൻ കൈസര്യായിലെ മെത്രാപ്പോലീത്തായും. തന്മൂലം അബ്ദുൾ ജലീൽ ഗ്രീഗോറിയോസ് ഹൂദായ കാനോൻ വിഭാവനം ചെയ്യുന്ന ഗ്രീഗോറിയോസ് പാത്രിയർക്കീസല്ലെന്നും മറ്റേതോ സഭയുടെ ഊർശ്ലേം മെത്രാപ്പോലീത്താ ആണെന്നും വ്യക്തമാകുന്നില്ലേ?

അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് 1668 കുംഭം 5-ാം തീയതി പറവൂർ, മുളന്തുരുത്തി, കണ്ടനാട് എന്നീ പള്ളികൾക്കയച്ച ഒരു കല്പന ഇ. എം. ഫിലിപ്പ് സുദീർഘമായി ഉദ്ധരിച്ചിട്ടുണ്ട് (പു. 154-158). അതിൽ താഴെ പറയുംപ്രകാരം ഒരു പ്രസ്താവനയുണ്ട്: “... വീണ്ടും നമ്മുടെ പ്രാർത്ഥന പുസ്തകത്തിൽ വ്യാഴാഴ്ചത്തെ സന്ധ്യാ പ്രാർത്ഥനയിൽ രക്തസാക്ഷിക്കാരെക്കുറിച്ച് പറയുന്നിടത്ത് ഞങ്ങൾ അവനെയോ അവന്റെ പുത്രനെയോ ഉപേക്ഷിക്കുന്നില്ല. ഞങ്ങൾ അബ്രഹാമിന്റെ വംശക്കാരും ഇസഹാക്കിന്റെ അവകാശികളുമാകുന്നു. ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവത്തെപ്രതി ഞങ്ങൾ മരിക്കുകയും നിത്യജീവന് അവകാശികളായിത്തീരുകയും ചെയ്യുന്നു എന്ന് രക്തസാക്ഷികൾ പറയുന്നതായി എഴുതിയിരിക്കുന്നു.” വ്യാഴാഴ്ച സന്ധ്യാനമസ്ക്കാരത്തിലെന്നല്ല ഏഴു യാമങ്ങളിലും അങ്ങനെ ഒരു പ്രാർത്ഥന സുറിയാനിസഭയുടെ ശ്ഹീമ്മാ ക്രമത്തിലില്ല. സുറിയാനിസഭ മുഖ്യമായും രക്തസാക്ഷികളെ ഓർക്കുന്നത് വെള്ളിയാഴ്ചയിലെ പ്രാർത്ഥനായാമങ്ങളിലാണ്. അവയിലൊന്നിലും മാർ ഗ്രീഗോറി

യോസ് ഉദ്ധരിക്കുന്ന പ്രാർത്ഥന കാണുന്നില്ല. മറ്റെല്ലാ തെളിവുകളും മാറ്റി വച്ചാലും മാർ ഗ്രീഗോറിയോസ് അന്ത്യോഖ്യൻ സുറിയാനി സഭയിൽപ്പെട്ട മെത്രാൻ ആയിരുന്നില്ല എന്നല്ലേ ഈ ഉദ്ധൃത പ്രാർത്ഥന നമ്മെ ബോധ്യപ്പെടുത്തുന്നത്?

അന്ത്യോഖ്യൻ സഭയിൽ നിന്ന് വന്ന ആളാണ് അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് എങ്കിൽ 1875 ൽ വന്ന അന്ത്യോഖ്യൻ പാത്രിയർക്കീസ് പത്രോസ് തൃതീയൻ വടക്കൻപറവൂർ പള്ളിയുടെ മദ്ബഹായിൽ സ്ഥിതി ചെയ്തിരുന്ന അദ്ദേഹത്തിന്റെ കബർ പൊളിച്ച് ഭൗതികാവശിഷ്ടം താഴേക്കു മാറ്റി സംസ്കരിച്ചതെന്തിന്? വിശുദ്ധന്മാരുടെ കബറിടം മദ്ബഹായിൽ അനുവദിച്ചു കൂടാ എന്ന് കാനോനിൽ ഒരിടത്തും പ്രസ്താവിച്ചിട്ടില്ല. മാത്രവുമല്ല, പള്ളിയുടെ ശിലാസ്ഥാപന കൂദാശയിൽ വിശുദ്ധന്റെ അസ്ഥി ത്രോണോസിനടിയിൽ ശിലയോടൊപ്പം സ്ഥാപിക്കുവാൻ പള്ളിക്കൂദാശ ക്രമത്തിൽ നിർദേശവുമുണ്ട് (കത്തോലിക്കാ സഭയുടെ കുർബാനക്കല്ലിൽ – തബിലൈത്താ – വിശുദ്ധന്റെ തിരുശേഷിപ്പ് അടക്കം ചെയ്ത ഒരു ചെപ്പ് സ്ഥാപിക്കാറുണ്ട്). നമ്മുടെ ഉയിർപ്പ് ശുശ്രൂഷയുടെ പ്രദക്ഷിണത്തിൽ കുരിശും ഏവൻഗേലിയോനും മാത്രമല്ല തിരുശേഷിപ്പ് പേടകവും എടുത്ത് മദ്ബഹായിൽ നിന്ന് പുറപ്പെടുവാൻ നിർദ്ദേശമുണ്ട്. കാര്യങ്ങൾ ഇങ്ങനെയിരിക്കേ മോറാൻ പത്രോസ് തൃതീയൻ, അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ കബറിടം പൊളിച്ച് ഭൗതികാവശിഷ്ടം മാറ്റി കബറടക്കിയത് മാർ ഗ്രീഗോറിയോസ് വേദവിപരീതിയായ ഒരു മേല്പട്ടക്കാരനാണെന്ന് അദ്ദേഹത്തിന് ബോധ്യമുള്ളതുകൊണ്ടല്ലേ?

മാർ ഗ്രീഗോറിയോസ് (പരുമല) അദ്ദേഹത്തിന്റെ ഊർശ്ലേം സന്ദർശന വേളയിൽ ഊർശ്ലേം ബിഷപ്പിനെ സന്ദർശിച്ച് അദ്ദേഹത്തിന്റെ അതിഥിയായി താമസിച്ച വിവരം വിശദമായി യാത്രാവിവരണത്തിൽ അദ്ദേഹം എഴുതിയിട്ടുണ്ട്. ആ സിംഹാസനത്തിൽ നിന്ന് മലങ്കരയിലെത്തിയ – മലങ്കരയിൽ അന്ത്യവിശ്രമം കൊള്ളുന്ന – മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീലിനെപ്പറ്റി അതിഥിയോ ആതിഥേയനോ ഒരക്ഷരം സംസാരിച്ചിട്ടില്ല. അന്ത്യോഖ്യൻ ബന്ധമുള്ള യെരുശലേം പാത്രിയർക്കീസല്ല അബ്ദുൾ ജലീൽ എന്ന പത്രോസ് തൃതീയൻ ബാവായുടെ നിലപാട് പ. പരുമല പിതാവിനും സ്വീകാര്യമായെന്നല്ലേ ഇത് വ്യക്തമാക്കുന്നത്?

വടക്കൻപറവൂരും മുളന്തുരുത്തിയിലും കബറടങ്ങിയ ഗ്രീഗോറിയോസുമാർ (യഥാക്രമം 1665 ലും 1751 ലും കേരളത്തിലെത്തിയവർ) ഊർശ്ലേം പാത്രിയർക്കീസന്മാരെന്ന നിലയിൽ പില്ക്കാലത്ത് ഒന്നാം തുബ്ദേനിൽ സ്ഥാനം പിടിച്ചു എന്നത് നേര് തന്നെ. എന്നാൽ യൂയാക്കീം കൂറിലോസിന്റെ ആഗമനം വരെ ഗ്രീഗോറിയോസിന്റെ പേർ തുബ്ദേനിൽ നാം ഉപയോഗിച്ചിരുന്നില്ല. കായംകുളം പീലിപ്പോസ് റമ്പാൻ 1810–ൽ കുറുപ്പമ്പടി പള്ളിയിൽ വച്ചെഴുതിയ കൽദായ സുറിയാനിയിലുള്ള കൈയെഴുത്ത് കുർബ്ബാന ക്രമത്തിൽ മാർ ഇഗ്നാത്യോസ്, മാർ ദീവന്നാസ്യോസ്, മാർത്തോമ്മാ എപ്പിസ്ക്കോപ്പാ എന്നിവരെ ഓർക്കുവാനാണ് നിർദ്ദേശിച്ചിട്ടുള്ളത്. യൂയാക്കീം

മാർ കൂറിലോസിന്റെ കാലത്തും അതിനുശേഷവും മഹാത്മാവും പരിശുദ്ധനുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ അച്ചടിച്ച് പ്രസിദ്ധീകരിച്ച മലയാളം കുർബ്ബാനക്രമത്തിന്റെ പതിമൂന്ന് പതിപ്പുകളിലും മാർ ഗ്രീഗോറിയോസിന്റെ പേർ ഇല്ല (കൈയെഴുത്തുപ്രതിയും വിവിധ പതിപ്പു പ്രസിദ്ധീകരണങ്ങളും ഈ ലേഖകൻ സൂക്ഷിക്കുന്നു. കായംകുളം റമ്പാന്റെ സമകാലീനൻ ഒരു ചാക്കുണ്ണിക്കത്തനാർ പകർത്തി എഴുതിയ മറ്റൊരു കുർബ്ബാനക്രമത്തിലും മാർ ഗ്രീഗോറിയോസിന്റെ നാമം പ്രസ്താവിച്ചിട്ടില്ല). അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിനെയോ 1751–ൽ വന്ന ഗ്രീഗോറിയോസിനെയോ അന്ത്യോഖ്യൻ സഭയോടു ബന്ധമുള്ള ഊർശ്ലേം പാത്രിയർക്കീസായി മലങ്കരസഭ അക്കാലങ്ങളിൽ അംഗീകരിച്ചിരുന്നില്ല എന്നല്ലേ ഈ ക്രമങ്ങൾ വ്യക്തമാക്കുന്നത്?

1685–ൽ വന്ന മാർ ഈവാനിയോസ് വി. കുർബ്ബാനയ്ക്കു പുളിപ്പുള്ള അപ്പം ഉപയോഗിക്കുവാൻ പരിശീലിപ്പിച്ചതായി ചില ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട് (കണിയാമ്പറമ്പിലച്ചൻ, പു. 155). അതിന്റെ അർത്ഥം 1665–ൽ വന്ന അബ്ദുൾ ജലീൽ ഗ്രീഗോറിയോസ് പുളിപ്പില്ലാത്ത അപ്പം കുർബാനയിലുപയോഗിക്കുന്ന പൈതൃകത്തിന്റെ ഉടമ ആയിരുന്നു എന്നല്ലേ?

മലങ്കരസഭയിൽ തുടർച്ചയായി മെത്രാന്മാരുടെ ശൃംഖല പ്രത്യക്ഷപ്പെടുന്നത് 1653 മുതലാണ്. അവർ ആദ്യം ഇടപെട്ട മെത്രാനാണ് അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ്. മാർ ഗ്രീഗോറിയോസിന്റെ മെത്രാൻ – വേഷച്ചമയങ്ങൾ അവർ സ്വീകരിച്ചു. ഒന്നാം മാർത്തോമ്മാ മുതൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് വരെയുള്ളവർ ഉപയോഗിച്ചിരുന്നത് അന്ത്യോഖ്യൻ മെത്രാന്മാരുടെ വേഷഭൂഷകൾ അല്ല. തൊഴിയൂരിലെ മെത്രാന്മാർ ഇന്നും ഔദ്യോഗിക ചടങ്ങുകൾക്ക് അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിൽ നിന്ന് പകർത്തിയ ചമയങ്ങളാണ് അണിയുന്നത്. മുതലവായൻ തൊപ്പിയും സൂർപ്ലീസും അന്ത്യോഖ്യൻ മെത്രാന്മാർക്കുണ്ടായിരുന്നില്ല. അബ്ദുൾ ജലീൽ മറ്റേതോ പൗരസ്ത്യ പൈതൃകത്തിൽ ഉൾപ്പെട്ട ആൾ ആണെന്നല്ലേ ഇത് വ്യക്തമാക്കുന്നത്?

**അന്ത്രയോസ്**

മസനപ്സാ എന്ന ശിരോവസ്ത്രം മെത്രാൻ വേഷത്തിന്റെ ഭാഗമായിട്ടാണ് ഇന്നു പോലും മലങ്കരസഭയിൽ പരിഗണിക്കപ്പെട്ടു പോരുന്നത്. മസനപ്സാ തലയിലണിഞ്ഞ ആരെക്കണ്ടാലും മനുഷ്യർ കൈമുത്തി അനുഗ്രഹം പ്രാപിക്കുവാൻ വെമ്പുന്നത് സാധാരണയാണ്. മസനപ്സാ ദയറായക്കാരുടെ വേഷമാണെന്നും ശെമ്മാശു സ്ഥാനം പോലും ഏല്ക്കാത്തവർ ദയറാക്കാരിലുണ്ടാകാമെന്നും അനേകർക്ക് ഇന്നും അറിഞ്ഞു കൂടാ. അവിവാഹിത ജീവിതം ആഗ്രഹിക്കുന്നവരെ ദയറായക്കാരാക്കിത്തീർക്കുന്ന പതിവ് ശീമയിൽ ഇന്നുമുണ്ട്. ആവശ്യാനുസരണം അവൈദികരായ റമ്പാന്മാരെ ശെമ്മാശുസ്ഥാനം മുതല്ക്കുള്ള കൈവെപ്പു നൽകി പട്ടം കൊടുക്കും. പട്ടമേല്ക്കാതെ അവൈദിക ദയറാക്കാരായി ജീവിതം മുഴുവൻ

കഴിച്ചു കൂട്ടുന്നവരും ഉണ്ട്. മസനപ്സാ മാത്രം നോക്കി ഒരാളിന്റെ പൗരോഹിത്യസ്ഥാനം നിർണ്ണയിക്കാനാവില്ല എന്ന് സാരം. പക്ഷേ സാധാരണക്കാർ മസനപ്സാ അണിഞ്ഞവരെ മെത്രാനായി ബഹുമാനിക്കും. വിദേശിയാണെങ്കിൽ 'ബാവാ' എന്ന് വിളിച്ച് ആരാധിക്കും. അപ്രകാരം മലങ്കരയുടെ ആരാധനയ്ക്ക് പാത്രമായ ഒരു ദയറായക്കാരനാണ് അന്ത്രയോസ് ബാവാ എന്ന പേരിൽ പ്രസിദ്ധൻ ആയത്. ഇദ്ദേഹത്തെയും അന്ത്യോഖ്യൻ പിതാക്കന്മാരുടെ പട്ടികയിലാണ് ചേർത്തു കണ്ടിട്ടുള്ളത്. 1678-ൽ കേരളത്തിലെത്തിയ ഇദ്ദേഹത്തെ ഇട്ടൂപ്പ് റൈട്ടർ അന്ത്രയോസ് പാത്രിയർക്കീസ് എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത് (പു. 122). അന്ത്യോഖ്യൻ ആഭിമുഖ്യം തന്റെ സഭാചരിത്രത്തിൽ ഉടനീളം പ്രതിഫലിപ്പിച്ച ഇ. എം. ഫിലിപ്പ് ഈ സംഭവം രേഖപ്പെടുത്തുന്നത് ഇങ്ങനെ: "അദ്ദേഹത്തിന്റെ കാലത്ത് (മാർത്തോമ്മാ രണ്ടാമൻ) അന്ത്രയോസ് എന്ന പേരോടു കൂടി ഒരു വിദേശി കേരളത്തിൽ വന്നു. അയാൾ ഏത് സഭക്കാരൻ ആയിരുന്നുവെന്നോ ഒരു പുരോഹിതൻ തന്നെ ആയിരുന്നുവോ എന്നും യാതൊന്നും ആർക്കും നിശ്ചയമില്ല. മെത്രാൻ സ്ഥാനോചിതമായ കർമ്മങ്ങൾ എന്തെങ്കിലും അയാൾ അനുഷ്ഠിച്ചതായും ഒരിടത്തും പ്രസ്താവിച്ചിട്ടുമില്ല. ഒരു പുരാതന കൈയെഴുത്തു ഗ്രന്ഥത്തിൽ അയാൾ വി. കുർബാന പോലും അനുഷ്ഠിച്ചിട്ടില്ലെന്ന് കാണുന്നു. 1692-ൽ കല്ലട നദിയിൽ കുളിച്ചുകൊണ്ടിരുന്നപ്പോൾ അയാൾ മുങ്ങി മരിച്ചുപോയി" (പു. 161). തികഞ്ഞ ഒരു മദ്യപനായ അദ്ദേഹത്തെ കല്ലട മുത്തപ്പൻ എന്നും പാത്രിയർക്കീസ് എന്നും വിളിച്ച് അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ ആഘോഷിക്കുന്നുണ്ട്. അചിരേണ ആരെങ്കിലും സമ്മർദ്ദം ചെലുത്തിയാൽ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കുവാൻ അന്ത്യോഖ്യൻ സഭ പ്രസാദിച്ചേക്കും (അന്യസഭയിലെ അംഗവും കബർ പൊളിച്ചു കളയത്തക്കവിധം വിശ്വാസ വിരോധിയും ആയ മാർ അബ്ദുൽ ജലീലിനെ വിശുദ്ധനായി പ്രഖ്യാപിച്ചത് ഓർക്കുക).

### യൽദൊ മാർ ബസേലിയോസ്

അന്ത്യോഖ്യൻ സഭാബന്ധം ആരോപിക്കുന്ന മറ്റൊരു പിതാവ് 1685-ൽ വരികയും ഏതാനും ദിവസങ്ങൾക്കകം കോതമംഗലം ചെറിയപള്ളിയിൽ കബറടങ്ങുകയും ചെയ്ത പ. യൽദോ മാർ ബസ്സേലിയോസ് മഫ്രിയാനാ ആണ്. അതിശയോക്തി കലർന്ന ചില ഐതിഹ്യങ്ങൾ മാത്രമേ ഈ പിതാവിനെപ്പറ്റി ലഭ്യമായിരുന്നുള്ളു. തെഗ്രീസിലെ മഫ്രിയാന, അന്ത്യോഖ്യയുമായി ബന്ധപ്പെട്ട പിതാവാണെന്നതിന് രണ്ടു പക്ഷമില്ല. പക്ഷേ ഇദ്ദേഹം തെഗ്രീസിലെ മഫ്രിയാന ആണോ? ആ ചോദ്യം സംഗതമാണ്. അദ്ദേഹത്തിന്റേതായി അവശേഷിച്ച ഏക രേഖാ സഞ്ചയം അദ്ദേഹം ഉപയോഗിച്ച പള്ളിക്രമങ്ങൾ ആണ്. പട്ടംകൊടയും പള്ളികൂദാശയും തൈലം കൂദാശയും കുർബാന തക്സാകളും ഭാഗ്യവശാൽ ഈ ലേഖകൻ കണ്ടെടുത്തിട്ടുണ്ട്. അവയിൽ സ്വന്തം സ്ഥാനനാമം അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത് കാതോലിക്കായും മഫ്രിയാനായും ആയ ബസ്സേലിയോസ് യൽദൊ എന്നാണ്. മഫ്രിയാന – കാതോലിക്കാ സ്ഥാനങ്ങൾ ഒരാളിൽത്തന്നെ സമ്മേളിച്ച

ഒരു കാലഘട്ടമുണ്ടായിരുന്നുവോ? അപ്രകാരം ആരും കണ്ടെത്തിയിട്ടില്ല. ഗൗരവപൂർവ്വം അന്വേഷിക്കാവുന്ന ഒരു പ്രസ്താവനയാണത്. പാശ്ചാത്യ സുറിയാനിയിൽ 1665-ൽ (എ. ഡി.) പകർത്തിയെഴുതിയ ഈ ക്രമങ്ങൾ മീഖായേൽ റാബോ പാത്രിയർക്കീസിന്റെയും മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെയും ക്രമങ്ങളിൽ നിന്നുള്ള പകർപ്പാണെന്ന് അറബി ഭാഷയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഗ്രീക്ക് വർഷമാണ് ഉപയോഗിച്ചിട്ടുള്ളത്. കുർബാന തക്സായുടെ യാക്കോബിന്റെ ക്രമത്തിൽ ഒന്നാം തുബ്ദേന്റെ രഹസ്യപ്രാർത്ഥനയിൽ അലക്സാന്ത്രിയൻ പാത്രിയർക്കീസിനെ ഓർക്കുവാൻ മാർജിനിൽ നിർദ്ദേശിച്ചിരിക്കുന്നു. ഏറെ കൗതുകകരമായ ആ നിർദ്ദേശം ഒരു സഭാചരിത്ര രഹസ്യം അനാവരണം ചെയ്യുന്ന സുവർണ്ണത്താക്കോലാണെന്ന് ഈ ലേഖകൻ അനുമാനിക്കുന്നു. മാർ മത്തായിയുടെ ദയറാ ആസ്ഥാനമാക്കി, അലക്സാന്ത്രിയൻ പാത്രിയർക്കീസുമായുള്ള സംസർഗ്ഗത്തിൽ ഒരു കാതോലിക്കാ - മഫ്രിയാനാ സ്ഥാനി 17-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നുവോ?

പാത്രിയർക്കീസ് നടത്തിയ മൂറോൻ കൂദാശയിൽ മഫ്രിയാന സംബന്ധിച്ചിരുന്നുവെന്നും മലങ്കരയിൽ മെത്രാൻ സ്ഥാനികളുടെ ആവശ്യമുണ്ടെന്ന് പാത്രിയർക്കീസ് അറിയിച്ചപ്പോൾ താൻ പൊയ്ക്കൊള്ളാമെന്ന് യൽദൊ ബാവാ അറിയിച്ചതനുസരിച്ച് പാത്രിയർക്കീസ് അദ്ദേഹത്തെ മലങ്കരയിലേക്ക് നിയോഗിച്ചു എന്നും മറ്റുമുള്ള കഥകൾ ഇവിടെ ബോധപൂർവ്വം പ്രചരിപ്പിക്കപ്പെട്ടവയാണ്. മഫ്രിയാന മൂറോൻ കൂദാശ നടത്തുവാൻ അധികാരിയല്ല എന്ന് പതിനെട്ടക്കം ഹൂദായ കാനോനിൽ എഴുതിച്ചേർത്തതിനെ സാധൂകരിക്കാൻ ബോധപൂർവ്വം സൃഷ്ടിച്ചെടുത്ത നുണക്കഥയാണത്. പാത്രിയർക്കീസിന്റെ അനുഗ്രഹ കല്പന സഹിതം ശീശക്ക് മെത്രാച്ചൻ ഹോളണ്ടിൽ നിന്ന് ഏതാനും വർഷങ്ങൾക്ക് മുമ്പ് അച്ചടിച്ച് പ്രസിദ്ധീകരിച്ച ഹൂദായ കാനോനിൽ പാത്രിയർക്കീസിനും മഫ്രിയാനയ്ക്കും മെത്രാപ്പോലീത്തായ്ക്കും മൂറോൻ കൂദാശ നടത്തുവാൻ അധികാരമുണ്ടെന്ന് പ്രസ്താവിച്ചിട്ടുണ്ട് (ഹോളണ്ടിൽ നിന്നിറങ്ങിയ ആ കാനോൻ ലേഖകന്റെ കൈവശമുണ്ട്. അത് നമ്മുടെ 'എ' അക്കം കാനോൻ തന്നെയാണ്. നവീകരണക്കേസു കാലത്ത് കൂട്ടിച്ചേർത്ത ഒരു ഡസൻ വ്യവസ്ഥകൾ ശീശക്ക് മെത്രാച്ചൻ അനുബന്ധമായി കൊടുത്തിട്ടുണ്ട്. ഉദയഗിരി സെമിനാരിയിൽ നിന്ന് വിവർത്തനം ചെയ്തു അച്ചടിച്ച പതിനെട്ടക്കം കാനോൻ, ഇരുനൂറോളം തിരുത്തലുകൾ വരുത്തി 1912 ന് ശേഷം തയ്യാറാക്കിയ കൃത്രിമക്കാനോൻ ആണ്). തന്നെയുമല്ല കൂടെവന്ന ഈവാനിയോസിനെ മെത്രാപ്പോലീത്താ ആയി നിയമിച്ചുകൊണ്ട് യൽദൊ ബാവാ നല്കിയ സുസ്താത്തിക്കോനിൽ മെത്രാപ്പോലീത്തായെ മൂറോൻ കൂദാശ നിർവ്വഹിക്കുവാൻ അധികാരപ്പെടുത്തിയിട്ടുണ്ട് (ഈ സുസ്താത്തിക്കോനും തൊഴിയൂർ ആർക്കൈവ്സിൽ നിന്ന് ഈ ലേഖകൻ കണ്ടെടുത്തിട്ടുണ്ട്). അങ്ങനെയിരിക്കേ പാത്രിയർക്കീസിന്റെ മൂറോൻ കൂദാശയിൽ കീഴ്സ്ഥാനിയായി യൽദൊ ബാവാ പങ്കെടുത്തു എന്ന കഥ പില്ക്കാലത്ത് മുനയിൽ വിഷം പുരട്ടി പ്രയോഗിച്ച അമ്പ് ആണ്. അർഹിക്കുന്ന സഹതാപത്തോടെ ആ കഥയെ

ഗൗരവപൂർണ്ണമായ ചരിത്ര ചർച്ചയിൽ അവഗണിക്കാവുന്നതേ ഉള്ളൂ. ഈ കാര്യം സാധൂകരിക്കുന്ന ഒന്നു രണ്ട് സംഭവങ്ങൾ കൂടി ചരിത്രത്തിൽ കാണുന്നുണ്ട്. ഒന്ന്: കുറുപ്പമ്പടി പള്ളിയിൽ സ്ഥാപിച്ചിരുന്ന യൽദൊ ബാവായുടെ സ്മാരക കബറിടം പില്ക്കാലത്ത് ആ പള്ളി സന്ദർശിച്ച പത്രോസ് തൃതീയൻ ബാവാ പൊളിച്ചു കളഞ്ഞു (കുറുപ്പമ്പടി പള്ളി വികാരിയും പൗരസ്ത്യ സുവിശേഷ സമാജത്തിന്റെ സ്ഥാപകനുമായ ആത്തുങ്കൽ ഗീവർഗ്ഗീസ് കോർഎപ്പിസ്ക്കോപ്പാ എഴുതിയ കുറുപ്പമ്പടി പള്ളിചരിത്രം, പു. 144, 172).

കുറുപ്പംപടിയിലെ സ്മാരക കബറിടം തകർത്തത് കണ്ട കോതമംഗല ത്തുകാർ തൊട്ടുസമീപത്തുള്ള കോതമംഗലം പള്ളിയിലേക്ക് പാത്രിയർ ക്കീസിനെ ക്ഷണിക്കാതെ തിരിച്ചുപോയി. തന്റെ സഭയോട് ബന്ധമുള്ള എന്ന് പില്ക്കാലത്തും സമകാലത്തും മലങ്കരയിൽ പ്രചരിപ്പിക്കപ്പെട്ടു പോ ന്ന ഒരു വിശുദ്ധന്റെ കബറിടം കുറുപ്പംപടി പള്ളിയിൽ ദിവസങ്ങളോളം താമസിച്ചിട്ടും പാത്രിയർക്കീസ് ബാവാ സന്ദർശിച്ചുമില്ല. ഇത് എന്തുകൊ ണ്ടെന്ന് ചിന്തിക്കേണ്ടതല്ലേ?

മലങ്കരയിൽ പരിശുദ്ധൻ എന്ന് അംഗീകാരം നേടിയ യൽദൊ ബാവാ യെ ഔദ്യോഗികമായി വിശുദ്ധ പദവിയിൽ പ്രഖ്യാപിക്കുവാൻ കുറ്റിക്കാ ട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ്, പാത്രിയർക്കീസ് ഭാഗത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന കാലത്ത് ആ കക്ഷിയുടെ എപ്പിസ്ക്കോ പ്പൽ സുന്നഹദോസ് പാത്രിയർക്കീസിനോട് അപേക്ഷിച്ചു. തഹലൂപ്പാ ആയിരുന്ന മാർ യൂലിയോസ് മുഖേന ആ അപേക്ഷ അവർ പാത്രിയർക്കീ സിന് സമർപ്പിച്ചു. ഏലിയാസ് തൃതീയൻ ബാവാ മലങ്കര സന്ദർശനത്തിന്റെ ഭാഗമായി കോതമംഗലം ചെറിയപള്ളിയിലെ പെരുന്നാളിൽ സംബന്ധിച്ച് യൽദൊ ബാവായെ പരിശുദ്ധനായി പ്രഖ്യാപിക്കും എന്ന് അനേകരും കരുതിയെങ്കിലും അതുണ്ടായില്ല. കോതമംഗലം ബാവായുടെ ചരിത്രമെ ഴുതിയ വികാരി നെടുന്തള്ളിൽ സ്കറിയാ കത്തനാർ ഈ ദുഃഖസംഭവം വിശദമായി വർണ്ണിച്ചിട്ടുണ്ട്. ദൃക്സാക്ഷിയായ അദ്ദേഹം എഴുതി: "... ഏതോ ചില പ്രത്യേക കാരണം കൊണ്ട് പ്രഖ്യാപനം ചെയ്യുന്നതിനുള്ള അവധി മാറ്റിവയ്ക്കുകയാണുണ്ടായത്" (കോതമംഗലം യൽദൊ മാർ ബസ്സേലിയോസിന്റെ ചരിത്രം, പു. 26). പിന്നീട് പതിനാറു കൊല്ലത്തിന് ശേഷം 1947-ൽ മാർ അത്താനാസ്യോസ് അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കുകയാണുണ്ടായത്.

പത്രോസ് മൂന്നാമൻ ബാവാ മലങ്കരയിലെ ആരാധനക്രമങ്ങൾ വളരെ യേറെ പരിഷ്ക്കരിച്ച ആളാണ്. കുർബ്ബാനയുടെ ഒന്നാം തുബ്ദേനിൽ തെഗ്രീസിലെ കാതോലിക്കായുടെ മാർ ബസ്സേലിയോസ് എന്ന നാമം ചേർ ക്കുവാൻ അദ്ദേഹം ഉപദേശിച്ചില്ല. 20-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ പോലും മാർ ബസ്സേലിയോസിന്റെ പേർ ചേർക്കാത്ത കുർബാനക്രമമാണ് ഔദ്യോഗികമായി അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പ്രസിദ്ധീകരി ച്ചത്. നേരത്തെ ചൂണ്ടിക്കാണിച്ച പൗരസ്ത്യ - പാശ്ചാത്യ സുറിയാനി

കുർബ്ബാനക്രമങ്ങളിലും മാർ ഗ്രീഗോറിയോസിന്റേയോ മാർ ബസ്സേലിയോ സിന്റെയോ പേർ ചേർത്തിരുന്നില്ല. മാർ ഗ്രീഗോറിയോസിനെ എന്ന പോലെ യൽദൊ മാർ ബസ്സേലിയോസിനെയും അന്ത്യോഖ്യയുമായി ബന്ധമുള്ള മഫ്രിയാന ആയി അക്കാലങ്ങളിൽ ആരും ഗണിച്ചിരുന്നില്ല എന്നല്ലേ കാര്യങ്ങൾ വ്യക്തമാക്കുന്നത്?

മുളന്തുരുത്തി പള്ളിയിൽ സൂക്ഷിച്ചിരുന്ന ഒരു പ്രാർത്ഥനപുസ്തക ത്തിൽ മലയാളത്തിൽ എഴുതിവച്ചിരുന്ന ഒരു കുറിപ്പ് ഇപ്രകാരമാണ്: "കൊല്ലം എണ്ണൂറ്റി അറുപതാമാണ്ട് മഫ്രിയാനായും മാർ ഈവാനിയോസും വന്നപ്പോൾ അവരെ കൊണ്ടു വന്ന അറിവാസും കുത്തന്തീനും എന്ന രണ്ട് അർമ്മീനിയാക്കാർ ചെലവിട്ടു കൊണ്ടുവന്ന പണം 26–ാം തീയതി കൊടു ക്കായ്ക കൊണ്ട്, ദേശക്കാർ കുറിച്ച് കുറിച്ച് പോകുന്നതല്ലാതെ പണം കിട്ടുകയില്ലെന്നു ആ കച്ചോടക്കാർ കണ്ടപ്പോൾ മുളന്തുരുത്തിപ്പള്ളിയുടെ പൂമത്തിന്റെ (പൂമുഖം) എറയ്ക്ക് വെട്ടി. ഒറ്റനാൽ വിരൽമരം കണ്ടിച്ചപ്പോൾ പോരാമെന്ന് പറഞ്ഞു മാർ ഈവാനിയോസ് കൂടെപ്പോയി. അപ്രകാരം കളപ്പുരയ്ക്കൽ ചാക്കോ കത്തനാർ കേട്ടപ്പോൾ ഓടിച്ചെന്ന് കച്ചോടക്കാർ ക്ക് കയ്യേറ്റ് (ഉത്തരവാദിത്തം ഏറ്റെടുത്ത്) തിരിച്ചു കൊണ്ടുവന്ന് മാർ ഈവാനിയോസിനെ പള്ളിയിലിരുത്തി. പിടീകതോറും നടന്ന് ഉള്ള പണ്ട പ്പാടുകളും പണവും പെണ്ണുങ്ങളുടെ കാതിലയും തളയും കൂടെ വാങ്ങിച്ച് പണയം വച്ച് കച്ചവടക്കാരുടെ കടവും വീട്ടി. മലങ്കര വികാരി എന്ന് കല്പി ച്ച് പേരും സാധനവും (ബിരുദവും ഉത്തരവും) കൊടുത്ത് പള്ളികളിൽ ഒക്കെയും നടന്ന് കണക്ക് കേട്ട് പണം ഉണ്ടാക്കി കൊടുത്തു. പണയപ്പാടു കൾ അവരവരുടേത് എടുപ്പിച്ചു കൊടുത്ത കളപ്പുരയ്ക്കൽ ചാക്കോ കത്ത നാർക്ക് തമ്പുരാൻ മനോഗുണം ചെയ്യും" (ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്കാരവും, പു. 298; മാതൃഭൂമി റിപ്പോർട്ട്, ബുധൻ, 1993 ആഗസ്റ്റ് 4. ശീർഷകം: 'സഭാചരിത്രത്തിലേക്ക് വെളിച്ചം വീശുന്ന രേഖ കണ്ടെത്തി').

യൽദൊ ബാവായും മാർ ഈവാനിയോസും മലങ്കരയിലെത്തിയത്, ഐതിഹ്യങ്ങൾ പ്രചരിപ്പിക്കുംവിധം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഒത്താശ പ്രകാരമല്ലെന്നും ചില അർമ്മീനിയൻ വ്യാപാരികളോടൊപ്പം കേരളത്തിലെത്തിയ ഈ പിതാക്കന്മാർ ഇവിടെ വച്ചു ഉണ്ടാക്കിയ വ്യാപാര ക്കരാറിന്റെ അടിസ്ഥാനത്തിൽ കൊണ്ടുവരപ്പെട്ടവരാണെന്നും ഈ രേഖ സംശയാതീതമായി വ്യക്തമാക്കുന്നു. "സ്വദേശത്ത് നിന്ന് കൊണ്ടുവന്ന ദ്രവ്യം ചെലവഴിച്ച് പള്ളികൾ പണിയിക്കുകയും ദേവാലയങ്ങൾ നവീക രിക്കുകയും ചെയ്തു" എന്ന് കണിയാമ്പറമ്പിലച്ചൻ വിശേഷിപ്പിക്കുന്ന (പു. 155) മാർ ഈവാനിയോസെവിടെ? സ്വന്തം യാത്രച്ചെലവ് കൊടുത്തു തീർക്കുവാൻ നിവൃത്തിയില്ലാതെ വ്യാപാരികളുടെ ആയുധത്തിന് മുമ്പിൽ അന്ധാളിച്ചു നില്ക്കേണ്ടി വരികയും കളപ്പുരയ്ക്കൽ ചാക്കോ കത്തനാ രുടെ അവസരോചിതമായ പ്രതിഭാവിലാസം കൊണ്ടും മുളന്തുരുത്തിയി ലെ വീട്ടമ്മമാരുടെ ഔദാര്യം കൊണ്ടും ബന്ധനമുക്തി ആസ്വദിക്കേണ്ടി വരികയും ചെയ്ത മാർ ഈവാനിയോസ് എവിടെ?

കോതമംഗലം ബാവായുടെ പള്ളിക്രമപുസ്തകങ്ങൾ മാർ ഈവാനിയോസ് ഉപയോഗിച്ചതായി കാണുന്നുണ്ട്. അദ്ദേഹം നടത്തിയ അനേകം പട്ടംകൊടകൾ ആ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം മാർ മത്തായിയുടെ ദയറായിലെ അംഗമായിരുന്നു. രണ്ടു പേരും ഉപയോഗിച്ച പട്ടംകൊടക്രമങ്ങളിൽ അന്ത്യോഖ്യൻ ക്രമത്തിൽ ഇല്ലാത്ത പല അനുഷ്ഠാനങ്ങളും കാണുന്നുണ്ട്. പട്ടമേല്ക്കുന്ന പൂർണ്ണ ശെമ്മാശന് സ്ഥാനചിഹ്നങ്ങളായി കുരിശുമാലയും ഏവൻഗേലിയോനും നൽകുവാനും സ്ഥാനമേറ്റ കശ്ശീശായ്ക്കു സ്ഥാനചിഹ്നങ്ങളായി സ്ലീബായും ഏവൻഗേലിയോനും ഐക്കണും തിരുശേഷിപ്പ് പേടകവും നൽകുവാനും ഇവരുടെ ക്രമത്തിൽ നിർദ്ദേശമുണ്ട് (കോപ്റ്റിക് ഓർത്തഡോക്സ് സഭയിലെ കശ്ശീശന്മാർ സ്ഥിരമായി കയ്യിൽ സ്ലീബാ ധരിച്ചിരുന്ന പതിവും അലക്സാണ്ട്രിയാ പാത്രിയർക്കീസിനെ ഓർക്കുവാനുള്ള നിർദ്ദേശവും കൂട്ടി വായിക്കുമ്പോൾ ഈ രണ്ടു പിതാക്കന്മാരും അലക്സാണ്ട്രിയാ സഭയോട് ബന്ധമുള്ളവർ ആയിരുന്നു എന്നാണ് മനസ്സിലാക്കാവുന്നത്. അന്ത്യോഖ്യൻ സമ്പ്രദായ പ്രകാരം മാർ ബസ്സേലിയോസിന്റെ പേർ തുബ്ദേനിൽ ചേർക്കുവാൻ ആരും ശ്രമിച്ചിട്ടില്ല എന്നത് പ്രത്യേകം ശ്രദ്ധേയം. യൽദൊ ബാവായുടെ ക്രമങ്ങളിൽ ഐക്കൺ കൂദാശ എന്ന ഒരു പ്രത്യേക ക്രമം കാണുന്നു. ഇവിടെ പ്രചരിച്ചിട്ടുള്ള അന്ത്യോഖ്യൻ ക്രമങ്ങളിൽ ഐക്കൺ കൂദാശയുടെ ക്രമം കണ്ടിട്ടില്ല. കോപ്റ്റിക് സഭയിൽ അപ്രകാരം ഒരു ക്രമം ഉള്ളതായി അറിയാം. ഈ പിതാക്കന്മാരുടെ അലക്സാണ്ട്രിയൻ ബന്ധത്തെ അനുകൂലിക്കുന്ന ഒരു തെളിവ് ആയി ഇതിനെ കണക്കാക്കാവുന്നതാണ് (തെഗ്രീസിലെ മഫ്രിയാനമാരെ കാതോലിക്കായുടെ ഔദ്യോഗിക സ്ഥാനവും പദവിയും നൽകി സ്വീകരിച്ചതിന്റെ പേരിൽ അലക്സണ്ട്രിയായുമായി ബദ്ധവൈരം പുലർത്തിയിരുന്നത് മൂലമാണോ യൽദൊ ബാവായെ പരിശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള മലങ്കര സിനഡിന്റെ ഏകകണ്ഠമായ അഭ്യർത്ഥന ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് നിരസിച്ചത്.

## മാർ ഈവാനിയോസ്

5-ാം മാർത്തോമ്മായുടെ കാലത്ത് ഈവാനിയോസ് എന്ന് പേരുള്ള ഒരു മെത്രാൻ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേൽവിലാസത്തിൽ വന്നു. 1748-ൽ വന്നു എന്ന് നിരണം ഗ്രന്ഥവരിയും (പു. 86) 1748-ന് കൊല്ലം 822-ൽ (?) എന്ന് ഇട്ടൂപ്പ് റൈട്ടരും (പു. 124) 1739-ൽ എന്ന് ഇ. എം. ഫിലിപ്പും (പു. 167) അദ്ദേഹത്തിന്റെ ആഗമനത്തെക്കുറിച്ച് വ്യത്യസ്ത വർഷങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തെ മഫ്രിയാന എന്നാണ് ഇട്ടൂപ്പ് റൈട്ടർ പരിചയപ്പെടുത്തുന്നത്. ഇവിടെയും കണിയാമ്പറമ്പിലച്ചൻ ആശ്രയിക്കുന്നത് 'ശീമക്കാരായ പിതാക്കന്മാരി'ലെ നിരാധാരമായ കണ്ടെത്തലുകളെയാണ് (പു. 160, 161). അദ്ദേഹത്തിന്റെ സേവനത്തെപ്പറ്റി കണിയാമ്പറമ്പിലച്ചൻ എഴുതുന്നു: "അദ്ദേഹം പള്ളികളിൽ സഞ്ചരിച്ചാറെ പള്ളികളിൽ രൂപങ്ങൾ വച്ചിരിക്കുന്നത് കണ്ട് ശാസിക്കയും രൂപം വക്കുകയും ആചരിക്കുകയും ചെയ്യുന്നത് ദൈവകല്പനയ്ക്ക് വിരോധം എന്ന് ജനങ്ങളെ ബോധ്യം വരുത്തി പള്ളികളിൽ നിന്ന് രൂപങ്ങളെ മിക്കവാറും നീക്കിക്ക

ളഞ്ഞു" (പു. 161; ഇട്ടൂപ്പ് പു. 124). 'അദ്ദേഹം ഒരു മുൻകോപിയും നയമില്ലാത്തവനും ആയിരുന്നതിനാൽ വേഗത്തിൽ സമുദായാംഗങ്ങളുടെ അപ്രീതി സമ്പാദിച്ചു' എന്നാണ് ഫിലിപ്പ് (പു. 167) രേഖപ്പെടുത്തിയിട്ടുള്ളത്. എന്താണ് വസ്തുത? 1665-ൽ വന്ന ഗ്രീഗോറിയോസും 1685-ൽ വന്ന ബസ്സേലിയോസും ഈവാനിയോസും എതിർക്കാത്ത ഒരു സമ്പ്രദായത്തെ മാർ ഈവാനിയോസ് എതിർത്തതെന്തിന്? അത് വെറും മുൻകോപത്തിന്റെയോ നയത്തിന്റെയോ മാത്രം പ്രശ്നമായിരുന്നില്ല. കിഴക്കൻ ഓർത്തഡോക്സ് സഭകളും അവയുടെ സ്വാധീനം മൂലമാകാം ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ കോപ്റ്റിക്, അർമ്മീനിയ തുടങ്ങിയ സഭകളും ഔദ്യോ ഗികമായിത്തന്നെ പള്ളികളിൽ ഐക്കണുകൾ ഉപയോഗിച്ചിരുന്നു. അവർക്ക് ഐക്കൺ കൂദാശയുടെ ഒരു ശുശ്രൂഷക്രമം പോലും ഉണ്ടായിരുന്നു. പട്ടക്കാർക്ക് സ്ഥാനചിഹ്നമായി ഔദ്യോഗികമായി തന്നെ ഐക്കൺ നൽകുകയും അണിയുകയും ചെയ്യുന്ന രീതി ആ സഭകളിൽ ഉണ്ടായിരുന്നു. കത്തോലിക്കാ സഭയുടെ രൂപങ്ങളിൽ നിന്ന് വ്യത്യസ്തമായ ശൈലിയിലുള്ള ഈ ശില്പങ്ങളെ ആ ഓർത്തഡോക്സു സഭകൾ വേദപ്രമാണ ലംഘനമായി അന്നും ഇന്നും കരുതിയിട്ടില്ല. പള്ളികളുടെ ശില്പങ്ങളിലും കാർമ്മികരുടെ അംശവസ്ത്രങ്ങളിലും ആടയാഭരണങ്ങളിലും ഐക്കൺ ദൃശ്യമായിരുന്നു. മലങ്കരയിൽ വന്ന പിതാക്കന്മാർ ആ പാരമ്പര്യം സ്വാംശീകരിച്ചവരായിരുന്നതിനാൽ അവയെ പ്രോത്സാഹിപ്പിക്കുവാനല്ലാതെ എതിർക്കുവാൻ ആരും തുനിഞ്ഞിരുന്നില്ല.

എന്നാൽ അന്ത്യോഖ്യൻ സുറിയാനിസഭ ഐക്കൺ ഉപയോഗിക്കുന്നതിനെയും ധരിക്കുന്നതിനെയും അന്ന് അനുകൂലിച്ചിരുന്നില്ല (ഇന്ന് അവർ ഐക്കണുകൾ ആഭരണങ്ങളായി അണിയുന്നു. കുരിശ്, പ്രാവ്, ആട്ടിൻകുട്ടി, മുന്തിരിവള്ളി തുടങ്ങിയ ചിത്രപ്പണികൾ തുന്നിച്ചേർത്ത അംശവസ്ത്രങ്ങൾ അണിയുന്നു. അവരും ഐക്കൺ സ്വാധീനത്തിന് പൂർണ്ണമായും വിധേയരായികൊണ്ടിരിക്കുന്നു. എങ്കിലും ഐക്കൺ ശുദ്ധീകരിക്കുന്ന ശുശ്രൂഷക്രമം ഇപ്പോഴും അവർ സ്വീകരിച്ചിട്ടില്ല). ഈ ഐക്കൺ വിരോധ കാലഘട്ടത്തിന്റെ പ്രതിനിധിയാണ് മാർ ഈവാനിയോസ്. മറ്റ് ഓർത്തഡോക്സ് സഭകളുടെ പാരമ്പര്യത്തെപ്പറ്റി അറിവോ മതിപ്പോ ഇല്ലാത്ത സങ്കുചിത മനസ്കനായ ഒരു മനസ്സിന്റെ ഉടമയാണ് ഈവാനിയോസ്. അസഹിഷ്ണുത, പില്ക്കാലത്തെ മിഷണറിമാരിലെന്ന പോലെ അദ്ദേഹത്തിന്റെ രക്തത്തിൽ പതഞ്ഞു പൊന്തി. വിഗ്രഹഭഞ്ജകൻ എന്ന് ഓമനപ്പേരിട്ട് കണിയാമ്പറമ്പിലച്ചൻ മാർ ഈവാനിയോസിന്റെ ഭ്രാന്തൻ ചെയ്തികളെ ന്യായീകരിക്കുന്നുണ്ട്. 1653 മുതൽ 1748 വരെ ഏതാണ്ട് ഒരു നൂറ്റാണ്ടു കാലം വിഗ്രഹങ്ങളെ നിലനിറുത്തുവാൻ ആ കാലഘട്ടങ്ങളിൽ വന്ന പിതാക്കന്മാർ – മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ, മാർ ബസ്സേലിയോസ് യൽദൊ, മാർ ഈവാനിയോസ് – അനുവദിച്ചതെന്തു കൊണ്ട് എന്ന് അദ്ദേഹം വിശദീകരിക്കാഞ്ഞത്, അദ്ദേഹം ഈ കാര്യത്തിൽ പ്രദർശിപ്പിച്ച ലാഘവ മനോഭാവത്തെയല്ലേ വെളിപ്പെടുത്തുന്നത്? മാർ ഈവാനിയോസ്, ചെങ്ങന്നൂർ കാലം ചെയ്ത ഈവാനിയോസിന് തൊട്ടുമുമ്പ് വന്ന

അന്ത്യോഖ്യൻ മെത്രാൻ ആയിരുന്നു. അദ്ദേഹത്തിനിവിടെ വേരുകളൊന്നും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ചെയ്തികളോടു പൊരുത്തപ്പെടുവാൻ ആവശ്യമായ അന്ത്യോഖ്യാ ബന്ധം മലങ്കരയിൽ രൂപപ്പെട്ടിട്ടില്ലാത്തതിനാൽ മലങ്കരസഭ ഡച്ച് സർക്കാരിൽ പരാതിപ്പെട്ട് അദ്ദേഹത്തെ ബലമായി മടക്കി അയച്ചു. മലങ്കരയിൽ അന്ത്യോഖ്യാബന്ധം അക്കാലത്ത് ചെറിയ തോതിലെങ്കിലും ഉണ്ടായിരുന്നുവെങ്കിൽ അദ്ദേഹത്തെയും അതുവഴി അന്ത്യോഖ്യാ പാത്രിയർക്കീസിനെയും പിണക്കുവാൻ മലങ്കരസഭ ശ്രമിക്കുകയില്ലായിരുന്നു എന്നത് തർക്കമറ്റ സംഗതിയാണ്. അന്ത്യോഖ്യയുമായി മലങ്കരസഭയ്ക്ക് ബന്ധമുണ്ടായിരുന്നതായി അക്കാലങ്ങളിൽ ആരും മനസ്സിലാക്കിയിരുന്നില്ലെന്നാണ് ഇത് വ്യക്തമാക്കുന്നത്.

### 1751 ൽ വന്ന മൂന്ന് സഭാദ്ധ്യക്ഷന്മാർ

1751 ൽ കേരളത്തിലെത്തിയ ശക്രള്ളാ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് തുടങ്ങിയ പിതാക്കന്മാർ അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ അയക്കപ്പെട്ടവരാണെന്ന് ഐതിഹ്യമുണ്ട്. മാർത്തോമ്മാ അഞ്ചാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച കത്തുകളുടെ അടിസ്ഥാനത്തിൽ ഇവരെ പാത്രിയർക്കീസ് ഇന്ത്യയിലേക്ക് നിയോഗിച്ചു എന്നാണ് പ്രചരിപ്പിക്കപ്പെട്ടു പോന്നത്. എന്നാൽ ലോകക്രൈസ്തവ സഭകളെപ്പറ്റി അനുഭവവും പരിജ്ഞാനവും ഉള്ള കരിയാറ്റി ജോസഫ് മല്പാൻ അവരെ പരിചയപ്പെട്ടതിന് ശേഷം അവരെ അർമ്മീനിയക്കാർ എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത് (വേദതർക്കം. Quotation മിഷനറി ഗദ്യമാതൃകകൾ, ഡോ. സാമുവേൽ ചന്ദനപ്പള്ളി, പു. 110). അപ്രേം പൗലൂസ് റമ്പാച്ചൻ എഴുതിയ *ശീമയിലെ പിതാക്കന്മാർ* എന്ന കൃതിയെ ആധാരമാക്കി കണിയാമ്പറമ്പിലച്ചൻ എഴുതുന്നത് കാണുക:

"1748 മീന മാസത്തിൽ അന്തോണീസ് ശെമ്മാശൻ പ. പാത്രിയർക്കീസിനും ശക്രള്ളാ റമ്പാച്ചനുമുള്ള മാർ ഈവാനിയോസിന്റെയും മാർത്തോമ്മായുടെയും എഴുത്തുകളുമായി ആലപ്പോയിൽ ശക്രള്ളാ റമ്പാച്ചന്റെ അടുത്തെത്തി... ബാവാ ശക്രള്ളാ റമ്പാനെ തന്റെ അടുക്കൽ വരുത്തി 1748 ചിങ്ങമാസത്തിൽ മഫ്രിയാനാ ആയി പട്ടം കൊടുക്കുകയും ചെയ്തു. മലങ്കരസഭയുടെ പ്രയോജനത്തിനായി മാർ ബഹനാം ദയറാധിപതി ആയിരുന്ന മാർ ഈവാനിയോസിനെ ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മലങ്കരയ്ക്കായി വാഴിക്കുകയും ചെയ്തു" (പു. 162). രേഖകളൊന്നും ഇല്ലാത്ത ഒരു സംഭവത്തിന്റെ ദൃക്സാക്ഷി വിവരണം തയാറാക്കുവാൻ എന്തെളുപ്പം!! അഞ്ചാം മാർത്തോമ്മാ 1738 ലും 1745 ലും 1746 ലുമായി എഴുതിയ മൂന്ന് കത്തുകൾ ശക്രള്ളാ ബാവായുടെ ഒരു സുറിയാനി കയ്യെഴുത്തു പുസ്തകത്തിൽ നിന്ന് ഈ ലേഖകൻ ഏതാണ്ട് പതിനഞ്ച് വർഷം മുമ്പ് കണ്ടെടുത്തു. തൊഴിയൂർ ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്ത ഈ കത്തുകൾ അഭിവന്ദ്യ ഞാർത്താങ്കൽ കോരത് മല്പാന്റെ സഹായത്തോടെ വിവർത്തനം ചെയ്തപ്പോഴാണ് 'ശീമയിലെ പിതാക്കന്മാരു'ടെ പിന്നിലെ കപടമുഖം രണ്ടര നൂറ്റാണ്ടിന്റെ മറ നീക്കി പ്രത്യക്ഷപ്പെട്ടത്. ആദ്യത്തെ

കത്തുകൾ രണ്ടും അഭിസംബോധന ചെയ്തത് അന്ത്യോഖ്യാ പാത്രിയർക്കീസ്, ഊർശ്ലേം കാതോലിക്കാ (?) സിറിയായിലെ മെത്രാന്മാർ എന്നിവരെ സംയുക്തമായാണ്. ഈ രണ്ടു കത്തും നിരാശ സൃഷ്ടിച്ചപ്പോൾ മൂന്നാമത്തെ കത്ത് 1746 ൽ ബാബേലിലെ യാക്കൂബ് കശ്ശീശായുടെ മകൻ സ്കറിയാ കശ്ശീശായെ സംബോധന ചെയ്തെഴുതി. അതൊരു മറുപടിയായി അയച്ച കത്താണ് എന്ന് ഉള്ളടക്കം കൊണ്ട് വ്യക്തം.

മലങ്കരസഭയിൽ നിന്ന് അയച്ച മൂന്നു കത്തുകളും കൈപ്പറ്റിയ വിവരം ശക്രള്ളാ ബാവായുടെ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്: "യൗനായ വർഷം 2061 ൽ (എ. ഡി. 1750 ൽ) ബെസ്രാ തുറമുഖത്ത് വച്ച് ഈ കത്ത് കിട്ടി. ബാതഷ്ക്കായുടെ മകൻ മൂസാ കൊണ്ടുവന്നു തന്നു. 1750–ൽ ബെസ്രായിൽ കിട്ടിയ കത്തിന് പ്രതികരണമായി 1748–ൽ പാത്രിയർക്കീസ് മലങ്കരയിലേക്ക് നിയോഗിക്കാനുള്ള മൂന്ന് പിതാക്കന്മാർക്ക് പട്ടം കൊടുത്തു" എന്നാണ് അപ്രേം പൗലൂസ് റമ്പാച്ചൻ ദൃക്സാക്ഷിയെപ്പോലെ തട്ടിവിട്ടിരിക്കുന്നത് (റമ്പാൻ പിന്നീട് മെത്രാപ്പോലീത്താ ആയി എന്ന് കേൾക്കുന്നു). കണിയാമ്പറമ്പിലച്ചൻ അത് കണ്ണടച്ച് പകർത്തുകയും ചെയ്തിരിക്കുന്നു. കത്തുകളിലെങ്ങും അന്തോണീസ് ശെമ്മാശന്റെ പേർ പരാമർശിച്ചിട്ടേയില്ല. ഒരു എപ്പിസ്ക്കോപ്പായുടെ യാത്രച്ചിലവിന്റെ തുക സ്കറിയാ കശീശാ മുൻകൂറായി ആവശ്യപ്പെട്ടതായി മറുപടിയിൽ നിന്ന് മനസ്സിലാക്കാം. തുക (എത്രയെന്ന് കാണിച്ചിട്ടില്ല) ഡച്ചു കമ്പനിയെ ഏല്പിച്ചുകൊള്ളാമെന്ന് അഞ്ചാം മാർത്തോമ്മാ കത്തിൽ ഉറപ്പു നൽകിയിട്ടുണ്ട്. ഈ ഉറപ്പിനെ ആധാരമാക്കി സ്കറിയാ കശ്ശീശാ നൽകിയ വിവരത്തിന്റെ അടിസ്ഥാനത്തിൽ 1751–ൽ വന്നവരാണീ വിദേശസഭാ മേലദ്ധ്യക്ഷന്മാർ. ഇവരിൽ ശക്രള്ളാ മഫ്രിയാനയും ഗ്രീഗോറിയോസും ഇവിടെ പ്രചരിപ്പിച്ച വേഷവിധാനങ്ങളും ആരാധനാ സമ്പ്രദായങ്ങളും അന്ത്യോഖ്യൻ ശൈലിയിലുള്ളതായിരുന്നില്ല. അവരോടൊപ്പം വന്ന മാർ ഈവാനിയോസ് മറ്റു രണ്ടു പേരും നിര്യാതരായതിന് ശേഷം പുതിയകാവിൽ വിളിച്ചു ചേർത്ത ഒരു യോഗത്തിന്റെ തീരുമാനത്തിൽ അന്ത്യോഖ്യൻ ക്രമങ്ങൾ മലങ്കരയിൽ ഉപയോഗിക്കുവാൻ തീരുമാനിച്ചതായി *നിരണം ഗ്രന്ഥവരി*യിൽ കാണുന്നു. തന്മൂലം 1751–ൽ വന്ന വിദേശ മേലദ്ധ്യക്ഷന്മാരിൽ മാർ ഈവാനിയോസിന് മാത്രമേ അന്ത്യോഖ്യൻബന്ധം അവകാശപ്പെടാനാവൂ. ഇഗ്നാത്യോസ് എന്ന നാമം തുബ്ദേന്റെ ഭാഗമായി ഓർക്കുവാനും അന്ത്യോഖ്യൻ പിതാക്കന്മാരുടെ നീണ്ട ലിസ്റ്റ് അടങ്ങിയ തുബ്ദേൻ ഉപയോഗിക്കുവാനും അദ്ദേഹവും പിന്നീടു വന്ന യുയാക്കീം മാർ കൂറിലോസും നിർദ്ദേശിച്ചുവെങ്കിലും ഇഗ്നാത്തിയോസിന്റെ പേർ ഉപയോഗിക്കുന്ന രീതി മാത്രമേ സാർവത്രികമായി മലങ്കരസഭയിൽ സ്വീകാര്യമായതായി കാണുന്നുള്ളു. ചെങ്ങന്നൂരിൽ കാലം ചെയ്ത മാർ ഈവാനിയോസിൽ നിന്ന് റമ്പാൻ സ്ഥാനം സ്വീകരിച്ച കായംകുളം ഫീലിപ്പോസ് റമ്പാൻ പകർത്തിയെഴുതിയ കുർബാനക്രമത്തിലും പുലിക്കോട്ടിൽ ദീവന്നാസ്യോസ് യൗസേഫ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ 1909 വരെ പ്രസിദ്ധീകരിച്ച കുർബ്ബാനക്രമങ്ങളിലും മാർ ഇഗ്നാത്യോസിന്റെ നാമം സ്വീകരിച്ചിട്ടുണ്ട്.

അപ്പോഴും ബസ്സേലിയോസ്, ഗ്രീഗോറിയോസ് എന്നീ പിതാക്കന്മാരുടെ പേരുകൾ തുബ്ദേനിൽ ചേർക്കുവാൻ മാർ ഈവാനിയോസ് ശ്രമിക്കാതിരുന്നത് ആ രണ്ടു പേരുകളിൽ അറിയപ്പെട്ട അദ്ധ്യക്ഷന്മാർ അന്ത്യോഖ്യൻ പിതാക്കന്മാർ അല്ലായിരുന്നത് കൊണ്ടല്ലേ? 1665-ൽ വന്ന അബ്ദുൾ ജലീൽ ഗ്രീഗോറിയോസ് കബറടങ്ങിയ വടക്കൻപറവൂർ ഇടവകയും മാർ ബസേലിയോസ് യൽദൊ കബറടങ്ങിയ കോതമംഗലത്തെ ഇടവകക്കാരും 1751 ൽ ഗ്രീഗോറിയോസ് കബറടങ്ങിയ മുളന്തുരുത്തിപ്പള്ളി ഇടവകയും പില്ക്കാലത്ത് പാത്രിയർക്കീസ് ഭാഗത്ത് ശക്തമായി നിലയുറപ്പിച്ചപ്പോൾ ആ കരുത്തരായ ഇടവകകളുടെ പിന്തുണ ലാക്കാക്കി ആ പിതാക്കന്മാരെ അംഗീകരിക്കുവാൻ പില്ക്കാലത്തെ അന്ത്യോഖ്യൻ മെത്രാൻ യൂയാക്കീം മാർ കൂറിലോസ് നിർബന്ധിതനാവുകയായിരുന്നില്ലേ? യൂയാക്കീം കൂറിലോസ് അപ്രകാരം മലങ്കരയിൽ നിലപാട് സ്വീകരിച്ചുവെങ്കിലും ആ നിലപാട് പത്രോസ് തൃതീയൻ പാത്രിയർക്കീസിനോ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനോ സ്വീകാര്യമായിരുന്നില്ല എന്നും അവരുടെ സമീപനം ശീമയിലെ സുന്നഹദോസിന്റെ സമീപനം തന്നെ ആയിരുന്നുവെന്നുമല്ലേ കൂടുതൽ യുക്തിസഹമായ അനുമാനം? 1958 ന് ശേഷം അപ്രേം പൗലൂസ് റമ്പാച്ചൻ എഴുതിയ 'ശീമയിലെ പിതാക്കന്മാർക്ക്' ചരിത്രപരമായ സത്യസന്ധതയോ മൂല്യമോ കല്പിക്കാനാവില്ല. അദ്ദേഹം ഹാജരാക്കിയ രേഖകൾ ഒന്നും അദ്ദേഹത്തിന് മുമ്പ് ആരും കണ്ടിട്ടുള്ളവയല്ല; ഗവേഷണം നടത്തി കണ്ടെടുത്തവയാണ് ആ രേഖകൾ എന്ന് അദ്ദേഹം അവകാശപ്പെട്ടിട്ടുമില്ല. തന്മൂലം അവ സ്വകപോലകല്പിതവും തന്മൂലം വ്യാജവും ആകുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസുമാരുമായുള്ള ബന്ധത്തെപ്പറ്റി പകലോമറ്റം മെത്രാന്മാർ പ്രചരിപ്പിച്ചുപോന്ന കഥകളുടെ തുടർച്ചയായ കഥകൾ എന്ന് തോന്നിച്ചിരുന്നതുകൊണ്ട് അവയുടെ സത്യസന്ധതയെ ചരിത്രകാരന്മാർ ചോദ്യം ചെയ്തിരുന്നില്ല എന്ന് മാത്രം. തന്നെയുമല്ല വിദേശത്തു നിന്ന് വരുന്ന 'മാലാഖമാരാ'യ പിതാക്കന്മാർ കള്ളം പറയുമെന്ന് ആർജ്ജവമതികൾ ആയ മലങ്കര സഭാമക്കൾ സ്വപ്നത്തിൽ പോലും ചിന്തിച്ചിരിക്കുകയില്ല (അബ്ദൽ മശീഹാ പാത്രിയർക്കീസിനെതിരായ ഒരു വ്യാജരേഖ ഏലിയാസ് മാർ യൂലിയോസ് (മഞ്ഞനിക്കര) സ്വന്തം കൺമുമ്പിൽ വച്ച് നിസ്സങ്കോചം ചമയ്ക്കുന്നത് കണ്ടപ്പോൾ മാത്രമാണല്ലോ മല്പാൻ ഫാ. ഡോ. വി. സി. ശാമുവേൽ ശീമക്കാരുടെ സത്യസന്ധത തിരിച്ചറിഞ്ഞത്). 1751-ൽ കൂടെ വന്ന ശക്രുള്ളാ ബാവായും മാർ ഗ്രീഗോറിയോസും ദിവംഗതരായതിന് ശേഷം മാത്രമാണ് മാർ ഈവാനിയോസ് സ്വന്തം നിറം (അന്ത്യോഖ്യാബന്ധം) വ്യക്തമാക്കിയത്. *നിരണം ഗ്രന്ഥവരി* രേഖപ്പെടുത്തുന്നു: "... 964-ാം മാണ്ട് (1789) പുതിയകാവിൽ വച്ച് പുത്തൻക്രമം നമസ്കാരവും പട്ടം കെട്ടുകയും കാപ്പയിട്ട് കുർബ്ബാന ചൊല്ലുകയും പെൺകെട്ടും മാമ്മൂദീസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി അതിൻപ്രകാരം നടന്നുവരുന്നു" (എം. കുര്യൻ തോമസ് (എഡി.), *നിരണം ഗ്രന്ഥവരി*, പു. 97). മലങ്കരയിൽ വന്ന് നാല്പത്തിഎട്ട് കൊല്ലം ശക്രുള്ളാ ബാവായുടെയും ഗ്രീഗോറിയോസിന്റെയും വിധേയത്വത്തിൽ ജീവിച്ച് അവരുടെ കാലം കഴിഞ്ഞപ്പോൾ മാത്രം സ്വദേശപ്രേമം

തല പൊക്കിയത് ശ്രദ്ധേയം. പിന്നീട് അഞ്ച് വർഷമേ അദ്ദേഹം ജീവിച്ചിരുന്നുള്ളു. ആ അഞ്ചു കൊല്ലം കൊണ്ട് കുർബ്ബാനക്രമത്തിൽ ഇഗ്നാത്തിയോസിനെ ഉറപ്പിച്ചു നിർത്താനായി. ചില പ്രദേശങ്ങളിലെങ്കിലും മാർ ബസ്സേലിയോസ്, ഗ്രീഗോറിയോസ് പിതാക്കന്മാരെ ഓർത്തിരുന്ന സ്ഥാനത്താണ്, അവർക്ക് പകരം മാർ ഇഗ്നാത്തിയോസിന്റെ പേർ ഈവാനിയോസ് ഉറപ്പിച്ചത്. അദ്ദേഹത്തിന്റെ ശിഷ്യൻ കായംകുളം പീലിപ്പോസ് റമ്പാൻ പല മല്പാൻ വിദ്യാലയങ്ങളിലും അധ്യാപകൻ ആയിരുന്നതുകൊണ്ടും മറ്റൊരു ശിഷ്യൻ 7-ാം മാർത്തോമ്മാ ആയി സഭാഭരണത്തിൽ പ്രവേശിച്ചതുകൊണ്ടും ഇത് എളുപ്പത്തിൽ സാധ്യമായി. കാപ്പയിട്ട് കുർബാന ചൊല്ലുന്ന രീതിയും സാർവത്രികമായി (വിവാഹത്തിനും മറ്റും കാർമ്മികൻ കാപ്പയിടുന്ന സമ്പ്രദായം 20-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പോലും സാർവത്രികമായിരുന്നില്ല). പെൺകെട്ടും മാമ്മോദീസായും നടത്തുവാൻ ഉപയോഗിച്ചിരുന്ന പഴയക്രമം ഇപ്പോൾ ലഭ്യമല്ല. വിവാഹത്തിൽ വധൂവരന്മാരെ പാണിഗ്രഹണം ചെയ്യിച്ചിരുന്നത് ഏവൻഗേലിയോൻ വായനയുടെ മുമ്പ് ആയിരുന്നു എന്നറിയാം. അടുത്തകാലം വരെ കുന്നംകുളം പ്രദേശത്ത് ആ പാരമ്പര്യം നിലവിലിരുന്നു. ഭവന ശുദ്ധീകരണത്തിന് ഉപയോഗിച്ചിരുന്ന വ്യത്യ സ്തക്രമം കൈയെഴുത്ത് സുറിയാനിയിൽ കരോട്ടു വീട്ടിൽ ശെമവൂൻ കോറിയുടെ എഴുത്തുക്രമത്തിൽ കണ്ടിട്ടുണ്ട്. 1876 ന് തൊട്ടുമുമ്പ് പോലും നിലവിലിരുന്ന ഇത്തരം ക്രമങ്ങൾ ഉപയോഗിക്കാത്തതുകൊണ്ട് പഴയ ഗ്രന്ഥപ്പുരകളിൽ ചിതലിനും പുഴുവിനും ആഹാരമായിട്ടുണ്ടാകാം. ഇന്ന ത്തേതിൽ നിന്ന് വ്യത്യസ്തമായ ആണ്ടു തക്സാക്രമങ്ങൾ (യൽദൊ, ദനഹാ, ഊശാനാ, ദുഃഖവെള്ളി, ഉയിർപ്പ്, പെന്തിക്കോസ്തി) സുറിയാനി കൈയെഴുത്തു രൂപത്തിൽ ഈ ലേഖകൻ കണ്ടിട്ടുണ്ട്. ഒരു തലമുറ മുമ്പ് വരെ തൊഴിയൂർ സഭയിലും മലങ്കരസഭയുടെ കുന്നംകുളം, പഴഞ്ഞി പ്രദേശത്തും ഈ ക്രമങ്ങളാണ് ഉപയോഗിച്ചിരുന്നത്. 1809-ൽ കായംകുളം പീലിപ്പോസ് റമ്പാൻ കൽദായ സുറിയാനിയിൽ ഈ ക്രമങ്ങൾ പകർത്തിയെഴുതിയ പുസ്തകം (കുറുപ്പമ്പടിയിൽ വച്ച് പകർത്തിയത്) ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്. അതിലും ഇന്നത്തെ ക്രമങ്ങൾ അല്ല കാണുന്നത്. മാർ ഈവാനിയോസ് നടപ്പിലാക്കിയ ശ്ഹീമ്മാനമസ്ക്കാരത്തിന്റെ സ്ഥാനത്ത് നാം ഉപയോഗിച്ചിരുന്ന നമസ്ക്കാരക്രമം ഏതെന്ന് അറിഞ്ഞു കൂടാ. മാർ ഈവാനിയോസിന് ശേഷം 1875-76 ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസാണ് അന്ത്യോഖ്യൻക്രമങ്ങൾ പൂർണ്ണമായും ഇവിടെ നടപ്പിലാക്കിയത്. അതോടെ അനേകം പഴയ ക്രമങ്ങൾ പ്രചാരലുപ്തമായി.

മാർ ഈവാനിയോസ് ആവിഷ്ക്കരിച്ച പട്ടംകൊടയ്ക്ക് മുമ്പുള്ള പട്ടംകൊടക്രമങ്ങൾ തൊഴിയൂരിൽ ഇന്നും നിലനില്ക്കുന്നു. അന്ത്യോഖ്യൻ ക്രമത്തിൽ നിന്ന് വ്യത്യസ്തമായ ചില സമ്പ്രദായങ്ങൾ അതിലുണ്ട്. മാർ ശക്രള്ളായുടെയും മാർ ഗ്രീഗോറിയോസിന്റെയും പാരമ്പര്യമാണല്ലോ അവർക്കുള്ളത്. ശെമ്മാശന്മാർ ഊറാറ കെട്ടുന്നവിധം അവിടെ വ്യത്യസ്തമാണ്. പട്ടംകൊടയിൽ സ്ഥാനാർത്ഥിയുടെ തലയ്ക്ക് മുകളിൽ ഒരു പ്രത്യേ

ക ധൂപാർപ്പണ ശുശ്രൂഷ പതിവുണ്ട്. ശെമ്മാശന്മാർക്കും കശ്ശീശന്മാർക്കും സ്ഥാനചിഹ്നങ്ങൾ നൽകുവാനുള്ള നിർദ്ദേശങ്ങൾ അവരുടെ പട്ടംകൊട ക്രമങ്ങളിൽ കാണുന്നുണ്ട്. സ്ഥാനമേറ്റ കശ്ശീശായ്ക്കു കാസാ പീലാസാകൾ ഏല്പിക്കുന്ന അനുഷ്ഠാന പ്രധാനമായ ഒരു ചടങ്ങ് ആ സഭയിൽ നിർവ്വഹിക്കുന്നുണ്ട്. മേല്പട്ടക്കാരുടെ സാധാരണ സ്ഥാനവസ്ത്രങ്ങൾ സൂർപ്ലീസും മുതലവായൻ തൊപ്പിയും മറ്റുമാണ് (പത്രോസ് ബാവായുടെ വരവിന് മുമ്പ് ഓർത്തഡോക്സ് സഭയിലെ മേൽപട്ടക്കാരും മത്തങ്ങാമുടി ധരിച്ചിരുന്നില്ല എന്നോർക്കുക). അന്ത്യോഖ്യൻ തക്സാകളിൽ കാണാത്ത മർക്കോസിന്റെ ക്രമം പത്രോസ് ബാവായ്ക്കു മുമ്പ് മലങ്കരസഭയിൽ സാധാരണമായിരുന്നു. യൽദൊ പെരുന്നാളിലെ സ്ലീബാ ആഘോഷം, പാതിനോമ്പിന്റെയും സ്വർഗ്ഗാരോഹണത്തിന്റെയും ക്രമങ്ങൾ ഇവയൊന്നും മലങ്കരസഭയിൽ പ്രയോഗത്തിൽ ഇല്ലായിരുന്നു. മാമ്മൂദീസാ വെള്ളത്തിൽ വി. മൂറോൻ കലർത്തുന്ന രീതിയും മുമ്പുണ്ടായിരുന്നുവോ എന്ന് സംശയിക്കുന്നു. ഇങ്ങനെ ചിന്തിച്ചാൽ പരിമിതമായ തോതിലെങ്കിലും അന്ത്യോഖ്യൻക്രമങ്ങൾ മലങ്കരസഭയിൽ പരിചയപ്പെടുത്തിയത് 1751-ൽ വന്ന മാർ ഈവാനിയോസ് ആയിരുന്നുവെന്ന് കാണാം.

### മാർ ദീയസ്കോറോസ്

മാർ ഈവാനിയോസിന്റെ കാലശേഷം മറ്റൊരു വിദേശ മെത്രാൻ മാർ ദീയസ്കോറോസും ഒരു ശെമ്മാശനും (അന്തോണിയോസ്) 1806 കന്നി 18 ന് തിങ്കളാഴ്ച കൊച്ചിയിൽ കപ്പലിറങ്ങി. സമകാല ചരിത്രമായ *നിരണം ഗ്രന്ഥവരി*യിൽ കാണുന്നത് അദ്ദേഹത്തിന് മെത്രാൻ സ്ഥാനോചിതമായ വേഷങ്ങളൊന്നും ഇല്ലായിരുന്നു എന്നാണ്. കായംകുളം പീലിപ്പോസ് റമ്പാനും ഏതാനും കത്തനാർമാരും കൂടെ ഇദ്ദേഹത്തെ സന്ദർശിച്ചു. നിയമാനുസൃതം വാഴിക്കപ്പെട്ട 6-ാം മാർത്തോമ്മായും (മാർ ദീവന്നാസ്യോസ്) ഏഴാം മാർത്തോമ്മായും ഇവിടെ സഭയെ ഭരിക്കുമ്പോഴാണ് ഇദ്ദേഹത്തിന്റെ വരവ്. ഇദ്ദേഹത്തെപ്പറ്റിയും കണിയാമ്പറമ്പിലച്ചൻ എഴുതിയിട്ടുള്ളത് രസാവഹമാണ്: "ഇദ്ദേഹത്തെ 1806 മീനം 25-ാം തീയതി (?) പ. ഇഗ്നാത്യോസ് മത്തായി പാത്രിയർക്കീസ് ബാവാ മെത്രാപ്പോലീത്താ ആയി വാഴിക്കയും എപ്പിസ്കോപ്പന്മാരെ വാഴിക്കാനുള്ള അധികാരം കൊടുത്ത് ശ്ലൈഹിക പ്രതിനിധിയായി മലങ്കരയിലേക്കയക്കുകയും ചെയ്തു" (പു. 176).

ഈ ശ്ലൈഹിക പ്രതിനിധിയെപ്പറ്റി *നിരണം ഗ്രന്ഥവരി* കണ്ടെടുക്കപ്പെടുന്നതിന് മുമ്പാണ് കണിയാമ്പറമ്പിലച്ചൻ എഴുതിയത്. സമകാല ചരിത്രം ഈ വിദേശിയെപ്പറ്റി രസകരമായ ഏതാനും സംഭവങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു മെത്രാൻ കൊച്ചിയിൽ കപ്പലിറങ്ങി എന്ന വാർത്തയെക്കുറിച്ച് അന്വേഷിക്കുവാനാണ് കായംകുളം റമ്പാച്ചൻ നിയോഗിക്കപ്പെട്ടത്. ചെന്നപാടെ വൈപ്പിൻ കുഞ്ഞിച്ചാക്കോയുടെ വീട്ടിൽ പാർത്തിരുന്ന "മെത്രാൻ" സന്തോഷിച്ചു. *ഗ്രന്ഥവരി* രേഖപ്പെടുത്തുന്നത് കാണുക: "അവരെ കണ്ട ഉടൻ റമ്പാന്റെ തലയിൽക്കിടന്ന മസനപ്സാ എടുത്തുകൊണ്ട് സങ്കടം പറഞ്ഞു വാങ്ങിച്ചു. റമ്പാൻ കണ്ടനാട്ട് വന്ന് പിന്നെയും ആളയ

പ്പാൻ വിചാരിച്ചിരിക്കുമ്പോൾ മക്കാളിയെ കാണ്മാൻ കൊല്ലത്ത് ചെല്ലണ മെന്ന് ദളവായുടെ സാധനം (കല്പന) വന്നു. ഇദ്ദേഹം വന്ന അവസ്ഥ അറിഞ്ഞിട്ട് പോകാമെന്നും വച്ച് വടക്കേത്തല (കത്തനാർ) മുതൽപേരുടെ പറ്റിൽ (വശം) തൊപ്പിയും കുപ്പായവും കൊടുത്തയച്ചാറെ അവർ ചെല്ലും മുമ്പിൽ കര വഴിയ്ക്ക് വന്ന് തൃപ്പൂണിത്തുറ പള്ളിയിലും കരിങ്ങാച്ചിറ പള്ളിയിലും കരേറി. അവിടത്തെ കാസാ രണ്ടും എടുത്തുംകൊണ്ട് കൂത്തുപറമ്പിൽക്കൂടെ തുലാ മാസം 7 ന് ശനിയാഴ്ച കണ്ടനാടിന് വന്നു. സുസ്താത്തിക്കോൻ ചോദിച്ചപ്പോൾ പിന്നെ കാണിക്കാമെന്ന് പറഞ്ഞു. പള്ളിക്കാരുടെ കാസാ രണ്ടും കൊടുപ്പിച്ചു. കൊല്ലത്തിന് പോകുവാൻ കടമറ്റത്തു നിന്നും ചെറിയച്ചനെ (7–ാം മാർത്തോമ്മായെ) വരുത്തി. ഇദ്ദേ ഹത്തെയും കൂട്ടി ഏല്പിച്ച് വടിയും സ്ലീബായും ഒരു മോതിരവും കൊടു ത്തു. 10 ന് വള്ളം കരേറി കോട്ടയത്തിന് പോയി. മെക്കാളി കൊച്ചിയ്ക്ക് പോയെന്ന് കേട്ടു. അവിടെ പാർക്കുമ്പോൾ ബാവാ (മാർ ദീയസ്കോ റോസ്) കോട്ടയത്ത് വന്ന് ഒരു കുർബ്ബാന ചൊല്ലി. അന്നു തന്നെ കണ്ട നാടിന് പോയി. ചെറിയച്ചനുമായിട്ട് (7–ാം മാർത്തോമ്മാ) കലശൽ കൂട്ടി. പല പള്ളിയിലും പോയി. പിന്നെയും തിരിച്ചു വന്നു കണ്ടനാട് ചെന്ന് കോടാലി കൊണ്ട് വാതിൽ തള്ളിത്തുറന്ന് കുസൃതി പലതും കാണിച്ച് വൃശ്ചികമാസം 9 ന് വീണ്ടും കോട്ടയത്ത് വന്നു. ചെങ്ങന്നൂർ നിന്ന് ഇളയ ബാവായുടെ (മാർ ഈവാനിയോസിന്റെ) അംശവടിയും കുപ്പായവും ചുങ്കാനവും (?) വരുത്തി കൊടുത്താറെ വടി മൂന്നായിട്ട് ചവിട്ടി ഒടിച്ചു. 19 ന് കുർബ്ബാന അദ്ദേഹം ചൊല്ലി. കൈ മുത്തിച്ചു നില്ക്കുമ്പോൾ, കള്ളന്മാർ മുറിയിൽ കേറിയെന്നും പറഞ്ഞ് ഇറങ്ങി ഓടി. അന്ന് വളരെ ആളുകൾക്ക് അപജയം വന്നു. കുപ്പായത്തിന് കൊടുത്തിരുന്ന കറുപ്പുശീല വലിച്ചു കീറി കീഴ്പ്പോട്ട് തൂക്കി. 22–ന് പുന്നത്ര കുരിയൻ കത്തനാരെ അടിപ്പാൻ ഓടിച്ചു... അദ്ദേഹം തേവർവേലി കത്തനാരുടെ തല തല്ലിക്കീറി ചോരയൊഴുക്കി. ആറിൽ കൊണ്ടുപോയി ധാര കഴിച്ചു. അന്ന് വലിയപള്ളിയിൽ ഇരുന്നു. പിറ്റേദിവസം ചുവന്ന കുപ്പായവും ഇടക്കെട്ടും മുദ്രികയും തീർപ്പിച്ചു കൊടുത്തു. തെക്കേ ദിക്കിലുള്ള പള്ളികളിൽ പോകണമെന്ന് പറക കൊണ്ട് വടക്കേത്തലയിന്റെ കൂടെ അയച്ചു. അച്ചന്റെ (ആറാം മാർത്തോ മ്മാ) പൊൻസുരാലിപ്പു കാസായും കാപ്പയും കൊടുത്തു. പലേടത്തും പോയി. ചെന്നേടത്തൊക്കെയും ഉണ്ടായത് എഴുതുവാൻ വളരെയുണ്ട്. വീണ്ടും കോട്ടയത്ത് വന്നു. ധനു മാസം 19 ന് പുത്തൻകാവിന് പോയി. പല ദിക്കിലും പോയി മെത്രാപ്പോലീത്താ കാലം ചെയ്തെന്ന് സ്വപ്നം കണ്ടുവെന്നും പറഞ്ഞു ഓടി. പുത്തൻകാവിൽകാരും മറ്റും പലരും കൂടെ മകര മാസം 1 ന് രാത്രിയിൽ കോട്ടയത്ത് വന്നു. സുസ്താത്തിക്കോൻ ചോദിക്കുമ്പോഴൊക്കേയും കലശലുണ്ടാക്കുകയും പണം കൊടുക്കുന്ന തൊന്നും പോരാ എന്ന് പറയുകയും; അതിന് ശേഷം കണ്ടനാടിന് പോയി. ചെറിയച്ചൻ കടമറ്റത്തിനും പോയി. ഇദ്ദേഹം കണ്ടനാട്ട് ചെന്ന് കരിങ്ങാ ച്ചിറയ്ക്ക് പോയി... ബാവാ (ദീയസ്ക്കോറോസ്) അഞ്ഞൂർ ചെന്നാറെ മട്ടാ ഞ്ചേരി മുറിയുടെ കാര്യം കൊണ്ട് അവർ തമ്മിൽ പിണങ്ങി.... 82 – മാണ്ട് ചിങ്ങ മാസം 12 ന് കണ്ടനാട്ട് ബാവാ വന്ന് കൊച്ചവിര കത്തനാരെ അടിച്ച്

പോയി. കന്നി മാസം 10 ന് വന്നു. പള്ളിയകത്ത് കരേറി രൂപങ്ങളും കബറി ങ്കലെ രൂപവും തല്ലിപ്പിളർന്നു. മാളികയിൽ കരേറി അന്ന് പാർത്തു. പിറ്റെ ദിവസം കരിങ്ങാച്ചിറയ്ക്ക് പോയി. പിന്നെയും പലേടത്ത് നടന്ന് കർക്കടക മാസം 3 ന് പെരുന്നാളിന് തൃപ്പൂണിത്തുറ ചെന്നാറെ കൊടിയും കുരിശും എടുക്കുന്നതിന് പലകൂട്ടം വികൃതികൾ ഉണ്ടായി.... ബാവായുടെ കാര്യം കൊണ്ട്, ഇപ്രകാരമുള്ള നാനാവിധങ്ങൾ (കൊള്ളരുതായ്മകൾ) മേല്പ ട്ടക്കാർ ചെയ്യുന്നതിനെ അനുസരിച്ചുകൊള്ളുന്നത് ന്യായമല്ലെന്നും വളരെ യൊക്കേയും പറഞ്ഞാറെ, അദ്ദേഹത്തോട് ഒന്നും ചെയ്യരുതെന്നും, പരദേ ശക്കാരുടെ ശീലം ആകുന്നുവെന്നും കല്പിച്ച് വേണ്ടുംവണ്ണം പറഞ്ഞു പോകയും ചെയ്തു.... ഇതിന്റെ ശേഷം മെക്കാളെയുടെ ആൾ വന്ന് ബാവാ യെ കൊണ്ടുപോയി. സുസ്താത്തിക്കോൻ ചോദിച്ചാറെ, നിന്നെ കാട്ടുക യില്ലെന്നും നീയ് ഇംഗ്രീസിന്റെ ഒരു സിപ്പായി ആകുന്നുവെന്നും പറഞ്ഞ പ്പോൾ, താൻ വ്യാജൻ (വ്യാജ മെത്രാൻ) ആകുന്നുവെന്നും പള്ളികളിൽ ഒരിടത്തും പോകരുതെന്നും വിലക്കിയപ്പോൾ എനിക്ക് ചിലവിനില്ലെന്ന് പറക കൊണ്ട് അപ്പോൾ തന്നെ നൂറ് രൂപായും കൊടുത്ത് മട്ടാഞ്ചേരി മുറിയിൽ പാർത്തുകൊള്ളണമെന്നും ഒരിടത്തും കടപ്പാൻ ദിഷ്ടതി ഇല്ലെന്നും പറഞ്ഞയച്ചു. നാലാം പക്കം അഞ്ഞൂറ് രൂപ കൊടുത്തയക്കണ മെന്ന് മെക്കാളിക്ക് ഒരു കടുദാസ് (കടലാസ് - എഴുത്ത്) കൊടുത്തയച്ചു. അത് കണ്ടാറെ കടുദാസ് പെട്ടകത്തിൽ വച്ചു പൂട്ടി. രൂപ കൊടുത്തില്ല.... ഇതിന്റെ ശേഷം ബാവായെ കപ്പൽ കരേറ്റി അയയ്ക്കണമെന്നും അവർ നിശ്ചയിച്ച് കുസ്തന്തീനോസ് എന്നു വെള്ളക്കാരന്റെ പറ്റിൽ നൂറ്റിഅമ്പത് രൂപ കൊടുത്തു എന്ന് പറഞ്ഞു കേട്ടു. കപ്പൽ കരേറുവാൻ തുടങ്ങുന്നുവെ ന്ന് ബാവായുടെ എഴുത്തു കാണുക കൊണ്ട് 'എല്ലസ്ക്കോൽ' എന്ന പു സ്തകവും കാസായും കൊച്ചീ മുറിയുടെ കടുദാസുകളും കൊടുത്തയ ക്കണമെന്ന് കണ്ടനാട്ട് പുന്നച്ചാലിൽ കത്തനാരുടെ പറ്റിൽ എഴുത്ത് കൊ ടുത്തയച്ചാറെ അയാളെ വാക്കിലധിക്ഷേപം പറഞ്ഞു അടിപ്പാൻ ചെല്ലുക കൊണ്ട് പോഞ്ഞിക്കര ചെന്ന് മെക്കാളിയെ കണ്ടു... ഇങ്ങനെ ഇരിക്കു മ്പോൾ കുംഭ മാസം 30 ന് അദ്ദേഹത്തിന്റെ ശെമ്മാശിനെ കപ്പൽ കേറ്റി പരദേശത്തിനയച്ചു. കോട്ടയത്ത് ചെറിയപള്ളിയിൽ നിന്ന് ചിലർ കൊച്ചി യിൽ ചെന്നപ്പോൾ അവരുടെ വള്ളത്തേൽ ബാവായെ കരേറ്റി കോട്ടയ ത്തേയ്ക്ക് കൊണ്ടുപോയി.... ഓശാനയ്ക്ക് കോട്ടയത്ത് ചെറിയപള്ളിയിൽ കുരുത്തോല കൊടുക്കുന്നതിന് നുറുക്കി ലേസിന്നകത്ത് വാരിക്കെട്ടി, പണം വച്ചാൽ ഓല തരാമെന്നും പറഞ്ഞ് പണം വാങ്ങിച്ച് ഓല കൊടുത്തു. പിന്നത്തേതിൽ മേട മാസം 14 ന് നോമ്പ് വീടുകയും അതിന്നകം നമസ് കാരവും കഴിച്ചത് എഴുതുവാൻ കഴികയില്ല. പുതുഞായറാഴ്ച പുത്തന ങ്ങാടിയിൽ ചെന്നാറെ, വച്ചുണ്ടായ പണം എടുത്തുംകൊണ്ട് 24 ന് പെരുന്നാൾക്ക് പുതുപ്പള്ളീൽ ചെന്നു. നടവരവും വാരിയെടുത്ത് ഭണ്ഡാര ക്കുറ്റിയും വെട്ടിക്കീറി അവിടെ നിന്ന് പുറപ്പെട്ടു. പുതിയകാവിൽ ചെന്ന് ഇടവ മാസം 26 ന് രണ്ട് പെൺകെട്ട് ഉണ്ടായിരുന്നത് അദ്ദേഹം തന്നെ പെണ്ണുങ്ങളുടെ താലി കെട്ടിയതും കായംകുളത്ത് ചെന്ന് അമ്പതാം പെരു ന്നാൾക്ക് തെരുവിൽ ഓടി പിന്നെ കുർബ്ബാന ചൊല്ലിയതും കാർത്തികപ്പ

ള്ളിയിൽ ചെന്നതും വീണ്ടും പുതിയകാവിൽ ചെന്ന് പീടികയിലെ പുല കുളിയ്ക്ക് ആ വീട്ടിൽ ചെന്ന് മരത്തുംമൂട്ടിൽ കത്തനാരെ അടിച്ചതും അവരുടെ ചെറുക്കനെ പള്ളിയിൽ കൊണ്ടുചെന്നിട്ട് കഴി ഇട്ടും കൊണ്ട് ശീലാന്തിയിൽ കെട്ടിത്തൂക്കിയതും അവർ ചെന്ന് അറുത്ത് വിട്ടതും തീയും കൊണ്ട് പീടികയുടെ പുരയ്ക്ക് തീ വച്ചതും വെളിപ്പറമ്പിൽ പോയിരുന്ന് കരഞ്ഞതും, ഇതൊക്കെയും എഴുതുവാൻ കഴികയില്ല... ഇതിന്റെ ശേഷം തുമ്പമൺ കത്തങ്ങളുടെ തല ചിരെപ്പിച്ചു. മകര മാസം 6 ന് മാമ്മൂദീസാ മുക്കുവാൻ സൈത്ത് അദ്ദേഹം ഉണ്ടാക്കി. ഒരു പെണ്ണുകെട്ട് കഴിച്ചു. കുംഭ മാസം 14 ന് കണ്ണംകോടിന് പോയി കലശലുണ്ടാക്കി. 25 ന് പുതിയകാവിൽ വന്നു. പാതിനോമ്പിന് പണിക്കർ കത്തനാരെ പിടിച്ചു തള്ളി. പിറ്റേ ഞായ റാഴ്ച ആരും പള്ളിയിൽ ചെന്നില്ല..." (പു. 110-118).

ആറാം മാർത്തോമ്മാ 1808 മീനം 27 ന് 40-ാം വെള്ളിയാഴ്ച കാലം ചെയ്തപ്പോൾ മാർ ദീയസ്ക്കോറോസ് അങ്ങോട്ട് വരാനുള്ള അനുവാദ ത്തിനായി ആളയച്ച് ചോദിച്ചു. വരേണ്ടായെന്ന് എല്ലാവരും കൂടെ പറഞ്ഞ യച്ചു. എന്നിട്ടും അദ്ദേഹം വന്ന് മദ്ബഹായിൽ കയറിയിരുന്നു. മൃതദേഹം ഉടനെ പുത്തൻകാവിലേക്ക് കൊണ്ടുപോയി. മൃതദേഹം വള്ളത്തിൽ കയ റ്റുമ്പോൾ മാർ ദീയസ്ക്കോറോസ് ഓടിവന്ന് മൃതദേഹത്തിൽ പിടിപ്പിച്ചി രുന്ന സ്ലീബാ എടുത്തു. പട്ടക്കാർ ഉടനെ ആ സ്ലീബാ ബലമായി തിരിച്ചു വാങ്ങി. 'ഏതാനും മാസങ്ങൾക്കു ശേഷം' മാർ ദീയസ്ക്കോറോസിന്റെ ശെമ്മാശൻ വന്ന് സുസ്താത്തിക്കോൻ ഇവിടെ ഇരുന്നത് കണ്ട് പകർത്തി അയാൾ കൊണ്ടുവന്നു എന്നും പറഞ്ഞു കൊച്ചിയിൽ ചെന്ന് കപ്പൽ കേറി പരദേശത്തിന് പോകയും ചെയ്തു" (*നിരണം ഗ്രന്ഥവരി,* പു. 120).

മാർ ദീയസ്ക്കോറോസ് ഇവിടെ ചെയ്ത വിക്രിയകൾ ഒന്നും കണി യാമ്പറമ്പിലച്ചൻ രേഖപ്പെടുത്തിയിട്ടില്ല. സമകാലരേഖയും ശീമക്കാരോട് വിധേയം പുലർത്തിയ പകലോമറ്റം മെത്രാന്മാർ എഴുതിയ രേഖയും ആയ തിനാൽ *നിരണം ഗ്രന്ഥവരി*യെ ഈ കാര്യത്തിൽ അവിശ്വസിക്കേണ്ട കാര്യ മില്ല. *നിരണം ഗ്രന്ഥവരി* വെളിപ്പെടുത്തുന്ന വിവരങ്ങളെ ഇപ്രകാരം അക്കമിട്ട് സംഗ്രഹിക്കാം.

1. മലങ്കരസഭയിൽ സ്ഥാന സാധുതയെപ്പറ്റി തർക്കമില്ലാത്ത രണ്ടു മെത്രാന്മാർ ഭരണം നടത്തുമ്പോൾ ആരും ക്ഷണിക്കാതെ മാർ ദീയസ്ക്കോറോസ് കൊച്ചിയിലെത്തി.

2. അദ്ദേഹത്തിന് മെത്രാന്റെ യാതൊരു വേഷവും ഉണ്ടായിരുന്നില്ല. പീലിപ്പോസ് റമ്പാന്റെ മസനപ്സാ വലിച്ചൂരിയെടുത്തതും സ്ഥാന വസ്ത്രങ്ങൾ ഇവിടെ നിന്നും കടം വാങ്ങിയതും ശ്രദ്ധേയം.

3. ഇദ്ദേഹത്തിന്റെ പക്കൽ തന്റെ സ്ഥാനം തെളിയിക്കാനാവശ്യമായ യാതൊരു രേഖയും സുസ്താത്തിക്കോൻ പോലും ഉണ്ടായിരു ന്നില്ല.

4. ദ്രവ്യാഗ്രഹി ആയിരുന്നു.

5. ചിത്തഭ്രമം പിടിപെട്ട ആൾ ആയിരുന്നു.

6. മലങ്കരസഭ ഒന്നടങ്കം ഈ ദീയസ്ക്കോറോസിനെ വെറുത്തു.

ഇദ്ദേഹം മെത്രാനായിരുന്നുവോ? അദ്ദേഹം കാട്ടിക്കൂട്ടിയ വികൃതികൾ നിരീക്ഷിക്കുമ്പോൾ അദ്ദേഹത്തെ മെത്രാനെന്ന് വിശേഷിപ്പിക്കുവാൻ പ്രയാസം. അക്കാലത്ത് വ്യാപാരാർത്ഥം കൊച്ചിയിൽ കപ്പലിറങ്ങുന്നവരിൽ വ്യാപാരികളായ വൈദികരും ഉണ്ടായിരുന്നു എന്നതൊരു പരമാർത്ഥമാണ്. 1751-ൽ വന്ന വിദേശ സഭാധ്യക്ഷന്മാരിൽ സുറിയാനി പണ്ഡിതനായ ഒരു കോറെപ്പിസ്ക്കോപ്പാ വ്യാപാരത്തിനായി വരികയും മുളന്തുരുത്തിപ്പള്ളി യിൽ ഏതാനും കാലം താമസിക്കുകയും ചെയ്തിട്ടുണ്ട്. ഗീവറുഗീസ് എന്ന് പേരായ ഇദ്ദേഹമാണ് തന്റെ ഗുരുനാഥൻ എന്ന് കാട്ടുമങ്ങാട്ട് കൂറിലോസ് സ്വന്തം കയ്യെഴുത്ത് തക്സായിൽ രേഖപ്പെടുത്തിയത് ഈ ഗ്രന്ഥകാരൻ കണ്ടിട്ടുണ്ട് (1748-ൽ മലങ്കരയിലെത്തിയ മാർ ഈവാനിയോസ് ആണ് കാട്ടുമങ്ങാട്ട് കൂറിലോസിന്റെ ഗുരുവെന്ന് മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രത്തിലും ചില കുടുംബചരിത്രങ്ങളിലും കാണുന്നത് ശരിയായ വസ്തുതയല്ല). ഏതാനും വർഷങ്ങൾക്കു ശേഷം ഈ കോറെപ്പിസ് ക്കോപ്പാ തിരിച്ചുപോവുകയും ചെയ്തു. കുടുംബസ്ഥനായ ഇദ്ദേഹം തിരി ച്ചുപോയി എങ്കിലും കൂടെവന്ന ഈശോ റമ്പാൻ 30-ാം വയസ്സിൽ നിര്യാത നായി (1758 വൃശ്ചികം 29) കൊട്ടാരക്കര പള്ളിയിലും ഹിദായത്തുള്ള ശെമ്മാശൻ 73-ാം വയസ്സിൽ നിര്യാതനായി (1792 മിഥുനം 11) കണ്ടനാട്ട് പള്ളിയിലും കബറടങ്ങിയതായി ഈ വിദേശികൾ ഉപയോഗിച്ച പള്ളിക്രമ പുസ്തകങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മുൻകാലത്ത് വന്ന അന്ത്രയോ സും 1748-ൽ വന്ന ഈവാനിയോസും 1805-ൽ വന്ന ദീയസ്കോറോസും ഇപ്രകാരം വ്യാപാരാർത്ഥം കേരളത്തിൽ വന്ന സുറിയാനി റമ്പാന്മാരാ യിരിക്കാമെന്നാണ് ഈ ഗ്രന്ഥകാരന്റെ നിഗമനം. മലങ്കരയിലെ തർക്കവിത ർക്കങ്ങൾ അവരെ മേല്പട്ടക്കാരെന്ന് ഭാവിക്കുവാൻ പ്രലോഭിപ്പിച്ചതാവാം. അവരൊന്നും ഏതെങ്കിലും മേല്പട്ടക്കാരുടെ കർമ്മാനുഷ്ഠാനങ്ങൾ നട ത്തിയതായി രേഖകൾ കണ്ടിട്ടില്ല. അവരിൽ പലരും മദ്യപന്മാരും വഴക്കാ ളികളും ധിക്കാരികളും ആണെന്നാണ് ചരിത്രകാരന്മാരുടെ വിവരണങ്ങ ളിൽ നിന്ന് ഗ്രഹിക്കാനാവുന്നത്. തോമ്മാശ്ലീഹായുടെ കാലം മുതൽ മലങ്ക രയിൽ അന്ത്യോഖ്യാ ബന്ധമുണ്ടെന്ന് വാദിച്ച ചില ചരിത്രകാരന്മാർക്ക് ഈ വ്യാപാരികളെയും മദ്യപന്മാരെയും അന്ത്യോഖ്യാ മെത്രാന്മാരുടെ ലിസ്റ്റിൽപ്പെടുത്തേണ്ടത് സ്വാഭാവികമായും അനിവാര്യം തന്നെയായിരുന്നു. അന്ത്യോഖ്യാ ഭക്തരായിരുന്ന പകലോമറ്റം മെത്രാന്മാർ, മാർ ഈവാനി യോസിനെയും മാർ ദീയസ്ക്കോറോസിനെയും കപ്പൽ കയറ്റി തിരിച്ചയച്ചു എന്നത് അനിഷേധ്യമായ വസ്തുതയാണ്. അവർ യഥാർത്ഥ മെത്രാന്മാരും പാത്രിയർക്കീസിന്റെ പ്രതിനിധികളും ആയിരുന്നുവെങ്കിൽ അവർക്കെതിരെ വിരലനക്കുവാൻ മലങ്കരസഭയിൽ ആരും അക്കാലങ്ങളിൽ ധൈര്യപ്പെടു മായിരുന്നില്ല.

## കണ്ടനാട് പടിയോലയും കോട്ടയം പഴയ സെമിനാരിയും

1809 ചിങ്ങ മാസം 1 – ാം തീയതി 7 – ാം മാർത്തോമ്മായുടെ 40 – ാം ചരമദിനം പ്രമാണിച്ച് കണ്ടനാട്ട് മർത്തമറിയം പള്ളിയിൽ ചേർന്ന മലങ്കര പള്ളി പ്രതിപുരുഷയോഗം ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ നിർണ്ണായകമായ ഒരു നാഴികക്കല്ലാണ്. അസാധുവായ കൈവെപ്പ് അവകാശപ്പെട്ട് മെത്രാൻ സ്ഥാനം സ്വയം പ്രഖ്യാപിച്ച പകലോമറ്റം എട്ടാം മാർത്തോമ്മായുടെ സ്ഥാനസ്വീകരണം സംബന്ധിച്ച് മാന്യമായ ഒരു അനുരഞ്ജന ഫോർമുല കണ്ടെത്തി എന്നതു മാത്രമല്ല, സഭാദർശനം പ്രതിപദം തുടിച്ചുനില്ക്കുന്ന ഒരു പടിയോല രൂപപ്പെടുത്തി എന്നതു കൂടിയാണ് ആ സമ്മേളനത്തിന്റെ പ്രാധാന്യം. എന്താണ് കണ്ടനാട് സുന്നഹദോസ് അംഗീകരിച്ച പടിയോലയുടെ സഭാ ദർശനം?

1. മലങ്കരസഭ സ്വയംഭരണക്ഷമമാണെന്ന് പ്രഖ്യാപിച്ചു. അലക്സാന്ത്രിയ, പേർഷ്യ, ബാബിലോൺ, റോം, അന്ത്യോഖ്യാ എന്നിങ്ങനെയുള്ള സഭാകേന്ദ്രങ്ങളെയോ അവയുടെ പ്രതിനിധികളെയോ മലങ്കരസഭയുടെ ഭരണസംവിധാനം വിഭാവനം ചെയ്യുന്ന പടിയോലയിൽ പരാമർശിച്ചില്ല.

2. തെക്കും വടക്കും ഓരോ പഠിത്തവീട് സ്ഥാപിച്ച് സഭയിലെ വൈദിക വിദ്യാഭ്യാസം ഏകീകരിക്കുവാനും മെച്ചപ്പെടുത്തുവാനും പടിയോല മാർഗ്ഗനിർദ്ദേശം നൽകി.

3. സഭ തെരഞ്ഞെടുത്ത് നിർദ്ദേശിച്ച് ചുമതലപ്പെടുത്തുന്ന രണ്ട് സന്യാസവൈദികരുടെ ഉപദേശങ്ങൾക്കു വിധേയമായി മാത്രം മെത്രാൻ സഭാഭരണം നിർവ്വഹിക്കണം. പകലോമറ്റം മെത്രാന്മാർ കുടുംബ താല്പര്യങ്ങളും എപ്പിസ്കോപ്പൽ താല്പര്യങ്ങളും പരിരക്ഷിക്കുവാൻ ഉള്ള തത്രപ്പാടിൽ സഭാഗാത്രത്തിന്മേൽ ഏല്പിച്ച ക്ഷതങ്ങൾ ഈ തീരുമാനത്തിന്റെ പിന്നിൽ പ്രേരണ ചെലുത്തിയിട്ടുണ്ട്. ഭാവനാശൂന്യതയും അകർമ്മണ്യതയും നിസ്സംഗതയും വ്യക്തിതാല്പര്യങ്ങളും സഭയെ എത്രമാത്രം തളർത്താമെന്ന് ഒന്നാം മാർത്തോമ്മായ്ക്കു ശേഷമുള്ള പകലോമറ്റം മെത്രാന്മാർ തെളിയിച്ചു. ആ സമ്മേളനം രണ്ട് സന്യാസ വൈദികരെ തെരഞ്ഞെടുത്തു; പടിയോലയിലെ ഉജ്ജ്വല ദർശനം പ്രാവർത്തികമാക്കാൻ ചുമതലപ്പെടുത്തി.

വടക്കൻ ദിക്കുകളെ പ്രതിനിധാനം ചെയ്ത് പാലൂർ – ചാട്ടുകുളങ്ങര (കുന്നംകുളം) ഇടവകയിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും (പില്ക്കാലത്ത് കോട്ടയം പഴയസെമിനാരി സ്ഥാപകൻ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാൻ) കായംകുളം പീലിപ്പോസ് റമ്പാനുമായിരുന്നു (തെക്കൻ ഇടവകകളെ പ്രതിനിധാനം ചെയ്ത്) ആ രണ്ട് ഉപദേശകർ. അവർ രണ്ടുപേരും കുറുപ്പംപടി, പാലൂർ – ചാട്ടുകുളങ്ങര ഇടവകയിൽ പഴഞ്ഞി എന്ന പ്രശസ്ത ദേവാലയങ്ങളോടനുബന്ധിച്ചുള്ള മല്പാൻ പാഠശാലകളിൽ പ്രവർത്തിച്ചിരുന്ന മല്പാന്മാർ, റമ്പാൻ ബൈബിളിന്റെ വിവർത്തകർ എന്നീ നിലകളിൽ പ്രശസ്തരായിരുന്നു.

വട്ടിപ്പണത്തിന്റെ ഏതാനും വർഷങ്ങളിലെ പലിശ ഒന്നിച്ചു കിട്ടിയപ്പോൾ ആ പണം കൊണ്ട് കണ്ടനാട് പടിയോലയിലെ താല്പര്യപ്രകാരം പഠിത്തവീട് സ്ഥാപിക്കുവാൻ റമ്പാന്മാർ പകലോമറ്റം മെത്രാനെ ഉപദേശിച്ചു. റമ്പാന്മാരുടെ ഭാവനാപൂർണ്ണമായ ഉപദേശം തൃണവൽഗണിക്കപ്പെട്ടു. 1809–ലെ അനുരഞ്ജനം ഇതോടെ തകർന്നു. ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോ റമ്പാന്മാർക്ക് പിന്തുണ നൽകി. ഏതാനും വർഷമായി മുടങ്ങിക്കിടന്ന വട്ടിപ്പണപ്പലിശ പള്ളിക്കാരുടെ അറിവോടെ മൺറോ പുലിക്കോട്ടിൽ റമ്പാനെ ഏല്പിച്ചു. അദ്ദേഹം തിരുവിതാംകൂർ റാണിയെ കണ്ട് നിവേദനം സമർപ്പിച്ച് കോട്ടയത്ത് മതിയായ സ്ഥലം സൗജന്യമായി സ്വീകരിക്കുകയും ലഭ്യമായ എല്ലാ സ്ഥലങ്ങളിൽ നിന്നും ധനസമാഹരണം നടത്തി നാലുകെട്ടിന്റെ മാതൃകയിൽ സെമിനാരി പണിയിക്കുകയും വൈദിക വിദ്യാർത്ഥികളെ പരിശീലിപ്പിച്ച് തുടങ്ങുകയും ചെയ്തു. ഇക്കാര്യത്തിൽ മലങ്കര മെത്രാൻ പ്രതിഷേധിച്ചെങ്കിലും തിരുവിതാംകൂർ സർക്കാർ, ബ്രിട്ടീഷ് റസിഡണ്ട്, സഭയിലെ ഇടവകകൾ ഇവയുടെ പിൻബലത്തിൽ റമ്പാൻ മുമ്പോട്ടുപോയി. മലങ്കരസഭയിലെ ആദ്യത്തെ പൊതുസ്ഥാപനമായ പഴയസെമിനാരി സഭാ സെക്രട്ടറിയേറ്റും മലങ്കര മെത്രാന്റെ ആസ്ഥാനവും ആയി ശോഭിച്ചു. ചില സാങ്കേതിക പ്രശ്നങ്ങൾക്ക് പരിഹാരമായി റമ്പാൻ അചിരേണ അദ്ദേഹത്തിന്റെ ആത്മമാതാവായ പഴഞ്ഞി പള്ളിയിൽവച്ച് തൊഴിയൂരിന്റെ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസിൽ നിന്ന് മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ മെത്രാൻ സ്ഥാനം സ്വീകരിച്ചു. സ്ഥാനദാതാവോ സ്വീകാരകനോ ജനങ്ങളോ അന്ത്യോഖ്യയുടെ കാര്യം സ്മരിച്ചതേയില്ല. 1815 മാർച്ച് 21 ന് മെത്രാൻപട്ടം സ്വീകരിച്ച മാർ ദീവന്നാസ്യോസിന് അനുകൂലമായി ബ്രിട്ടീഷ് സർക്കാർ ശുപാർശപ്രകാരം രാജകീയ വിളംബരം പുറപ്പെട്ടതോടെ കാര്യങ്ങൾ ശുഭമായി കലാശിച്ചു (ഇതിന് മുമ്പ് 1816 ജനുവരി 10 ന് 8–ാം മാർത്തോമ്മാ കാലഗതി പ്രാപിച്ച് പുത്തൻകാവ് പള്ളിയിൽ കബറടങ്ങിയിരുന്നു). കുറുപ്പംപടി പള്ളിയുടെ ചരിത്രകാരൻ ഈ കാര്യങ്ങൾ നിരീക്ഷിച്ചിട്ടുള്ളതിപ്രകാരമാണ്: “എട്ടാം മാർത്തോമ്മാ അശക്തൻ ആയിരുന്നതിനാൽ സെമിനാരിയിലെ പഠിത്തത്തിന് വട്ടിപ്പണം വാങ്ങിക്കാൻ (?) തൊഴിയൂർ ഇടവകയുടെ മാർ പീലക്സിനോസിനോട്, പുലിക്കോട്ടിൽ യൗസേഫ് റമ്പാച്ചൻ, മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ മെത്രാൻ പട്ടം ഏറ്റു. ഇദ്ദേഹത്തെ അനുസരിച്ചുകൊള്ളണമെന്ന് തിരുവിതാംകൂർ – കൊച്ചി ഗവൺമെന്റുകൾ ഒരു വിളംബരം പുറപ്പെടുവിച്ചു. ഇപ്രകാരം തിരുവെഴുത്തു വിളംബരം നടപ്പിലായി. മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ സ്ഥാനാരോഹണം മലങ്കരയുടെ എല്ലാ പള്ളിക്കാർക്കും സന്തോഷമായിരുന്നു. കീഴ്നടപ്പനുസരിച്ച് തിരുമേനിയെ മോതിരം ഇടുവിക്കാനായി ഈ പള്ളിയിൽ നിന്ന് യോഗക്കാർ പോയിരുന്നു.” മെത്രാപ്പോലീത്താ, കേണൽ മൺറോ മുഖേന മിഷനറിമാരുടെ സഹായം അഭ്യർത്ഥിച്ചു. റവ. തോമസ് നോർട്ടൻ സകുടുംബം സെമിനാരിയിൽ താമസിക്കുവാനുള്ള നിർദ്ദേശം റസിഡണ്ട് ഉന്നയിച്ചുവെങ്കിലും മെത്രാപ്പോലീത്തായുടെ അനുവാദമില്ലാത്തതിനാൽ ആലപ്പുഴ താമസിച്ച് സെമിനാരിയിലെ അദ്ധ്യാപകനായിരിക്കുവാൻ നിയ

മിതനായി.

സെമിനാരിയിലെ അദ്ധ്യാപനത്തിലൂടെ മലങ്കരസഭയെ പ്രൊട്ടസ്റ്റന്റ് രീതിയിൽ നവീകരിക്കുവാനുള്ള രഹസ്യ അജണ്ട മിഷനറിമാർക്കുണ്ടായിരുന്നു. 1816 നവംബർ 24 ന് സ്ഥാപക പ്രിൻസിപ്പൽ അന്തരിച്ചു. 25 ന് സെമിനാരി ചാപ്പലിൽ കബറടക്കപ്പെട്ടു. ഇതോടെ മിഷനറിമാരുടെ രഹസ്യ അജണ്ട മറ നീക്കി പുറത്തുവരുവാൻ തുടങ്ങി. തൊഴിയൂരിന്റെ കിടങ്ങൻ മെത്രാച്ചനെ ഇടക്കാല മലങ്കര മെത്രാപ്പോലീത്താ ആയി നിയമിക്കുവാനും അദ്ദേഹത്തിന്റെ നിഴലിൽ മിഷനറിമാരുടെ കുടുംബസമേതമുള്ള താമസം സെമിനാരിയിൽ ക്രമീകരിക്കുവാനും മിഷണറിമാർ സഫലമായി യത്നിച്ചു. മിഷണറിമാർ സെമിനാരിയുടെ ഉടമസ്ഥന്മാരും മലങ്കര മെത്രാപ്പോലീത്താ മിഷണറിമാരുടെ ഔദാര്യം സ്വീകരിക്കുന്ന സന്ദർശകനും എന്ന നിലയിലേയ്ക്ക് കാര്യങ്ങൾ നീങ്ങി. സെമിനാരി സ്ഥാപകന്റെ പിൻഗാമിയായി 1817 ഒക്ടോബർ 19 ന് കോട്ടയം ചെറിയപള്ളിയിൽ വച്ച് കിടങ്ങൻ മെത്രാച്ചനിൽ നിന്ന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാൻ പട്ടം സ്വീകരിച്ച വികാരി ജനറാൾ പുന്നത്തറ ജോർജ് കത്തനാർ, ചെറിയപള്ളിയിൽ സ്വന്തം വീട്ടുകാരുടെ സഹായത്തോടെ പണിതീർത്ത മുറിയിൽ താമസിക്കുകയും പകൽ സമയത്ത് സെമിനാരിയുടെ അന്വേഷണ ചുമതല നിർവ്വഹിക്കുകയും ചെയ്തു (മാത്യു എം. പുരയ്ക്കൽ: പുന്നത്ര കുടുംബ ചരിത്രം, പു. 78, 79).

## മാർ അത്താനാസ്യോസ്

പുന്നത്ര മാർ ദീവന്നാസ്യോസ് 1824 ഇടവം 5 ന് നിര്യാതനായി കോട്ടയം ചെറിയപള്ളിയിൽ കബറടക്കപ്പെട്ടു. അദ്ദേഹത്തിന്റെ പിൻഗാമിയായി ചേപ്പാട്ട് പീലിപ്പോസ് മല്പാനെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ കിടങ്ങൻ മാർ പീലക്സീനോസ് 1825 ചിങ്ങം 15 ന് കോട്ടയം ചെറിയപള്ളിയിൽ വച്ച് മെത്രാനായി അഭിഷേകം ചെയ്തു. മുൻഗാമിയുടെ കാലത്ത് മിഷണറിമാരുമായി ആരംഭിച്ച ആശയപരമായ സംഘർഷം ചേപ്പാട്ട് മെത്രാച്ചന്റെ കാലത്ത് വർദ്ധിച്ചു. മിഷണറിമാരോടുള്ള പോരാട്ടത്തിൽ ബലം പകരാൻ മലങ്കരസഭയുടെ അപേക്ഷയനുസരിച്ച് മാർ അത്താനാസ്യോസ് എന്ന ഒരു അന്ത്യോഖ്യൻ മെത്രാനും ഇസഹാക്ക് എന്ന പേരിൽ ഒരു റമ്പാനും 1825 വൃശ്ചികം 3 ന് കൊച്ചിയിൽ എത്തി (കണിയാമ്പറമ്പിലച്ചൻ, പു. 189). പക്ഷേ പാളയത്തിൽ ആഭ്യന്തരയുദ്ധം തുടങ്ങാനാണ് ദൗർഭാഗ്യവശാൽ അവർ നേതൃത്വം നൽകിയത്. കോട്ടയം പഴയസെമിനാരിയിലെ ഒരു കയ്യെഴുത്തുഗ്രന്ഥത്തിൽ, ചെങ്ങന്നൂരിൽ കാലം ചെയ്ത മാർ ഈവാനിയോസ് എഴുതിവച്ച ഒരു കുറിപ്പാണ് പ്രശ്നങ്ങൾക്കാരംഭം കുറിച്ചത്. കാട്ടുമങ്ങാട്ടു കൂറിലോസ് മെത്രാൻ സ്ഥാനമേറ്റു എന്ന അവകാശവാദം കഴമ്പില്ലാത്തതാണെന്നും സ്ഥാനം കൊടുത്തതായി പറയുന്ന മാർ ഗ്രീഗോറിയോസ് തന്നെ അത് നിഷേധിച്ചിരുന്നുവെന്നുമാണ് ആ കുറിപ്പിലെഴുതിയിരുന്നത് (കണിയാമ്പറമ്പിലച്ചൻ, പു. 189, 190).

അക്കാലത്ത് മലങ്കരസഭയിൽ കൈവെപ്പിന്റെ സാധുതയെപ്പറ്റി യാതൊ

രു തർക്കവും നിലവിലില്ലായിരുന്നു. തൊഴിയൂരിലെ മാർ പീലക്സീനോസിനെയും അദ്ദേഹം മലങ്കരസഭയ്ക്കുവേണ്ടി വാഴിച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എന്നീ മലങ്കര മെത്രാന്മാർ നിഷ്കർഷകമായി മലങ്കരസഭയിൽ ഭരണം നടത്തുകയും അവർക്ക് രാജകീയ അംഗീകാരചിഹ്നമായ വിളംബരം ലഭിക്കുകയും ചെയ്തിരുന്നു. തന്മൂലം ശരിയായ കൈവെപ്പിന് വേണ്ടി പുന്നത്ര മെത്രാച്ചനോ മറ്റോ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് സഹായം അഭ്യർത്ഥിച്ചു എന്നും അതിന് മറുപടിയായിട്ടാണ് മാർ അത്താനാസ്യോസ് വന്നതെന്നും ഉള്ള പ്രചാരണം അടിസ്ഥാനരഹിതമാണ്. വിദേശ മെത്രാൻ വന്ന ഉടനെ ധനു മാസത്തിൽ ഒരു പള്ളിപ്രതിപുരുഷയോഗത്തിൽ അത്താനാസ്യോസിന്റെ സുസ്താത്തിക്കോൻ പരിശോധിച്ചംഗീകരിച്ചതായി രേഖയുണ്ട്. കൈവെപ്പ് ശരിപ്പെടുത്തുന്ന കാര്യത്തെപ്പറ്റി യോഗത്തിൽ അതിഥികളോ ആതിഥേയരോ യാതൊന്നും സംസാരിച്ചതായി കാണുന്നില്ല. തന്മൂലം പുന്നത്ര മെത്രാച്ചൻ ഒരു മേല്പട്ടക്കാരന്റെ സഹായം തേടിയത് വാസ്തവമായിരുന്നാൽത്തന്നെയും അത് കൈവെപ്പ് സാധുവാക്കാൻ ആയിട്ടായിരുന്നുവെന്ന നിരീക്ഷണം തീരെ ഉപരിപ്ലവവും ബാലിശവും അപകർഷബോധത്തിന്റെ സൃഷ്ടിയുമാണ്. അന്നത്തെ സാഹചര്യം രണ്ട് തരത്തിൽ വിലയിരുത്താവുന്നതാണ്. കോട്ടയം പഴയസെമിനാരിയിൽ വൈദികവിദ്യാർത്ഥികൾക്ക് പൗരസ്ത്യ വേദശാസ്ത്ര പാരമ്പര്യത്തിൽ പരിശീലനം നൽകുവാൻ മികച്ച ഗുരുനാഥന്മാരുടെ സഹായം നമുക്കാവശ്യമായിരുന്നു. അതിലേക്ക് പണ്ഡിതനും മല്പാനുമായ ഒരു മെത്രാനെ മലങ്കരസഭ ആവശ്യപ്പെട്ടിരിക്കാം. വൈദികസെമിനാരിയിൽ അദ്ധ്യാപനത്തിനും പള്ളികളിൽ സുവിശേഷ പ്രവർത്തനത്തിനും മിഷണറിമാർക്ക് നൽകിയ അനുവാദം സഭയ്ക്കൊരു വിനയായി മാറിത്തുടങ്ങിയത് മലങ്കര മെത്രാൻ ശ്രദ്ധിച്ചിരിക്കും. പ്രൊട്ടസ്റ്റന്റ് മാതൃകയിൽ സഭയെ നവീകരിക്കുവാനായി നടക്കുന്ന ശ്രമങ്ങൾക്ക് തടയിടുവാനായി ശക്തമായ പിന്തുണ പുന്നത്ര മെത്രാച്ചൻ ആഗ്രഹിച്ചിട്ടുണ്ടാകാം. ആ പിന്തുണ ഉറപ്പു വരുത്തുവാനാകാം ഒരു മെത്രാന്റെ സഹായം അദ്ദേഹം ആവശ്യപ്പെട്ടത്. അദ്ദേഹത്തിന്റെ ആകസ്മികമായ അന്ത്യംമൂലം അദ്ദേഹത്തിന് മിഷണറിമാരുടെ പരിഷ്കാരനിർദ്ദേശങ്ങൾക്കെതിരെയുള്ള ആശയസമരം ശക്തിപ്പെടുത്തുവാൻ കഴിഞ്ഞില്ല. പിൻഗാമിയായി വന്ന ചേപ്പാട്ട് മെത്രാച്ചനിലാണ് ആ നിയോഗം നിറവേറിയത്.

എന്നാൽ ഇക്കാര്യത്തിൽ മാർ അത്താനാസ്യോസിന്റെ സഹായം ലഭിച്ചില്ലെന്ന് മാത്രമല്ല, പാളയത്തിൽ പട തുടങ്ങുവാൻ അദ്ദേഹം ശ്രമിക്കുകയും ചെയ്തു. കാട്ടുമങ്ങാട്ട് കൂറിലോസ് സ്ഥാനസാധുതയില്ലാത്ത വ്യാജമെത്രാനാകയാൽ അദ്ദേഹത്തിന്റെ പിൻഗാമിയായ കിടങ്ങൻ മാർ പീലക്സീനോസിൽ നിന്ന് മെത്രാൻ പട്ടമേറ്റ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എന്നിവരുടെ മെത്രാൻ സ്ഥാനത്തിന് സാധുതയില്ലെന്നും അവർ പട്ടംകൊടുത്ത വൈദികരെല്ലാവരും വീണ്ടും തന്നിൽനിന്ന് പട്ടം ഏല്ക്കണമെന്നും

മാർ അത്താനാസ്യോസ് ശഠിച്ചു. പൗരോഹിത്യത്തിനും കൈവെപ്പിനും പാവനത്വം കല്പിച്ചിരുന്ന മലങ്കരസഭയെ ഞെട്ടിക്കുവാൻ ആ നിലപാടിന് കഴിയുമായിരുന്നു. തൊഴിയൂർ മെത്രാന്റെ മെത്രാൻ സ്ഥാനം അസാധുവാണെങ്കിൽപോലും പട്ടക്കാർ മറ്റുപട്ടക്കാരെ വാഴിച്ചിരുന്ന വേദപുസ്തക കാലത്തെ സമ്പ്രദായവും അലക്സന്ത്രിയായിലെയും ഇന്ത്യയിലെയും സഭാപാരമ്പര്യവും അടിസ്ഥാനമായി ചിന്തിച്ചാൽ, സഭയുടെ അംഗീകാരത്തോടെ നടന്ന ആ സ്ഥാനദാനങ്ങൾക്ക് യാതൊരു അയോഗ്യതയും കല്പിക്കേണ്ടതില്ലെന്ന് ആരും ചിന്തിച്ചില്ല. തന്റെ സ്ഥാനത്തിന് എന്തെങ്കിലും പോരായ്മകൾ ഉണ്ടെന്ന് ചേപ്പാട്ട് മെത്രാച്ചനോ തൊഴിയൂരിലെ പീലക്സിനോസോ ചിന്തിച്ചില്ലെങ്കിലും സഭയിലെ ഭൂരിപക്ഷം വൈദികരും മാർ അത്താനാസ്യോസിൽ നിന്ന് പുനരായി പട്ടമേല്ക്കുന്ന ദുഃസ്ഥിതിയാണ് അവർക്ക് കാണാൻ കഴിഞ്ഞത്. സെമിനാരിയിലെ അദ്ധ്യാപകരായിരുന്ന പാലക്കുന്നത്ത് അബ്രഹാം മല്പാൻ, കൈതയിൽ ഗീവറുഗീസ് മല്പാൻ, കോനാട്ട് ഏബ്രഹാം മല്പാൻ, ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ തുടങ്ങിയ പ്രശസ്ത വൈദികർ മാർ അത്താനാസ്യോസിൽ നിന്ന് വീണ്ടും പട്ടം ഏറ്റതോടെ നാട്ടുമെത്രാന്മാർ സംഭീതരായി. പുനരഭിഷേകം പ്രാപിക്കുന്നതുവരെ നാട്ടുമെത്രാന്മാർ പട്ടംകൊടുക്കുവാൻ പാടില്ലെന്ന ശീമ മെത്രാന്റെ നിരോധനം വന്നതോടെ വൈദിക സ്ഥാനാർത്ഥികൾ നാട്ടുമെത്രാന്മാരെ കൈയൊഴിഞ്ഞു. ഇതിനിടയിൽ മെത്രാന്മാർ രണ്ടു പേരുടെയും നാമം (കുർബ്ബാനയിൽ) ഓർക്കരുതെന്നും അവർക്ക് മഹറോൻ ചൊല്ലിയെന്നും ബാവാ പള്ളിക്കാർക്കൊക്കെ സാധനം (കല്പന) എഴുതിയതോടെ (*നിരണം ഗ്രന്ഥവരി*, പു. 123) പ്രശ്നം സഭയിലെങ്ങും കൊടുങ്കാറ്റായി മാറി. പട്ടം കൊടുക്കുമ്പോഴും തബിലൈത്താ കൂദാശ ചെയ്യുമ്പോഴും പ്രതിഫലം ഇച്ഛിക്കരുതെന്ന് ഹൂദായ കാനോൻ വിലക്കിയിട്ടുണ്ടെങ്കിലും അതൊന്നും മാർ അത്താനാസ്യോസ് ഗൗനിച്ചില്ല (അക്കാലത്ത് പട്ടം കൊടുക്കുമ്പോൾ കൈമുത്ത് വാങ്ങിയിരുന്നതായി ചില പരാതികളിൽ രേഖപ്പെടുത്തിയിട്ടുണ്ട്). പതിമൂന്ന് കശ്ശീശ്ശന്മാർക്ക് പുനരായി പട്ടം കൊടുത്ത കാര്യം *നിരണം ഗ്രന്ഥവരി*യിൽ പ്രസ്താവിച്ചിട്ടുണ്ട്. (പട്ടക്കാർക്ക് സ്ഥാനസാധുത്വം ഇല്ലാത്തതിനാൽ അവർ നടത്തിയ മാമോദീസാകളും വിവാഹ കൂദാശകളും വ്യർത്ഥമാണെന്നും അവ തങ്ങളുടെ പക്കൽ വന്നു വീണ്ടും സ്വീകരിക്കണമെന്നും മാർ അത്താനാസ്യോസും ഇസഹാക്കു റമ്പാനും പറയാത്തത് വലിയ ഭാഗ്യമായി!!). വരുമാനത്തിന്റെ കാര്യം ഓർത്തപ്പോൾ മാമ്മോദീസായും മൂറോനും പൗരോഹിത്യവും ആവർത്തിക്കുവാൻ പാടില്ലാത്ത കൂദാശകളാണെന്ന കാനോൻ നിയമം അന്ത്യോഖ്യൻ മെത്രാൻ സൗകര്യപൂർവ്വം മറന്നുപോയി.

മലങ്കരസഭയിൽ നിലവിലുള്ള സമ്പ്രദായങ്ങളെ അന്ത്യോഖ്യൻ മാതൃകയിലാക്കുവാൻ വിദേശ മെത്രാന്മാർ എപ്പോഴും ശ്രമിച്ചിട്ടുണ്ട്. സാധാരണയായി ദയറാകളിലെ തല മുണ്ഡനം ചെയ്ത റമ്പാന്മാരെയാണ് സിറിയൻ സഭയിൽ ശെമ്മാശന്മാരും കശ്ശീശന്മാരും മെത്രാന്മാരുമായി പട്ടം കെട്ടുന്നത്. ആ മാതൃകയിൽ മലങ്കരസഭയിലെ വൈദിക സ്ഥാനാർത്ഥികളും തല

മുണ്ഡനം ചെയ്യണമെന്ന് മാർ അത്താനാസ്യോസ് ശഠിച്ചു. വൈദികർ ഇന്നു പയോഗിക്കുന്ന കറുത്ത തൊപ്പിയും അദ്ദേഹം ഏർപ്പാടാക്കിയ പരിഷ്ക്കാരമാണ്. പ്രാദേശിക സംസ്കാരങ്ങളോടും വൈവിധ്യമാർന്ന തനിമകളോടും സഹിഷ്ണുത പുലർത്തുന്നതിൽ അദ്ദേഹം തീർത്തും പരാജയപ്പെട്ടു. *നിരണം ഗ്രന്ഥവരി* വെളിപ്പെടുത്തുന്നു: "..... കോട്ടയത്തെ ചെറിയപള്ളിയുടെ ചെറിയ ത്രോണോസ് രണ്ടും പൊളിച്ച് വളവിനകത്ത് വച്ചു. പുതുപ്പള്ളിയിലും ഇപ്രകാരം ചെയ്തു" (പു. 123). ത്രോണോസുകൾ വളവിനകത്തായാലെന്ത്? പുറത്തായാലെന്ത്? ഇതിനെപ്പറ്റിയൊന്നും നിയതമായ നിയമങ്ങളൊന്നും കണ്ടിട്ടില്ല. അവയുടെ ക്രമീകരണത്തിന് സൗകര്യമാണ് നിയാമകം.

ഒടുവിൽ മലങ്കരസഭയിൽ ഗണ്യമായ യാതൊരു ഉപകാര സ്മരണയും സൃഷ്ടിക്കാനാവാതെ ആവോളം ഉപദ്രവ സ്മരണകൊണ്ട് സഭയെ ദ്രോഹിച്ച മാർ അത്താനാസ്യോസ് സഭയുടെ തീരാശാപത്തിനു പാത്രമായി. *നിരണം ഗ്രന്ഥവരി*യുടെ സമകാല ചരിത്രകാരൻ എഴുതുന്നു: ".... മീന മാസത്തിൽ ദിവാൻജിയും ധ്വരയും കോട്ടയത്ത് തിരുനക്കരെ ചെന്ന് ബാവായെ വരുത്തി, ശീലക്കേടായിട്ട് തുടങ്ങിയിരിക്കകൊണ്ട് ഇപ്പോൾത്തന്നെ പോകണമെന്ന് പറകകൊണ്ട് യാത്രപറഞ്ഞ് ചെറിയപള്ളിയിൽ നിന്നും ഇറങ്ങി. വള്ളം കരേറി കൊച്ചിയിൽ ചെന്ന് കപ്പൽ കരേറി പോകയും ചെയ്തു" (പു. 124). അന്ന് തിരുവിതാംകൂർ ദിവാൻ വെങ്കിട്ടറാവുവും റസിഡണ്ട് കേണൽ ന്യൂവാളും ആയിരുന്നു. 'കുംഭം 28 ന് കോട്ടയത്തു നിന്ന് പുറപ്പെട്ടു. 1825 മീന മാസം 4 ന് കൊച്ചിയിൽ നിന്ന് കപ്പൽ കയറി.' (*കണ്ടനാട് ഗ്രന്ഥവരി*, 183–84). 'മീനം 20 ന് കോട്ടയം ചെറിയപള്ളിയിൽ നിന്ന് ഇറക്കി. 1000 കലി പണം സർക്കാരിൽ നിന്ന് യാത്രാച്ചെലവും കൊടുത്തു' (ഇട്ടൂപ്പ് റൈട്ടർ, പു. 203).

ചുരുക്കിപ്പറഞ്ഞാൽ മാർ അത്താനാസ്യോസ് സ്വയംകൃതാനർത്ഥങ്ങളുടെ ഭാഗമായി നാടുകടത്തപ്പെട്ടു. മാർ അത്താനാസ്യോസിനെതിരെ നടപടികൾ സ്വീകരിക്കുവാൻ മിഷനറിമാരുടെ സഹായം തേടേണ്ടിവന്നത് മൂലം അവരോട് കൂടുതൽ വിധേയത്വം കാണിക്കേണ്ട അവസ്ഥ മലങ്കര സഭയ്ക്കുണ്ടാവുകയും ചെയ്തു.

മലങ്കരസഭയുടെ നേതൃത്വത്തിനെതിരായി മലങ്കരയിൽ നിന്ന് അന്ത്യോഖ്യാ സഭാനേതൃത്വത്തിലേക്ക് പുതിയ ഒരു പാത വെട്ടിത്തുറക്കുവാൻ മാർ അത്താനാസ്യോസുമായുള്ള ബന്ധം വഴിതെളിയിച്ചു. മാവേലിക്കര സുന്നഹദോസിന് ശേഷം (1836 മകരം 5) മിഷനറിമാർ പുതിയൊരു സഭയായി ഭാഗം വച്ചു പിരിഞ്ഞിട്ടും നവീകരണ വിഭാഗത്തെക്കാളും അധികം മലങ്കരസഭാ നേതൃത്വത്തോട് പകയുള്ള ഒരു വിഭാഗം സഭയിൽ തുടർന്നു. അഴിച്ചു പട്ടമേറ്റതിന്റെ പേരിൽ സർക്കാരിന്റെ ശിക്ഷ അനുഭവിക്കേണ്ടിവന്ന പാലക്കുന്നത്ത് അബ്രഹാം മല്പാൻ തുടങ്ങിയ പ്രമുഖ വൈദികർ നവീകരണത്തിന്റെ മുഖംമൂടിയണിഞ്ഞ് ചേപ്പാട്ട് മെത്രാച്ചനെതിരായി പ്രവർത്തിച്ചു. മുമ്പ് തങ്ങൾക്കെതിരായി പ്രവർത്തിച്ച ബ്രിട്ടീഷ് സർക്കാ

രിനെ തങ്ങൾക്കനുകൂലമാക്കുവാൻ ഈ നവീകരണത്തിന്റെ മറ അവർക്ക് സഹായകമായി. പുരാതന തക്സാ ഏകപക്ഷീയവും അനധികൃതവുമായി നവീകരിച്ച് ഉപയോഗിക്കുവാൻ ധൈര്യപ്പെട്ട പാലക്കുന്നത്ത് മല്പാനെയും മറ്റും ചേപ്പാട്ട് മെത്രാച്ചൻ മുടക്കി. അത് സഭയിൽ മറ്റൊരു കൊടുങ്കാറ്റിന്റെ ആരംഭമായിരുന്നു. ഒരു മെത്രാന്റെ മേൽവിലാസം അനിവാര്യമെന്ന് കരുതിയ പാലക്കുന്നത്ത് മല്പാൻ സ്വസഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ, നേരത്തെ മാർ അത്താനാസ്യോസ് മുഖേന നേടിയ പരിചയം വഴി ശീമയിലേക്കയച്ചു.

## പാലക്കുന്നത്ത് മാർ അത്താനാസ്യോസ്

അദ്ദേഹം, മാത്യൂസ് മാർ അത്താനാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയെന്നും, തനിക്ക് സ്ഥാനം നൽകിയത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്നും അവകാശപ്പെട്ടുംകൊണ്ട് 1843-ൽ കൊച്ചിയിൽ പ്രത്യക്ഷപ്പെട്ടു. മലങ്കരസഭ അപ്പോഴേക്കും രണ്ടു കക്ഷികൾ ആയി വേർപിരിയാൻ തുടങ്ങിയിരുന്നു: പൂർവിക പാരമ്പര്യങ്ങളിൽ ഉറച്ചുനിന്നവരും നവീകരണം ആഗ്രഹിക്കുന്നവരും എന്നിങ്ങനെയുള്ള ആ രണ്ടു കക്ഷികളിൽ മലങ്കര മെത്രാൻ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നവീകരണത്തെ തരിമ്പും ആദരിക്കാത്ത പിതാവായിരുന്നു. എങ്കിലും അന്ത്യോഖ്യാ പാത്രിയർക്കീസ് പട്ടം കൊടുത്ത് നിയോഗിച്ച ഒരു മെത്രാപ്പോലീത്തായെ അവഗണിക്കുവാൻ അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. അതേസമയം അന്ത്യോഖ്യായുടെ വ്യാജ മേൽവിലാസത്തിൽ മെത്രാന്മാരെന്ന് ഭാവിച്ച് മലങ്കരയിലെത്തിയ കപട വേഷക്കാരെ വേർതിരിച്ചറിയണമെന്നും അദ്ദേഹത്തിന് നിർബന്ധമായിരുന്നു. പാലക്കുന്നത്ത് അത്താനാസ്യോസ് ആകട്ടെ നവാഭിഷിക്തനായ മെത്രാനെന്ന നിലയിൽ മലങ്കര മെത്രാനെ സന്ദർശിച്ച് തന്റെ സുസ്താത്തിക്കോൻ അദ്ദേഹത്തെ കാണിച്ച് അദ്ദേഹത്തിന്റെ ആജ്ഞകൾക്ക് വിധേയനായി സഭാ പ്രവർത്തനങ്ങൾ നടത്തുന്നതിന് പകരം, സ്വതന്ത്രമായി പള്ളികൾ സന്ദർശിക്കുവാനും ഭരണത്തിൽ ഏകപക്ഷീയമായി പ്രവേശിക്കുവാനും ആരംഭിച്ചു. മലങ്കര മെത്രാപ്പോലീത്തായെ പ്രകോപിപ്പിക്കുന്ന നടപടിയായിരുന്നു ഇതെങ്കിലും അദ്ദേഹം ക്ഷമാപൂർവ്വം പുതിയ മെത്രാനെ സ്വീകരിച്ച് ഒരു വിഭജനത്തിൽ നിന്ന് സഭയെ രക്ഷിക്കുവാൻ തീരുമാനിച്ചു. തന്മൂലം മലങ്കരയിലെ പൂർവിക സമ്പ്രദായമനുസരിച്ച് മലങ്കര മെത്രാപ്പോലീത്താ 1843 ചിങ്ങം 3 ന് കണ്ടനാട് വച്ച് പള്ളിപ്രതിപുരുഷയോഗം വിളിച്ചു കൂട്ടി. വിദേശത്ത് നിന്ന് പട്ടമേറ്റ് വന്ന മെത്രാനെന്ന നിലയിൽ അത്താനാസ്യോസിന്റെ സുസ്താത്തിക്കോൻ വായിച്ച് കേട്ട് 'ഓക്സിയോസ് പാടി' മലങ്കരസഭയുടെ ഭരണം യുവ മെത്രാനെ ഏല്പിക്കുവാൻ ആ വൃദ്ധപിതാവ് അവസരമൊരുക്കി. പുതിയ മെത്രാൻ അദ്ദേഹത്തിന് ലഭിച്ച നിയമനപത്രം - സുസ്താത്തിക്കോൻ - മലങ്കര മെത്രാപ്പോലീത്തായെ ഏല്പിക്കുകയും അദ്ദേഹത്തിന്റെ നിയോഗപ്രകാരം മല്പാന്മാരിലൊരാൾ അത് പരസ്യമായി വായിക്കുകയും അതിന് ശേഷം മെത്രാപ്പോലീത്തായും ജനങ്ങളും ഓക്സിയോസ് പാടി സ്വീകരണം പ്രഖ്യാപിക്കുകയുമാണ് അവിടെ നടക്കേണ്ടിയിരുന്നത്.

അതൊന്നും നിർഭാഗ്യവശാൽ ഉണ്ടായില്ല. നിയന്ത്രണാതീതമായ കശപിശകൾ മൂലം യോഗം പിരിച്ചുവിട്ടെന്ന് ഇ. എം. ഫിലിപ്പും യോഗം നടന്നില്ലെന്ന് എൽ. ഡബ്ല്യു. ബ്രൗണും സുസ്താത്തിക്കോന്റെ കാര്യത്തിൽ പ്രതിപുരുഷയോഗത്തിന് സംശയം തോന്നി എന്ന് കണിയാമ്പറമ്പിലച്ചനും രേഖപ്പെടുത്തിയിരിക്കുന്നു (പു. 199).

ഈ സംഭവത്തെക്കുറിച്ച് *കണ്ടനാട് ഗ്രന്ഥവരി*യിലെ സമകാല പ്രസ്താവന ഇപ്രകാരമാണ്: "പള്ളിക്കാർ എല്ലാവരും കൂടി നിശ്ചയിപ്പാനുള്ളതാകയാൽ എല്ലാ പള്ളിക്കാരും ചിങ്ങ മാസം 19 ന് കണ്ടനാട് പള്ളിയിൽ കൂടത്തക്കവണ്ണം സാധനം എഴുതിയതും അദ്ദേഹവും (മാർ ദീവന്നാസ്യോസ്) അദ്ദേഹം വാഴിച്ച, തൊഴിയൂർ പള്ളിയിൽ ഇരുന്നിരുന്ന കൂറിലോസ് മെത്രാപ്പോലീത്തായും കണ്ടനാട് എത്തി സാധനത്തുംപ്രകാരം അത്താനാസ്യോസ് മെത്രാപ്പോലീത്തായും പള്ളിക്കാരും വന്നുകൂടിയ ശേഷം അത്താനാസ്യോസ് മെത്രാപ്പോലീത്താ സ്താത്തിക്കോൻ കാണിക്കാതെ വിവദിച്ച് പിരിയുകയും ചെയ്തു" (പു. 96).

ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് മാർ അത്താനാസ്യോസിന് മെത്രാൻപട്ടം നൽകി എന്ന് പ്രമാണമൊന്നും കൂടാതെ കണിയാമ്പറമ്പിലച്ചൻ എഴുതിയിട്ടുണ്ട് (പു. 199). വിദേശത്ത് വച്ച് നടന്ന ഒരു മെത്രാൻ വാഴ്ചയുടെ ഏക രേഖയും സാക്ഷിയും സുസ്താത്തിക്കോൻ ആണ്. മാർ അത്താനാസ്യോസിന്റെ സുസ്താത്തിക്കോൻ വ്യാജരേഖയാണെന്ന് അത് എഴുതപ്പെട്ട കാലത്തു തന്നെ പരാതി ഉയർന്നിരുന്നു (ജോർജ്ജ് വർഗ്ഗീസ്, മാത്യൂസ് മാർ അത്താനാസ്യോസ്, പു. 112, 113). പിന്നീട് സെമിനാരിക്കേസിൽ അദ്ദേഹം ഹാജരാക്കിയത് സുസ്താത്തിക്കോന്റെ പകർപ്പു മാത്രമായിരുന്നു. സുസ്താത്തിക്കോൻ പള്ളിക്കര പള്ളിയിൽ വച്ച് മോഷണം പോയതായി അദ്ദേഹം കോടതിയിൽ, പകർപ്പ് കൊടുത്തതിനെ ന്യായീകരിച്ചു. ആ പകർപ്പുരേഖ - ആരും സാക്ഷ്യപ്പെടുത്താത്തത് - ആർക്കാണ് എഴുതിയുണ്ടാക്കാൻ വയ്യാത്തത്? റോയൽ കോടതി ന്യായാധിപന്മാർ അവരുടെ വിധിയിൽ ഈ കളവുകഥയെ അംഗീകരിച്ചിട്ടില്ല; ആ കഥ വിശ്വാസ്യമല്ലെന്ന് പരാമർശിച്ചിട്ടുമുണ്ട്. സത്യമായും അദ്ദേഹം മെത്രാൻ സ്ഥാനമേറ്റിട്ടുണ്ടെങ്കിൽ, അക്കാര്യം അന്വേഷിക്കുവാൻ പാത്രിയർക്കീസയച്ച യൂയാക്കിം മാർ കൂറിലോസിനെയും സ്തേഫാനോസ് മാർ അത്താനാസ്യോസിനെയും, ഒടുവിൽ വന്ന പത്രോസ് തൃതീയൻ പാത്രിയർക്കീസിനെയും ഭയപ്പെട്ടതെന്തിന് എന്ന ചോദ്യം അവശേഷിക്കുന്നു. അദ്ദേഹത്തെ കാണാൻ നിരണം പള്ളിയിലെത്തിയ പാത്രിയർക്കീസിനെ ഭയന്ന് അത്താനാസ്യോസ് മുറിയിൽ വാതിലടച്ചിരുന്ന സംഭവം *കണ്ടനാട്ട് ഗ്രന്ഥവരി* വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. മാർ അത്താനാസ്യോസ് ഏറ്റതായി അവകാശപ്പെടുന്ന മെത്രാൻസ്ഥാനം വ്യാജമാണെന്നാണ് കാര്യങ്ങൾ സൂചിപ്പിക്കുന്നത്.

## യൂയാക്കിം മാർ കൂറിലോസ്

പാലക്കുന്നത്ത് അത്താനാസ്യോസിന്റെ മേല്പട്ടസ്ഥാന പ്രാപ്തിയെ സംബന്ധിച്ചുള്ള സംശയങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റെ നവീകരണാഭി മുഖ്യത്തെപ്പറ്റിയും മലങ്കരസഭ അറിയിച്ച ആശങ്കകളുടെയും സംശയങ്ങ ളുടെയും പശ്ചാത്തലത്തിൽ അപ്പോഴത്തെ പാത്രിയർക്കീസ്, യൂയാക്കീം മാർ കൂറിലോസിനെ മലങ്കരയിലേക്കയച്ചു. അദ്ദേഹവും സഹോദരൻ മക്കു ദിശാ ഗബ്രിയേലും 1845 ചിങ്ങം 26 നു തിങ്കളാഴ്ച കൊച്ചിയിലെത്തി. യൂയാക്കീം മാർ കൂറിലോസ്, മാർ അത്താനാസ്യോസിനെ കാണുവാനോ സത്യാവസ്ഥകൾ അറിയാനോ ഉദ്യമിച്ചില്ല. പകരം പാത്രിയർക്കീസ് കൊടു ത്തയച്ചിരുന്ന ഒപ്പിട്ട വെള്ളക്കടലാസുകളിൽ ആവശ്യമായ കാര്യങ്ങളെ ഴുതി അത്താനാസ്യോസിനെ മുടക്കുന്ന ഒരു രേഖ പുറപ്പെടുവിച്ചു. വൃദ്ധ നായ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് രാജി വച്ചതിനെ തുടർന്ന് യൂയാക്കീം കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി നിയമിക്കുന്ന മറ്റൊരു കല്പനയും പാത്രിയർക്കീസിന്റേതായി മാർ കൂറിലോസ് പുറപ്പെടുവിച്ചു. മലങ്കര മെത്രാൻ സ്ഥാനത്തേക്ക് തനിക്കനുകൂലമായി രാജകീയ വിളംബ രം പുറപ്പെടുവിക്കണമെന്ന് തുടരെ തുടരെ അധികാരസ്ഥാനങ്ങളിൽ അപേ ക്ഷ നല്കികൊണ്ടിരുന്ന അത്താനാസ്യോസിനെതിരെ ഈ രണ്ട് കല്പ നകളും മാർ കൂറിലോസ് അധികാരികൾക്ക് നല്കി. തർക്കങ്ങളുടെ നിജാ വസ്ഥ പരിശോധിക്കുവാൻ നിയമിതമായ നാലംഗകമ്മിറ്റി 1847 മീനം 1 ന് കൊല്ലത്തു ചേർന്ന് അത്താനാസ്യോസിനനുകൂലമായി ശുപാർശചെയ്യു കയും തദനുസൃതമായി തിരുവിതാംകൂർ - കൊച്ചി രാജാക്കന്മാർ വിളം ബരം പുറപ്പെടുവിക്കയും ചെയ്തു (1852 കർക്കിടകം 15, 1853 ഒക്ടോബർ 4).

നവീകരണശ്രമങ്ങളെ ചെറുക്കുവാൻ സഹായിക്കും എന്ന് പ്രതീക്ഷിച്ച യൂയാക്കീം മാർ കൂറിലോസ് ദ്രവ്യാഗ്രഹിയും മുൻകോപിയും ആരെയും കൂസാത്തവനും ആയിരുന്നു. മറ്റൊരു മെത്രാനെ അയച്ചുതരാൻ മലങ്കരസഭ അപേക്ഷിച്ചതിനെ തുടർന്ന് സ്തേഫാനോസ് മാർ അത്താനാസ്യോസ് എന്ന് പേരായ ഒരു മെത്രാനും ശെമവൂൻ എന്ന് പേരായ ഒരു റമ്പാനും കൊച്ചിയിലെത്തി (1849 കുംഭം). എന്നാൽ മാർ കൂറിലോസും മാർ സ്തേ ഫാനോസും തിരുവിതാംകൂറിലും കൊച്ചിയിലും താമസിച്ചു കൂടെന്ന് റസി ഡണ്ട് കല്പനയിറക്കി. മാർ കൂറിലോസ് ബ്രിട്ടീഷ് മലബാറിൽ ചാലശ്ശേരി, പോർക്കളം എന്നിവിടങ്ങളിൽ ഓരോ പള്ളി പണിയിക്കുകയും ചാലശ്ശേ രിയിൽ താമസമാക്കുകയും ചെയ്തു. മാർ സ്തേഫാനോസ് റസിഡണ്ടിന്റെ ഉത്തരവിനെതിരെ ലണ്ടനിൽ ചെന്ന് ഡയറക്ടർ ബോർഡ് മുമ്പാകെ പരാ തി നൽകി സ്വദേശത്തേക്കു പോയി. ഡയറക്ടർ ബോർഡ് റസിഡണ്ടിന്റെ ഉത്തരവ് റദ്ദാക്കുകയും ചെയ്തു. തന്റെ ദൗത്യം പരാജയപ്പെട്ടതിനെ തുടർ ന്ന് യൂയാക്കീം മാർ കൂറിലോസിന് മാർ സ്തേഫാനോസിനെപ്പോലെ സ്വദേ ശത്തേക്കു തിരിച്ചുപോകാമായിരുന്നു. എന്നാൽ അതുണ്ടായില്ല. പാലക്കു ന്നത്ത് മാർ അത്താനാസ്യോസിനെ എതിർക്കുന്ന സുറിയാനികേന്ദ്രങ്ങ ളിൽ പ്രവേശനമുള്ള ഏക മെത്രാൻ എന്ന നിലയിൽ (ചേപ്പാട്ട് മാർ ദീവ

ന്നാസ്യോസ് 1855 ഒക്ടോബർ 9 ന് കാലം ചെയ്തിരുന്നു) ലഭ്യമായ വരുമാന സാധ്യത കൂറിലോസിനെ പ്രലോഭിപ്പിച്ചു. നവീകരണക്കാർക്ക് പ്രാമുഖ്യമുള്ള തെക്കൻ പ്രദേശങ്ങൾ ഒഴിച്ചുള്ള വടക്കൻ പ്രദേശങ്ങൾ ആ അന്ത്യോഖ്യൻ മെത്രാപ്പോലീത്തായെ ലഹരി പിടിപ്പിക്കുക തന്നെ ചെയ്തു. നവീകരണത്തെ ചെറുക്കുവാൻ അദ്ദേഹത്തിന്റെ സേവനം തെല്ലും പ്രയോജനപ്പെട്ടില്ല. ഇക്കാര്യങ്ങൾ തെളിയിക്കുന്ന ഒന്നു രണ്ടു സംഭവങ്ങൾ ചരിത്രത്തിൽ ലഭ്യമാണ്.

1. തൊഴിയൂരിലെ പുതിയ മെത്രാന്റെ അഭിഷേകം; തൊഴിയൂരിലെ മെത്രാൻ കൂത്തൂർ കൂറിലോസ് 1856 ജൂൺ 16 ന് കാലം ചെയ്തു. പതിവു പോലെ തൊഴിയൂരിലെ എല്ലാ വസ്തുവകകളും പൂട്ടി താക്കോൽ ആർത്താറ്റു യോഗക്കാരെ ഏല്പിച്ചു.

ആർത്താറ്റ് പള്ളി ഇടവക നിശ്ചയിക്കുന്ന ഒരാളെ തൊഴിയൂരിലെ മെത്രാനായി നിശ്ചയിക്കുന്ന പാരമ്പര്യമാണ് കാട്ടുമങ്ങാട്ടു കൂറിലോസിന്റെ കാലം മുതൽ തൊഴിയൂരിൽ നിലവിലിരുന്നത്. തൊഴിയൂർ ഒരു ഇടവക പോലും അല്ലാതിരുന്ന അക്കാലങ്ങളിൽ ആർത്താറ്റ് ഇടവകയുടെ സംരക്ഷണയിലായിരുന്നു തൊഴിയൂരിലെ അതത് കാലത്തെ മെത്രാന്മാർ ജീവിച്ചിരുന്നത്. കൂത്തൂർ കൂറിലോസ് കാലം ചെയ്ത സമയത്ത് (1856 ജൂൺ 16 ന്) ആർത്താറ്റ് വികാരിമാരിൽ രണ്ട് സീനിയർ വൈദികർ മെത്രാൻ സ്ഥാനാർത്ഥികൾ ആയി രംഗത്തു വന്നു. ഇതിൽ കോലാടി ചാക്കുണ്ണി കശ്ശീശാ ആയിരുന്നു ആർത്താറ്റ് ഇടവകയുടെ ഔദ്യോഗിക സ്ഥാനാർത്ഥി. എന്നാൽ ഇടവകയിലെ പ്രബല വിഭാഗങ്ങളിലൊന്നായ പാറേമ്മേൽ (കൂത്തൂർ) കുടുംബക്കാർ ആലത്തൂക്കാരൻ പനക്കൽ യൗസേഫ് കത്തനാരെയാണ് പിന്തുണച്ചത്. തൊഴിയൂർ മെത്രാൻ കാലംചെയ്ത അനുകൂല സാഹചര്യം മുതലെടുക്കുവാൻ നവീകരണത്തോട് ആഭിമുഖ്യമുണ്ടായിരുന്ന പാറേമ്മേൽ കുടുംബക്കാർ രാജകീയവിളംബരം സിദ്ധിച്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ ക്ഷണിച്ചു. പനക്കൽ കുടുബക്കാരുടെ നിയന്ത്രണത്തിലായിരുന്ന ആർത്താറ്റ് പള്ളിയുടെ ഔദ്യോഗിക ഭരണപക്ഷം അപകടം മണത്തറിഞ്ഞ് യൂയാക്കീം മാർ കൂറിലോസിനെ ക്ഷണിച്ചു. നവീകരണമെത്രാൻ തൊഴിയൂരിൽ വന്ന് നവീകരണാഭിമുഖ്യമുള്ള മെത്രാനെ തൊഴിയൂരിൽ വാഴിച്ചാൽ സമീപ ഇടവകകളായ കുന്നംകുളം, പഴഞ്ഞി പ്രദേശങ്ങളിൽ നവീകരണത്തിന് കൂടുതൽ സ്ഥാനം ലഭിച്ചേക്കുമെന്ന ആശങ്കയുള്ളതിനാൽ ആ സാഹചര്യം ഒഴിവാക്കുവാനായി കോലാടി ചാക്കുണ്ണി (യാക്കോബ്) കശ്ശീശായെ മെത്രാനായി വാഴിക്കുവാൻ ഉടൻ എത്തിച്ചേരണമെന്ന് അക്കാലങ്ങളിൽ നവീകരണത്തിന്റെ എതിർവിഭാഗം നേതാവും യൂയാക്കീം മാർ കൂറിലോസിന്റെ ശിഷ്യനുമായ പുലിക്കോട്ടിൽ യൗസേഫ് കശ്ശീശാ നേരിട്ട് ചെന്ന് യൂയാക്കീം മാർ കൂറിലോസിനെ ബോധ്യപ്പെടുത്തി. എന്നാൽ സ്വസഹോദരന്റെ വിവാഹം പ്രമാണിച്ച് താൻ തിരക്കിലാണെന്നും വിവാഹം കഴിഞ്ഞേ എങ്ങോട്ടും യാത്ര തിരിക്കാനാവൂ എന്നും മാർ കൂറിലോസ് ഉദാസീനമായ നിലപാടെടുത്തു (തൊഴിയൂർ സഭാചരിത്രം, പു. 74). മാർ കൂറിലോസ്

സ്വസഹോദരന്റെ വിവാഹത്തിരക്കിൽ വ്യാപൃതനായിരിക്കേ, മാർ അത്താനാസ്യോസ് തൊഴിയൂരിലെത്തി ആർത്താറ്റ് ഇടവകയുടെ കൈവശത്തിലിരുന്ന തൊഴിയൂർ മെത്രാസനമന്ദിരം മുദ്ര തകർത്ത് കൈവശപ്പെടുത്തുകയും അതിന് അനധികൃതമായി കൂട്ടുനിന്ന നവീകരണാഭിമുഖ്യമുള്ള പാറേമ്മൽ കുടുംബക്കാരുടെ പിന്തുണയുള്ള ആലത്തൂർ പനക്കൽ യൗസേഫ് കശ്ശീശായെ, മാർ കൂറിലോസ് എന്ന അഭിധാനത്തിൽ മെത്രാപ്പോലീത്താ ആയി പട്ടം കെട്ടുകയും ചെയ്തു. സഹോദര വിവാഹാഘോഷത്തിരക്കിൽ ആമഗ്നനായ മാർ കൂറിലോസിന്റെ അജാഗ്രതയും ഉദാസീനതയും നിസ്സംഗതയും മൂലം തൊഴിയൂർ വ്യവഹാരത്തിന് അരങ്ങൊരുങ്ങി. നവീകരണ വ്യഗ്രതയെ തടയിടുവാൻ അല്പമെങ്കിലും ആഗ്രഹം കൂറിലോസിന് ഉണ്ടായിരുന്നുവെങ്കിൽ തൊഴിയൂരിലെ സംഭവവികാസങ്ങൾ മലങ്കരസഭയുടെ താല്പര്യങ്ങൾക്ക് വിരുദ്ധമായി വികസിക്കുകയില്ലായിരുന്നു.

2. നവീകരണ മെത്രാൻ 1845 ൽ നവീകരണം നടപ്പിലാക്കിയ നമസ്കാരക്രമം അച്ചടിച്ചു. 1856 ൽ അതിന്റെ രണ്ടാം പതിപ്പ് പുറത്തിറങ്ങി. നവീകരണക്കാരുമായുള്ള പോരാട്ടത്തിന് നേതൃത്വം കൊടുക്കുവാൻ ചുമതലയുള്ള മാർ കൂറിലോസ് ഈ സംഭവത്തിൽ മൗനം പാലിച്ചു. സുറിയാനിക്രമങ്ങൾ ആദ്യമായി മലയാളത്തിൽ വിവർത്തനം ചെയ്തു കിട്ടിയ ആഹ്ലാദത്തിൽ തങ്ങൾക്ക് ലഭിച്ച വിവർത്തനം നവീകരണത്തിന്റെ കൃത്രിമങ്ങൾ കലർന്നതാണെന്ന സത്യം ആരും ഓർത്തില്ല. മാർ കൂറിലോസിന്റെ ഉദാസീനമായ നിലപാട് മൂലം ഒരു ഗൗരവപൂർണ്ണമായ സൂക്ഷ്മപരിശോധന ആവശ്യമാണെന്ന് സുറിയാനി പണ്ഡിതരായ വൈദികർ പോലും കരുതിയതുമില്ല. ഈ സന്ദർഭത്തിൽ സന്ദർഭത്തിനൊത്തുയർന്നത് പഴഞ്ഞിയിലും ആർത്താറ്റും വികാരിയായിരുന്ന പുലിക്കോട്ടിൽ യൗസേഫ് കത്തനാർ മാത്രം. അദ്ദേഹം സ്വന്തനിലയിൽ നമസ്കാരപ്പുസ്തകത്തിന്റെ നവീകരണത്തിന്റെ കലർപ്പ് ചേരാത്ത വിവർത്തനം പ്രസിദ്ധീകരിച്ചു. തുടർന്ന് നവീകരണ പ്രസിദ്ധീകരണങ്ങളെ ചെറുക്കുവാൻ പുലിക്കോട്ടിൽ ജോസഫ് കത്തനാർസ് പ്രസ്സ് എന്ന പേരിൽ 1857-ൽ ഒരു പ്രസ് കുന്നംകുളത്ത് സ്ഥാപിച്ച് നടത്തുകയും കുർബ്ബാനാ തക്സാ, മാമ്മൂദീസാ, വിവാഹം ആദിയായ ക്രമങ്ങൾ സുറിയാനിഭാഷയിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഈ പ്രസിദ്ധീകരണങ്ങളുടെ അത്യദ്ധ്വാനത്തിലോ തൊഴിയൂർ മെത്രാനെതിരായി കോഴിക്കോട്ടും മദ്രാസിലുമായി നടന്ന വ്യവഹാരങ്ങളിലോ മാർ കൂറിലോസ് മെത്രാന്റെ സഹായം പുലിക്കോട്ടിൽ യൗസേഫ് കത്തനാർക്ക് ലഭിച്ചില്ല. പാലക്കുന്നത്ത് മെത്രാച്ചൻ നടത്തിക്കൊണ്ടിരുന്ന പട്ടംകൊടകൾ വ്യർത്ഥമായതിനാൽ പട്ടമേറ്റ എല്ലാവരും സാധുവായ കൈവെപ്പ് ലഭിക്കുവാൻ തന്നിൽനിന്ന് പുനരായി പട്ടം ഏല്ക്കണമെന്ന സന്ദേശം പ്രചരിപ്പിക്കുവാനും അതനുസരിച്ച് തന്നെ സമീപിക്കുന്നവർക്ക് പട്ടം കൊടുക്കുകയുമാണ് കൂടുതൽ ഗുണകരം എന്ന നിലപാടാണ് അദ്ദേഹം പുലർത്തിയത്. *കണ്ടനാട് ഗ്രന്ഥവരി* ഇപ്രകാരം രേഖപ്പെടുത്തുന്നു: “കൂറിലോസ് ബാവാ ചില പള്ളികളിൽ സഞ്ചരിച്ച് സത്യവേദം പ്രസംഗിച്ചും

ജനസമ്മതപ്രകാരം ശെമ്മാശുപട്ടവും കത്തനാർ പട്ടവും കൊടുക്കുന്നതു കൂടാതെ പാലക്കുന്നത്ത് അത്താനാസ്യോസിനോട് പട്ടമേറ്റിട്ടുള്ള ശെമ്മാശന്മാർക്കും കത്തനാരന്മാർക്കും മനസ്താപപ്പെടുന്നവർക്ക് രണ്ടാമത് പട്ടം തികച്ചു കൊടുത്തും വരുന്നു" (കയ്യെഴുത്ത് പകർപ്പ് 105 -ാം പുറം).

മാർ കൂറിലോസിന്റെ ഉദാസീനതയും നിസ്സംഗതയും മലങ്കരസഭയിൽ വേദനയും ആശങ്കയും ഉണ്ടാക്കി. നേതാവായി കൂറിലോസ് നാട്ടിലുണ്ടെങ്കിലും നേതൃത്വം ഇല്ലാതെ അലയേണ്ടി വന്ന സഭ മറുഭാഗത്ത് നവീകരണ വിഭാഗം ശക്തിപ്പെടുന്നത് ഭയപ്പാടോടെ നോക്കിക്കണ്ടു. വൈദികസെമിനാരി നവീകരണക്കാരുടെ കൈവശത്തിലായിരുന്നതിനാൽ വൈദിക വിദ്യാർത്ഥികൾക്ക് ശരിയായ പരിശീലനം നൽകുവാൻ മാർഗ്ഗമില്ലാതായി. ഏതാനും മെത്രാന്മാരെയും പണ്ഡിതരായ റമ്പാന്മാരെയും അയച്ചുതരുവാൻ അവർ പാത്രിയർക്കീസ് ബാവായ്ക്കെഴുതി. അതിന് താഴെപ്പറയും പ്രകാരം മറുപടി വന്നു. "ഇവിടെനിന്ന് മലയാളത്തിന് വന്ന മെത്രാന്മാർ ക്ഷവസുഖം (വാർദ്ധക്യം) കൊണ്ടും മറ്റും മരിച്ചതല്ലാതെ മലയാളത്തിലെ പള്ളികളെ സുഖത്തോടെ ഭരിച്ച പ്രകാരം കാണാനില്ലാത്തതിനാൽ ഇനിമേലിൽ ഇവിടുത്തെ മെത്രാന്മാരെയും മറ്റും അങ്ങോട്ടേയ്ക്കയക്കുന്നതല്ലെന്നും അതിനാൽ അവിടുത്തെ കൊള്ളാകുന്ന രണ്ടോ മൂന്നോ കശ്ശീശന്മാരെ ഇവിടേക്ക് പറഞ്ഞയച്ചാൽ ശോധന ചെയ്ത് പഠിപ്പിച്ച് മെത്രാന്റെ സ്ഥാനം കൊടുത്ത് അയയ്ക്കുന്നതാകുന്നു."

മെത്രാന്മാരെ അയച്ചുതരുവാൻ മലങ്കരയിലെ പള്ളിക്കാർ പാത്രിയർക്കീസിനോട് അപേക്ഷിച്ചതിൽ മാർ കൂറിലോസ് നീരസപ്പെട്ടു. പാത്രിയർക്കീസിനയച്ച അപേക്ഷ തന്റെ പേരിലുള്ള അപ്രിയം ധ്വനിപ്പിക്കുന്നതിനാൽ താൻ നാട്ടിലേക്ക് മടങ്ങുകയാണെന്ന് മാർ കൂറിലോസ് ഭീഷണി മുഴക്കി. മെത്രാന്മാരെ അയയ്ക്കുന്നില്ലെന്ന് പാത്രിയർക്കീസ് അറിയിച്ച പശ്ചാത്തലത്തിൽ തന്റെ ഭീഷണി ഫലിക്കുമെന്ന് മാർ കൂറിലോസിന് അറിയാമായിരുന്നു. അവർ ഉടനെ പ്രതികരിച്ചു: "കൊള്ളാകുന്നവരും മറ്റും ഇവിടെ ഉണ്ടാവുകയില്ല. അവിടെ നിന്ന് തന്നെ ബാവാമാരെ അയയ്ക്കേണ്ടതാകുന്നു. ബാവാ ബലഹീനനുമാകുന്നു (മാർ കൂറിലോസ് വൃദ്ധനുമാകുന്നു). എങ്കിലും ബാവാമാർ അവിടെനിന്ന് വരാതെ ഇവിടെനിന്നു പോകുന്നതു സങ്കടമാണ്" എന്ന് പള്ളിക്കാർ പാത്രിയർക്കീസ് ബാവായ്ക്ക് എഴുതിയതോടെ ആ ഭീഷണി അവസാനിച്ചു. കോട്ടൂർ പള്ളിയിൽ 1863 ധനു 11 ന് ഏതാനും പള്ളിക്കാർ (എട്ടുപത്തു പള്ളിക്കാർ എന്ന് *കണ്ടനാട് ഗ്രന്ഥവരി*യിലെ സമകാല സാക്ഷ്യം) ചേർന്ന് എഴുതിയ കത്ത് അയക്കുന്നതിനു മുമ്പായി പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ, മർദ്ദീനിൽ പോകാൻ സമ്മതമെന്ന് മാർ കൂറിലോസിനെ എഴുതി അറിയിച്ചു. ഈ അഭ്യർത്ഥന മാർ കൂറിലോസിന് സമ്മതമായില്ല. പള്ളിക്കാരുടെ സമ്മതം വാങ്ങി പാത്രിയർക്കീസ് ബാവായെ അറിയിച്ചുമില്ല. ഒടുവിൽ ആർത്താറ്റ് കമ്പോളത്തിലെ പനയ്ക്കൽ ഇയ്യപ്പന്റെ നേതൃത്വത്തിൽ അഞ്ഞൂറ് രൂപയോളം പിരിച്ച് ആറു പള്ളിക്കാരുടെ എഴുത്തും കൊടുത്ത് (ആർത്താറ്റ് കുന്നംകുളം, ചെറളയം, പോർക്കളം, ചാലിശ്ശേരി, പഴഞ്ഞി, കുന്നംകുളം പുത്തൻപള്ളി) യൗസേഫ്

കശ്ശീശായെ നേരിട്ട് മാർ കൂറിലോസിന്റെ അടുക്കൽ അയച്ചു. ശക്തമായ പിന്തുണയുമായി (പോകുംവഴി അങ്കമാലി, കുറുപ്പംപടി മുതലായ പള്ളികളുടെ പിന്തുണയും പിൻബലവും നേടി) വന്ന യൗസേഫ് കത്തനാരെ അവഗണിക്കാനാവില്ലെന്ന് വന്നപ്പോൾ കൂറിലോസ് സന്തോഷം ഭാവിക്കുകയും കത്തുകളിൽ ഒപ്പും മുദ്രയും വച്ച് കൊടുക്കുകയും സ്വന്തമായി ഒരു കത്ത് നൽകുകയും ചെയ്തു. തുടർന്ന് അദ്ദേഹം പുറപ്പെടുവിച്ച ചില പ്രസ്താവനകൾ ദുരൂഹമാണ്. *കണ്ടനാട് ഗ്രന്ഥവരി* തുടരുന്നു: "കോട്ടയത്തു നിന്നു എടവഴിക്കൽ പീലിപ്പോസ് കത്തനാരെ കാണരുതെന്നും അയാളിൽനിന്നും യാതൊരു എഴുത്തുകളും വാങ്ങിക്കൊണ്ടു പോകരുതെന്നും കല്പിച്ചിട്ടുണ്ടായിരുന്നു" (യൗസേഫ് കത്തനാരുടെ കാരണവർ സ്ഥാപിച്ച കോട്ടയം പഴയസെമിനാരിയിലെ ആദ്യ ബാച്ചിൽ പഠിച്ച വൈദിക വിദ്യാർത്ഥിയാണ് എടവഴിക്കൽ പീലിപ്പോസ് കത്തനാർ. അദ്ദേഹം മലങ്കരസഭയിലെ ഏറ്റവും ആദരണീയനും വൃദ്ധനും സിറിയൻ പിതാക്കന്മാരുമായി നേരിട്ട് എഴുത്തുകുത്തുകൾ നടത്തിയിരുന്ന ആളും യൗസേഫ് കശ്ശീശായോട് പുത്രസഹജമായ വാത്സല്യം പുലർത്തിയിരുന്ന ആളുമായിരുന്നു). മർദ്ദീനിൽ പോകുന്നതിനു മുമ്പ് താൻ പിതൃതുല്യം സ്നേഹിച്ചിരുന്ന ആ വൃദ്ധ വൈദികനെ കണ്ട് യൗസേഫ് കത്തനാർ യാത്ര പറഞ്ഞു പോന്നു. ഇതു കേട്ടപ്പോൾ മാർ കൂറിലോസിന്റെ കോപം ജ്വലിച്ചു. കല്പന അയച്ച് യൗസേപ്പ് കത്തനാരെ കൊച്ചിയിൽ നിന്നും കരിങ്ങാച്ചിറയിൽ വരുത്തി ചോദ്യം ചെയ്യുകയും നേരത്തെ പാത്രിയർക്കീസിനെ ഏല്പിക്കുവാൻ കൊടുത്ത കത്തുകൾ തിരികെ വാങ്ങുകയും ചെയ്തു. പീലിപ്പോസ് കത്തനാരച്ചന് രോഗവും ക്ഷവസുഖവും (വാർദ്ധക്യം) ആകയാൽ പോയി കണ്ടതല്ലാതെ അയാളിൽനിന്ന് യാതൊരു എഴുത്തുകളും വാങ്ങിയിട്ടില്ലെന്ന് ആണയിട്ട് പറഞ്ഞപ്പോഴേ മെത്രാന്റെ കോപം അടങ്ങിയുള്ളു. കാര്യം അവിടെ അവസാനിക്കുന്നില്ല. യൗസേപ്പ് കത്തനാർ കപ്പൽ കയറിയ ശേഷം അദ്ദേഹത്തിനെതിരായി നിരവധി കത്തുകൾ പാത്രിയർക്കീസ് ബാവായുടെ പേർക്ക് തപാൽ മാർഗ്ഗം അയച്ചതിൽ മാർ കൂറിലോസിന് പങ്കുണ്ടായിരുന്നില്ല എന്ന് കരുതാനാവില്ല. സ്വന്തം യാത്രാവിവരണമായ 'ഒരു പരദേശയാത്രയുടെ കഥ'യിൽ യൗസേപ്പ് കത്തനാർ എഴുതുന്നു: "ഒന്നു രണ്ട് ദിവസം കഴിഞ്ഞപ്പോൾ നമ്മുടെ കാര്യത്തെപ്പറ്റി വിചാരിച്ച് വിധി കല്പിക്കുന്നതിന് ബാവാ (പാത്രിയർക്കീസ്) ഒരു കമ്മിറ്റി ഏർപ്പെടുത്തി. മാർ അത്താനാസ്യോസ് ചെയ്ത വഞ്ചനയെ കേട്ടിട്ടും നമുക്കു വിരോധമായി തപാലിൽ അനേകം എഴുത്തുകൾ കിട്ടിയതുകൊണ്ടാണ് ഇങ്ങനെ ഒരു കമ്മിറ്റി നിശ്ചയിക്കാൻ സംഗതിയായത്. .... ഈ കമ്മിറ്റി പല ദിവസം കൂടി ഗാഢാലോചന നടത്തുകയും നാം കൊണ്ടുചെന്നിരുന്ന സകല രേഖകളും പരിശോധിക്കുകയും ദീർഘമായി നമ്മെ വിസ്തരിക്കുകയും ചെയ്തതിന്റെ ശേഷം നാം സത്യവാനെന്നും തപാൽ വഴി കിട്ടിയിട്ടുള്ള എഴുത്തുകൾ ഒക്കെയും കൃത്രിമങ്ങൾ ആണെന്നും തീരുമാനിച്ചു" (പു. 80).

### പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്

യൗസേപ്പ് കത്തനാർ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാൻ

സ്ഥാനമേറ്റ് തിരിച്ചുവന്നപ്പോൾ മാർ കൂറിലോസ് പ്രകടിപ്പിച്ച അസന്തുഷ്ടി കാണുമ്പോൾ എതിർ കത്തുകളുടെ പിന്നിലെ പ്രേരണാശക്തി മാർ കൂറിലോസ് ആയിരുന്നുവെന്ന് ന്യായമായും ഊഹിക്കാം. ഗ്രന്ഥവരി എഴുതുന്നു: "പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കോട്ടയിൽ ഇയ്യപ്പൻ പണിയിച്ച പാണ്ടകശാലമുറിയിൽ വന്നിറങ്ങിയിരിക്കുന്നു. അദ്ദേഹത്തെക്കണ്ട് വർത്തമാനങ്ങൾ ചോദിച്ചാറെ, 19 ന് ബോംബെയിൽ നിന്ന് തീക്കപ്പൽ കേറി എന്നും 24 ന് അസ്തമനത്തിന് ഇവിടെ ഇറങ്ങിയിരിയ്ക്കുന്നുവെന്നും ബോംബെയിൽ നിന്ന് കൊച്ചിയ്ക്ക് ഇറങ്ങുന്ന വകയ്ക്ക് 100 രൂപ കപ്പൽ കൂലി കൊടുത്തുവെന്നും മറ്റും സന്തോഷ വർത്തമാനങ്ങൾ പറഞ്ഞത് കൂടാതെ പാത്രിയർക്കീസ് ബാവാ അദ്ദേഹത്തിന് കൊടുത്തിട്ടുള്ള കസവ് കാപ്പ മുതലായ്തും സ്ലീബായും കുരിശും മൂറോനും വടിയും മാർ കൗമ്മായുടെയും മാർ യാക്കോബ് ബുർദാനയുടെയും മാർ യാക്കോബ് മപസ്കായുടെയും അസ്ഥികളും മലയാളമൊക്കെ അടക്കിഭരിപ്പാനായി കൊടുത്തിട്ടുള്ള സ്ഥാത്തിക്കോനും എന്നെ കാണിച്ചു, സന്തോഷമായിരിക്കയിൽ 25 ന് വൈകുന്ന സമയം അദ്ദേഹത്തിന്റെ എതിരേല്പിനായി കുന്നംകുളങ്ങര നിന്നും പനക്കൽ കാക്കു കത്തനാരച്ചനും..."

ഇത്രയുമായപ്പോഴേക്കും മാർ കൂറിലോസ് വിറളിയെടുത്തു. അദ്ദേഹം താഴെ പറയുംപ്രകാരം പള്ളികൾക്ക് കല്പന അയച്ചു: "പുലിക്കോടൻ, മെത്രാന്റെ സ്ഥാനം ഏറ്റു എന്നു മറ്റും നാം കേട്ടിരിക്കുന്നു. പള്ളിക്കാരിൽ നിന്നും വിചാരണ ചെയ്യാതെ പാത്രിയർക്കീസ് ബാവാ കൊടുത്തത് എന്തെന്ന് നാം അറിയുന്നില്ല. ഈ വിവരത്തെക്കുറിച്ച് ഇതുവരെ നമുക്ക് യാതൊരു എഴുത്തും വന്നിട്ടില്ലാത്തതിനാൽ കീഴ്നാളിലെ ചട്ടം പോലെ നാം എല്ലാവരും കൂട്ടം കൂടി നിശ്ചയിക്കുന്നത് വരെ അയാളെ അനുസരിക്കുകയും അയാളുടെ കല്പനകൾ പള്ളികളിൽ വായിക്കുകയും ചെയ്യരുത്." ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ വൈരം മൂർച്ഛിച്ചു. "..... ബാവാ, മെത്രാപ്പോലീത്താ പട്ടം കൊടുത്തവരുടെ പട്ടവും അഴിച്ച് ഏതാനും കൊടുത്തു വരുന്നു. മെത്രാപ്പോലീത്താ വടകരെ താമസിച്ച് പട്ടം അഴിച്ച് ഏറ്റവരിൽ ഏതാനും പേരെ മുടക്കുകയും ചെയ്ത് പാർത്തുവരുന്നു." ഇതിനിടയിൽ രമ്യതപ്പെടുത്താനെത്തിയ കോനാട്ട് മല്പാനെ മാർ കൂറിലോസ് ശകാരിച്ചയച്ചു. ഒടുവിൽ എല്ലാവരും കോലഞ്ചേരി പള്ളിയിൽ 1886 കുംഭമാസം 12 ന് കൂടണമെന്ന് കൂറിലോസും ദീവന്നാസ്യോസും പള്ളികൾക്ക് കല്പന അയച്ചു. മാർ കൂറിലോസ് കുഴിക്കാട്ട്കുന്നേൽ പള്ളിയിൽ നിന്ന് മകരം 12 നും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വടകര പള്ളിയിൽ നിന്ന് മകരം 15 -നുമാണ് കല്പന അയച്ചത്. ഒടുവിൽ യോഗത്തിന് പാമ്പാക്കുട വരെ എത്തിയ മാർ ദീവന്നാസ്യോസിനെ കുഴിക്കാട്ട്കുന്നേൽ പള്ളിയിൽ ചെല്ലുവാൻ മാർ കൂറിലോസ് അനുവദിച്ചില്ല. ഒടുവിൽ കൂറിലോസിനെ കൂടാതെ പള്ളിക്കാർ സമ്മേളിച്ച് മാർ ദീവന്നാസ്യോസിനെ സ്വീകരിക്കുവാൻ തീരുമാനമായെന്ന് മാർ കൂറിലോസ് അറിഞ്ഞപ്പോൾ കുംഭം 4 ന് അദ്ദേഹം പാമ്പാക്കുട വന്നു. "തനിയ്ക്കോ പള്ളിക്കാർക്കോ വല്ല എഴുത്തുകൾ ഉണ്ടോ എന്നു മാർ ദീവന്നാസ്യോസിനോട് ചോദിച്ചു.

സ്ഥാത്തിക്കോൻ ഒഴികെ മറ്റൊരെഴുത്തും ഇല്ല എന്ന് പറഞ്ഞ് സ്ഥാത്തിക്കോൻ ബാവായെ കാണിച്ചാറെ അതിലെ അക്ഷരങ്ങൾ പാത്രിയർക്കീസ് ബാവായുടെ കൈയെഴുത്തും മുദ്രയും ആകുന്നു എന്ന് ബാവാ സമ്മതിച്ച് പറഞ്ഞതല്ലാതെ മെത്രാന്മാരുടെ സ്ഥാനമുറയ്ക്ക് അദ്ദേഹത്തെ കൈക്കൊള്ളാതെ കണ്ട് ആ രാത്രിയിൽ തന്നെ തിരികെ കുഴിക്കാട്ട്കുന്നിലേയ്ക്ക് പോകയും ചെയ്തു. ഒടുവിൽ പാത്രിയർക്കീസ് വിവരങ്ങൾ അറിഞ്ഞ് മാർ കൂറിലോസിന് ഇപ്രകാരം എഴുതി: "നീ പുലിക്കോടന്റെ പേർക്ക് ഏറിയ ദൂഷണങ്ങൾ ഈ രാജ്യത്തും എഴുതി അയച്ച് പ്രസിദ്ധം ചെയ്യുന്നതിനാൽ, അതു നമുക്കു കുറവുള്ളതിനാൽ മേൽപ്രകാരം.... പള്ളിക്കാരുടെയും പുലിക്കോട്ടിൽ യൗസേപ്പ് മെത്രാന്റെയും എടവഴിക്കൽ പീലിപ്പോസ് കശ്ശീശായുടെയും അപേക്ഷപ്രകാരം മലയാളത്തിന് വരണമെന്ന് വിചാരിച്ച് അതിനായി സുൽത്താന്റെ കല്പന വാങ്ങിയിരിയ്ക്കുന്നു എന്നും ഇംഗ്ലീഷ് രാജസ്ത്രീയുടെ കല്പന വാങ്ങിച്ചുംകൊണ്ട് വരണമെന്ന് അവർ എഴുതിയപ്രകാരം കല്പന കിട്ടുന്നതിനുവേണ്ടി ഓറിശ്ലേമിൽ പാർക്കുന്ന ഇംഗ്ലീഷ് പാതിരിയുടെ പേർക്ക് എഴുതി അയച്ചാറെ ഇതുവരെ മറുപടി വന്നിട്ടില്ലെന്നും പക്ഷേ ഒരുസമയം ഇംഗ്ലണ്ട് വഴിയായി വരണമെന്ന് നാം വിചാരിച്ചിരിക്കുന്നു എന്നും മറ്റും കല്പനയിലെ സാരം ആകുന്നു."

പാത്രിയർക്കീസിന്റെ ഈ കല്പനയ്ക്ക് ശേഷമാണ് കാര്യങ്ങൾ അല്പം ശാന്തമായത്. അധികം വൈകാതെ യാക്കോബ് ദ്വിതീയൻ ബാവാ കാലം ചെയ്തു. മാർ കൂറിലോസിന്റെ ആരോഗ്യം ക്ഷയിച്ചു. മാർ ദീവന്നാസ്യോസ് കൂടുതൽ പ്രവർത്തനങ്ങളിൽ വ്യാപരിക്കുകയും ചെയ്തു. നവീകരണ മെത്രാനെ പ്രതിരോധിക്കുവാൻ അയയ്ക്കപ്പെട്ട കൂറിലോസ് നവീകരണത്തിനെതിരെ ചെറുവിരൽപ്പോലും അനക്കിയില്ലെന്ന് മാത്രമല്ല സഭയിൽ കലക്കവും ഛിദ്രവും ഉണ്ടാക്കി ശക്തിയെ ശിഥിലമാക്കുകയും ചെയ്തു. സ്വന്തം പാളയത്തിൽ പടയുണ്ടാക്കി സ്വസാമ്രാജ്യം സ്വാർത്ഥ താല്പര്യങ്ങൾക്കായി ചൂഷണം ചെയ്യുന്നതിൽ കൂറിലോസ് മെത്രാച്ചൻ എല്ലാ കഴിവും പ്രയോഗിച്ചു. ആഭ്യന്തര കലഹം മൂലം അനേകം സ്ഥലങ്ങളിൽ നവീകരണ ഗ്രൂപ്പുകൾ രൂപപ്പെടുവാനും പരോക്ഷമായി നവീകരണ വിഭാഗത്തിന് ശക്തി പകരുവാനും ഇടയായി. 1846 ൽ കൂറിലോസ് മലങ്കരയിലെത്തി 1874–ൽ അന്തരിക്കുന്നതു വരെയും ഈ പതിനെട്ടു കൊല്ലം നവീകരണ പ്രവർത്തനം പടർന്ന് പന്തലിക്കുന്നത് വിഷാദത്തോടെ നോക്കിക്കാണുവാനല്ലാതെ ഫലപ്രദമായി പ്രതിരോധിക്കുവാൻ മലങ്കരസഭയ്ക്ക് സാധിച്ചില്ല. അതിന്റെ മുഖ്യഹേതു മാർ കൂറിലോസിന്റെ സ്വാർത്ഥതയും സഭാസ്നേഹമില്ലായ്മയും ഏകാധിപത്യപ്രവണതയും ആയിരുന്നു എന്ന് നിരീക്ഷിക്കാതെ നിവൃത്തിയില്ല. *കണ്ടനാട് ഗ്രന്ഥവരി*യുടെ സമകാല സാക്ഷ്യം വെളിപ്പെടുത്തുന്ന അനിഷേധ്യമായ അണിയറക്കഥകൾ അനാവരണം ചെയ്യുന്നത് സഭാദ്രോഹത്തിന്റെ അസുന്ദരമായ മുഖമാണ്.

# 2

# മാർ പത്രോസ് തൃതീയൻ

## പരുമല സുന്നഹദോസ് 1873

നവീകരണത്തിന്റെ മുന്നേറ്റത്തെ തടയാനാവുന്നില്ലെന്ന് കോടതിവിധികളിലൂടെ വ്യക്തമായി. തിരുവിതാംകൂർ, കൊച്ചി രാജാക്കന്മാർ പുറപ്പെടുവിച്ച രാജകീയ വിളംബരം (1852 കർക്കിടകം 15) ആണ് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ ശക്തിയുടെ രഹസ്യം എന്ന തിരിച്ചറിവ് എല്ലാവർക്കും ഉണ്ടായി. വിളംബരം മൂലം പാലക്കുന്നത്ത് മെത്രാച്ചൻ കോടതികൾക്ക് അതീതനാണെന്നും യൂയാക്കീം മാർ കൂറിലോസിന്റെ സാന്നിധ്യം നിഷ്ഫലമാണെന്നും ബോധ്യമായി. നവാഗതനായ പുലിക്കോട്ടിൽ മെത്രാച്ചൻ ഒരു ദശാബ്ദത്തോളം പോരാടിയിട്ടും യൂയാക്കീം മാർ കൂറിലോസ് സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന ആഭ്യന്തര പ്രശ്നങ്ങൾ മൂലം ഏകാഗ്രമായി പോരാട്ടം തുടരുവാനോ സമുദായശക്തിയെ ഏകോപിപ്പിക്കുവാനോ കഴിയാതെ വന്നതിൽ സഭയിലെങ്ങും മ്ലാനത പ്രത്യക്ഷമായി. ഇവയ്ക്കെല്ലാം പരിഹാരമുണ്ടാക്കാനുള്ള ഏക പോംവഴി എന്ന നിലയിലാണ് പുലിക്കോട്ടിൽ മെത്രാച്ചനും എടവഴിക്കൽ വലിയച്ചനും മറ്റു പലരും ചേർന്ന് പാത്രിയർക്കീസ് ബാവായെ മലങ്കരയ്ക്ക് ക്ഷണിച്ചത്. അന്നത്തെ പാത്രിയർക്കീസ് യാക്കോബ് ദ്വിതീയൻ യാത്രയ്ക്ക് സന്നദ്ധനായെങ്കിലും അദ്ദേഹത്തിന്റെ നിര്യാണം മൂലം (1871 കുംഭം 11 വ്യാഴം) സന്ദർശനം നടന്നില്ല. തുടർന്ന് പാത്രിയർക്കാസ്ഥാനത്ത് പത്രോസ് മൂന്നാമൻ അവരോധിക്കപ്പെട്ടു.

1873 ചിങ്ങം 27 ന് പരുമല സെമിനാരിയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ വിളിച്ചുകൂട്ടിയ 80-ലേറെ പള്ളികളുടെ പ്രതിനിധികൾ യൂയാക്കീം മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന് രൂപംകൊടുത്ത പടിയോലയിൽ സഭ ഉടൻ സ്വീകരിക്കേണ്ടുന്ന ഒട്ടേറെ കർമ്മപരിപാടികൾ - മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി രൂപീകരണം, വൈദിക, അത്മായ ട്രസ്റ്റികളുടെ നിയമനം, പാലക്കുന്നത്ത് മെത്രാച്ചന്റെ കാര്യത്തിൽ അവലംബിക്കേണ്ടുന്ന സമീപനം മുതലായവ - പ്രഖ്യാപിച്ചു. ആ യോഗത്തിന്റെ തീരുമാനപ്രകാരം പുതിയ പാത്രിയർക്കീസിനെ മലങ്കരയിലേയ്ക്ക് ക്ഷണിക്കുവാൻ ഏർപ്പാടായി. കർമ്മകുശലനായ പത്രോസ് തൃതീയൻ ബാവാ ക്ഷണം സന്തോഷത്തോടെ സ്വീകരിച്ചു. മലങ്കരസഭാ സന്ദർശനം വൻ സാമ്പത്തിക ലാഭമുണ്ടാക്കുമെന്ന പ്രതീക്ഷയാണ് ഈ സന്ദർശനം ദ്രുതഗതിയിലാക്കിയത്. പാത്രിയർക്കീസിന്റെ ഈ ദ്രവ്യാഗ്രഹത്തെ വെള്ള പൂശി കാണിക്കുവാൻ കണിയാമ്പറമ്പിലച്ചൻ നിഷ്ഫലമായി ഉദ്യമിച്ചിട്ടുണ്ട്. വിദേശത്തുനിന്ന് വന്ന എല്ലാ മേലധ്യക്ഷന്മാരും അവരുടെ പിതൃസമ്പാദ്യം മലങ്കരയിൽ കൊണ്ടുവന്ന് ചെലവഴിച്ച് മലങ്കരസഭയെ പോഷിപ്പിച്ചുവെന്ന് നിരാധാരമായി കഥകൾ രചിച്ച് ശീലിച്ച അദ്ദേഹത്തിന്റെ വിദഗ്ദ്ധ തൂലിക

പത്രോസ് തൃതീയന്റെ കാര്യത്തിലും വെള്ള പൂശലിന് യത്നിച്ചിട്ടുണ്ടെന്ന് കാണുക: "പാത്രിയർക്കീസ് ഇവിടെ താമസിച്ചിരുന്നപ്പോൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1300 രൂപയും കുര്യനും ഐപ്പൂരുവും 3000 രൂപയും കടം വാങ്ങിയിരുന്നു. അതിനു പുറമെ ആറു മാസത്തെ ഇംഗ്ലണ്ട് വാസം ഇംഗ്ലണ്ടിൽ നിന്ന് ഇവിടേയ്ക്കുള്ള യാത്രാച്ചിലവ് ഇതൊന്നും മലങ്കരസഭ കൊടുത്തതായി ഒരു രേഖയും കണ്ടില്ല" (പു. 218). കണിയാമ്പറമ്പിലച്ചൻ പരിശോധിച്ച രേഖകൾ എന്തെല്ലാമെന്ന് അദ്ദേഹം വ്യക്തമാക്കിയിട്ടില്ല. എന്നാൽ കണിയാമ്പറമ്പിലച്ചൻ പരിശോധിച്ചതായി അദ്ദേഹം രേഖപ്പെടുത്തിയ 'മാർ ദീവന്നാസ്യോസ്' എന്ന ഗ്രന്ഥത്തിൽ ഇതു സംബന്ധിച്ച് വ്യക്തമായ രേഖയുള്ളത് ഇപ്രകാരമാണ്: "രണ്ടു തവണയായി അഞ്ഞൂറ് പവൻ ലണ്ടനിലേക്കയച്ചു" (എം. പി. വർക്കി, പു. 121). സത്യസന്ധമായ ചരിത്രം എന്ന സാക്ഷ്യപത്രത്തോടെ താൻ അവതാരികയെഴുതിയ ആത്തുങ്കൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പായുടെ 'കുറുപ്പമ്പടി പള്ളിചരിത്രത്തിൽ' താഴെപറയുംപ്രകാരം രേഖപ്പെടുത്തിയിട്ടുള്ളത് കണിയാമ്പറമ്പിൽ വല്യകോറി വായിക്കാതെയാണോ അവതാരിക എഴുതിക്കൊടുത്തത്? "ബാവായുടെ (പത്രോസ് തൃതീയൻ) മലങ്കരയിലേക്കുള്ള യാത്രച്ചിലവിനായി ഈ പള്ളിയിൽ നിന്ന് 708 3/4 രൂപ, 10 പുത്തൻ, 1535 ചക്രവും ഈ പള്ളി ഇടവകജനങ്ങളിൽ നിന്ന് പിരിവെടുത്ത് 241 1/4 രൂപ 150 പുത്തൻ 684 ചക്രവും കൊടുത്തു" (പു. 172). ഈയിടെ കണ്ടുകിട്ടിയ *കണ്ടനാട് ഗ്രന്ഥവരി*യിൽ ഈ വിഷയത്തെപ്പറ്റി ലഭ്യമായ നിരവധി രേഖകൾ പരിശോധിച്ച് താനെഴുതിയ വാസ്തവവിരുദ്ധമായ പ്രസ്താവന അടുത്ത പതിപ്പിലെങ്കിലും വന്ദ്യകോറി തീരുത്തുമെന്ന് പ്രത്യാശിക്കുന്നു. ഗ്രന്ഥവരിയിലെ സമകാല സാക്ഷ്യങ്ങൾ ഉദ്ധരിച്ചുകൊള്ളട്ടെ. ലണ്ടനിൽ നിന്ന് മലങ്കരയിലേക്കയച്ച കല്പനയിൽ നിന്ന് "നിങ്ങളുടെ കാര്യത്തിനായി നാം ഇവിടെ വന്നുചേർന്നു. നമുക്കും കൂടെയുള്ളവർക്കും ചിലവിന് ചുരുക്കമായി തീർന്നിരിക്കയാൽ അതിന് അഞ്ഞൂറ് പവൻ ഇവിടെ ഉടൻ എത്തിക്കണം" (*ഗ്രന്ഥവരി,* പു. 417). അതിനുശേഷം മറ്റൊരു കമ്പി: കൊച്ചിയിലെ യാക്കോബായ സുറിയാനിക്കാരുടെ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് യൗസേപ്പ് മെത്രാപ്പോലീത്താ അവർകൾക്ക്, നിങ്ങളുടെ ഹർജികളും മറ്റും വന്നുചേരുന്നതിനായി നാം കാത്തിരിക്കുന്നു." രണ്ടു ദിവസം കഴിഞ്ഞ് വീണ്ടും മെത്രാച്ചന് കമ്പി വന്നു: "കയ്യിലുണ്ടായിരുന്ന പണം ചെലവായിപ്പോയിരിക്കുന്നു. പള്ളികളിൽ നിന്ന് 500 പവൻ പിരിച്ച് ലണ്ടനിൽ കിട്ടത്തക്കവണ്ണം കമ്പി തപാൽ മാർഗ്ഗം എത്തിക്കുക" (പു. 418). 1874 തുലാം 23-ന് ഇക്കാര്യം കാണിച്ച് പുലിക്കോട്ടിൽ മെത്രാച്ചൻ എല്ലാ പള്ളികൾക്കും കല്പന അയച്ചുവെങ്കിലും അതിന്റെ പിരിവ് വൈകുമെന്ന് കണ്ട് 1000 രൂപ മെത്രാച്ചൻ അയച്ചുകൊടുത്തു. ആയത് 500 രൂപ കുന്നംകുളം പനക്കൽ മാത്തുവും കോട്ടയത്ത് കുര്യൻ റൈട്ടരും കൂടിയും 75 രൂപ തെക്കൻ പറവൂർ പള്ളിക്കാരും 150 രൂപ മുളന്തുരുത്തി പള്ളിക്കാരും 35 രൂപ മാന്തുരുത്തേൽ പള്ളിക്കാരും അത്രേ നൽകിയത്. ശേഷം 240 രൂപ മെത്രാച്ചന്റെ സ്വന്തവും ആയിരുന്നു. വീണ്ടും സംഖ്യ അയയ്ക്കേണ്ടത് ആവശ്യമായി വന്നതുകൊണ്ട് ചിലരെ ജാമ്യം നിറുത്തി പത്തു ദിവസത്തെ അവധിയ്ക്ക്

ഹുണ്ടികക്കാരിൽ നിന്ന് 2300 രൂപ കടംവാങ്ങി ലണ്ടനിലേക്കയച്ചു. 1874 വൃശ്ചികം 1-നും ധനു 6-നും 7-നും മകരം 1-നും കുംഭം 4-നും 12-നും മീനം 3-നും മേടം 9-നും പാത്രിയർക്കീസ് കേരളത്തിലേക്ക് വരുവാൻ നടത്തുന്ന ഒരുക്കങ്ങളെ വിവരിച്ചുകൊണ്ടും പണം ആവശ്യപ്പെട്ടുകൊണ്ടും പുലിക്കോട്ടിൽ മെത്രാച്ചനും മക്കുദിശായ്ക്കും (കൂറിലോസിന്റെ സഹോദരൻ) മറ്റും തുടരെ തുടരെ അയച്ച കത്തുകളും കമ്പികളും *കണ്ടനാട് ഗ്രന്ഥവരി*യിൽ കാണുന്നുണ്ട് (പു. 418-440).

പാത്രിയർക്കീസ് ബാവായുടെ സന്ദർശനത്തിന്റെ ചെലവ് ആതിഥേയർ തന്നെയാണ് വഹിക്കേണ്ടത്. അതിൽ പുതുമയൊന്നുമില്ല. എന്നാൽ ആതിഥേയർ ആ കടമ നിർവഹിച്ചില്ലെന്നും അതിഥിയാണ് സന്ദർശനച്ചെലവുകൾ വഹിച്ചതെന്നുമുള്ള പ്രചാരണങ്ങളുടെ പൊള്ളത്തരവും കള്ളത്തരവും വ്യക്തമാക്കുവാൻ വേണ്ടി ഗ്രന്ഥവരിയിലെ പരാമർശങ്ങൾ ഉദ്ധരിച്ചുവെന്ന് മാത്രം. ഒരാളിന് മർദ്ദീനിൽ പോയി കേരളത്തിൽ തിരിച്ചെത്തുവാൻ അഞ്ഞൂറു രൂപ മാത്രം ആവശ്യമുള്ള ഒരു കാലഘട്ടത്തിലാണ് പാത്രിയർക്കീസിന് ഇങ്ങോട്ട് വരുവാൻ മാത്രമായി 5300 രൂപ അയച്ചതെന്ന് കാണുമ്പോൾ അതിഥിയുടെ, പണത്തോടുള്ള മനോഭാവം ആർക്കും മനസ്സിലാക്കാവുന്നതേയുള്ളൂ.

പാത്രിയർക്കീസിന്റെ സന്ദർശനം മൂലം സാധിക്കുവാനുള്ള സഭാകാര്യങ്ങളെപ്പറ്റിയും പുലിക്കോട്ടിൽ മെത്രാച്ചന് കൃത്യമായി കണക്കുകൂട്ടലുകൾ ഉണ്ടായിരുന്നു. അത് സാധിക്കാനാവശ്യമായ എല്ലാ ക്രമീകരണങ്ങളും അദ്ദേഹം ഒരുക്കിയിരുന്നു. അതിന്റെ ഭാഗമായിട്ടാണ് പാത്രിയർക്കീസ് ലണ്ടനിലെത്തിയത്. നവീകരണവ്യഗ്രത മൂലം ബ്രിട്ടീഷ് റസിഡണ്ടിന് ഇഷ്ടനായ അത്താനാസ്യോസിനെ ഫലപ്രദമായി നേരിടുവാൻ ബ്രിട്ടീഷ് സർക്കാരിന്റെ അനുഭാവം അനിവാര്യമായിരുന്നു. വിക്ടോറിയാ രാജ്ഞിയെ പാത്രിയർക്കീസ് സന്ദർശിച്ചത് മൂലം ഈ അനുഭാവം നേടിയെടുത്തു. 1875 ഇടവം 10 ന് ബാവാ ബോംബെയിലെത്തി. മദ്രാസ് ആസ്ഥാനമാക്കിയ ഗവർണ്ണറെ സന്ദർശിക്കുവാൻ മദ്രാസിലെത്തിയെങ്കിലും ഗവർണ്ണർ ഊട്ടിയിലായിരുന്നതിനാൽ ഉടനെ അങ്ങോട്ടു യാത്ര തിരിച്ചു. ക്ലേശാവഹമായ യാത്രയിൽ പാത്രിയർക്കീസിന്റെ നിശ്ചയദാർഢ്യം വിജയം വരിച്ചു. ഏതാനും ദിവസം കഴിഞ്ഞ് ഗവർണ്ണർ റോബിൻസൺ സായിപ്പിനെ ബാവാ കണ്ടു. ബാവായുടെ ആകാരഗാംഭീര്യവും വാർദ്ധക്യത്തിലെ ഊർജ്ജസ്വലതയും വേദപാണ്ഡിത്യവും ആരിലും മതിപ്പുളവാക്കുന്നവയായിരുന്നു. വിക്ടോറിയാ റാണിയെ കീഴടക്കിയ വ്യക്തിപ്രഭാവം റോബിൻസൺ സായിപ്പിനെയും കീഴടക്കി. സായിപ്പ് ബാവായോട് ഭക്ത്യാദരവുകളോടെ സംസാരിക്കുകയും പെരുമാറുകയും ചെയ്തു. ഏതാനും ദിവസം കൊണ്ട് ആ സൗഹൃദം വളർന്നു. ഒടുവിൽ സന്ദർശനദൗത്യം പാത്രിയർക്കീസ് വെളിപ്പെടുത്തി. തിരുവിതാംകൂർ രാജാവ് കാര്യങ്ങൾ എല്ലാം ന്യായമായി തീരുമാനിക്കാനുള്ള എഴുത്തുകുത്തുകൾ നടത്താമെന്ന് ബാവായോട് ഗവർണർ വാഗ്ദാനം ചെയ്തു. 1875 ഇടവം 28 ന് ബാവാ കുന്നംകുളത്തെത്തി. യാത്രാക്ഷീണം മാറിയശേഷം കുന്നംകുളം ചിറളയം പള്ളിയിൽ വച്ച് ബാവാ

കോനാട്ട് ഗീവറുഗീസ് മല്പാന് മിഥുനം 5 ന് വ്യാഴാഴ്ച റമ്പാൻ സ്ഥാനം നൽകി. 8 ന് പെന്തിക്കൊസ്തി ഞായറാഴ്ച ചിറളയം പള്ളിയിൽ ബാവാ വി. ശുശ്രൂഷകൾ അനുഷ്ഠിച്ചു. ഇതിനിടയിൽ പാത്രിയർക്കീസിനെ സർക്കാർ ബഹുമാനിക്കണമെന്നും കഴിയുന്നത്ര സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നും നിർദ്ദേശിച്ചുകൊണ്ട് ഗവർണർ സായിപ്പിന്റെ കമ്പിസന്ദേശം ബന്ധപ്പെട്ട ഏവർക്കും ലഭിച്ചു. പിന്നീട് രാജകീയവും ഔദ്യോഗികവുമായ സ്വീകരണങ്ങളാണ് ബാവായെ കാത്തുനിന്നത്.

## പത്രോസ് തൃതീയൻ മലങ്കരയിൽ

മലങ്കരസഭയിൽ കാലുകുത്തുന്ന ആദ്യത്തെ പാത്രിയർക്കീസെന്ന നിലയിൽ പത്രോസ് ബാവായെ മലങ്കരസഭ കണ്ടത് ദേവദൂതൻ ആയിട്ടാണ്. ആദ്യം അദ്ദേഹം സന്ദർശിച്ചത് കുന്നംകുളം ഇടവകയെയാണ്. ആയിരക്കണക്കിനാളുകൾ പലവട്ടം പണം വച്ച് കൈമുത്തി അനുഗ്രഹം വാങ്ങാനെത്തിയത് ബാവായുടെ കണ്ണുകളെ വികസിപ്പിച്ചു. ഇതുപോലെ ഒരു സഭയെ കോളനിയാക്കി മാറ്റാൻ കഴിഞ്ഞാൽ എന്ന ചിന്ത അദ്ദേഹത്തിൽ ഉദിച്ചിട്ടുണ്ടാകാം. ഏതായാലും താൻ ചെയ്യുന്ന എല്ലാ അദ്ധ്വാനവും – കൂദാശകൾ, കൈമുത്തിക്കൽ ഉൾപ്പെടെ – പ്രതിഫലം അർഹിക്കുന്നവയാണെന്ന് കല്പനകളിലൂടെ പരസ്യമായി അവകാശപ്പെടുവാൻ ബാവാ ഇതുമുതൽ ധൈര്യപ്പെട്ടു. യൂയാക്കീം മാർ കൂറിലോസിന്റെ വടി, മുടി, സ്ലീബാ എന്നിവ തന്നെ ഏല്പിക്കുവാൻ ബാവാ പുലിക്കോട്ടിൽ മെത്രാച്ചനോട് ആജ്ഞാപിച്ചതിൻപ്രകാരം എല്ലാം ബാവായെ ഏല്പിച്ചു. ശീല ചുറ്റിയ മത്തങ്ങാ മുടി ബാവാ മെത്രാച്ചന് സമ്മാനിക്കുകയും സ്ലീബായും അംശവടിയും സ്വന്തമാക്കുകയും ചെയ്തു. കർക്കിടകം 2 ന് ബാവായും റസിഡണ്ടും തമ്മിൽ തൈക്കാട് ബംഗ്ലാവിൽ വച്ച് കൂടിക്കാഴ്ച നടന്നു. പിന്നീട് 5 ന് ശനിയാഴ്ച നക്ഷത്ര ബംഗ്ലാവിൽ വച്ച് മഹാരാജാവുമായി കൂടിക്കാഴ്ച നടന്നു. മഹാരാജാവ് ബാവായെക്കണ്ട് പെരുത്ത് സന്തോഷിച്ചു. വളരെ ഭക്തിയോടുകൂടി ആചാരം ചെയ്തു. എന്നാൽ കഴിയുന്നവിധമുള്ള സഹായങ്ങൾ ചെയ്തുതരാമെന്നും പാലക്കുന്നത്ത് മെത്രാന് വിളംബരം അമ്മാവൻ കൊടുത്തിരിക്കുന്നതും, സർക്കുലർ മാധവൻ ആയിട്ട് നിശ്ചയിച്ച് ചെയ്തതാകുന്നു എന്നും, താൻ ഈ വകയിൽ ഒന്നും ചെയ്തിട്ടില്ലെന്നും ഇനി ഇവിടത്തെ കല്പന പോലെ സകലവും ചെയ്‌വാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു എന്നും മഹാരാജാവ് കല്പനയായി. പിന്നീട് 7–ാം തീയതി മത്ഥിയാസിനെ (അത്താനാസ്യോസ്) നാം സ്ഥാനത്തുനിന്ന് നീക്കിയിരിക്കയാൽ അവന്ന് കൊടുത്തിരിക്കുന്ന വിളംബരവും സർക്കുലറും നീക്കിത്തരണമെന്നും മറ്റും ബാവാ മഹാരാജാവിന്റെ മുമ്പാകെ എഴുതിബോധിപ്പിച്ചു. 8–ാം തീയതി ചൊവ്വാഴ്ച വടക്കെ കൊട്ടാരത്തിൽ വച്ച് ഇളയ രാജാവുമായി കൂടിക്കാഴ്ചയുണ്ടായി. ആ സമയം, എന്റെ ഓർമ്മയ്ക്കായി ബാവായുടെ രൂപം വരപ്പിച്ച് എടുക്കുന്നതിന് ആഗ്രഹമുണ്ടെന്ന് രാജാവ് കല്പനയായി. ബാവാ അതു സമ്മതിച്ചു. 9–ാം തീയതി മുതൽ 25–ാം തീയതി വരെ ദിവസം കൊണ്ട് ചിത്രരചന പൂർത്തിയായി. ഇളയരാജാവ് ബാവായ്ക്ക് പതിനഞ്ചു പവനോളം വരുന്ന ഒരു സ്വർണ്ണക്കുരിശുമാലയും രാജാ

വിന്റെ ചിത്രവും സമ്മാനിച്ചു. ശംഖുമുഖം കൊട്ടാരത്തിൽ വച്ച് മഹാരാജാവുമായി ബാവായും പുലിക്കോട്ടിൽ മെത്രാച്ചനും സംഭാഷണം നടത്തി. വിളംബരം റദ്ദാക്കുവാനുള്ള തീരുമാനം ഉത്തരവായി പുറപ്പെടുവാൻ വൈകുമെന്ന് മറുപടി കിട്ടുകയാൽ മഹാരാജാവും ഇളയ രാജാവും ബാവായെ വന്ന് കാണുകയും പള്ളികൾ സന്ദർശിക്കുവാനുള്ള ബാവായുടെ ആഗ്രഹത്തിന് എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കുവാൻ കീഴ്സ്ഥാനികൾക്ക് കല്പന കൊടുക്കുകയും ചെയ്തു.

കാര്യങ്ങൾ അനുകൂലമായ ദിശയിൽ നീങ്ങുന്നുവെന്ന് ഉറപ്പായപ്പോൾ പാത്രിയർക്കീസിലെ ദ്രവ്യാഗ്രഹം ഉണർന്ന് വശായി. ഗ്രന്ഥവരി എഴുതുന്നു: "ഇങ്ങനെയിരിക്കുമ്പോൾ വടക്കേദിക്കിലേയ്ക്കുള്ള മുഖ്യപള്ളികളിലേയ്ക്ക് പള്ളികളുടെ യഥാശക്തിക്ക് തക്കവണ്ണം രൂപാ പിരിപ്പാനായി എന്നെയും (കണ്ടനാട്ട് കരോട്ടുവീട്ടിൽ ശെമവൂൻ കോറി) കോട്ടൂർ പള്ളി ഇടവകയിൽ മുറിമറ്റത്തിൽ പൗലൂസ് കത്തനാരച്ചനെയും (പിന്നീട് ഒന്നാം കാതോലിക്കാ) ബാവായുടെ തിരുവെഴുത്തും തന്ന് ചിങ്ങം 18 തിങ്കളാഴ്ച അസ്തമിച്ച് അവിടെനിന്നും അയച്ചു. മലങ്കരയ്ക്കു വേണ്ടി താൻ ചെയ്ത വീരപരാക്രമങ്ങൾ വർണ്ണിച്ചശേഷം താഴെപറയുന്ന വാക്യത്തോടുകൂടെയാണി കല്പനകൾ അവസാനിപ്പിച്ചിട്ടുള്ളത്: ".... അതിനാൽ ആ പള്ളിയിൽ നിന്ന് 200 രൂപ നമ്മുടെ മുറിമറ്റത്തിൽ പൗലൂസ് കത്തനാരുടെ പറ്റിൽ കൊടുത്തയയ്ക്കണം." ഇപ്രകാരം പതിനെട്ടു കല്പനകൾ എഴുതി. പള്ളികൾക്ക് ശേഷിപ്രകാരം 300, 200, 150, 100, 50 എന്നീ നിരക്കുകളിൽ ആണ് പണം ആവശ്യപ്പെട്ടിട്ടുള്ളത്.

## മുളന്തുരുത്തി സുന്നഹദോസ് 1876

രാജാക്കന്മാർ വാഗ്ദാനം ചെയ്തതനുസരിച്ച് സംസ്ഥാന അതിഥിയായി പാത്രിയർക്കീസ് പള്ളികളിൽ സഞ്ചരിച്ചു. പട്ടംകൊട, പള്ളികൂദാശ, സൈത്തുകൂദാശ തുടങ്ങിയവ യഥേഷ്ടം നിർവഹിച്ചു. അങ്ങനെയിരിക്കെ 1876 കുംഭം 23-ന് പുറപ്പെടുവിച്ച വിളംബരത്തിലൂടെ മാർ അത്താനാസ്യോസിന് നേരത്തെ നൽകിയിരുന്ന ആനുകൂല്യം മഹാരാജാവ് റദ്ദാക്കുകയും തർക്കങ്ങൾ കോടതി മുഖേന പരിഹരിക്കുവാൻ നിർദ്ദേശിക്കുകയും ചെയ്തു. ഇതോടെ പാത്രിയർക്കീസിന്റെ ആഗമനം കൊണ്ട് ആതിഥേയർ പ്രതീക്ഷിച്ചിരുന്ന ലക്ഷ്യങ്ങൾ പൂർത്തിയായി. എന്നാൽ ആതിഥേയരുടെ സംതൃപ്തി ആയിരുന്നില്ല, മറ്റു ചില ലക്ഷ്യങ്ങൾ കൂടി നേടുവാൻ അതിഥി ഇതിനോടകം ഉറച്ചിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചൻ തന്റെ വരുതിയിൽ നില്ക്കുന്നവനല്ലെന്ന് ഇതിനോടകം പാത്രിയർക്കീസിന് ബോധ്യമായിക്കഴിഞ്ഞിരുന്നു. വർഷം തോറും ആയിരം രൂപ റിശീസാ ഇനത്തിൽ പിരിച്ചയയ്ക്കുവാൻ നേരത്തെ തന്റെ മുൻഗാമി ആവശ്യപ്പെട്ടിട്ടും പുലിക്കോട്ടിൽ മെത്രാച്ചൻ ആയത് അനുസരിച്ചില്ലെന്നും ഇടയ്ക്കിടെ ചില സമ്മാനങ്ങൾ അയച്ചുകൊടുത്ത് പാത്രിയർക്കാ സ്ഥാനിയെ പ്രീണിപ്പിക്കുന്നതിൽ മെത്രാച്ചൻ മിടുക്കനാണെന്നും പത്രോസ് ബാവാ നേരത്തെ ഗ്രഹിച്ചിരുന്നു. മെത്രാച്ചന്റെ കാര്യപ്രാപ്തിയെപ്പറ്റിയും ബഹുജന പിന്തുണയെ

പ്പറ്റിയും രാജസ്ഥാനങ്ങളിലെ സ്വാധീനങ്ങളെപ്പറ്റിയും നയചാതുരിയെപ്പറ്റിയും ഒമ്പതുമാസത്തെ സഹവാസം കൊണ്ട് ബുദ്ധിമാനും അനുഭവസമ്പന്നനുമായ പാത്രിയർക്കീസ് വേണ്ടുവോളം മനസ്സിലാക്കുകയും ചെയ്തു. മലങ്കരസഭ സിറിയൻ സഭയെ അപേക്ഷിച്ച് സുവർണ്ണ ഖനിയാണെന്നും അതിന്റെ വരുമാനത്തിന്റെ ഗണ്യമായ ഒരംശം തന്റെ അവകാശമാക്കി മാറ്റണമെന്നും അദ്ദേഹം നിശ്ചയിച്ചു. പുലിക്കോട്ടിൽ മെത്രാച്ചനെ പിണക്കാതെ തന്നെ അദ്ദേഹത്തെ ദുർബ്ബലനാക്കുവാനും അദ്ദേഹത്തിന്റെ സാമ്രാജ്യ വിസ്തൃതിയ്ക്കുള്ളിൽ വിള്ളലുണ്ടാക്കുവാനും സമർത്ഥമായ ഒരു പദ്ധതി അദ്ദേഹം ആവിഷ്ക്കരിച്ചു. അതായിരുന്നു മുളന്തുരുത്തി സുന്നഹദോസ്. സുന്നഹദോസിലൂടെ മലങ്കരസഭയെ സിറിയൻസഭയുടെ മാംസളമായ ഒരു കോളനിയാക്കി തീർക്കാമെന്ന് കോളനിവല്ക്കരണത്തിന്റെ ആ കാലഘട്ടത്തിൽ പാത്രിയർക്കീസ് കൊതിച്ചുപോയി. സ്വന്തമായ ചില കാരണങ്ങളാൽ പുലിക്കോട്ടിൽ മെത്രാച്ചനും മുളന്തുരുത്തി സുന്നഹദോസ് എന്ന ആശയത്തെ സ്വാഗതം ചെയ്തു. അദ്ദേഹത്തിന് രണ്ടു കാര്യങ്ങൾ സാധിക്കാനുണ്ടായിരുന്നു. ഒന്ന് പുതിയ രാജകീയ വിളംബരം മൂലം പാലക്കുന്നത്ത് അത്താനാസ്യോസ് കോടതികൾക്ക് അതീതനല്ല എന്ന യാഥാർത്ഥ്യം സംജാതമായി. ഈ അനുകൂല കാലാവസ്ഥ പ്രയോജനപ്പെടുത്തി അദ്ദേഹത്തിനെതിരെ വ്യവഹാരം നടത്തി അദ്ദേഹത്തിൽ നിന്ന് മലങ്കര സഭയുടെ ദേവാലയങ്ങളെയും സ്ഥാപനങ്ങളെയും സ്വത്തുക്കളെയും മോചിപ്പിക്കുവാൻ ഇടവകകളായി ചിതറിക്കിടക്കുന്ന മലങ്കരസഭയുടെ ശക്തിയെ ഏകോപിപ്പിയ്ക്കുവാൻ സുന്നഹദോസ് മൂലം സാധിക്കണം. രണ്ട് 1873-ൽ പരുമല സുന്നഹദോസിൽ തീരുമാനിച്ചതിൻപ്രകാരം മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, വൈദിക - അത്മായട്രസ്റ്റിമാർ എന്നിവയുടെ ഓഫീസുകൾ പ്രവർത്തനക്ഷമമാകുകയും അന്നത്തെ പുരോഗമനപരമായ തീരുമാനങ്ങൾക്കു കൂടുതൽ ജനകീയ അടിത്തറ ഉറപ്പുവരുത്തുകയും ചെയ്യുവാൻ മുളന്തുരുത്തി സുന്നഹദോസിനെ പ്രയോജനപ്പെടുത്താം.

ഇതിനിടയിൽ ചേപ്പാട്ട് മെത്രാച്ചനിൽ നിന്നും പാലക്കുന്നത്ത് മെത്രാച്ചനിൽനിന്നും പട്ടമേറ്റിരുന്ന നിരവധിയാളുകൾക്കു ബാവാ അഴിച്ചു പട്ടംകൊടുത്തു. അതൊരു വൻ വരുമാന സ്രോതസ്സായി. ദശാംശം റിശീസാ ആയി നൽകുവാൻ ഇടവം 28-ന് മുളന്തുരുത്തിപ്പള്ളിയിൽ നിന്ന് പള്ളികൾക്ക് കല്പന അയച്ചു. മിഥുനം 15-ന് മുളന്തുരുത്തി സുന്നഹദോസ് സമ്മേളിച്ച ആദ്യദിവസം മൂക്കഞ്ചേരിൽ ഗീവറുഗീസ് കശ്ശീശാ, കടവിൽ പൗലൂസ് കശ്ശീശാ, അമ്പാട്ട് ഗീവറുഗീസ് കശ്ശീശാ എന്നിവർക്ക് റമ്പാൻ സ്ഥാനം നൽകി. റമ്പാന്മാരെ മെത്രാന്മാരാക്കുവാൻ സുന്നഹദോസ് തന്നോട് ആവശ്യപ്പെടുമെന്ന് ബാവാ പ്രതീക്ഷിച്ചു. മെത്രാന്മാരുടെ ഏകനായകശക്തിക്കെതിരെ പുലിക്കോട്ടിൽ മെത്രാച്ചൻ അഭിപ്രായപ്പെട്ടിരുന്നതിനെ മെത്രാന്മാരുടെ സംഖ്യ വർദ്ധിപ്പിക്കാനുള്ള തീരുമാനമായി വളച്ചൊടിക്കാമെന്ന ബാവായുടെ പ്രതീക്ഷ വിഫലമായി. 103 പള്ളികളുടെ പ്രതിനിധികൾ ഒപ്പിട്ട സുന്നഹദോസിൽ ബാവാ തന്റെ ലക്ഷ്യത്തിലേക്ക് നീങ്ങി. അന്ത്യോഖ്യായോടു

ള്ള ചൊല്ലുവിളി രേഖപ്പെടുത്തുന്ന ഒരു കരാർ ആധാരം എല്ലാ പള്ളിക്കാരും രജിസ്റ്റർ ചെയ്യണം എന്ന ആദ്യ തീരുമാനം ബാവായുടെ ലക്ഷ്യം എന്തെന്ന് വ്യക്തമാക്കി. പാത്രിയർക്കീസ് അവകാശപ്പെടുന്ന റിശീസായുടെ തുക വ്യക്തമാക്കുന്നവിധം ഓരോ ഇടവകയിലെയും അംഗങ്ങളുടെ പേർ രേഖപ്പെടുത്തുന്ന ഒരു രജിസ്റ്റർ എല്ലാ പള്ളികളും തയാറാക്കി അതിന്റെ ഒരു കോപ്പി ബാവായെ ഏല്പിക്കണമെന്ന രണ്ടാം തീരുമാനവും ബാവായുടെ ലക്ഷ്യത്തെ സംശയാതീതമായി വ്യക്തമാക്കി. ഇപ്രകാരം 18 നിശ്ചയങ്ങൾ സ്വീകരിച്ച സുന്നഹദോസ് പുതിയ മെത്രാന്മാർക്കായി ആവശ്യം ഉന്നയിച്ചില്ല എന്നത് ബാവായെ വിസ്മയിപ്പിച്ചു കാണും. 1873 ലെ പരുമല നിശ്ചയങ്ങൾ മുളന്തുരുത്തി സുന്നഹദോസിൽ അവതരിപ്പിച്ച് തീരുമാനിയ്ക്കുവാൻ മെത്രാച്ചൻ നടത്തിയ ശ്രമങ്ങൾ പൂർണ്ണമായി വിജയിക്കുകയും ചെയ്തു. സുന്നഹദോസ് അവസാനിക്കുന്ന ദിവസം ഒപ്പിടുവാൻ 103 പള്ളികളേ ഉണ്ടായിരുന്നുള്ളൂ എങ്കിലും 150 പള്ളികൾ സുന്നഹദോസിൽ പങ്കെടുത്തു എന്നത് ഒരു വലിയ കാര്യമായി. സുന്നഹദോസിന് ശേഷം രജിസ്റ്റർ ചെയ്ത കരാർ ആധാരങ്ങൾ തന്റെ മുമ്പിൽ കുമിഞ്ഞു കൂടുന്നത് സ്വപ്നം കണ്ട പാത്രിയർക്കീസ് ഏതാനും നാളുകൾക്കകം നിരാശനായി. ഏതായാലും നിരാശ അദ്ദേഹം പ്രകടിപ്പിച്ചില്ല. ധനസമ്പാദനത്തിനായി മറ്റൊരു മാർഗ്ഗം അദ്ദേഹം ആവിഷ്കരിച്ചു. അതായിരുന്നു വിശുദ്ധ മൂറോൻ കൂദാശ. ചിങ്ങം 15 ന് ഞായറാഴ്ച മുളന്തുരുത്തിപ്പള്ളിയിൽ വച്ച് ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മൂറോൻ കൂദാശ ചെയ്തു. 4000 ലധികം പേർ അതിൽ സംബന്ധിച്ചു. ഗ്രന്ഥവരി രേഖപ്പെടുത്തുന്നു: "ജനമൊക്കെയും വഴിപാടിട്ടു. 120 രൂപാ വരെ ഉണ്ടായിരുന്നു. ആ രൂപാ മുഴുവനും പാത്രിയർക്കീസ് ബാവായുടെ അവകാശം ആയിരുന്നു. അതിനാൽ അദ്ദേഹത്തിന് അത് കൊടുക്കുകയും ചെയ്തു. മൂറോൻ കൂദാശ നടത്തിയ അദ്ധ്വാനത്തിന്റെയും പ്രയത്നത്തിന്റെയും പ്രതിഫലമായി തനിക്കു കൂലി നല്കണമെന്ന് നഗ്നമായ ഭാഷയിൽ പാത്രിയർക്കീസ് ബാവാ പള്ളികൾക്ക് കല്പന അയച്ചു. സുദീർഘമായ ആ കല്പനയിലെ പ്രസക്ത ഭാഗങ്ങൾ ഈ അദ്ധ്യായത്തിൽ ചേർത്തിരിക്കുന്നു.

### പുതിയ മെത്രാന്മാർ

മുളന്തുരുത്തി സുന്നഹദോസിൽ താൻ ആവശ്യപ്പെട്ടപ്രകാരം പള്ളിക്കാർ കരാർ ഉടമ്പടി രജിസ്റ്റർ ചെയ്ത് സമർപ്പിക്കാൻ മുറോൻ കൂദാശ കഴിയുന്നതുവരെയും പാത്രിയർക്കീസ് പ്രതീക്ഷയോടെ കാത്തിരുന്നു. വളരെ ചുരുക്കം പള്ളിക്കാരേ തന്നെ അനുസരിച്ചുള്ളു എന്ന് കണ്ടപ്പോൾ ബാവായുടെ കോപം പുലിക്കോട്ടിൽ മെത്രാച്ചന്റെ നേരെ ജ്വലിച്ചു. മെത്രാച്ചൻ വിരോധിച്ചതുമൂലമാണ് പള്ളിക്കാർ തന്നെ അനുസരിക്കാത്തത് എന്ന് അനുമാനിച്ചുകൊണ്ടാണ് കോപിച്ചത്. ഉടനെ മെത്രാച്ചനെ ദുർബ്ബലനാക്കുവാൻ ആ ബുദ്ധിരാക്ഷസൻ മാർഗ്ഗം ആലോചിച്ചു. അങ്ങനെയാണ് ആറു മെത്രാന്മാരെ വാഴിക്കുവാനും മലങ്കരസഭയെ ഏഴു മെത്രാസനങ്ങളായി വെട്ടിമുറിക്കുവാനും അദ്ദേഹം ഏകപക്ഷീയമായി തീരുമാനിച്ചത്. മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും അതിനൊരു

മെത്രാപ്പോലീത്തൻ പ്രസിഡണ്ടും ഒക്കെ ഉണ്ടായിക്കഴിഞ്ഞിരുന്നു എങ്കിലും തന്റെ പദ്ധതികൾ ആരോടും ആലോചിക്കുവാൻ ബാവാ തയ്യാറായില്ല. ഗ്രന്ഥവരി എഴുതുന്നു:

"ഇതിന് മുമ്പ് പാമ്പാക്കുട ഗീവറുഗീസ് റമ്പാനും വടക്കൻപറവൂർ കടവിൽ പൗലൂസ് റമ്പാനും മുളന്തുരുത്തി ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാനും അങ്കമാലിൽ അമ്പാട്ട് ഗീവറുഗീസ് റമ്പാനും മെത്രാന്റെ സ്ഥാനം കൊടുക്കാമെന്നും ആയ്തിന് കല്പന പോലെ നടന്നുകൊള്ളാമെന്നും കല്പന വ്യത്യാസം ചെയ്യുന്ന ദിവസം ആളൊന്നുക്ക് 500 രൂപാ വീതം കെട്ടിവച്ച് സ്ഥാനത്തിൽനിന്ന് ഒഴിഞ്ഞുകൊള്ളാമെന്നും മറ്റും രജിസ്റ്റർ ചെയ്തു എഴുതിത്തന്നാൽ സ്ഥാനം കൊടുക്കാമെന്ന് കല്പിക്കുകയാൽ അവർ നാലു പേരും കൂടി ആയ്തിനെ സമ്മതിച്ച് എറണാകുളം രജിസ്ട്രാറിൽ പടി കെട്ടി. രജിസ്റ്റർ ചെയ്യാനായി മുദ്രക്കടലാസോടു കൂടി 15 ന് രജിസ്ട്രാരും വന്നിട്ടുണ്ടായിരുന്നു. 16 ന് തിരുമനസ്സറിയിച്ച് രജിസ്റ്റർ ചെയ്യുന്നതിന് തുടങ്ങി. പനക്കൽ ഐപ്പൂരുവും കുര്യൻ റൈട്ടരും മറ്റ് ആലോചനക്കാരായ ഞങ്ങളോടും കല്പിച്ച് ചോദിക്കാതെ രജിസ്റ്റർ ചെയ്യുന്നത് ശരിയല്ലെന്നും ഈ വിവരം ബാവായെ തെര്യപ്പെടുത്തണമെന്നും നിശ്ചയിച്ചു. ആലോചനക്കാരായ ഞങ്ങൾ ബാവായുടെ തീരുമനസ്സറിയുന്നതിന് എഴുതി അയച്ചു. അതിന്റെ പകർപ്പ്: വി. പിതാവും ജനങ്ങളും കൂടി ഞങ്ങളെ സുറിയാനി സമൂഹക്കാരായി തെരഞ്ഞെടുക്കുകയും ഇന്നേ ദിവസി ഞങ്ങളിൽ മിക്ക ആളുകളും ഇവിടെ ഉള്ളപ്പോൾ ഞങ്ങളോടും കൂടി ആലോചിക്കാതെ സുറിയാനിക്കാരായ ഞങ്ങളുടെ കാര്യത്തിനുവേണ്ടി ഏതാണ്ടോ രജിസ്ട്രറ് ചെയ്യുന്നപ്രകാരം കേൾക്കയാൽ ഞങ്ങൾക്ക് അത്യന്തം വ്യസനമായിരിക്കുന്നു. അതിനാൽ ആലോചന കൂടാതെ ചെയ്യുന്നപക്ഷം ഈ സമൂഹത്തിൽ നിന്ന് ഞങ്ങളെ ഒഴിച്ച് തരുന്നതിന് കല്പനയുണ്ടാകുവാൻ അപേക്ഷിക്കുന്നു. എന്ന് 1876 ചിങ്ങം 16 ന് കരവട്ട് ശെമവൂൻ കോറി, മാലിത്തറ ഏലിയാസ് കത്തനാർ, എളന്തുരുത്തി പീലിപ്പോസ് കത്തനാർ, മുറിമറ്റത്തിൽ പൗലൂസ് കത്തനാർ, വള്ളിക്കാട്ട് ഗീവറുഗീസ് കത്തനാർ, ചാലപ്പുറത്ത് കോറി ചാക്കോ, ബ. തോപ്പിൽ ലൂക്കോസ് കത്തനാർ, പനയ്ക്കൽ അയ്പൂരു, കുന്നുംപുറത്ത് കുര്യൻ, മുറിപുരയ്ക്കൽ കുരുവിള, ചാലിൽ ചെറിയ, പുത്തൻപുരയ്ക്കൽ തോമ്മാ, ചാത്തുരുത്തിൽ വർക്കി, കോനാട്ട് ഇട്ടൻ, തുകലൻ പൗലൂസ്, കല്ലറക്കൽ പൗലൂസ്. മേൽപ്പറഞ്ഞവർ മാത്രമേ അന്നേദിവസം വന്നിട്ടുണ്ടായിരുന്നുള്ളു. അവർ പേർ വച്ച് എഴുതി അയച്ചു. ബാവാ അതു കണ്ടാറെ നല്ല രസമില്ലാത്തപ്രകാരം ആയി. രജിസ്റ്റർ ചെയ്യാനായി കല്പിച്ചു. മെത്രാന്റെ സ്ഥാനം കൊടുക്കുന്നത് എന്റെ അധികാരമെന്നും മറ്റൊരുത്തർക്കും ഇതിൽ പ്രവേശിപ്പാൻ ഇട ഇല്ലെന്നും മറ്റും കല്പിച്ചു.

(ജനങ്ങൾ തെരഞ്ഞെടുക്കുകയും മേല്പട്ടക്കാർ കൈവെച്ച് ശുശ്രൂഷ നടത്തുകയും ചെയ്താണ് ആചാര്യസ്ഥാനികളെ നിയമിക്കേണ്ടതെന്ന് വേദപുസ്തകത്തിലെ ശെമ്മാശന്മാരുടെ നിയമനം സംബന്ധിച്ച ശ്ലൈഹിക നടപടികൾ വ്യക്തമാക്കുന്നുണ്ട്. മെത്രാന്മാരാകാനുള്ളവരെ ജനങ്ങൾ തെര

ഞ്ഞെടുത്തിരിക്കണമെന്ന് പകലോമറ്റം മെത്രാന്മാർക്ക് ശേഷം മലങ്കരസഭ പാലിച്ചുപോന്ന കീഴ്‌വഴക്കവുമാണ്. സുറിയാനിസഭയിൽ അംഗീകരിക്കപ്പെട്ട ഹൂദായകാനോനിൽ മേല്പട്ടക്കാരുടെ വാഴ്ചയെ സംബന്ധിച്ചു കൊടുത്തിട്ടുള്ള നിയമം ഇപ്രകാരമാണ്:

“ക്ലീമ്മീസിന്റെ ഒന്നാം പുസ്തകം: ഒരു എപ്പിസ്കോപ്പാ വാഴിക്കപ്പെടുന്നത് ജനങ്ങൾ മുഴുവനും കൂടി തെരഞ്ഞെടുത്ത് പരിശുദ്ധാത്മ ഹിതാനുസരണം ആയിരിക്കണം” അദ്ധ്യായം 7:2.

ഇപ്രകാരം വേദപുസ്തക നിർദ്ദേശവും കാനോനിലെ തീരുമാനവും മലങ്കരസഭയിലെ കീഴ്‌വഴക്കവും ലംഘിച്ചും അവഗണിച്ചുമാണ് പത്രോസ് തൃതീയൻ മലങ്കരയിൽ മെത്രാന്മാരെ വാഴിക്കുവാൻ തുനിഞ്ഞത്. ഈ ലംഘനത്തെ പരസ്യമായി എതിർക്കുവാൻ തുനിഞ്ഞവരുടെ നീതിബോധം പ്രശംസാവഹമെന്ന് രേഖപ്പെടുത്താതെ വയ്യാ. ബ്രിട്ടീഷ് ഗവൺമെന്റും കേരളത്തിലെ രാജാക്കന്മാരും ജനങ്ങളും ആദരപൂർവ്വം വീക്ഷിച്ച ഒരു പുണ്യപുരുഷന്റെ തീരുമാനത്തിനെതിരെ കൂസലെന്യേ എതിർത്തവരെ പ്രവാചക പംക്തിയിൽ ആദരിക്കേണ്ടതല്ലേ? രേഖാമൂലമായ പരാതികൾ നൽകിയവരിൽ രണ്ട് പില്ക്കാല മെത്രാന്മാർ - കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ്, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് - ഉണ്ടായിരുന്നു. മെത്രാൻസ്ഥാനം നൽകുവാൻ അധികാരമുള്ള ഏക ആൾ പാത്രിയർക്കീസ് ആണെന്ന് അധികാരികളും ജനങ്ങളും സർവസമ്മതമായി അംഗീകരിച്ച ഒരു കാലത്ത് സർവശക്തനായ ആ പാത്രിയർക്കീസിനെതിരായ ഒരു രേഖയിൽ മെത്രാൻ സ്ഥാന സാധ്യതയുള്ള രണ്ട് പേർ ഒപ്പിടുവാൻ പരസ്യമായി നേതൃത്വം നൽകുക എന്നത് ഈ ജനാധിപത്യയുഗത്തിൽപ്പോലും ആരും ചിന്തിക്കുവാൻ പോലും ധൈര്യപ്പെടാത്ത സംഗതിയാണ്. ആ ധീരതയും സൗഷ്ഠവവും ആണ് അവർ അന്ന് പ്രദർശിപ്പിച്ചത്. മെത്രാൻ സ്ഥാനത്തേക്കാളേറെ നീതിബോധത്തെ വിലമതിച്ച ആ പുണ്യപുരുഷന്മാർ ആ നിലയിൽ പില്ക്കാലത്ത് വിലയിരുത്തപ്പെട്ടുവോ എന്ന് സംശയമാണ്. രേഖയിൽ ഒപ്പിട്ട മറ്റുള്ളവരും കാണിച്ചത് പൗരുഷം തന്നെ. പാത്രിയർക്കീസ് കോപിക്കുമോ, ശപിക്കുമോ, അത് തങ്ങളുടെ പിൻതലമുറയെ ദോഷമായി ബാധിക്കുമോ എന്നല്ല, സഭയുടെ പ്രതിനിധികളായി വിശ്വാസപൂർവ്വം തെരഞ്ഞെടുക്കപ്പെട്ട തങ്ങൾ പ്രഥമ പരിഗണന നൽകേണ്ടത് സഭയുടെ ഉത്തമ താല്പര്യങ്ങൾക്ക് ആയിരിക്കണമെന്ന് ആ ഗംഭീര പുരുഷന്മാർക്ക് സംശയമില്ലായിരുന്നു. സഭാ താല്പര്യസംരക്ഷണാർത്ഥം ആരുടെയും മുഖം നോക്കാതെ നിലപാടെടുക്കുവാനുള്ള നീതിബോധവും ആത്മ പൗരുഷവും അവരിൽ ത്രസിച്ചിരുന്നു (മലങ്കരസഭയുടെ ആദ്യത്തെ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ പ്രദർശിപ്പിച്ച ഈ സിംഹപൗരുഷത്തോട് ആധുനിക കാലത്തെ ജംബുക സദൃശരായ അല്പ പ്രാണികൾ കാണിക്കുന്ന ഭീരുത്വത്തെയും വിധേയത്വത്തെയും താരതമ്യം ചെയ്യുന്നത് രസാവഹവും പ്രയോജനപ്രദവും ആയിരിക്കും. അധർമ്മ സിംഹാസനങ്ങൾ ധിക്കാരമായി സ്വീകരിക്കുന്ന നിയമലംഘനങ്ങളോട് നിരന്തരം മൗനമായും നിസ്സംഗമായും പൊരുത്തപ്പെട്ട് അടുത്ത

ടേമിലെ അംഗത്വവും നോമിനേഷനും ഉറപ്പുവരുത്തുവാൻ ലജ്ജാപൂർവ്വം അടിപ്പണിയും അടിമപ്പണിയും എടുക്കുന്നവർ മുൻഗാമികൾ ഇരുന്ന കസേരകളെ സമീപിക്കുമ്പോൾ ഭയപ്പെടേണ്ടതല്ലേ?)

1876 ചിങ്ങം 22 ഞായറാഴ്ച കോനാട്ട് ഗീവറുഗീസ് റമ്പാന് യൂലിയോസ് എന്ന പേരിലും കടവിൽ (കൂരൻ) പൗലൂസ് റമ്പാച്ചന് അത്താനാസ്യോസ് എന്ന പേരിലും വടക്കൻപറവൂർ പള്ളിയിൽ വച്ച് ബാവാ മെത്രാൻപട്ടം നൽകി. അവരെ യഥാക്രമം തുമ്പമൺ, കൊല്ലം (പിന്നീട് കോട്ടയത്തിന് മാറ്റി) എന്നീ മെത്രാസനങ്ങൾ ഭരിപ്പാൻ ഏല്പിച്ചു. പിന്നീട് 29–ന് ഞായറാഴ്ച അവിടെവച്ച് തന്നെ വടക്കൻ അമ്പാട്ടിൽ ഗീവറുഗീസ് റമ്പാന് കൂറിലോസ് എന്ന പേരിലും ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാന് ഗ്രീഗോറിയോസ് എന്ന പേരിലും മെത്രാൻ സ്ഥാനം നൽകുകയും അവരെ യഥാക്രമം അങ്കമാലി, നിരണം മെത്രാസനങ്ങളിലേക്ക് നിയമിക്കുകയും ചെയ്തു.

'ഇടവക മെത്രാപ്പോലീത്തായുടെ സാന്നിധ്യവും സുന്നഹദോസും കൂടാതെ ഒരു എപ്പിസ്കോപ്പാ സ്ഥാനം സ്വീകരിച്ചുകൂടാ. .... എപ്പിസ്കോപ്പായെ വാഴിക്കുന്നത് സുന്നഹദോസിന്റെ പരിശോധനയോടു കൂടി ആയിരിക്കണം. ..... പീഡാകാലമോ അടിയന്തിരമായ ഒരത്യാവശ്യമോ വഴിയുടെ ദൂരമോ ഇല്ലെങ്കിൽ ഇടവകയിലെ എല്ലാ എപ്പിസ്കോപ്പാമാരും കൂടിയായിരിക്കണം ഒരു എപ്പിസ്കോപ്പായെ വാഴിക്കുന്നത്. .... ഒരു എപ്പിസ്കോപ്പായെ വാഴിക്കുന്നത് രണ്ടോ മൂന്നോ എപ്പിസ്കോപ്പന്മാർ കൂടി ആയിരിക്കണം' എന്നിങ്ങനെ ഹൂദായ കാനോനിലെ 7 –ാം അദ്ധ്യായം മൂന്നാം ഖണ്ഡികയിലെ വിധികളെ ഏകപക്ഷീയമായി ലംഘിച്ചുകൊണ്ടാണ് പാത്രിയർക്കീസ് ഈ മെത്രാൻ വാഴ്ചകൾ നടത്തിയത്. ശീമയിൽ നിന്ന് വന്ന മാർ ഗ്രീഗോറിയോസും മലങ്കരയിലെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും മലങ്കരയിലെ വിവിധ സ്ഥലങ്ങളിൽ ഉണ്ടായിരുന്നുവെങ്കിലും അവരുടെ അറിവോ സമ്മതമോ കൂടാതെയുള്ള ഈ മെത്രാൻ വാഴ്ച കാനോനികമായി അസാധുവായിരുന്നു. താൻ നിയമങ്ങൾക്കതീതൻ എന്ന അഹന്തയാണ് ഈ അനധികൃത നടപടിയിലേക്ക് പാത്രിയർക്കീസിനെ നയിച്ചത്. മെത്രാൻസ്ഥാന ദാനത്തിന് രജിസ്റ്റർ ഉടമ്പടി കൊടുക്കുന്നതല്ലാതെ കൈമുത്ത് കൊടുത്തുവോ എന്ന് രേഖകൾ കണ്ടിട്ടില്ല. എന്നാൽ സ്ഥാനമേറ്റ മെത്രാന്മാരുടെ ആദ്യത്തെ ജോലി റിശീസാ പിരിച്ചുകൊണ്ടുവരലായിരുന്നുവെന്ന് ഗ്രന്ഥവരി രേഖപ്പെടുത്തിയിട്ടുണ്ട്. പാത്രിയർക്കീസിന് പിരിവുകാരനാവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ തയാറാവാതിരുന്നതിന്റെ പ്രതികാരം ഈ മെത്രാൻ വാഴ്ചയിലൂടെ നിർവഹിക്കുകയായിരുന്നിരിക്കണം. "ഇവർക്ക് മെത്രാന്റെ സ്ഥാനം കൊടുക്കുന്ന സമയം ഗ്രീഗോറിയോസ് ബാവായും പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും തെക്കേ ദിക്കിൽ ആയിരുന്നു" എന്ന് ഗ്രന്ഥവരി നിസ്സംഗമായി രേഖപ്പെടുത്തിയിരിക്കുന്നു.

1876 ഡിസം. 3 ന് മുൻ വിളംബരം റദ്ദാക്കിക്കൊണ്ട് കൊച്ചീ രാജാവും

വിളംബരം പുറപ്പെടുവിച്ചതോടെ പാത്രിയർക്കീസിന്റെ ശബ്ദത്തിന് കൂടുതൽ ഗൗരവം വന്നുചേർന്നു. വെട്ടിക്കൽ ദയറാ തുടങ്ങിയ പല സ്ഥാപനങ്ങളും പള്ളികളും സന്ദർശിച്ച് അവ പാത്രിയർക്കീസിന്റെ പേരിൽ രജിസ്റ്റർ ചെയ്തത് ഈ പശ്ചാത്തലത്തിലാണ്. മുളന്തുരുത്തി സുന്നഹദോസ് തീരുമാനങ്ങൾ പ്രാവർത്തികമാക്കുവാൻ വീണ്ടുമൊരു സുന്നഹദോസ് പാത്രിയർക്കീസ് വിളിച്ചുകൂട്ടി. 1876 മകരം 15, 16, 17 ദിനങ്ങളിൽ വെളിയനാട്ട് വച്ചാണ് സുന്നഹദോസ് കൂടിയത്. മെത്രാന്മാരും പള്ളിപ്രതിനിധികളും പങ്കെടുത്തു. 17–ാം തീയതി ഹൂദായകാനോൻ പാത്രിയർക്കീസ് പരിചയപ്പെടുത്തി. എല്ലാവരും ആമ്മീൻ എന്നു പറഞ്ഞ് അത് സ്വീകരിച്ചു. ഗ്രന്ഥവരി കാണുക: "അതിന്റെ ശേഷം മലയാളം ഏഴ് എടവകയായി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാർ മലയാളത്തിൽ ഉള്ളതിനോടു കൂടി ഇനി രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും പിതാവ് നിശ്ചയിച്ച് കൂട്ടത്തോടു കല്പിച്ചു. രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണം എന്ന കാര്യത്തിൽ ജനത്തിന് തീരുമാനം ഇഷ്ടം ഇല്ലെന്നും ഇപ്പോൾ ഈ അഞ്ചു പേരുള്ളത് മതി എന്നും ഇതിൽ പൊതുകാര്യങ്ങൾ അന്വേഷിക്കുന്നതിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കമ്മിറ്റിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നും കൂട്ടമായി പിതാവിന്റെ തിരുമുമ്പാകെ ഒരു സങ്കടം എഴുതിവച്ചു. ആയത് അവിടുത്തെ ഇഷ്ടത്തിന് വിരോധം ആയിരുന്നതിനാൽ കോപിച്ച്, ആത്മീകമായ നമ്മുടെ കാര്യത്തിൽ നിങ്ങൾക്കെന്തു കാര്യം എന്നും മറ്റും കല്പിച്ച് ആ കടലാസ് കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു. അതിനാൽ കൂട്ടത്തിന് എത്രയും വ്യസനവും ദുഃഖവും ആയിത്തീർന്നു. ഇതിന്റെ ശേഷം യാതൊരു ആലോചനയും നിവൃത്തിയും കൂടാതെ തീർന്നതു തന്നെയല്ലാ, വക്കീലായിട്ടു വന്നിരുന്ന മിസ്റ്റർ വോക്കർ സായിപ്പും കൊച്ചിയ്ക്ക് തിരിച്ചു പോകയും ചെയ്തു."

നവീകരണക്കാർക്കു നേരെ വ്യവഹാരം നടത്തുവാൻ സഭയുടെ ശക്തി സംഭരിക്കുവാൻ ചേർന്ന മൂന്ന് ദിവസത്തെ വെളിയനാട്ട് അസോസ്യേഷൻ സഭയെ ശിഥിലമാക്കുകയാണ് ഫലത്തിൽ ചെയ്തത്. പാത്രിയർക്കീസിന്റെ അധികാരപ്രമത്തമായ നിലപാടും ജനാധിപത്യ വിരുദ്ധമായ അതിക്രമസ്വഭാവും ഈ ശിഥിലീകരണത്തിന്റെ ആക്കവും വേഗവും വർദ്ധിപ്പിച്ചു.

മാർ ദീവന്നാസ്യാസ്, പനയ്ക്കൽ ഐപ്പൂരു, കുന്നുംപുറത്ത് കുരിയൻ റൈട്ടർ എന്നിവരുടെ നേരെ ബാവായുടെ കോപം നിയന്ത്രണാതീതമായി ജ്വലിച്ചു. മാർ ദീവന്നാസ്യോസ് മേലിൽ അസോസ്യേഷൻ യോഗത്തിലോ മാനേജിംഗ് കമ്മിറ്റിയോഗത്തിലോ പങ്കെടുക്കരുതെന്ന് പാത്രിയർക്കീസ് കല്പന പുറപ്പെടുവിച്ചു. മെത്രാച്ചൻ അന്നുതന്നെ സ്ഥലം വിട്ടു. അദ്ദേഹത്തോടൊപ്പം ഏറെ പള്ളിക്കാരും സ്ഥലം വിട്ടു. പിറ്റേദിവസം 18 ന് സുന്നഹദോസ് സമ്മേളിച്ചപ്പോൾ ശുഷ്ക്കമായ സദസ് കണ്ട് ബാവാ ഒന്ന് ഞെട്ടുകതന്നെ ചെയ്തു. എന്നാലും നിലപാടുകൾ വ്യത്യാസപ്പെടുത്തിയില്ല. ഏതാനും കാര്യങ്ങൾ, ശേഷിച്ചവർ തീരുമാനിച്ചെങ്കിലും ബാവാ പോലും ആ തീരുമാനങ്ങൾ അവഗണിച്ചു. നവീകരണക്കാരുമായുള്ള കേസിന്റെ

ആരംഭം എങ്ങുമെത്താതിരിക്കേ ബാവാ മടക്കയാത്രയുടെ ഭീഷണി പ്രഖ്യാപിച്ചു. ഐപ്പൂരുവും കുരിയൻ റൈട്ടറും സങ്കടം പറഞ്ഞതോടെ ആ ഭീഷണി പിൻവലിച്ചു. ബാവായുടെ മുൻ തീരുമാനപ്രകാരം മുറിമറ്റത്തിൽ റമ്പാനും കരോട്ടുവീട്ടിൽ റമ്പാനും ബാവായ്ക്ക് ഉടമ്പടി രജിസ്റ്റർ ചെയ്തു കൊടുത്തു.

ഈ സമയത്ത് മാർ ഗ്രീഗോറിയോസ് ബാവായെ കോട്ടയം മുതലായ പള്ളികളുടെ ചുമതല ഏല്പിക്കുകയാണെന്ന് കാണിച്ച് സ്താത്തിക്കോൻ എഴുതി. മുദ്ര വയ്ക്കാൻ ആവശ്യപ്പെട്ടപ്പോൾ ബാവായുടെ നിലപാട് മാറി. അദ്ദേഹം അരുളിച്ചെയ്തു: "കുസ്തന്തിനോസ് മുതൽ ഇവിടെ വന്ന വകയ്ക്ക് 70 പവൻ എന്റെ കൈയിൽ നിന്ന് ചെലവ് വന്നു എന്നും ആയത് തരണമെന്നും തരാത്തപക്ഷം സ്താത്തിക്കോൻ മുദ്ര വച്ചു കൊടുക്കുന്നതല്ല എന്നും മറ്റും കല്പിച്ചു." പണം കൊടുത്തില്ല, മുദ്ര വച്ചുമില്ല. കൈമുത്തി അനുഗ്രഹിക്കാൻ വരുന്നവർ പണം കാഴ്ച വച്ച് വേണം ആ പുണ്യകർമ്മം ചെയ്യേണ്ടത് എന്ന് എപ്പോഴും പ്രത്യക്ഷമായും പരോക്ഷമായും സൂചന നൽകിയിരുന്നതിനാൽ പണം കുമിഞ്ഞു കൂടുന്നതിന് പഞ്ഞമുണ്ടായില്ല. നെച്ചൂർ പള്ളിക്കാർ അമ്പത് രൂപാ നൽകി കൈമുത്തി. പിറവത്ത് പള്ളി ഒരു വെള്ളി അരുളിയ്ക്കായും നൂറ്റിഅമ്പത് രൂപായും ജനങ്ങളിൽ നിന്ന് അമ്പത് രൂപായും നൽകി ആഘോഷമായി കൈമുത്തി അനുഗ്രഹം പ്രാപിച്ചു (അരുളിയ്ക്കായുടെ വില നൂറു രൂപയോളം വരുമെന്ന് ഗ്രന്ഥവരി രേഖപ്പെടുത്തിയിട്ടുണ്ട്). മാമ്മലശ്ശേരി പള്ളിയിൽ നിന്ന് വെള്ളി കൊണ്ടുള്ള ഒരു അരുളിയ്ക്കായും രണ്ട് മെഴുകുതിരികാലുകളും ജനങ്ങളിൽ നിന്ന് 300-ലധികം രൂപായും കൊടുത്ത് കൈമുത്തി. മാമ്മലശ്ശേരി പള്ളിയുടെ ബലിപീഠം മരംകൊണ്ട് വിശേഷപ്പെട്ട രീതിയിൽ പണിചെയ്തതായിരുന്നു. അത് പൊളിച്ചുകളഞ്ഞ് കല്ലുകൊണ്ട് കെട്ടിയുണ്ടാക്കണമെന്ന് ബാവാ നിർദ്ദേശിച്ചു. കാസാ പീലാസാ അർപ്പിക്കുന്ന തബ്ലൈത്താ അഥവാ മദ്ബഹാ മരം കൊണ്ടോ കല്ലുകൊണ്ടോ ആകാമെന്ന് ഹൂദായാ കാനോനിൽ നിർദ്ദേശിച്ചിരിക്കേ അത് പൊളിക്കുവാൻ ബാവാ നിർദ്ദേശിച്ചതിന്റെ ലക്ഷ്യം ദുരൂഹമായിരുന്നു. പാമ്പാക്കുട പള്ളിയിൽ ചെന്നപ്പോഴും മരം കൊണ്ട് തീർത്ത ത്രോണോസ് കണ്ട് അതൃപ്തി പ്രകടിപ്പിച്ചു. അത് പൊളിച്ചുമാറ്റുവാൻ ആവശ്യപ്പെട്ടു. അടുത്ത സന്ദർശനം വടകര പള്ളി ആയിരുന്നു. അവിടെനിന്ന് പള്ളി വക 400 രൂപായും 100 രൂപ വിലയുള്ള രണ്ട് മെഴുകുതിരി കാലുകളും ജനങ്ങളിൽ നിന്ന് അമ്പത് രൂപായും നൽകി കൈമുത്തി. അടുത്തുള്ള പാലക്കുഴ പള്ളിക്കാരും വന്ന് പണം വച്ച് കൈമുത്തി. പാമ്പാക്കുട പള്ളിക്കാർ 200 രൂപായും ഒരു വെള്ളി അരുളിയ്ക്കായും രണ്ടു മെഴുകുതിരി കാലുകളും കൊടുത്ത് കൈമുത്തി. അരുളിയ്ക്കാ, മെഴുകുതിരിക്കാലുകൾ എന്നിവയ്ക്ക് ഉദ്ദേശം 150 രൂപായിലധികം വില കാണുമെന്ന് ഗ്രന്ഥവരിയിൽ കാണുന്നു. ജനങ്ങളും 25 രൂപാ നൽകി. കടമറ്റത്തുകാർ 100 രൂപാ ചെലവ് വരുന്ന ഒരു പൊൻ കാസായും പീലാസായും നൽകി കൈമുത്തി. കോലഞ്ചേരി പള്ളിക്കാർ 100 രൂപയും വെള്ളിക്കുരിശു മുതലായി 500 രൂപ വിലയുള്ള വെള്ളി സാമാനങ്ങളും നൽകി. അതു

ബാവാ എന്തുകൊണ്ടോ സ്വീകരിച്ചില്ല. കൈമുത്തും നടന്നില്ല. ആ കൊല്ലം ഹാശാ ശുശ്രൂഷകൾ കുറുപ്പമ്പടി പള്ളിയിൽ നടത്തുവാനുദ്ദേശിച്ചിരുന്നെങ്കിലും ഓശാനയുടെ കുർബ്ബാന കഴിഞ്ഞ് കാപ്പിസൽക്കാരം തൃപ്തികരമാകാഞ്ഞതിനാൽ അകപ്പറമ്പ് പള്ളിയിലേക്ക് യാത്രയായി. കുറുപ്പമ്പടിക്കാർ കൊടുത്ത ഒരു സ്വർണ്ണക്കാസായും 300 പണമിട സ്വർണ്ണവും കാഴ്ചയായി നൽകിയത് ബാവാ സ്വീകരിച്ചില്ല.

“ഉയിർപ്പിന്റെ കുർബ്ബാന കഴിഞ്ഞ് മുറിയിൽ വന്നിരുന്നതിന്റെ ശേഷം കൈക്കാരന്മാരെ വരുത്തി നൂറു രൂപ പള്ളിയിൽ നിന്ന് ഇപ്പോൾ തന്നെ തരണമെന്ന് കൽപ്പിച്ചു. പള്ളിയിൽ തല്ക്കാലം രൂപ മുഴുവനും ഇരുപ്പില്ലാഞ്ഞതിനാൽ 50 രൂപ അവർ കൊണ്ടുവന്ന് തിരുമുമ്പാകെ കൊടുത്തു. ഉടനെ കൂടെ താമസിക്കുന്നവരായ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കും ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്കും ശെമവൂൻ റമ്പാച്ചനും പൗലൂസ് റമ്പാച്ചനും സൈപ്പ് ശെമ്മാശനും തളിച്ചറെ ശെമ്മാശനും 5 രൂപാ വീതവും പിതാവിന്റേയും മെത്രാന്മാരുടേയും വാലിഭകാർക്ക് 2 രൂപാ വീതവും സമ്മാനമായി കൊടുത്തു. മേൽപറഞ്ഞ വകയിൽ 50 രൂപാ വരെ ചെലവായതായി തോന്നുന്നു” (മെത്രാന്മാർക്കും റമ്പാന്മാർക്കും ശെമ്മാശന്മാർക്കും 5 രൂപാ വീതം കൊടുക്കുമ്പോൾ പാത്രിയർക്കീസിന്റെ വിഹിതം 100 രൂപ ആണെന്നത് ശ്രദ്ധേയം. ഹൂദായകാനോനിൽ വരുമാനങ്ങൾ നിശ്ചയിക്കുവാൻ ഒരു അനുപാതം നല്കിയിട്ടുള്ളതിങ്ങനെയാണ്. എപ്പിസ്കോപ്പായ്ക്ക് 3, കശ്ശീശായ്ക്ക് 2, ശെമ്മാശന് 1. ആ അനുപാതം പഠിപ്പിക്കുന്ന ബാവ തന്റെ കാര്യത്തിൽ ഏകപക്ഷീയമായി വരുത്തിയ ഭേദഗതിയെ ആർക്കാണ് ന്യായീകരിക്കുവാൻ കഴിയുക? റോമൻ സഭയുടെ തലവനായ മാർപ്പാപ്പായോട് സമസ്ഥാനീയത അവകാശപ്പെടുന്ന ഒരു സഭാതലവൻ താൻ നടത്തിയ ദിവ്യശുശ്രൂഷകളെ അദ്ധ്വാനവും പ്രയത്നവുമായി വ്യാഖ്യാനിച്ച് കൂലി ചോദിച്ചാൽ അതിനെ പരിഹാസ്യം എന്നല്ലാതെ വിശേഷിപ്പിക്കുന്നതെങ്ങനെ?)

പാത്രിയർക്കീസിനെ വശത്താക്കുവാനുള്ള മാന്ത്രികവിദ്യ ഇതിനോടകം മലങ്കരസഭ ഗ്രഹിച്ചു കഴിഞ്ഞു. ക്യംതാ കഴിഞ്ഞ് അടുത്ത ദിവസം 28 ന് (മീനം) “കോതമംഗലം പള്ളിക്കാർ ബാവായെ സന്ദർശിച്ചു. 500 രൂപായും 100 രൂപാ തൂക്കം വരുന്ന രണ്ടു മെഴുകുതിരിക്കാലുകളും 100 രൂപാ വിലയുള്ള ഒരു ധൂപക്കുറ്റിയും കൊണ്ടുവന്നു വച്ച് കൈമുത്തി. പിതാവ് അവരെ അനുഗ്രഹിച്ച് അവരോട്, നിങ്ങളുടെ പള്ളിയിൽ മദ്ബഹായുടെ ഉള്ളിൽ മാർ ബസ്സേലിയോസിന്റെ കബർ ഉണ്ടെന്ന് കേട്ടു. ആയത് മദ്ബഹായിൽ വെച്ചിരിക്കുന്നത് ശരിയല്ലെന്നും ആയത് അവിടെ നിന്നും എടുത്തുകളഞ്ഞ് മദ്ബഹാ വെടിപ്പും നിരപ്പും ആയി തീർക്കണമെന്ന് കല്പിച്ചു. അപ്രകാരം ചെയ്യുന്നതിന് വിരോധമില്ലെന്നും മറ്റും പിതാവിന് കോപം വരാതെ ഇരിപ്പാൻ തക്കവിധത്തിൽ അവർ തിരുമനസ്സറിയിച്ചു” (കബർ ഇപ്പോഴും മദ്ബഹായിൽ തന്നെയാണ്).

പുതു ഞായറാഴ്ച കഴിഞ്ഞ് തിങ്കളാഴ്ച അങ്കമാലി – അകപ്പറമ്പ് പള്ളി

ക്കാർ 400 രൂപായും 200 രൂപായ്ക്ക് പൊന്നും പിതാവിന് നല്കി. ഒരു വർഷത്തിലേറെ നീണ്ടുനിന്ന മലങ്കരസഭാ സന്ദർശനം പാത്രിയർക്കീസി നെ സംബന്ധിച്ചിടത്തോളം സാമ്പത്തികമായും വൻ വിജയമായിരുന്നു. റിശീസാ ഇനത്തിലും കൈമുത്ത് വകയിലും ലഭിച്ച തുകകൾക്കും പൊൻ വെള്ളി ഉരുപ്പടികൾക്കും കയ്യും കണക്കുമില്ല. മുളന്തുരുത്തി സുന്നഹദോസ് തീരുമാനങ്ങളിലൂടെ മലങ്കരയുടെ ആത്മീയ പരമാദ്ധ്യക്ഷ സ്ഥാനവും അദ്ദേഹം സർവ്വസമ്മതമായിത്തന്നെ നേടിയെടുത്തു. 12 പ്രധാന പള്ളികൾ അദ്ദേഹത്തിന് രജിസ്റ്റേർഡ് ഉടമ്പടികൾ സമർപ്പിച്ചു. 6 മെത്രാൻ സ്ഥാനാർത്ഥികളും അദ്ദേഹത്തിന് രജിസ്റ്റേർഡ് ഉടമ്പടികൾ നൽകി. മെത്രാന്മാരെ വാഴിക്കുവാനും ഭദ്രാസനങ്ങൾ തിരിച്ചു അവയിലേക്കു മെത്രാന്മാരെ നിയോഗിക്കുവാനും തനിക്കു തനിച്ചാണധികാരം എന്ന് ബാവാ സ്ഥാപിച്ചു. അതിൽ നീരസം പ്രകടിപ്പിച്ച മലങ്കര മെത്രാനേയും അസോസ്യേഷൻ പ്രതിനിധികളെയും ശിക്ഷകൾ നല്കി മൂലയ്ക്കിരുത്തി. ഇവയുടെ ഒക്കെ ആത്യന്തികഫലം എന്തെന്ന് അദ്ദേഹം കണ്ട് ബോധ്യപ്പെട്ട വിവരം ഗ്രന്ഥവരി രേഖപ്പെടുത്തുന്നു:

"പിന്നീട് വിശുദ്ധ പിതാവ് തെക്കും വടക്കുമുള്ള മജ്ജലീസുകാർ (മാനേജിംഗ് കമ്മറ്റിക്കാർ) തിരുമുമ്പാകെ മേടം 21-ന് കൊച്ചിയിൽ വന്ന് കൂടത്തക്കവണ്ണം കല്പന അയച്ചാറെ ആ തീയ്യതിയ്ക്ക് ഒന്നു രണ്ടു പേരൊഴികെ ആരും വരാത്തതിനാൽ തിരുവനന്തപുരത്തു ചെന്ന് മഹാരാജാവുമായി കാണണമെന്ന് വിചാരിച്ച് അറിയിച്ചാറെ മൂന്നാംകൂർ തമ്പുരാൻ തീപ്പെട്ടതിനാൽ ഒരു കൂടിക്കാഴ്ചയ്ക്ക് ഇട ഇല്ലെന്ന് അറിവു കിട്ടുകയാലും മറ്റും അന്ത്യോഖ്യായ്ക്ക് തിരിച്ചുപോകാമെന്നുറച്ചു." അതായിരുന്നു ആ സന്ദർശനത്തിന്റെ പര്യവസാനം. ആവേശത്തോടെ എതിരേറ്റ് പണം വച്ച് കൈമുത്തി അനുഗ്രഹം കോരിക്കുടിച്ചിരുന്ന വിശ്വാസികൾ അടുത്തറിഞ്ഞപ്പോൾ വിളിച്ചാലും വരാതെയായി. ആദരപൂർവ്വം കാഴ്ചകൾ നൽകി സമ്മാനിച്ച രാജസ്ഥാനങ്ങൾ, അങ്ങോട്ടാവശ്യപ്പെട്ടിട്ടും പാത്രിയർക്കീസിന് സന്ദർശനം നിഷേധിച്ചു. പാത്രിയർക്കീസിന്റെ സന്ദർശനവുമായി ബന്ധപ്പെട്ടു നടന്ന അതിക്രമങ്ങളുടെ റിപ്പോർട്ടുകൾ രാജകൊട്ടാരത്തിലും യഥാസമയം അറിഞ്ഞിരുന്നു എന്നു സാരം. ഒടുവിൽ കരാറുകൊണ്ട് ബന്ധനത്തിലും തടവിലും ക്രൂശിക്കപ്പെട്ട മെത്രാന്മാർ മാത്രമായി യാത്രാവേളകളിൽ. പാത്രിയർക്കീസിന് ഏതെങ്കിലുംവിധത്തിൽ അനിഷ്ടമുണ്ടായാൽ മൂവായിരത്തോളം രൂപ ഓരോരുത്തനും പാത്രിയർക്കീസിന് നഷ്ടപരിഹാരം നൽകാമെന്നാണ് അവർ മുദ്രപ്പത്രത്തിൽ നൽകിയ രജിസ്റ്റേർഡ് ഉടമ്പടി. ആ ഭയം അവർക്കുമുണ്ടായിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചൻ പിടികൊടുക്കാതെ സ്വാതന്ത്ര്യം നിലനിർത്തി. അദ്ദേഹത്തെ കൂച്ചുവിലങ്ങിടുവാൻ ഒരു അവസാനവട്ട ശ്രമം പാത്രിയർക്കീസ് നടത്താതിരുന്നില്ല. ഗ്രന്ഥവരി എഴുതുന്നു: "എഴുത്ത് കിട്ടിയതിന്റെ ശേഷം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തെക്കുനിന്നും തിരുമുമ്പാകെ വന്നു. ഇതുവരെ തിരുമുമ്പാകെ വരാതെ ഇരുന്നതിനെക്കുറിച്ചും മറ്റും ഇനി മേലിൽ നിന്നെ കാണുന്നതിന് മനസ്സില്ല എന്നും

മറ്റും അതികോപമായി കല്പിച്ചു എങ്കിലും ശേഷം മെത്രാന്മാർ റെജിസ്റ്റർ ചെയ്തതുപോലെ രജിസ്റ്റർ ചെയ്തു തരണമെന്നും അപ്രകാരം ചെയ്തു തരുന്നപക്ഷം ഇനി കണ്ടനാടും കൊച്ചി, കൊല്ലം ഇങ്ങനെ മൂന്ന് ഇടവക ഉണ്ടെന്നും ഇതിൽ ഏതെങ്കിലും അദ്ദേഹത്തിന് ഉറപ്പിച്ചുകൊടുക്കാമെന്നും ആയത് അല്ലാത്തപക്ഷം ഇടവകയും മറ്റും കൊടുക്കുന്നതല്ലെന്നും മറ്റും ഉറപ്പായി കല്പിച്ചു.... കല്പനപ്രകാരം രജിസ്റ്റർ ചെയ്യാൻ സമ്മതിച്ചില്ല. ഒന്നു രണ്ടു ദിവസം അവിടെ താമസിച്ചാറെ പിതാവിന് നല്ല ഇഷ്ടവും സന്തോഷവും ഇല്ലാത്തതിനാൽ കുന്നംകുളം പള്ളിയിൽ പോയി താമസിച്ചു...."

രജിസ്റ്റർ ചെയ്തവരായ കോലഞ്ചേരി പള്ളി ഇടവകയിൽ മുറിമറ്റത്തിൽ പൗലൂസ് റമ്പാച്ചനും കണ്ടനാട് പള്ളി ഇടവകയിൽ കരവട്ട് ശെമവൂൻ റമ്പാച്ചനും ഇടവമാസം 5 ന് വ്യാഴാഴ്ച നാല്പതാം പെരുന്നാൾ ദിവസം മെത്രാന്റെ സ്ഥാനം (ചിറളയം പള്ളിയിൽ വച്ച്) കൊടുത്തു. പൗലൂസ് റമ്പാച്ചന് കണ്ടനാട് മുതലായ ഇടവകകളിലേക്ക് ഈവാനിയോസ് എന്ന പേരും ശെമവൂൻ റമ്പാച്ചന് ദീവന്നാസ്യോസ് എന്ന പേരും കൊച്ചി മുതലായ എടവകകളിലേക്കുമായി അത്രേ സ്ഥാനം കൊടുത്തത്. മേല്പ്രകാരം അവർ രണ്ടുപേർക്കും സ്താത്തിക്കോനും എഴുതിക്കൊടുത്തു."

ചിറളയം പള്ളിയിൽ നിന്ന് നൂറ് മീറ്റർ മാത്രം അകലെയുള്ള കുന്നംകുളം പഴയപള്ളിയിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഇരിപ്പുണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കപ്പെടുകയും മുൻ പാത്രിയർക്കീസിനാൽ വാഴിക്കപ്പെടുകയും ചെയ്ത അദ്ദേഹത്തിന്റെ ഭരണസീമയിലെ ഏതാനും പേരെ മെത്രാന്മാരായി വാഴിക്കുമ്പോൾ തന്റെ അനുവാദം ആവശ്യമാണെന്നോ തന്റെ സാന്നിധ്യം കാനോനികമായി അനിവാര്യമാണെന്നോ പാത്രിയർക്കീസും അദ്ദേഹത്തിൽനിന്ന് പട്ടമേറ്റ മെത്രാന്മാരും ഓർത്തില്ല. ഈ കാണുന്ന പ്രദേശങ്ങൾക്കെല്ലാം അധിപതി താനാണെന്നും എന്നെ വീണ് വന്ദിച്ചാൽ ഇവയെല്ലാം നിന്റേതാകും എന്ന് നമ്മുടെ കർത്താവിനോട് പരീക്ഷകൻ ഉയർന്ന കുന്നിന്മേൽ കയറി നിന്ന് പറഞ്ഞ വചനങ്ങളാണ് പാത്രിയർക്കീസിന്റെ വാക്കുകൾ കേൾക്കുമ്പോൾ ഓർമ്മ വരിക.

സഭാപരമായി ഒരിക്കൽ പരസ്യമായി വിശ്വാസ പ്രഖ്യാപനത്തിന്റെ ശൽമൂസാ എഴുതി സമർപ്പിച്ച് മെത്രാൻ സ്ഥാനമേല്ക്കുകയും തദനുസരണമായി മലയാളത്തിന്റെ മുഴുവൻ മെത്രാപ്പോലീത്താ ആയി സ്താത്തിക്കോൻ പ്രാപിക്കയും ചെയ്ത താൻ രജിസ്റ്റേർഡ് ഉടമ്പടിയായി പുതിയൊരു ശൽമൂസാ സമർപ്പിക്കണമെന്ന് ആവശ്യപ്പെടുന്നതിലെ കൗശലവും കുരുക്കും മാർ ദീവന്നാസ്യോസ് ദീർഘദൃഷ്ടിയോടെ ഗ്രഹിച്ചു (മൂന്നു പതിറ്റാണ്ടുകൾക്കു ശേഷം ഇതേ സംഭവം മലങ്കരയിൽ ആവർത്തിക്കുന്നുണ്ട്. അന്ന് പാത്രിയർക്കീസ് അബ്ദുള്ളായും മലങ്കരമെത്രാൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും ആയിരുന്നു. വ്യക്തികൾ മാറിയെങ്കിലും കാര്യങ്ങൾക്കു യാതൊരു മാറ്റവും ഉണ്ടായിരുന്നില്ല. രജിസ്റ്റേർഡ് ഉടമ്പടി ആവശ്യപ്പെട്ട അബ്ദുള്ളാ

ബാവായോട് വിസമ്മതം രേഖപ്പെടുത്തുവാൻ വട്ടശ്ശേരിൽ മെത്രാച്ചന് പുലിക്കോട്ടിൽ മെത്രാച്ചന്റെ ഒരു മുൻ മാതൃക മുമ്പിലുണ്ടായിരുന്നു. മെത്രാൻ സ്ഥാനത്തിന്റെ ചമയങ്ങളും പ്രലോഭനങ്ങളും നീട്ടിക്കാട്ടിയപ്പോൾ രജിസ്റ്റേർഡ് ഉടമ്പടി ഒപ്പിട്ട് കൊടുത്ത സ്വഗുരുവായ പരുമല മാർ ഗ്രീഗോറിയോസിനെയല്ല; ഏതു ദുരനുഭവങ്ങളുണ്ടായാലും പാത്രിയർക്കീസിന്റെ അന്യായമായ ഇംഗിതത്തിന് വഴങ്ങുകയില്ലെന്ന ഗുരുവിന്റെയും ഗുരുവായ പുലിക്കോട്ടിൽ മെത്രാച്ചന്റെ മാതൃകയാണ് വട്ടശ്ശേരിൽ മെത്രാച്ചൻ അനുകരിച്ചത്. ആ ധീരതയുടെ പേരിൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ വാഴ്ത്തിപ്പുകഴ്ത്തുവാൻ നിർല്ലോഭം തൂലിക ചലിപ്പിച്ച ചരിത്രകാരന്മാർ ആ ധീരതയുടെ ആദ്യമാതൃക ധീരോദാത്തമായി പ്രദർശിപ്പിച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോട് വേണ്ടത്ര നീതി കാട്ടാതെ പോയതെന്തുകൊണ്ടെന്ന ചോദ്യം നിഷ്പക്ഷമതികളുടെ ചരിത്രബോധത്തേയും ബോധ്യങ്ങളെയും ചോദ്യം ചെയ്യാതിരിക്കുന്നതെങ്ങനെ? തങ്ങളുടെ ഗുരുവായ പുലിക്കോട്ടിൽ മെത്രാച്ചനെ വീരോചിതമായ ഈ അനുസരണക്കേടിന്റെ പേരിൽ മുടക്കിനിർത്തി അദ്ദേഹത്തിന്റെ ചുമതലയിലായിരുന്ന പള്ളികളുടെ മേൽ ഭരണം നടത്തുവാനുള്ള സുസ്താത്തിക്കോൻ ഏറ്റുവാങ്ങിയപ്പോൾ പുതിയ ആറു മെത്രാന്മാരുടെയും മനസ്സാക്ഷികൾ ശിലാഭൂതമായി തീർന്നതെന്തുകൊണ്ടെന്നും ചരിത്ര വിദ്യാർത്ഥികൾ ചോദിക്കേണ്ടതല്ലേ?)

### കബറുകൾ പൊളിക്കുന്നു

പത്രോസ് തൃതീയൻ ബാവാ മുളന്തുരുത്തിപ്പള്ളിയിൽ താമസിക്കുമ്പോഴാണ് ആ പള്ളിയിൽ ദീർഘകാലം താമസിച്ച് അവിടെ കബറടങ്ങിയ യൂയാക്കീം മാർ കൂറിലോസിന്റെ പ്രഥമ ചരമവാർഷികം നടന്നത്. മാർ കൂറിലോസ് വടക്കൻ പ്രദേശങ്ങളിൽ അനേകം വൈദികരുടെ ഗുരുവും ആദരണീയനും ആയിരുന്നു. കുന്നംകുളം, പറവൂർ, അങ്കമാലി, കരിങ്ങാച്ചിറ, വടകര, പിറവം തുടങ്ങി പല പ്രാചീന ഇടവകകളിലും ദശാബ്ദങ്ങളായി സ്ഥിരം സന്ദർശകനായിരുന്ന അദ്ദേഹത്തിന് അവിടങ്ങളിലൊക്കെ ആരാധകർ ഉണ്ടായിരുന്നു. തന്മൂലം ആദ്യത്തെ ശ്രാദ്ധത്തിന് ആയിരക്കണക്കിന് വിശ്വാസികൾ മുളന്തുരുത്തിയിലെത്തി. പാത്രിയർക്കീസും ശീമയിൽ നിന്ന് വന്ന സംഘവും മുളന്തുരുത്തിയിലുണ്ടായിരുന്നതുകൊണ്ട് ആ പരിഗണനയിലും ആളുകളെത്തി. ശീമയിലെ പിതാക്കന്മാരോട് മലങ്കരയിലെ വിശ്വാസികൾക്ക് എത്രമാത്രം ഭക്തിയും ആദരവും ആണെന്ന് പാത്രിയർക്കീസിനെയും സംഘത്തെയും അനുഭവപ്പെടുത്തിക്കൊടുക്കുവാനും അബോധപൂർവ്വമായ ശ്രമം ഉണ്ടായിട്ടുണ്ടാവാം. 8000 ത്തോളം ജനങ്ങളും നൂറിലേറെ പട്ടക്കാരും സന്നിഹിതരായിരുന്നു എന്ന് ഗ്രന്ഥവരി രേഖപ്പെടുത്തിയിട്ടുണ്ട്. ഈ കാഴ്ച പാത്രിയർക്കീസിനെ അത്ഭുതപ്പെടുത്തി (അതോ അസൂയപ്പെടുത്തിയോ?). പാത്രിയർക്കീസന്മാരുടെ കബറുകളിൽപ്പോലും ലഭിക്കാത്ത ഈ അംഗീകാരം ഒരു മെത്രാന്റെ കബറിടത്തിന് ലഭിക്കുന്നുവെന്ന് കണ്ടപ്പോഴേയ്ക്കും അദ്ദേഹത്തെ ദുരാത്മാവ് (ശൗൽ രാജാവിനെ എന്നവണ്ണം) ബാധിച്ചു. ദൃക്സാക്ഷി വിവരണം കാണുക: "....19 ന് കബറിങ്കൽ ഒക്കെയും

ഒരു വിധമൊക്കെ ഇട്ടു വിരിച്ചു. അന്നു വൈകുന്നേരമായപ്പോൾ കിഴക്കു നിന്നും മറ്റും ഏറിയജനങ്ങളും പട്ടക്കാരും വന്നു കൂടി. നമസ്കാരം കഴിഞ്ഞശേഷം ഗ്രീഗോറിയോസ് ബാവായും പട്ടക്കാരും കബറിങ്കൽ ചെന്ന് ധൂപം വെച്ചു. വി. പിതാവ് നമസ്കാരത്തിന് ഇറങ്ങിയില്ല. പിറ്റെദിവസം ഇളയ ബാവാ (ഗ്രീഗോറിയോസ്) കുർബ്ബാന ചൊല്ലി. വലിയബാവാ പള്ളിയിൽ ഇറങ്ങിയില്ല. ബാവാ മുകളിലിരിക്കുമ്പോൾ ജനങ്ങളും സ്ത്രീകളും മറ്റും പള്ളിയിൽ പ്രവേശിക്കാതെ കബറിങ്കലേക്കു മാത്രം പോകുന്നതു കണ്ടാറെ, കബറിങ്കൽ ഇളയബാവാ പോകരുതെന്നും പട്ടക്കാർ ചെന്ന് ധൂപം ഇട്ടാൽ മതിയെന്നും കബറിങ്കൽ ചെല്ലുന്നവർ അവിടെ കുമ്പിടരുതെന്നും 'ആബൂൻ ദ് ബശ്മായോ (സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ) ചൊല്ലിക്കൊള്ളണമെന്നും മറ്റും വിളിച്ചു പറവാൻ കല്പിച്ചയച്ചു. അതു പ്രകാരം വിളിച്ചുപറഞ്ഞു. പട്ടക്കാർ ചെന്നു ധൂപം ഇട്ടു. പിന്നീട് ഏറിയ ജനവും ആശാരി, മൂശാരി മുതലായ അന്യജാതിക്കാരും പല പ്രകാരമുള്ള വഴിപാടുകളും കൊണ്ട് കബറിങ്കൽ വരുന്നതിനെ കണ്ടാറെ ഇത് വലിയ കപട ഭക്തിയെന്നും ദൈവവന്ദനയേക്കാൾ അധികം കൂറിലോസിന്റെ കബറിങ്കൽ വന്ദിക്കുന്നത് ദോഷമെന്നും വി. പിതാവ് കല്പിച്ച് മുറിയിൽ നിന്നും ഇറങ്ങി വന്ന് കബറിങ്കൽ വച്ചിരുന്ന വിളക്കും ചുറ്റിലും വച്ചിരുന്ന മെഴുകുതിരികളും വലിച്ചെറിഞ്ഞത് കൂടാതെ കബറിന്റെ മുൻവശത്ത് വച്ചിരുന്ന പലകയും തകർത്തു കളഞ്ഞു. നിങ്ങൾ മേലാൽ ദൈവ വന്ദന പോലെ ചെയ്യരുതെന്നും മറ്റും കല്പിച്ചു. ആ സമയം ഉണ്ടായ ലഹള എന്തുമാത്രമെന്ന് അവിടെ ഉണ്ടായിരുന്നവർക്ക് മാത്രമേ അറിയാൻ പാടുള്ളു. പിതാവ് കബറിങ്കൽ നിന്ന് പോയശേഷം പിന്നെയും ജനങ്ങൾ വഴിപാടിട്ടു. വെച്ചൂട്ടും അന്ന് തീനും കുടിയും കഴിച്ചില്ല. ഏകദേശം നൂറ് (100) പട്ടക്കാർ വരെയുണ്ടായിരുന്ന പ്രകാരവും പല ജാതിക്കാരുമായി 8000 പേർ വരെ കൂടിയ പ്രകാരവും തോന്നുന്നു. ഈ ലഹളയാൽ പട്ടക്കാർക്ക് അധികം കുർബ്ബാനപ്പണവും നടവരവും നടുതല, കോഴി, ആട് മുതലായതൊന്നും അധികമായി ഉണ്ടായില്ല. ഏകദേശം 5000 ചില്ലാനം ചക്രം നടവരവുണ്ടായി. അന്നും പിറ്റെ ദിവസവുമായി ആൾക്കൂട്ടം പിരികയും ചെയ്തു. പിന്നീട് ബാവാ ഒന്നും പറഞ്ഞില്ലാ" (5000 ചക്രവും സമ്പന്നമായ മുളന്തുരുത്തിപ്പള്ളിയിൽ നിന്ന് ഗണ്യമായ കൈമുത്തും ലഭിച്ചത് കൊണ്ടാണോ ബാവാ പിന്നീട് ഒന്നും പറയാഞ്ഞതെന്ന് ബാവായോട് അതീവ ഭക്തി വിധേയത്വങ്ങൾ പുലർത്തിയിരുന്ന ഗ്രന്ഥകാരൻ രേഖപ്പെടുത്തിയിട്ടില്ല. എങ്കിലും അപ്രകാരമാണ് ധ്വനി).

ഇത് ഒരു ഒറ്റപ്പെട്ട സംഭവമല്ല. മലങ്കരസഭയിലെ പല പ്രാചീന ദേവാലയങ്ങളിലും വിദേശികളോ സ്വദേശികളോ ആയ പിതാക്കന്മാരുടെ കബറുകൾ ഉണ്ടായിരുന്നു. അവിടങ്ങളിലൊക്കെ കബറടക്കപ്പെട്ടവരുടെ ഓർമ്മപ്പെരുന്നാളുകൾ ആദരപൂർവ്വം ആചരിക്കുകയും ജനങ്ങൾ അനുഗ്രഹം പ്രാപിക്കുകയും പതിവായിരുന്നു. അതിനെ ദൈവ വന്ദനയോടുള്ള വെല്ലുവിളിയായിട്ടോ അനാദരവായിട്ടോ ആരും കരുതിയിരുന്നില്ല. വാങ്ങിപ്പോയ പിതാക്കന്മാരെ ആദരിക്കുന്നത് സുറിയാനി സഭയുടെ പാരമ്പര്യവുമാണ്.

'എപ്പിസ്കോപ്പന്മാരേ, ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിപ്പിൻ' എന്ന് ആരംഭിക്കുന്ന യാക്കോബ് മല്പാന്റെ ഒരു ബോവൂസോ സുറിയാനിസഭയുടെ ശ്ഹീമ്മോ നമസ്കാരത്തിലുള്ളതാണ്. ശനിയാഴ്ചകളിൽ സഭ പൊതുവായി വാങ്ങിപ്പോയ മേല്പട്ടക്കാരെയും പട്ടക്കാരെയും ഓർക്കുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്യാറുള്ളതാണ്. എന്നിട്ടും പത്രോസ് തൃതീയൻ ബാവാ ഇപ്രകാരം വിചിത്രമായി പെരുമാറുവാൻ എന്താണ് കാരണം? അതൊരു മഹാപുരോഹിതന്റെ ഭക്തിവൈരാഗ്യമാണെന്ന് വിശേഷിപ്പിക്കുവാൻ സാധ്യമാണോ? അതോ ദാവീദിന്റെ ജനസമ്മതി കണ്ട് അസഹിഷ്ണുവായ ശൗൽ രാജാവിന്റെ ദുരാത്മ ബാധയായിട്ടാണോ അതിനെ വിലയിരുത്തേണ്ടത്? ഏതാനും ചില സംഭവങ്ങൾ കൂടി ഇത്തരുണത്തിൽ പരിഗണന അർഹിക്കുന്നുണ്ട്. അതുകൂടി നമുക്ക് പരിശോധിക്കാം.

താരതമ്യേന ദരിദ്രയായ സിറിയൻസഭയുടെ പാത്രിയർക്കീസ് സമ്പന്നയായ മലങ്കരസഭയെ ആദ്യമായി കണ്ടപ്പോൾ ദ്രവ്യാഗ്രഹം തലപൊക്കുന്നത് സ്വാഭാവികം. ഒരു സഭാദ്ധ്യക്ഷന്റെ പദവിക്കു ചേർന്നതല്ലെങ്കിൽപ്പോലും സഹതാപപൂർവം നമുക്കതിനെ മനസ്സിലാക്കാവുന്നതാണ്. ആവശ്യക്കാരന് ഔചിത്യബോധമില്ല എന്ന പഴമൊഴി ബാവായ്ക്കനുകൂലമായി ഉദ്ധരിക്കുകയും ചെയ്യാം. എന്നാൽ അദ്ദേഹം കാണിച്ച മറ്റ് അനേകം അതിക്രമങ്ങൾക്കു നീതീകരണമൊന്നുമില്ല. അദ്ദേഹത്തിന്റെ നടപടികൾ ഒന്ന് പരിശോധിക്കാം.

## ചിറളയം പള്ളിയിൽ

അദ്ദേഹം മലങ്കരയിൽ ആദ്യം സന്ദർശിച്ചത് ചിറളയം പള്ളി (കുന്നംകുളം) ആണ്. 1751 ൽ മലങ്കര സന്ദർശിച്ച മാർ ബസ്സേലിയോസ് ശക്രള്ളാ മഫ്രിയാന ഏതാനും കാലം ആ പള്ളിയിൽ താമസിച്ചിരുന്നത് മൂലം അദ്ദേഹത്തോട് ഇടവകയിൽ വലിയ മതിപ്പും ഭക്തിയുമായിരുന്നു. അദ്ദേഹം ഏതാനും വർഷങ്ങൾക്കു ശേഷം മട്ടാഞ്ചേരിൽ കാലം ചെയ്ത് കബറടക്കപ്പെട്ടു. ആദരസൂചകമായി ചിറളയം പള്ളിക്കാർ പള്ളിയുടെ മദ്ബഹായിൽ ഒരു സ്മാരക കബറിടം നിർമ്മിക്കുകയും അദ്ദേഹത്തിന്റെ ഒരു ഛായാപടം ഭിത്തിയിൽ ആലേഖനം ചെയ്യുകയും ചെയ്തു. അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ ആ പള്ളിയിൽ അന്നുമുതൽ ഇന്നുവരെയും കേമമായി കൊണ്ടാടിവരാറുണ്ട്. പത്രോസ് തൃതീയൻ ബാവാ ആ കബറിടം പൊളിച്ചുകളയാൻ ആവശ്യപ്പെട്ടു. സ്മാരക കബറിൽ ധൂപം വയ്ക്കുന്നതിനെ കപടഭക്തി എന്നാണ് അദ്ദേഹം വിശേഷിപ്പിച്ചത്.

(ഏതാനും ദശകങ്ങൾക്കു മുമ്പ് തൊട്ടപ്പുറത്ത് കുന്നംകുളം പഴയപള്ളിയിൽ സ്ഥിതിചെയ്തിരുന്ന ഒരു സ്മാരക കബറിടം യൂയാക്കീം മാർ കൂറിലോസ് പൊളിച്ചു കളഞ്ഞത് അനേകം പേരുടെ ഓർമ്മയിലെത്തി. കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസിന്റെ സ്മാരക കബറിടമായിരുന്നു അത്. കുന്നംകുളം പ്രദേശങ്ങളുടെ മത – സാംസ്കാരിക – ദേശീയ നേതാവായിരുന്ന കാലം ചെയ്ത അച്ചന്റെ – അങ്ങനെയാണ് കുന്നംകുളത്തുകാർ അദ്ദേഹത്തെ വിളിച്ചിരുന്ന

ത്. അച്ചൻ എന്ന പദം മെത്രാൻ എന്ന അർത്ഥത്തിൽ *നിരണം ഗ്രന്ഥവരി* യിലും ധാരാളം പ്രയോഗിച്ചിട്ടുണ്ട് – കബറിടം കോട്ടയം പഴയസെമിനാരി ചാപ്പലിൽ ആയതുകൊണ്ടും അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളിൽ അവിടംവരെ പോയി സംബന്ധിക്കുന്നത് അസാധ്യമായിരുന്നതിനാലും അദ്ദേഹത്തിന്റെ മാതൃഇടവക ആ വിശുദ്ധ പിതാവിന്റെ സ്മാരക കബറിടം പഴയ പള്ളിയിൽ നിർമ്മിച്ച് വൃശ്ചികം 12–ാം തീയതി പെരുന്നാൾ അവിടെ ആഘോഷമായി കൊണ്ടാടിയിരുന്നു. ഒരു നാട്ടു മെത്രാന്റെ ഓർമ്മ, പെരുന്നാളായി കൊണ്ടാടുന്നത് ശീമ മെത്രാൻ കൂറിലോസിന്റെ കണ്ണിൽ അനാവശ്യമായിരുന്നു. അദ്ദേഹം ആ സ്മാരക കബറിടം ചവിട്ടി പൊളിച്ചുകളഞ്ഞു. സങ്കടം സഹിക്കാഞ്ഞ ഇടവകക്കാർ ഈ അന്യായം പൊറുത്തു. ഒരു മെത്രാൻ ഭ്രാന്തമായി പെരുമാറിയാൽ ഇടവകക്കാർ സഹിക്കുകയല്ലേ ഏതു കാലത്തും നിവൃത്തിയുള്ളു. ആ കുരിശ് സ്ഥാപിക്കുവാൻ അവർ ഒരു പുത്തൻപള്ളി പണിതു. പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മ ആ പള്ളിയുടെയും നാടിന്റെയും പ്രധാന പെരുന്നാളായി ആഘോഷിപ്പാൻ തുടങ്ങി).

## വടക്കൻപറവൂർ പള്ളിയിൽ

ചിറളയത്തു നിന്ന് പത്രോസ് തൃതീയൻ ബാവാ എതിരേല്ക്കപ്പെട്ടത് വടക്കൻപറവൂർ പള്ളിയിലേക്കാണ്. അവിടത്തെ പള്ളിയുടെ മദ്ബഹായിൽ ഒരു കബറിടം ഉണ്ടായിരുന്നു. മലങ്കരസഭ പരിശുദ്ധൻ എന്ന് പരിഗണിച്ച അബ്ദൽ ജലീൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ – ഊർശ്ലേം പാത്രിയർക്കീസ് എന്ന് പലരും അദ്ദേഹത്തെ വിശേഷിപ്പിച്ചിരുന്നു – കബറിടമായിരുന്നു അത്. 1665 ൽ മലങ്കരയിലെത്തിയ അദ്ദേഹമാണ് ഇവിടെ കബറടങ്ങിയ ആദ്യത്തെ വിദേശ സഭാദ്ധ്യക്ഷൻ. എല്ലാക്കൊല്ലവും അദ്ദേഹത്തിന്റെ ഓർമ്മ ആഘോഷപൂർവ്വം അവിടെ കൊണ്ടാടിയിരുന്നു. മലങ്കരസഭയിലെ ഒരു തീർത്ഥാടനകേന്ദ്രം കൂടെയാണത്. ആ കബറിടം മദ്ബഹായിൽ തുടരുവാൻ പത്രോസ് തൃതീയൻ ബാവാ അനുവദിച്ചില്ല. ആ കബർ തുറന്ന് അതിലെ ഭൗതികാവശിഷ്ടം ശവക്കോട്ടയിൽ സംസ്കരിക്കാനാണത്രേ ബാവാ ആദ്യം നിർദ്ദേശിച്ചത്. ഇടവകക്കാർ സങ്കടത്തോടെ അഭ്യർത്ഥിച്ചത് മൂലം പള്ളിയകത്ത് കുഴിയെടുത്ത് ഭൗതികാവശിഷ്ടം അവിടെ നിക്ഷേപിക്കുവാൻ ബാവാ അനുമതി നൽകി. ആ കബറിടം ഇന്ന് പള്ളിക്കകത്തുണ്ട് (ഒരു പാത്രിയർക്കീസ് ഈ അക്രമം കാണിച്ചു എന്ന് പരസ്യമായി സമ്മതിപ്പാൻ പാത്രിയർക്കീസ് കക്ഷിയിൽ നിന്ന ആ പള്ളിക്കാർക്ക് പ്രയാസമുള്ളത് മൂലം ഏതോ ഒരു വിദേശീയ സഭാദ്ധ്യക്ഷൻ ഈ കടുംകൈ ചെയ്തു എന്ന് മാത്രമേ അവർ തങ്ങളുടെ പള്ളിച്ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ളു. സമകാലരേഖയായ *കണ്ടനാട് ഗ്രന്ഥവരി* വെളിച്ചം കണ്ടപ്പോഴാണ് ഈ അതിക്രമം കാട്ടിയ വിദേശ സഭാദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസായ പത്രോസ് മൂന്നാമൻ ആണെന്ന് മാലോകർ അറിഞ്ഞത്). വടക്കൻപറവൂർ പള്ളിയിലെ കബറിടം സുറിയാനിസഭയിലെ മെത്രാന്റെ കബറിടമല്ല എന്ന തിരിച്ചറിവാകാം ആ കബറിടത്തെ പൊളിച്ചുമാറ്റുവാൻ പാത്രിയർക്കീസിനെ പ്രേരിപ്പിച്ച ചേതോവികാരം.

എന്നാൽ മറ്റു ചില സ്ഥലങ്ങളിൽ കാണിച്ച അസഹിഷ്ണുതകൾക്ക് ന്യായീകരണം കാണുന്നില്ല. അവയിൽ ഒന്നാണ് കുന്നക്കുരുടി പള്ളിയിലെ നടപടികൾ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മെത്രാൻ പട്ടമേറ്റ് തിരിച്ചുപോരുമ്പോൾ യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസ് അദ്ദേഹത്തിൽ സംപ്രീതനായി മാർ കൗമ്മാ, മാർ കുറിയാക്കോസ്, മാർ യാക്കോബ് മപസ്ക്കൊ തുടങ്ങിയ പിതാക്കന്മാരുടെ തിരുശേഷിപ്പുകൾ അദ്ദേഹം മുഖേന മലങ്കരയിലേക്ക് കൊടുത്തയച്ചിരുന്നു. അദ്ദേഹം ആ തിരുശേഷിപ്പുകൾ പല പള്ളികളിലും കുരിശിൻതൊട്ടികളിലും ഭക്തിപൂർവ്വം പ്രതിഷ്ഠിക്കുകയും അതത് പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ അതത് സ്ഥലങ്ങളിൽ കൊണ്ടാടുകയും ആ സ്ഥലങ്ങൾ തീർത്ഥാടനകേന്ദ്രമായി വളരുകയും ചെയ്തിരുന്നു. അത്തരം കേന്ദ്രങ്ങളിലൊന്നായിരുന്നു കുന്നക്കുരുടി പള്ളി. അവിടെ ഹൈക്കലായുടെ വടക്കു ഭാഗത്തായി മാർ യാക്കോബ് ബുർദാനയുടെ തിരുശേഷിപ്പുകൾ സ്ഥാപിച്ച് കല്ലുകൊണ്ട് ഒരു കബറിടം പണിയിച്ചിട്ടുണ്ടായിരുന്നു. അത് കണ്ട് പത്രോസ് തൃതീയൻ ക്ഷോഭിച്ചു. *ഗ്രന്ഥവരി* ആ രംഗം ചിത്രീകരിക്കുന്നതിങ്ങനെ: “ആയത് കണ്ടാറെ, ഇപ്രകാരം പള്ളിയകത്ത് പണിയിപ്പാൻ ന്യായമില്ലെന്നും മറ്റും കല്പിച്ച് ആയത് പൊളിച്ചുകളഞ്ഞു. അതിൽ വയ്ക്കപ്പെട്ടിരുന്ന അസ്ഥി എടുത്ത് ഈ അസ്ഥി ശുദ്ധമുള്ളവന്റെ ആകുന്നോ അല്ലയോ നമുക്ക് നിശ്ചയം ഇല്ല. അതിനാൽ നിങ്ങളുടെ ശവം അടക്കുന്നിടത്ത് വച്ച് കബറുപോലെ പണിത് സൂക്ഷിച്ചു കൊൾവിൻ എന്ന് കല്പിച്ച് അവർക്ക് കൊടുത്തു.” തന്റെ മുൻഗാമി കൊടുത്തയച്ചതും മലങ്കര മെത്രാപ്പോലീത്താ സ്ഥാപിച്ചതുമായ ഈ തിരുശേഷിപ്പിനെ നിന്ദിക്കുവാനും ആക്ഷേപിക്കുവാനും എന്താണു കാരണം? പരിശുദ്ധന്മാരുടെ തിരുശേഷിപ്പ് എന്ന് വിശേഷിപ്പിച്ച് അസ്ഥി ശകലങ്ങൾ വില്ക്കുന്ന സമ്പ്രദായം തന്റെ മുൻഗാമിയുടെ കാലത്ത് അന്ത്യോഖ്യായിൽ ഉണ്ടായിരുന്നുവെന്നോ? (അപ്രകാരം ഒരു സമ്പ്രദായം പില്ക്കാലത്ത് അന്ത്യോഖ്യൻ പാത്രിയർക്കീസന്മാർ ധനാഗമ മാർഗ്ഗമായി സ്വീകരിച്ചിരുന്നതായി കേട്ടിട്ടുണ്ട്. കൊരട്ടി സീയോൻ സെമിനാരിയിൽ ഭാഗ്യസ്മരണാർഹനായ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഇരുമ്പ്സെയ്ഫിലെ ഒരു ട്രേയിൽ കുന്തുരുക്കമണികൾ പോലെ അസ്ഥിക്കഷണങ്ങൾ ധാരാളം സൂക്ഷിച്ചിരുന്നത് ഈ ലേഖകൻ കണ്ടിട്ടുണ്ട്. ഏത് പരിശുദ്ധന്റെ നാമത്തിൽ പള്ളി സ്ഥാപിക്കുമ്പോഴും അതിലൊരു ഭാഗം എടുത്ത് ആ പരിശുദ്ധന്റെ തിരുശേഷിപ്പാണെന്ന് പ്രഖ്യാപിച്ചു കൊണ്ട് അതത് പള്ളിയിൽ സ്ഥാപിക്കുവാൻ, ശീമയിലെ പതിവിനെ പിൻതുടർന്ന് അന്നത്തെ പാത്രിയർക്കീസ് – അപ്രേം ബാവാ ആണെന്ന് തോന്നുന്നു – കൊടുത്തയച്ചവയായിരുന്നു ആ അസ്ഥിക്കഷണങ്ങൾ. നൂറു കണക്കിനുണ്ടായിരുന്ന ആ അസ്ഥിക്കഷണങ്ങൾ അദ്ദേഹം എവിടെയെങ്കിലും സ്ഥാപിച്ചതായി കേട്ടിട്ടില്ല. അപ്രകാരം ഒരു കപടഭക്തിയുടെ തട്ടകം ഒരിക്കലും അരങ്ങേറാതിരിക്കുവാൻ എന്റെ ഗുരുനാഥൻ – യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ – അവയെല്ലാം ചേർത്തു ഒരു കുഴിയുണ്ടാക്കി അതിൽ സംസ്കരിച്ചതായി അറിയാം. ഈ അടുത്തകാലത്ത് ദൈവമാതാവിന്റെ സുനോറോ പ്രതിഷ്ഠയും യൽദോ ബസേലി

യോസ് മഫ്രിയാനയുടെ തിരുശേഷിപ്പ് സ്ഥാപിക്കലും മറ്റു ചില സഹദേന്മാരുടെ അസ്ഥി സ്ഥാപിക്കലും ആഘോഷമായി നടത്തപ്പെടുന്നത് കാണുമ്പോൾ കൊരട്ടിയിൽ നടന്ന മേൽപ്പറഞ്ഞ സംഭവം എന്റെ സ്മൃതിപഥത്തിൽ ഉയർന്ന് വരാറുണ്ട്).

മലങ്കരസഭയിൽ തീർത്ഥാടനകേന്ദ്രങ്ങൾ ഉണ്ടായിക്കൂടാ എന്ന ഇടുങ്ങിയ ദേശാഭിമാനചിന്ത പത്രോസ് തൃതീയൻ ബാവായെ ഭരിച്ചിരുന്നുവോ? എല്ലാ പരിശുദ്ധ പദവികളും ജനങ്ങൾ വിശ്വാസം അർപ്പിച്ച് പവിത്രമാക്കിയതിൽപ്പരം വസ്തുനിഷ്ഠമായ പ്രാധാന്യം അർഹിക്കുന്നുണ്ടോ? ഒരാളിന്റെ പരിശുദ്ധി നിർണ്ണയിക്കുവാൻ ദൈവത്തിനല്ലാതെ മനുഷ്യർക്കു കഴിയുമോ? എല്ലാ പരിശുദ്ധ പദവികളുടെയും പിന്നിൽ ജനങ്ങളുടെ തലമുറകളിലൂടെ കൈമാറിക്കിട്ടിയ ബോധ്യങ്ങളും അനുഭവസ്മരണകളും ആണുള്ളത്. അവയെ വസ്തുനിഷ്ഠതയുടെ പേരിൽ നിരാകരിക്കുവാൻ ആർക്കാണവകാശം? സിറിയൻ സഭയിലെ വിശുദ്ധരുടെ മേൽവിലാസത്തിൽ മലങ്കരസഭയിൽ തീർത്ഥാനകേന്ദ്രങ്ങൾ വളരുന്നതും സമ്പന്നമാകുന്നതും ആ വൃദ്ധതാപസന്റെ ഹൃദയത്തെ അസൂയാകലുഷിതമാക്കി എന്നോ? അതോ പുലിക്കോട്ടിൽ മെത്രാച്ചനെ കൊച്ചാക്കുവാൻ ബോധപൂർവ്വം അരങ്ങേറിയ നാടകങ്ങളായിരുന്നോ അവ? അതുമല്ലെങ്കിൽ പിച്ചയുണ്ടെന്നും ഇല്ലെന്നും പറയാനുള്ള കാരണവർസ്ഥാനി താനായതുകൊണ്ട് തന്റെ അപ്രമാദിത്തം സ്ഥാപിക്കുവാൻ പത്രോസ് തൃതീയൻ നടത്തിയ അഴിഞ്ഞാട്ടമായിരുന്നുവോ ഇത്? ഇപ്പറഞ്ഞ എല്ലാറ്റിന്റെയും അംശങ്ങൾ ആ ഇടപെടലിൽ സൂചിതമായിട്ടുണ്ടെന്നേ നിരീക്ഷിക്കാനാവൂ. മദ്ബഹായിൽ ഒരു വിശുദ്ധ കബറിടമോ തിരുശേഷിപ്പ് സ്മാരകമോ ഉണ്ടാകുന്നത് ഓർത്തഡോക്സ് സഭയുടെ വിശ്വാസങ്ങൾക്കന്യമായ കാര്യമല്ല. ത്രോണോസ് തന്നെ ഒരു കബറിന്റെ മഹനീയ സ്മാരകമാണ്. ഏതു പള്ളിയുടെയും കൂദാശാപരമായ ശിലാസ്ഥാപനം നടത്തുമ്പോൾ മദ്ധ്യസ്ഥ പിതാവിന്റെ തിരുശേഷിപ്പുകൾ ലഭ്യമെങ്കിൽ അവയും ചേർത്തു ശില സ്ഥാപിക്കണമെന്നത് സഭാ കാനോനാകളിലെ നിർദ്ദേശമാണ്. മദ്ബഹായിലെ ദിവ്യ ഉപകരണങ്ങളുടെ കൂട്ടത്തിൽ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുള്ള പേടകവും ഉൾപ്പെടുന്നു. സുറിയാനിയിൽ ഈ തിരുശേഷിപ്പ് പേടകത്തിന് 'ഗ്ലൂസ്ക്കോമേ' എന്നാണ് പേർ. ഉയിർപ്പ് ഞായറാഴ്ചയിലെ പ്രദക്ഷിണത്തിൽ സ്ലീബാ, ഏവൻഗേലിയോൻ തുടങ്ങിയവയുടെ കൂട്ടത്തിൽ തിരുശേഷിപ്പ് പേടകം എടുക്കണമെന്ന് ആണ്ടു തക്സായിലെ സുറിയാനിക്കുറിപ്പിൽ നിർദ്ദേശിക്കുന്നുമുണ്ട്. തന്നെയുമല്ല, കൂദൊശ് ഇത്തോയുടെ - സഭയുടെ ആരാധനാ വർഷത്തിലെ ആദ്യഞായർ - പെങ്കീസാ നമസ്കാരത്തിൽ മദ്ബഹായുടെ ക്രമീകരണത്തെ വർണ്ണിച്ച് ലിസ്റ്റ് ചെയ്യുമ്പോൾ തിരുശേഷിപ്പുകളെ സ്മരിക്കുന്നതു കാണുക:

1. മശിഹാ തൻ മണവാട്ടി - ആയീടും ശുദ്ധ സഭ
   ഭാഗ്യങ്ങൾ പൂർണ്ണമതാം - പറുദീസാ സദൃശ്യമഹോ
   മാമ്മൂദീസായുമതിൽ - സഹദേർ തൻ അസ്ഥികളും
   പൂജാപീഠവുമുണ്ട് - ഏന്തി ജീവോഷധിയെ

ഭാഗം ചെയ്തേകീടും - കഹനേൻമാർകളുമുണ്ട് (?)

ഈ ഗാനം കൃംതായുടെ രാത്രി പ്രാർത്ഥനയിൽ നാം ഇപ്പോഴും ഉപയോഗിക്കുന്നുണ്ട്. സുറിയാനിസഭയുടെ പള്ളിക്രമപുസ്തകത്തിൽ വി. പിതാക്കന്മാരുടെ തിരുശേഷിപ്പുകൾ സ്ഥാപിക്കുന്നതിന് പ്രത്യേകമായി ഒരു ക്രമം തന്നെ കാണുന്നുണ്ട്. ഇക്കാരണങ്ങളാൽ പത്രോസ് തൃതീയന്റെ നടപടികളെ സഭാനിയമങ്ങളുടെ പേരിൽ ന്യായീകരിക്കുവാൻ സാധ്യമാണെന്ന് തോന്നുന്നില്ല.

## കുറുപ്പമ്പടിയിൽ

അടുത്ത വേദി കുറുപ്പമ്പടി പള്ളി ആയിരുന്നു. അവിടെ ഹൈക്കലായുടെ തെക്കും വടക്കും വശങ്ങളിൽ യൽദൊ ബസ്സേലിയോസ് ബാവായുടെയും കല്ലട മാർ അന്ത്രയോസിന്റെയും നാമത്തിൽ ഓരോ കബറുകൾ കല്ലുകൊണ്ട് പണിയിച്ചിരുന്നു. “അതു കണ്ടാറെ കോപിച്ച് ഇതുപ്രകാരം പള്ളിയകത്ത് ഉണ്ടാക്കരുതെന്നും മറ്റും കല്പിച്ച് ആയത് പൊളിച്ചുകളഞ്ഞു. മേലാൽ ഇതുപോലെ കപടഭക്തി ചെയ്യരുതെന്ന് കല്പിച്ചു. ആ വർഷത്തെ ഹാശാ ശുശ്രൂഷകൾ കോതമംഗലം പള്ളിയിൽ നടത്തുവാനാണ് ആദ്യം ഉദ്ദേശിച്ചിരുന്നത്. എന്നാൽ കുറുപ്പമ്പടിയിലെ കബറുകൾ പൊളിച്ചുകളഞ്ഞത് കാണുകയും വടക്കൻപറവൂർ പള്ളിയുടെ മദ്ബഹായിലെ കബർ പൊളിച്ചുമാറ്റി എന്നു കേൾക്കുകയും ചെയ്തപ്പോൾ കോതമംഗലം പള്ളിക്കാർ ഭയപ്പെട്ടു. അവരുടെ പള്ളിയിൽ ബാവാ പ്രവേശിച്ചാൽ യൽദോ മഫ്രിയാനായുടെ കബറിടം പൊളിച്ചുകളയുമെന്ന് അവർ സ്വാഭാവികമായും ചിന്തിച്ചു. അവരുടെ വിരക്തി കണ്ടപ്പോൾ ഹാശാശുശ്രൂഷ കുറുപ്പമ്പടി പള്ളിയിൽത്തന്നെ ആകാമെന്ന് ബാവാ നിശ്ചയിച്ചു. എന്നാൽ അവിടുത്തെ കബറുകൾ പൊളിച്ചതോടെ പള്ളിക്കാർക്ക് നീരസമായി. അത് തിരിച്ചറിഞ്ഞപ്പോൾ ബാവാ വീണ്ടും ഹാശാ പ്രോഗ്രാം മാറ്റി. അങ്ങനെയാണ് അകപ്പറമ്പിലാകട്ടെ എന്ന് നിശ്ചയിച്ചത്. ദേവാലയത്തോടുള്ള ഭക്തിയുടെയും തീക്ഷ്ണതയുടെയും ഭാഗമായി ഈദൃശ നടപടികളെ വിശ്വാസികൾ ഗ്രഹിച്ച് തനിക്ക് കൂടുതൽ ആദരവ് ലഭിക്കും എന്നതാകാം ബാവായുടെ പ്രതീക്ഷ. എന്നാൽ നേരെ മറിച്ചാണ് സംഭവിച്ചത് എന്നു നാം കണ്ടുവല്ലോ. ആദ്യമൊക്കെ അദ്ദേഹം കാണിക്കുന്ന അതിക്രമങ്ങൾക്ക് കൈയടി ലഭിച്ചുവെങ്കിലും ക്രമേണ അദ്ദേഹത്തിന്റെ വിശുദ്ധിയും ഉദ്ദേശ്യശുദ്ധിയും വിമർശന വിധേയമാവുക തന്നെ ചെയ്തു. മലങ്കരസഭ സന്ദർശനകാലത്ത് ബാവായുടെ ദ്വിഭാഷിയും വിശ്വസ്ത സെക്രട്ടറിയുമായി സഹവാസം ചെയ്ത പരുമല മാർ ഗ്രീഗോറിയോസ് പോലും പില്ക്കാലത്ത് ഊർശ്ലേം സന്ദർശനവേളയിൽ ഈ പിതാവിന്റെ കബറിടം സന്ദർശിക്കുവാൻ ആഗ്രഹിക്കുകയോ ശ്രമിക്കുകയോ ചെയ്യാതിരുന്നതിനെ മറ്റേത് വിധത്തിലാണ് മനസ്സിലാക്കുക?

## ആരാധനാക്രമങ്ങൾ, നടപടിക്രമങ്ങൾ വ്യത്യാസപ്പെടുത്തുന്നു

മലങ്കരസഭയെ സിറിയൻ സഭയുടെ കോളനിയാക്കുവാൻ പ്രതിജ്ഞാ

ബദ്ധനായ പത്രോസ് തൃതീയൻ അക്കാര്യത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തിയത് മലങ്കരയിലെ ആരാധനാ ജീവിതത്തെ സിറിയൻ ശൈലിയിൽ പൊളിച്ചുപണിയുവാനാണ്. വൈദികർ തല ക്ഷൗരം ചെയ്ത് കറുത്ത തൊപ്പി ധരിക്കണമെന്നും കറുത്ത ളോഹ ധരിക്കാതെ പുറത്തിറങ്ങരുതെന്നും അദ്ദേഹം നിഷ്കർഷിച്ചു. മെത്രാന്മാർ ധരിച്ചിരുന്ന മുതലവായൻ കിരീടവും സൂർപ്ലീസ് തുടങ്ങിയ വസ്ത്രങ്ങളും ശെമ്മാശന്മാർ ധരിച്ചിരുന്ന അൽമത്തി എന്ന അംശവസ്ത്രവും അദ്ദേഹം നിരോധിച്ചു. പകരം സിറിയൻ വേഷങ്ങൾ – മത്തങ്ങാ മുടിയും മറ്റും – മാത്രം ധരിക്കണമെന്ന് നിർബന്ധിച്ചു. പള്ളിക്രമങ്ങളിലും മറ്റും അദ്ദേഹം വരുത്തിയ പരിഷ്കാരങ്ങൾ നാളിതുവരെ വേണ്ടത്ര അന്വേഷണബുദ്ധിയോടെ വിലയിരുത്തപ്പെട്ടിട്ടില്ല. അദ്ദേഹം മലങ്കരസഭയിൽ ആദ്യം കാലെടുത്തുവച്ച പള്ളി കുന്നംകുളം ചിറളയം ആയിരുന്നുവെന്ന് നേരത്തെ പ്രസ്താവിച്ചിരുന്നുവല്ലോ. അന്ന് സ്വർഗ്ഗാരോഹണപ്പെരുന്നാൾ ആയിരുന്നു. മാറാനായപ്പെരുന്നാൾ എന്ന നിലയിൽ എല്ലാ പള്ളികളിലും വിശുദ്ധ കുർബ്ബാന ചൊല്ലുന്ന പതിവ് മലങ്കരയിൽ നേരത്തെ ഉണ്ടായിരുന്നു. എന്നാൽ അന്ന് സ്ലീബാ ആഘോഷം നടത്തുന്ന സമ്പ്രദായം ഇവിടെ ഇല്ലായിരുന്നു. പൂർവീക ആണ്ടുതക്സാകളിലും അങ്ങനെ ഒരു നിർദ്ദേശമില്ല. പത്രോസ് തൃതീയൻ അന്നേ ദിവസത്തേയ്ക്ക് ഒരു ക്രമം പെട്ടെന്ന് ആവിഷ്കരിച്ച് നടപ്പാക്കി. ബസ്മൽക്കോ കഴിഞ്ഞ്, ഉയിർപ്പിന് ശേഷം മ്നോർത്തോയിൽ നാട്ടിയ സ്ലീബായെടുത്ത് പെരുന്നാൾ മുറയിൽ പ്രദക്ഷിണം നടത്തുന്ന ചടങ്ങായിരുന്നു ആദ്യ ഭാഗം. പ്രദക്ഷിണത്തിന് അദ്ദേഹം സ്ലീബായുടെ കോലോകൾ ചൊല്ലി. ശുശ്രൂഷയുടെ ഒടുവിലത്തെ ഭാഗം സ്ലീബാ ആഘോഷമായിരുന്നു. അതുകഴിഞ്ഞു കുർബ്ബാന പൂർത്തിയാക്കി. പല പള്ളികളും മോറാൻ ആരംഭിച്ച പുതിയ പതിവ് അനുകരിച്ചു. ചിലർ പഴയ പതിവ് ഇപ്പോഴും തുടരുന്നു.

**പെന്തിക്കോസ്തി**

പെന്തിക്കോസ്തിയിലാണ് അടുത്തതായി അദ്ദേഹം കൈവച്ചത്. ഇന്നത്തെപ്പോലെ മുട്ടുകുത്തലിന്റെ മൂന്നു ശുശ്രൂഷകളും മൂന്നു പ്രദക്ഷിണങ്ങളും പണ്ടും ഉണ്ടായിരുന്നു. എന്നാൽ മലങ്കരയിൽ ഉപയോഗിച്ചിരുന്ന പ്രുമിയോൻ കഴിഞ്ഞുള്ള കോലോകൾ വ്യത്യസ്തവും ആ ദിവസത്തെ സന്ദേശത്തിന് കൂടുതൽ അനുയോജ്യവും ആയിരുന്നു. മൂന്ന് പ്രദക്ഷിണങ്ങൾക്കും വെള്ളം തളിക്കുന്ന സമ്പ്രദായം മലങ്കരസഭയിലുണ്ടായിരുന്നില്ല. അത് പത്രോസ് തൃതീയന്റെ സംഭാവനയാണ് (ഈ അറിവ് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ലഭിച്ചതാണ്. പഴയ തലമുറയിലെ വൈദികർ അദ്ദേഹത്തെ അറിയിച്ചതാണ് ഈ വിവരം). സെഹിയോൻ മാളികയിൽ അഗ്നിനാവിന്റെ ആകൃതിയിൽ പ. റൂഹായുടെ നൽവരമുണ്ടായതിനെ അനുസ്മരിക്കുവാൻ ചൂടുവെള്ളം തളിക്കുവാൻ അദ്ദേഹം നിർദ്ദേശിക്കാഞ്ഞതെത്ര ഭാഗ്യം!!

**യൽദൊ**

യൽദൊ പെരുന്നാളിന്റെ ക്രമം മലങ്കരയിൽ വ്യത്യസ്തമായിരുന്നു. ആ

ക്രമ പ്രകാരം തീജ്വാലക്കുഴിയുടെ പടിഞ്ഞാറു ഭാഗത്തു നിന്ന് ഏതാനും ഗാനങ്ങൾ പാടുവാൻ നിർദ്ദേശിച്ചിട്ടുണ്ട്. യൽദൊയുടെ സന്ധ്യാപ്രാർത്ഥന യുടെ ക്രമം പഴയ പുസ്തകത്തിലുമുണ്ട്. എന്നാൽ അത് ഇപ്പോഴത്തെ പുസ്തകത്തിലുള്ളതല്ല. ഇപ്പോഴത്തെ സന്ധ്യാപ്രാർത്ഥനയിലും രാത്രി നമസ്ക്കാരത്തിലുമായി ചൊല്ലുന്ന പല ഗാനങ്ങളും തീജ്വാല ശുശ്രൂഷ യുടെ ഗാനങ്ങളായിട്ടാണ് പഴയ എഴുത്തുക്രമങ്ങളിൽ കാണുന്നത്. ഏവൻ ഗേലിയോൻ വായന കഴിഞ്ഞിട്ടാണ് മാലാഖമാരുടെ സ്തുതിപ്പ്. അതിന് ശേഷമാണ് തീജ്വാല പ്രകാശിപ്പിച്ചിരുന്നത്. യൽദൊപ്പെരുന്നാളിൽ രണ്ടു ഘട്ടമായി നടത്തുന്ന സ്ലീബാ ആഘോഷവും പത്രോസ് തൃതീയന്റെ പരി ഷ്കാരമാണ്. ഈ പരിഷ്ക്കാരങ്ങൾ ഇപ്പോഴും സാർവ്വത്രികമായി അംഗീ കരിക്കപ്പെട്ടു കഴിഞ്ഞിട്ടില്ല. പഴഞ്ഞി, കുന്നംകുളം, തൊഴിയൂർ പ്രദേശ ങ്ങളിൽ ഈ അടുത്ത കാലം വരെ പത്രോസ് തൃതീയന്റെ പരിഷ്ക്കാര ങ്ങൾ - യൽദൊപ്പെരുന്നാളിലേത് - പ്രചരിച്ചിട്ടില്ല. വ്യത്യസ്തമായ ഈ പഴയക്രമം പ്രാദേശികമായി എങ്ങനെയോ കുന്നംകുളം പ്രദേശത്ത് സംരക്ഷിക്കപ്പെട്ടു പോന്നു എന്നാണ് ഈ ലേഖകൻ ഇക്കാലമത്രയും ചിന്തി ച്ചിരുന്നത്. എന്നാൽ 1809- ൽ കായംകുളം ഫീലിപ്പോസ് റമ്പാൻ കുറുപ്പ മ്പടി പള്ളിയിൽ വച്ച് കൽദായ സുറിയാനിയിൽ പകർത്തിയെഴുതിയ ആണ്ടുതക്സാ ഗവേഷണങ്ങൾക്കിടയിൽ കണ്ടുകിട്ടിയപ്പോഴാണ് ഈ കയ്യെഴുത്തുക്രമം പത്രോസ് തൃതീയൻ ബാവാ വരുന്നതിന് മുമ്പ് മലങ്കര സഭയിൽ സാർവ്വത്രികമായി ഉപയോഗിച്ചിരുന്നുവെന്ന സത്യം തിരിച്ചറി ഞ്ഞത് (കായംകുളം ഫീലിപ്പോസ് റമ്പാൻ ആറാം മാർത്തോമ്മായുടെ കാലത്ത് പഴഞ്ഞി പള്ളിയിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലയിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) സഹായിയായി ഏതാനും വർഷം പ്രവർത്തിച്ചിരുന്നു).

**ദനഹാ**

ദനഹായുടെ ഇപ്പോഴത്തെ ക്രമം അല്ലാ ഇവിടെ നടത്തിയിരുന്നത്. ആ ശുശ്രൂഷയ്ക്ക് പല ഭാഗത്തും ഗംഭീരമായ മൂറോൻ കൂദാശയുടെ ചടങ്ങു കളോട് സാദൃശ്യമുണ്ടായിരുന്നു. പ്രദക്ഷിണത്തിൽ തന്നെ നാല് വാതി ല്ക്കലും വ്യത്യസ്തമായ പെസ്ഗോമോകൾ ചൊല്ലി ഹാലേലൂയ്യാ പാടു മ്പോൾ വെള്ളം നിറഞ്ഞ കുപ്പി ഉയർത്തി ആഘോഷിക്കും. പ്രുമിയോൻ വായനയ്ക്കു മുമ്പായി ഇപ്പോൾ കിടക്കുന്ന 'കോനൂനോ യൗനോയോ' എന്ന ഗാനാഭാസം കാണുന്നില്ല. ധൂപക്കുറ്റി വാഴ്വും പഴയ ക്രമത്തിലില്ല. ശുശ്രൂഷയുടെ അന്ത്യഭാഗത്ത് മൂന്ന് പ്രാവശ്യം വെള്ളം പാത്രം ഉയർത്തി സ്ലീബാ ഭാഷയിൽ ജനങ്ങളെ അനുഗ്രഹിക്കണം എന്നല്ലാതെ സ്ലീബാ ആഘോഷം നിർദ്ദേശിച്ചിട്ടില്ല. വാഴ്ത്തിയ വെള്ളം മാമ്മൂദീസാ തൊട്ടിയിൽ സ്ലീബാ ഭാഷയിൽ വീഴ്ത്തണമെന്നും ആ തൊട്ടിയിൽ പിന്നീട് ആദ്യം ആൺകുട്ടിയെ മുക്കണമെന്നും അത്യാവശ്യം പ്രമാണിച്ച് പെൺകുഞ്ഞിനെ മുക്കേണ്ടിവന്നാൽ ആയത് വേറെ പാത്രം വച്ച് നടത്തണമെന്നും മറ്റും ഇപ്പോൾ നടപ്പിലായ പരിഷ്കാരങ്ങൾ പത്രോസ് തൃതീയൻ ആവിഷ്ക രിച്ച് നടപ്പിൽ വരുത്തിയതാണ്.

ദനഹാപ്പെരുന്നാളിൽ വാഴ്ത്തുവാനുള്ള വെള്ളം നിറച്ച കുപ്പി മദ്ബഹായിൽ നിന്ന് പട്ടക്കാരൻ തന്നെ എടുത്ത് പ്രദക്ഷിണം ആരംഭിക്കുന്ന പതിവാണ് മലങ്കരസഭയിലുണ്ടായിരുന്നത്. ഒരത്മായക്കാരനെ ഇക്കാര്യത്തിനു വേണ്ടി മാത്രം മദ്ബഹായിൽ പ്രവേശിപ്പിച്ച് അയാളുടെ തലയിൽ വെള്ളം നിറച്ച ഭരണി ചുമക്കാനേല്പിച്ച് ഭരണിയിലും ചുമക്കുന്ന ആളിന്റെ തലയിലുമായി ശോശപ്പാ ഇട്ടു മൂടി പ്രദക്ഷിണം ആവിഷ്ക്കരിച്ചത് പത്രോസ് തൃതീയൻ ബാവായാണ്. ഇതേക്കുറിച്ച് കണ്ടനാട്ട് പള്ളിയിൽ നടന്ന രസകരമായ ഒരു ദൃക്സാക്ഷി വിവരണം *ഗ്രന്ഥവരി*യിൽ നിന്ന് ഉദ്ധരിച്ചു കൊള്ളട്ടെ: "…. പട്ടക്കാർ എല്ലാവരും കൂടി അവരവരുടെ അംശവസ്ത്രം ധരിച്ച് ഒരു കുപ്പി നിറച്ച് വെള്ളവും എടുത്ത് അതിന്റെ വായിൽ ഒരു സ്ലീബായും വെച്ച് നിങ്ങളിൽ ഒരുവൻ അഞ്ചോ പത്തോ രൂപ പള്ളിയ്ക്ക് വഴിപാടായി വയ്പാൻ പ്രാപ്തിയുള്ളവൻ ഈ കുപ്പി എടുക്കണമെന്ന് കല്പിച്ചു. എല്ലാവരും മടിച്ചു. ഉടനെ…. കുര്യൻ എന്നവൻ എന്റെ പേർക്ക് ഒരു രൂപാ വയ്ക്കാമെന്ന് പറഞ്ഞു. അതിനാൽ കുപ്പി അവന്റെ പറ്റിൽ കൊടുത്തു. പിന്നീട്…. ശുദ്ധമുള്ള പിതാവും പട്ടക്കാർ എല്ലാവരും സ്ലീബായും ഏവൻഗേലിയോൻ മുതലായതും കുപ്പി എടുത്തിരിക്കുന്നവനും എല്ലാവരും കൂടി സന്തോഷത്തോടു കൂടി പള്ളിയുടെ വടക്കേവാതിൽ കടന്ന് പടിഞ്ഞാട്ട് പുറപ്പെട്ട് തെക്കേവാതിൽ കടന്ന് പള്ളിയകത്ത് പ്രവേശിച്ചു. ഹൈക്കലായ്ക്കകത്ത് ഒരു സിംഹാസനം ഇട്ടു. സിംഹാസനത്തിന് കിഴക്ക് വശത്ത് പടിഞ്ഞാട്ടു തിരിഞ്ഞു കുപ്പി എടുത്തിരിക്കുന്നവനെ നിർത്തി. കുപ്പിയും അവന്റെ തലയും മൂടത്തക്കവണ്ണം ഒരു ശോശപ്പാ ഇട്ട് മൂടിയും കൊണ്ട് ക്രമം തുടങ്ങി…. പിന്നെ മെത്രാന്മാർ മുതൽ പട്ടക്കാരെയും വെള്ളം തൊട്ട് നെറ്റിമേൽ പൂശി…." (വെള്ളം നെറ്റിയിൽ പൂശുന്ന പതിവ് ബാവാ ചെയ്തു എങ്കിലും മലങ്കരയിൽ അത് പ്രചരിച്ചില്ല. പകരം വാഴ്ത്തപ്പെട്ട വെള്ളം എല്ലാവരും ഒരുക്കത്തോടെ അല്പം കുടിച്ച് പിരിയുന്ന പതിവാണ് മലങ്കരയിൽ ഇന്നും നടപ്പിലിരിക്കുന്നത്). മാലാഖമാരുടെ സ്തുതിയും കൗമ്മായും ചൊല്ലിയാണ് മലങ്കരയിൽ ദനഹായുടെ ക്രമം അവസാനിപ്പിച്ചിരുന്നത്.

വലിയനോമ്പിന്റെ ആരംഭത്തിലാണ് പത്രോസ് തൃതീയൻ നടത്തിയ വിപ്ലവാത്മകമായ മറ്റൊരു പരിഷ്കാരം കിടക്കുന്നത്. വലിയ നോമ്പാരംഭത്തിൽ പള്ളിയിൽ സമ്മേളിക്കുന്ന വിശ്വാസികളെ പട്ടക്കാർ വാഴ്ത്തപ്പെട്ട സൈത്ത് കൊണ്ട് മുദ്രയിട്ട് അനുഗ്രഹിക്കുമായിരുന്നു. ഇതിനായി അന്നേ ദിവസം പള്ളികളിൽ പട്ടക്കാരുടെ കാർമ്മികത്വത്തിൽ വാഴ്ത്തപ്പെട്ട സൈത്ത് തയ്യാറാക്കിയിരുന്നു. കന്തീലായുടെ ക്രമമാണ് ഇതിനുപയോഗിച്ചിരുന്നത്. ഒരു മേല്പട്ടക്കാരൻ മാത്രമുണ്ടായിരുന്ന മലങ്കരയിൽ പട്ടക്കാർ കന്തീലായുടെ ക്രമപ്രകാരം രോഗീലേപന സൈത്തിന്റെ കൂദാശ നിർവഹിക്കുന്നതിൽ ആരും അനൗചിത്യമൊന്നും കണ്ടിരുന്നില്ല. പത്രോസ് തൃതീയൻ മഹനീയമായ ആ പതിവ് നിർത്തലാക്കി. പകരം ദുഃഖശനിയാഴ്ചകളിൽ നടത്തുവാൻ ക്രമത്തിൽ നിർദ്ദേശിച്ചിരുന്ന ശുബ്ക്കോനോ ശുശ്രൂഷ നിലവിൽ വരുത്തി. നോമ്പിന്റെ അവസാനം നടത്തുവാൻ ക്രമീകരിച്ച ആ ശുശ്രൂഷയിൽ നോമ്പിന്റെ പ്രാരംഭത്തിൽ നടത്തുമ്പോൾ ആവ

ശ്യമായി വന്ന ചില ഭേദഗതികൾ വരുത്തി. ദുഃഖശനിയാഴ്ച ശുബ്ക്കോനോയുടെ ഭാഗമായി നടത്തിയിരുന്ന കൈകസ്തൂരി കൊടുക്കൽ കൃംതാ ശുശ്രൂഷയുടെ ഭാഗമാക്കി. ഈ വ്യത്യാസം വരുത്തിയ കഥ രണ്ടിടങ്ങളിലായി ഇപ്പോഴും രേഖപ്പെടുത്തിക്കിടപ്പുണ്ട്. കോനാട്ട് മാത്തൻ മല്പാൻ പാത്രിയർക്കീസിന്റെ കല്പനപ്രകാരം തയാറാക്കി പ്രസിദ്ധീകരിച്ച നടപടിക്രമ പുസ്തകത്തിന്റെ ആദ്യപതിപ്പിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. സൈത്ത് കൂദാശ ചെയ്ത് റൂശ്മാ ചെയ്തു പൂശുന്നത് സുറിയാനിക്കാരുടെ സമ്പ്രദായമല്ല എന്ന കാരണം പറഞ്ഞാണ് മോറാൻ അത് വ്യത്യാസപ്പെടുത്തിയത് എന്ന് അതിൽ കാരണം രേഖപ്പെടുത്തിയിട്ടുണ്ട്. അതാണ് സൂചനയുണ്ടെന്ന് പറഞ്ഞ ഒരു രേഖ. രണ്ടാമത്തെ രേഖ മുറിമറ്റത്തിൽ മാർ ഈവാനിയോസ് (ഒന്നാം കാതോലിക്കാ) ഉപയോഗിച്ചിരുന്ന പള്ളിക്രമങ്ങളുടെ സുറിയാനി കൈയെഴുത്തുഗ്രന്ഥമാണ്. മോറാന്റെ ഗ്രന്ഥം നോക്കി പകർത്തിയത് എന്ന് രേഖപ്പെടുത്തിയ ആ ഗ്രന്ഥത്തിലെ തൈലം കൂദാശയുടെ ആമുഖമാണ് മറ്റൊരു സൂചിത രേഖ. ഈ ക്രമം (തൈലം – സൈത്ത്) മേലിൽ പട്ടക്കാർ നടത്തുവാൻ പാടുള്ളതല്ല എന്ന് സുറിയാനിയിൽ രേഖപ്പെടുത്തിയിരിക്കുന്നു. മാമ്മൂദീസായിലെ ആനന്ദ തൈലത്തിന്റെയും രോഗീലേപന തൈലത്തിന്റെയും കൂദാശാക്രമം ഒന്നു തന്നെ. രണ്ടിനും പ്രത്യേകം റൂശ്മാ കിടപ്പുണ്ട്. പ്രത്യേക റൂശ്മാ ചെയ്യാതെ പൊതു റൂശ്മാ നടത്തി കൂദാശ ചെയ്ത തൈലം രണ്ട് കൂദാശയിലും ഉപയോഗിക്കാം. സൈത്തു കൂദാശ പട്ടക്കാരിൽ നിന്ന് എടുത്തുമാറ്റി മേല്പട്ടക്കാരുടെ അധികാരപരിധിയിൽ വരുത്തുവാനായിട്ടാണ് ഇടവകകളിൽ നടന്നിരുന്ന സൈത്തുകൂദാശ മോറാൻ നിർത്തലാക്കിയത് എന്ന് ഈ കുറിപ്പോടെ വ്യക്തമാകുന്നുണ്ട്. അതിന് മുമ്പ് മേല്പട്ടക്കാരൻ സൈത്ത് കൂദാശ ചെയ്തതിന്റെ ഒരു രേഖകളും മലങ്കരയിൽ കണ്ടിട്ടില്ല. മുറിമറ്റത്തിൽ ബാവായുടെ പുസ്തകത്തിൽ പല സ്ഥലങ്ങളിൽ വച്ച് സൈത്തുകൂദാശ നടത്തിയതായി രേഖപ്പെടുത്തിയിട്ടുണ്ട് (മുറിമറ്റത്തിൽ ബാവായുടെ ഈ സുറിയാനി കൈയെഴുത്ത് പള്ളിക്രമ പുസ്തകമാണ് എന്റെ അഭിവന്ദ്യ ഗുരുനാഥൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ പള്ളി കൂദാശ, പട്ടംകൊടകൾ, തൈലം കൂദാശ എന്നീ ശുശ്രൂഷകളിൽ തൽസമയ വിവർത്തനം നടത്തി ഉപയോഗിച്ചിരുന്നത്. ഈ പുസ്തകം വച്ചാണ് അദ്ദേഹം ഈ അപൂർവക്രമങ്ങൾ ഇതെഴുന്ന ആളെ വാത്സല്യപൂർവ്വം പരിശീലിപ്പിച്ചിരുന്നത്. കൊരട്ടി സീയോൻ സെമിനാരിയിൽ സൂക്ഷിച്ചിരുന്ന ഈ അമൂല്യ ഗ്രന്ഥം ഇപ്പോൾ ഡോ. മാത്യൂസ് മാർ സേവേറിയോസിന്റെ കൈവശത്തിലാണെന്ന് അറിയുന്നു).

പാതിനോമ്പിന് പ്രത്യേക ക്രമമൊന്നും മലങ്കരസഭയിൽ ഉപയോഗിച്ചിരുന്നില്ല. തലേദിവസം സന്ധ്യാപ്രാർത്ഥനയുടെ സമയത്ത് സ്ലീബായുടെ കുക്കിലിയോൻ ചൊല്ലി ധൂപം വച്ച് കുരിശു സ്ഥാപിക്കും. പിറ്റേദിവസം കുർബ്ബാന ചൊല്ലും. ഇതായിരുന്നു പതിവ്. തൽസ്ഥാനത്ത് കുർബ്ബാന മദ്ധ്യേ സ്വർഗ്ഗാരോഹണപ്പെരുന്നാളിൽ നിർദ്ദേശിച്ചപ്രകാരം ഒരു പ്രദക്ഷിണവും സ്ലീബാ ആഘോഷവും മോറാൻ ആവിഷ്കരിച്ചു. പാതി നോമ്പിനും 40-ാം വെള്ളിയാഴ്ചയും നോമ്പിന്റെ സമ്പ്രദായത്തിൽ ഉച്ചനമസ്കാ

രത്തിന് 40 കുമ്പിട്ടതിന് ശേഷമാണ് കുർബ്ബാന അർപ്പിച്ചിരുന്നത്. 40 കുമ്പിടീൽ മോറാൻ ഉപേക്ഷിച്ചു. അതിന്റെ യുക്തിയും തത്വവും മനസ്സിലാക്കാനായില്ലെങ്കിലും ചില സ്ഥലങ്ങളിൽ ഇന്നും മോറാൻ ആവിഷ്കരിച്ച ശൈലി തുടരുന്നുണ്ട്.

**ഓശാനാ**

മലങ്കരസഭയിൽ നിലവിലിരുന്ന ഓശാനാ വാഴ്വിലെ കുരുത്തോലയുടെ ക്രമവും ബാവായുടെ വരവോടെ വ്യത്യാസപ്പെട്ടു. പഴയക്രമത്തിൽ കുക്കിലിയോനുകളോ കോനൂനോ യൗനോയോ എന്ന ഗാനങ്ങളോ ഇല്ല. എമോദ്കീസോ ഗാനം കഴിഞ്ഞാൽ പ്രുമിയോൻ – സെദ്റാ വായനകൾ ആണ്. സെദ്റായ്ക്ക് ശേഷം തൂബോല്യാലൂദെ എന്ന ഗാനമാണ് (ഒമറീൽസോബേലത്ലോയോ എന്ന കൂക്കോയോ ഗാനം അല്ല). ലുത്തിനീയാ വായനയിൽ രണ്ടു പാത്രിയർക്കാ സ്ഥാനികളെയും ഒരു എപ്പിസ്കോപ്പാ സ്ഥാനിയേയുമാണ് സ്മരിച്ചിരുന്നത് (ഇന്നത്തെപ്പോലെ മൂന്നു പാത്രിയർക്കാ സ്ഥാനികളെ അല്ല). ഓല വാഴ്വിന്റെ പ്രാർത്ഥനകൾക്കു മുമ്പ് വിശ്വാസപ്രമാണം കാണുന്നുണ്ട്. ചില രഹസ്യപ്രാർത്ഥനകളും ഉണ്ട്. സ്ലീബാ ആഘോഷം രണ്ടു ഘട്ടങ്ങളിലായിട്ടാണ് നിർവഹിച്ചിരുന്നത്. സ്ലീബാ ആഘോഷത്തിന്റെ നാലാമത്തെ നിറുത്തിന്റെ പ്രതിവാക്യം 'ദാവീദിന്റെ പുത്രന് ഊശാന' ഇത്യാദിയല്ല. 'ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടവനേ' എന്ന് തന്നെയാണ്. പത്രോസ് മൂന്നാമൻ നടത്തിയ ഓശാന ക്രമത്തിന്റെ വിശദമായ ചിത്രം ഗ്രന്ഥവരിയിൽ കാണുന്നുണ്ട്. അരിഞ്ഞ ഓലയും പൂക്കളും ഏവൻഗേലി വായനയുടെ സമയത്ത് വാരി എറിഞ്ഞ കൗതുകം ഗ്രന്ഥകാരൻ വിവരിക്കുന്നുണ്ട്. ബസ്മൽക്കോ കഴിഞ്ഞാണ് പ്രദക്ഷിണം നടത്തിയത്. "…. റൂശ്മാ ചെയ്യേണ്ട കുരുത്തോലയുടെ കെട്ടിൽ നിന്ന് ഒരു കെട്ട് ഓല എടുത്ത് ആ ഇടവകയിൽ ഗൃഹസ്ഥനായ കല്ലറക്കൽ കുഞ്ഞുവർക്കി എന്നവനെ വരുത്തി അവനെ മദ്ബഹായിൽ പ്രവേശിപ്പിച്ച് മദ്ബഹായുടെ വാതില്ക്കൽ അകത്ത് അവനെ മുട്ടുകുത്തിച്ച് അവന്റെ മേൽ വിശുദ്ധ പിതാവ് കൈവച്ച് അനുഗ്രഹിച്ചത് കൂടാതെ അവനെ ഒരു വെള്ള ളോഹയും ഇടുവിച്ച് മേൽപ്പറഞ്ഞ കുരുത്തോല അവന്റെ കൈയിൽ കൊടുത്തു. ഇതിന് മുമ്പ് റൂശ്മാ ചെയ്യാത്ത കുരുത്തോല ഏതാനും ജനത്തിന് പ്രദക്ഷിണത്തിന് മുമ്പ് പിടിപ്പാൻ കൊടുക്കുന്നതിന് കല്പിച്ച് അതു കൊടുത്തു…. ദനഹായുടെ ക്രമത്തിന് കുപ്പിയും കൊണ്ട് നടന്നവനെപ്പോലെ കുരുത്തോലക്കെട്ട് എടുക്കുന്നവൻ മുമ്പും ശേഷം പിതാവ് മുതലായി പട്ടക്കാരൊക്കെ അവന്റെ പിന്നാലെയുമായി മദ്ബഹായിൽ നിന്നിറങ്ങി…. വടക്കേ വാതിൽ കടന്നിറങ്ങി…. പുറത്തുവച്ച് വി. പിതാവ് മത്തായിയുടെ ഏവൻഗേലി വായിച്ചു…. അവിടെനിന്നും പുറപ്പെട്ട് പടിഞ്ഞാറെ വാതില്ക്കലും തെക്കേ വാതില്ക്കലും മേൽപ്രകാരം ഏവൻഗേലിയോൻ വായിച്ചു….. ശേഷം പേരോട് മൂന്ന് പ്രാവശ്യം പള്ളിയ്ക്ക് ചുറ്റണമെന്ന് കല്പിച്ചു…. കുരുത്തോലയുടെ കെട്ട് എടുത്തിരിക്കുന്നവനെ മേശയുടെ കിഴക്കു വശത്തു പടിഞ്ഞാറോട്ട് മുഖമായി നിർത്തിയശേഷം റൂശ്മാ ചെയ്യാനുള്ള കുരുത്തോലയും കൊണ്ടുവന്ന് അവന്റെ കൈയിൽ കൊടുത്തു. അവൻ ഓല ഒക്കെയും മേശ

മേൽ കുത്തിനിർത്തിയും കൊണ്ട് പിടിച്ച് പടിഞ്ഞാറോട്ട് തിരിഞ്ഞത്രേ നിന്നത്.”

ഓശാന കഴിഞ്ഞതിന്റെ ശേഷം ബസ്മൽക്കോയും കൈമുത്തും നമസ്കാരത്തിന് തീരെ വേണ്ട എന്ന് കല്പിച്ചു. ഏവൻഗേലിയോൻ വായിക്കുമ്പോൾ ശ്ലോമ്മോ പറയുന്നതിന് പകരം വ്യത്യസ്തമായ മൊഴികൾ ആണ് ചൊല്ലിയത്. ഗ്രന്ഥവരി ഇക്കാര്യങ്ങൾ പുതുമയായി രേഖപ്പെടുത്തുന്നതിൽ നിന്നും അക്കാലംവരെ മലങ്കരയിൽ ഹാശാ ആഴ്ചയിലെ സമ്പ്രദായം വ്യത്യസ്തമായിരുന്നു എന്ന് അനുമാനിക്കാവുന്നതാണ്. ഹാശാ നമസ്കാരത്തിൽ ഒരാൾ പ്രുമിയോൻ വായിക്കുമ്പോൾ ശേഷം പേർ കുമ്പിട്ടുകൊണ്ടേയിരിക്കുക, ബോത്ത്ദ് ഹാശോയും ബോവൂസോയും ചൊല്ലുമ്പോൾ കുമ്പിടാതിരിക്കുക, കൈമുത്തും ധൂപവും ഇല്ലാതിരിക്കുക, രാത്രി നമസ്കാരത്തിൽ ബ് ഏദോനോദ്ലിലിയോ ചൊല്ലാതെയിരിക്കുക, എല്ലാ കൗമ്മാകൾക്കും പ്രുമിയോനും ഏവൻഗേലിയോനും, ഉച്ചയ്ക്ക് ഒമ്പതാം മണിയും അടുത്ത ദിവസത്തെ സന്ധ്യയും ചേർത്തു നടത്തുക, ഓരോ ദിവസവും വ്യത്യസ്ത കൗമ്മാകൾ നമസ്കാരത്തിന് ഉപയോഗിക്കുക എന്നീ പുതുമകൾ ഗ്രന്ഥവരി വിവരിക്കുന്നതിൽ നിന്നും മലങ്കരയിലെ പൂർവിക പതിവുകൾ ഗ്രഹിക്കാവുന്നതാണ്. പെസഹാനാളിൽ എല്ലാവരും കുർബ്ബാന അനുഭവിക്കുവാൻ ബാവാ നിർബന്ധിച്ചുവത്രേ. അന്നു വൈകുന്നേരം വരെ ത്രോണോസിൽ കുർബ്ബാന സൂക്ഷിക്കണമെന്നും ഒരു പട്ടക്കാരൻ ഒരുക്കത്തോടെ ഇരിക്കണമെന്നും പിതാവ് കല്പിച്ചു.

### പെസഹാ

പെസഹാനാളിലെ കാലുകഴുകൽ ശുശ്രൂഷ മലങ്കരയിൽ പതിവുണ്ടായിരുന്നുവോ എന്ന് സംശയം. പഴയ ആണ്ടുതക്സാ എഴുത്തുക്രമങ്ങളിൽ അതിന്റെ ശുശ്രൂഷ കാണുന്നില്ല. ഗ്രന്ഥവരിയിൽ അതിന്റെ വിശദമായ ദൃക്സാക്ഷി വിവരണം കൊടുത്തിട്ടുള്ളതിനാൽ അതൊരു പുതുമയായിരുന്നുവെന്ന് തോന്നുന്നു. ഉച്ചനമസ്കാരത്തോടു കൂടി ദുഃഖവെള്ളിയുടെ സന്ധ്യാനമസ്കാരവും നടത്തിയതായി വിവരിച്ചിട്ടുണ്ട്.

### ദുഃഖവെള്ളി

ദുഃഖവെള്ളിയാഴ്ചയുടെ ക്രമം മലങ്കരയിൽ തീരെ ലളിതമായിരുന്നു. നമസ്കാരങ്ങൾക്ക് വ്യത്യാസമില്ല. എങ്കിലും മൂന്നാം മണി മുതലേ തുടർച്ചയായി നടത്തിയിരുന്നുള്ളു. പ്രദക്ഷിണങ്ങൾക്ക് വ്യത്യാസമില്ല. മൂന്നാം മണി കഴിഞ്ഞ് ഒന്നാം പ്രദക്ഷിണം. അത് കഴിഞ്ഞ് സ്ലീബാ വന്ദനവിന്റെ ക്രമം തുടങ്ങുന്നു. ഏമോദ്കീസോ കഴിഞ്ഞ് പാട്ടുകളില്ല. നേരെ പ്രുമിയോൻ, സെദ്റാ, അത് കഴിഞ്ഞ് സ്ലീബായുടെ സാധാരണ കോലോ (കൂക്കോയോ രാഗത്തിൽ). അത് കഴിഞ്ഞ് യാക്കോബിന്റെ ബോവൂസോ. പിന്നെ സുമോറോയും വായനകളും. സുദീർഘമായ ഏവൻഗേലിയോൻ കഴിഞ്ഞ് ലുത്തിനിയാ വായനയാണ്. അതു കഴിഞ്ഞാൽ രണ്ടു ഘട്ടമായ സ്ലീബാ ആഘോഷം. അതു കഴിഞ്ഞു ‘സൊഗദീനാൻ’ ചൊല്ലി ധൂപം വച്ച്

കുമ്പിടുന്നു. അതുകഴിഞ്ഞ് രണ്ടാം പ്രദക്ഷിണം, കുരിശു കബറടക്കം. ഇവിടെ യാക്കോബിന്റെ ഒരു ബോവൂസോ ഉണ്ട്. അതുകഴിഞ്ഞാൽ കബ റടക്കത്തിന്റെ കുക്കിലിയോൻ. അതിനുശേഷം എക്ബോയും പ്രുമിയോൻ സെദ്റാകളും കോലോയും എത്രോയും ബോവുസോയും വിശ്വാസപ്രമാ ണമോ മാലാഖമാരുടെ സ്തുതിപ്പോ ഒന്നും ഇല്ല. പകരം ദുഃഖശനി യാഴ്ചയുടെ സന്ധ്യാ നമസ്കാരം നടത്തി എല്ലാവരും പിരിയുന്നു. ഈ സ്ഥാനത്താണ് പത്രോസ് ബാവാ അതി വിശാലമായ ഒരു ക്രമം അരങ്ങേ റ്റിയത്. അന്നു സൂബോറോ (മാർച്ച് 25 വചനിപ്പ്) ആയതിനാൽ മൂന്നാം മണി നമസ്കാരം കഴിഞ്ഞ് പെരുനാൾ മുറിയിൽ വി. കുർബ്ബാന ചൊല്ലി. ഭക്ഷണം കഴിഞ്ഞശേഷം ഉച്ചകഴിഞ്ഞ് നമസ്കാരത്തിന് ചെന്ന സമയം നടുവിൽ നാട്ടിയിരുന്ന മരത്തിൽ ഇട്ടിരുന്ന കുരിശ് എടുത്ത് ചുമപ്പുകൊണ്ട് ഒരു പട്ടുതൂവാല പിതാവ് കയ്യിൽ വിടുർത്തിപ്പിടിച്ച് അതിനകത്ത് കുരി ശുവച്ച് പിതാവ് തന്നെ എടുത്ത് മദ്ബഹായിൽ ത്രോണോസിന്മേൽ കൊണ്ടുചെന്ന് വച്ചു. അതിന്റെ ശേഷം നടുവിൽ കർക്കബ്സായുടെ സാദൃ ശ്യത്തിൽ നാട്ടിയിരുന്നതിന്റെ പടിഞ്ഞാറെ വശത്തു നിന്ന് ഉച്ചനമസ്കാരം തുടങ്ങി. ആയത് കഴിഞ്ഞശേഷം വിശുദ്ധ പിതാവും ശേഷം മെത്രാന്മാരും പട്ടക്കാർ എല്ലാവരും അവരുടെ അംശവസ്ത്രം ധരിച്ച് പിതാവ് മേല്പ്പ റഞ്ഞ ചുവന്ന തൂവാല കഴുത്തിൽ കെട്ടി മേല്പ്പറഞ്ഞ കുരിശെടുത്ത് ശീല യോടുകൂടെ വലത്തെ തോളിന്മേൽ വച്ച് മദ്ബഹായുടെ തെക്കേ വശത്തു കൂടി ഏവൻഗേലിയോൻ, ധൂപക്കുറ്റി മുതലായി പള്ളിയുടെ കൊട, കൊടി മേക്കട്ടി മുതലായ ആഘോഷത്തോടു കൂടി (മലങ്കരയിൽ ഈവക ഘോഷ ങ്ങളൊന്നും പതിവില്ല) പള്ളിയുടെ തെക്കേ വാതിൽ കടന്നിറങ്ങി പടി ഞ്ഞാറെ വശത്തു കൂടെ പുറപ്പെട്ടു. വടക്കെ വാതിൽക്കൽ കൂടെ പള്ളിയ കത്ത് പ്രവേശിച്ച് നടുവിൽ നാട്ടിയിരുന്ന കർക്കബ്സാ എന്നു പറയുന്ന കാലിൽ നിവർത്തിവച്ചു (കുരിശു കിടത്തിപ്പിടിച്ച അവസ്ഥയിലായിരുന്നു പ്രദക്ഷിണം ബാവാ നടത്തിയതെന്ന് സൂചന). ഇരുപത്തിരണ്ടരയുടെ നമ സ്കാരവും സ്ക്കീപ്പൂസായുടെ ക്രമവും തുടങ്ങി. ക്രമത്തിന്റെ അവസാന ത്തിൽ ഏവൻഗേലിയോൻ വായിച്ചു. എടത്തേതിലെ കള്ളൻ ദുഷിച്ചു എന്നു പറയുന്ന സമയം തെക്കുവശത്തെ മെഴുകുതിരി കെടുത്തി. കാല സ്ഥികൾ തകർത്തു എന്നു പറയുന്ന സമയം രണ്ടു വശത്തെ മെഴുകുതി രികളും വളയ്ക്കുകയും കെടുത്തുകയും ചെയ്തു. അതിന്റെ ശേഷം... പാത്രിയർക്കീസ് ബാവാ മുതൽ ശെമ്മാശന്മാർ വരെ മുറപ്രകാരം സ്ലീബാ യുടെ മുമ്പാകെ ധൂപം വച്ച് കുമ്പിട്ടു. അതിന്റെ ശേഷം കുരിശെടുത്ത് നാലു വശത്തേയ്ക്കും തിരിഞ്ഞ് രണ്ടു ഘട്ടമായി സ്ലീബാ ആഘോഷം നടത്തി. പിന്നീട് മുമ്പിൽ പുറത്തേയ്ക്ക് ആഘോഷിച്ചപ്പോൾ സ്ലീബാ പിടി ച്ചതുപോലെ (കിടത്തിയ രൂപത്തിൽ) സ്ലീബാ വിശുദ്ധ പിതാവ് എടുത്ത് .... പള്ളിയ്ക്കകത്ത് തെക്കുവശത്തു കൂടി പടിഞ്ഞാറോട്ടു ചുറ്റി വടക്കുവ ശത്തുകൂടി മദ്ബഹായിൽ പ്രവേശിച്ചു. സ്ലീബാ ത്രോണോസിന്മേൽ വച്ച് ചെന്നിനായകവും ചൊറുക്കയും കൂടി കലർത്തി വെള്ളവും ഒഴിച്ചു ഒരു പാത്രത്തിൽ ആക്കി പാത്രം ത്രോണോസിന്മേൽ വച്ചു. കുരിശിന്റെ രണ്ടു കൊമ്പും അതിൽ മുക്കി. പനിനീരെടുത്ത് ആ പാത്രത്തിൽ കാട്ടി കുരിശി

ന്മേൽ ഒഴിച്ച് ആയത് കുളിപ്പിച്ച് വെള്ളപ്പഞ്ഞി, കുന്തുരുക്കം, അതിന്റെ മീതെ നിരത്തിവച്ച് വെള്ളശീലയിൽ പൊതിഞ്ഞ് കെട്ടിവച്ചതിന്റെ ശേഷം കഴുകിയ പനിനീരും ചൊറുക്കായും ചെന്നിനായകവും കൂടി ചേർത്ത വെള്ളം ആദ്യം പിതാവ് കുടിക്കുകയും പിന്നീട് മെത്രാന്മാർക്കും പട്ടക്കാർ മുതലായവർക്കും ബാവാ തന്നെ ത്രോണോസിന്മേൽ നിന്ന് കോരിക്കൊടുത്തു. അത്മേനികൾക്ക് മദ്ബഹായുടെ വാതിൽക്കൽ വച്ച് കോരി വായിൽ കൊടുക്കത്തക്കവിധം കല്പിച്ചു. അത്പ്രകാരം പട്ടക്കാർ കോരിക്കൊടുത്തു. ബാവാ സ്ലീബാ എടുത്ത് ഏതാനും കോലോകൾ ചൊല്ലി ത്രോണോസിനകത്ത് തെക്കോട്ട് തലയും വടക്കോട്ട് മുഖവും (?) ആയി ചരിച്ച് വച്ച് കതകടച്ച് മെഴുകു കൊണ്ട് മുദ്ര വച്ച് ഉറപ്പിച്ചു. കുക്കിലിയോനും കോലോയും ബോവൂസോയും മാലാഖമാരുടെ സ്തുതിയും വിശ്വാസപ്രമാണവും ചൊല്ലി 'മൃതിയാലടിയാരുടെ.. ഇത്യാദി ചൊല്ലി ധൂപം വച്ച് ത്രോണോസിന്റെ കിഴക്കുവശത്ത് വാതില്ക്കൽ ഉയിർപ്പു വരെ കത്തുന്നതിന് ഒരു വിളക്കു വയ്പിച്ചു. മദ്ബഹായുടെ കിഴക്കുവശത്തു കൂടെ ഒരുത്തനും കടക്കാതെ അപ്പുറവും ഇപ്പുറവും മറച്ചുകൊള്ളണമെന്നും കല്പിച്ച് അതുപ്രകാരം ചെയ്തു. ശനിയാഴ്ച ഇരുപത്തിരണ്ടര നമസ്കാരം കഴിഞ്ഞു കുർബ്ബാന ആരംഭിച്ചു. രാത്രിയിലെ നമസ്കാരം കഴിഞ്ഞശേഷമാണ് കുഴച്ച് വച്ചത്. കുർബ്ബാനയ്ക്ക് പെസഹായിലെപ്പോലെ ഹാശാ ശൈലി ആയിരുന്നു. ശ്ലോമ്മോ ഇല്ല, കൗമ്മായ്ക്കും കുക്കിലിയോനും മറ്റും പകരം ഹാശായുടെ മ്ശീഹോ ദബ്മൌത്തേ എന്ന കൗമ്മാ എന്നിവയായിരുന്നു. വാങ്ങിപ്പോയവരുടെ പൊതുവായ ഓർമ്മ ബാവാ നടത്തിയില്ല.

ഞായറാഴ്ച മലങ്കരയിലെ ക്രമം താരതമ്യേന ഹ്രസ്വമായിരുന്നു. പ്രഭാത നമസ്കാരം കഴിഞ്ഞ് ശുശ്രൂഷ ആരംഭിക്കുന്നു. ഉയിർപ്പിന്റെ ആദ്യ രഹസ്യ ശുശ്രൂഷയോ പ്രഖ്യാപനമോ ഇല്ലായിരുന്നു. സ്ലൂസോയും 51-ാം മസ്മൂറായും വ്യത്യസ്ത എനിയോനയും കഴിഞ്ഞ് പ്രുമിയോൻ - സെദ്റാകൾ, വ്യത്യസ്തമായ ഒരു പാട്ട്, എത്രോ, സൂമോറോ, വായനകൾ, അത് കഴിഞ്ഞ് രണ്ടു ഘട്ടമായുള്ള സ്ലീബാ ആഘോഷം. അത് കഴിഞ്ഞ് ഔപചാരികമായ സമാധാനം നൽകുമ്പോൾ കൂക്കോയോ ഗാനം. അതോടെ ശുശ്രൂഷ സമാപിക്കുന്നു.

രാത്രി നമസ്കാരത്തിന്റെ മൂന്നാം കൗമ്മായുടെ ഹാലേലുയ്യായ്ക്ക് മുമ്പായി മദ്ബഹായിൽ പ്രവേശിച്ച് ഉയിർപ്പിന്റെ രഹസ്യ ശുശ്രൂഷ നടത്തി ഉയിർപ്പിന്റെ പ്രഖ്യാപനം നടത്തുന്ന സമ്പ്രദായം ബാവാ ആവിഷ്കരിച്ചു. ബസ്മൽക്കോ കഴിഞ്ഞ് പ്രദക്ഷിണം നടത്തി. തൂയോബോ കഴിഞ്ഞ ഉടനെയും ആകാമെന്ന് ബാവാ പറഞ്ഞു. അപ്രകാരവും ചെയ്തുവത്രേ. പിന്നീട് ആഘോഷപൂർവമായ കൈമുത്തും വഴിപാട് സമർപ്പണവും നടന്നു. അതിന് ശേഷമാണ് കുർബാന പൂർത്തിയായത്.

മേൽക്കൊടുത്ത വിവരണം വ്യക്തമാക്കുന്ന ചില സംഗതികൾ ഉണ്ട്. പത്രോസ് ബാവാ വരുന്നതിന് മുമ്പ് മലങ്കരസഭയിൽ നടപ്പിലിരുന്ന മിക്ക ക്രമങ്ങളും നടപടി ക്രമങ്ങളും വ്യത്യസ്തമായിരുന്നു. അന്ത്യോഖ്യൻ ക്രമ

ങ്ങൾ എന്നാണ് നാം അവയെ ഉദാസീനമായി വിശേഷിപ്പിക്കാറ്. ഇവിടെ നടപ്പിലിരുന്നവ അന്ത്യോഖ്യൻ ക്രമങ്ങളായിരുന്നില്ല. പത്രോസ് മൂന്നാമൻ നടപ്പിലാക്കിയ അന്ത്യോഖ്യൻ ക്രമങ്ങളുടെ വിവരണം വായിക്കുമ്പോഴാണ് നമ്മുടെ ക്രമങ്ങളുടെ പൂർവ്വീകതയും വ്യത്യസ്തതയും ശ്രദ്ധയിൽപ്പെടുന്നത്. സുറിയാനി ഭാഷയിൽ – കൽദായ സുറിയാനി ഭാഷയിൽ – വിരചിതമായ ആ ക്രമങ്ങളും നടപടിക്രമവും നമുക്കെവിടെ നിന്ന് കിട്ടി എന്ന അന്വേഷണം ഇവിടെ സംഗതവും പ്രസക്തവുമാണ്. അലക്സാന്ത്രിയൻ – പേർഷ്യൻ – നെസ്തോറിയൻ – റോമ്മൻ – അന്ത്യോഖ്യൻ എന്നീ പരിചയപ്പെട്ട എല്ലാ ക്രൈസ്തവസഭകളുടെയും ആരാധനാക്രമങ്ങൾ കടഞ്ഞെടുത്ത് പ്രതിഭാശാലികളായ പിതാക്കന്മാർ ദേശീയാരാധനക്രമങ്ങൾക്ക് രൂപം നൽകിയതിന്റെ കഥയാണോ കൈയെഴുത്തു രൂപത്തിൽ ഇന്നും ചുരുക്കമായെങ്കിലും സംരക്ഷിക്കപ്പെട്ടുപോരുന്ന ആ ശുശ്രൂഷാക്രമങ്ങൾക്ക് പറയാനുണ്ടാവുക? ദേശീയാരാധനാക്രമങ്ങളുടെ അഭാവത്തെ ചൊല്ലി അവസരത്തിലും അനവസരത്തിലും മുൻഗാമികൾ ആയ പിതാക്കന്മാരെ പഴിക്കുവാൻ മാത്രം ശീലിച്ച പണ്ഡിതാഗ്രേസരന്മാർ ഈ തനത് സ്വഭാവമുള്ള ക്രമങ്ങളെ പഠിക്കുവാനും അവയുടെ ചരിത്രം പരിശോധിക്കുവാനും ശ്രമിക്കേണ്ടതല്ലേ?

ഏതായാലും അജ്ഞാതമായ ആ തനിമയുടെ പാരമ്പര്യം പത്രോസ് തൃതീയനും അദ്ദേഹത്തിൽ നിന്ന് മെത്രാൻപട്ടമേറ്റ ആറു മെത്രാന്മാരായ അപ്പോസ്തോലന്മാരും ചേർന്ന് ഇല്ലാതാക്കി. അന്ത്യോഖ്യൻ സഭയിൽ നിന്ന് പകർത്തിയതും കടംകൊണ്ടതുമല്ലാതെ മലങ്കരസഭയ്ക്ക് സ്വന്തമെന്ന് പറയാൻ എന്തുള്ളു എന്ന ചോദ്യം തന്മൂലം അർത്ഥവത്തായി. ആരാധനക്രമങ്ങളുടെ നിർവഹണത്തിൽ മലങ്കരസഭയെ അന്ത്യോഖ്യൻ സഭയുടെ അദ്ധ്യക്ഷൻ വിലയ്ക്ക് വാങ്ങുകയും ഇവിടത്തെ തനിമയാർന്ന പാരമ്പര്യങ്ങളെ, അങ്ങനെ തനിമയാർന്ന പാരമ്പര്യങ്ങൾ ഉണ്ടായിരുന്നു എന്ന സ്മരണപോലും അസാധ്യമാക്കുമാറ് ഇടിച്ചുനിരത്തുകയും തൽസ്ഥാനത്ത് പുതിയ പാരമ്പര്യങ്ങളെ പാകിയെടുക്കുകയും തദനുസരണമായി നടപടിക്രമം എഴുതിയുണ്ടാക്കുവാൻ കോനാട്ട് മല്പാനെ ചുമതലപ്പെടുത്തുകയും പുതിയ ക്രമങ്ങൾ അച്ചടിച്ച് പ്രചരിപ്പിക്കുവാൻ പാമ്പാക്കുട അച്ചടിശാലയിൽ (പിന്നീട് മാർ യൂലിയോസ് സ്മാരക) ഏർപ്പാടുണ്ടാക്കുകയും ചെയ്തു. പുതിയ ആണ്ടുതക്സാകളും കൂദാശക്രമങ്ങളും ആയിരക്കണക്കിന് അച്ചടികൾ ലഭ്യമായതോടെ കൈയെഴുത്ത് പകർപ്പുകൾ ക്രമേണ അപ്രത്യക്ഷമാവുകയും അസ്തമിക്കുകയും ചെയ്തു. ഒരു നൂറു കൊല്ലത്തെ ഉപയോഗം കൊണ്ട് അന്യമായവ സ്വന്തമാവുകയും സ്വന്തമായവ അന്യമാവുകയും ചെയ്തു. സാംസ്ക്കാരികമായ ഈ പറിച്ചുനടലും വിളമാറ്റവുമാണ് അന്ത്യോഖ്യൻ പാത്രിയർക്കീസ് മലങ്കരയിൽ ചെയ്ത കാലാതിവർത്തിയായ അതിക്രമമെന്ന് ഭാവി ചരിത്രം രേഖപ്പെടുത്താതിരിക്കുകയില്ല.

## മാമ്മൂദീസായും മൂറോനും

ആണ്ടുതക്സായുടെ കാര്യത്തിൽ നടത്തിയ കടന്നാക്രമണമാണ് പ്രതിപാദിച്ചത്. മാമ്മൂദീസായിലെയും കുർബ്ബാനയിലെയും ഓരോ വിഷയങ്ങൾ കൂടി ഈ ലേഖകന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുള്ളത് ഇവിടെ രേഖപ്പെടുത്തുവാനുണ്ട്. മാമ്മൂദീസാ ക്രമത്തിലെ മൂറോന്റെ ഉപയോഗവും വ്യാഖ്യാനവുമാണ് പരമപ്രധാനമായിട്ടുള്ളത്. മാമ്മൂദീസായിൽ, തൊട്ടിയിലെ വെള്ളത്തിൽ മൂറോൻ ഒഴിക്കുന്നത് പരിശുദ്ധാത്മാവിന്റെ ആവാസമുണ്ടാകുവാനാണെന്നും മൂറോൻ തൈലം വി. ആത്മാവിന്റെ പ്രതീകമാണെന്നും പത്രോസ് തൃതീയൻ ബാവാ പഠിപ്പിച്ചു. ഈ നിലപാടിന് സഭയുടെ ഔദ്യോഗിക വക്താക്കളിൽ പലരും പിന്തുണ നല്കുന്നതായി കണ്ടിട്ടുണ്ട്. ചിലരൊക്കെ അർത്ഥഗർഭമായ മൗനംകൊണ്ട് ഈ നിലപാടിനെ അനുകൂലിച്ചു കാണുന്നുണ്ട്. സത്യത്തിൽ മൂറോൻ പരിശുദ്ധാത്മാവിന്റെ പ്രതീകം തന്നെയാണോ? നമ്മുടെ കൂദാശാക്രമങ്ങളുടെ ഒരു സവിശേഷത, അതത് കൂദാശയെ സംബന്ധിച്ചുള്ള വേദ വ്യാഖ്യാനവും സഭയുടെ വീക്ഷണവും വ്യാഖ്യാനവും കൂദാശക്രമത്തിലെ പാട്ടുകളിലും വായനകളിലും പ്രഖ്യാപനങ്ങളിലും മറ്റുമായി നിർവചനരൂപത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു എന്നതാണ്. മൂറോൻ കൂദാശയുടെ സുദീർഘമായ ശുശ്രൂഷയിൽ രഹസ്യപ്രാർത്ഥനകളിലോ പരസ്യപ്രാർത്ഥനകളിലോ പാട്ടുകളിലോ വായനകളിലോ പ്രഖ്യാപനങ്ങളിലോ മൂറോൻ തൈലം വിശുദ്ധാത്മാവിന്റെ പ്രതീകമാണെന്നതിന്റെ നിർവചനങ്ങളോ സൂചനകളോ ഉണ്ടോ? ഈ ലേഖകന്റെ പരിശോധനയിൽ ഇല്ല എന്നാണുത്തരം. മനുഷ്യത്വവും ദൈവത്വവും അത്ഭുതകരമായി സമ്മേളിച്ച മനുഷ്യാവതാരത്തിന്റെ – മ്ശീഹൂസായുടെ – പ്രതീകമാവാനാണ് ആ തൈലം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്ന് അതിദീർഘമായ ആ ശുശ്രൂഷയുടെ ഓരോ ഘട്ടവും വിശദീകരിക്കുന്നുണ്ട്. മാമ്മൂദീസാ ജലത്തിൽ പരിശുദ്ധാത്മാവിന്റെ ആവാസം നടക്കുന്നതായി ശെമ്മാശന്റെ അറിയിപ്പിലൂടെ സഭ സംശയരഹിതമായി പ്രഖ്യാപിക്കുന്നത് പട്ടക്കാരൻ ജലത്തിന്മേൽ പരിശുദ്ധ റൂഹായെ ക്ഷണിക്കുന്ന 'ക്രൊയ്ത്തൊാദ്റൂഹോകാദീശോ'യുടെ പ്രാർത്ഥന നടത്തി കൈ ആവസിക്കുമ്പോഴാണ്. മാമ്മൂദീസായിൽ മാത്രമല്ല പരിശുദ്ധാത്മാവിന്റെ പ്രത്യേക ആവാസത്തിനായി 'ക്രൊയ്ത്തൊാദ് റൂഹോകാദീശോ'യുടെ വിളി നടത്തുന്ന നാലു കൂദാശകളിലും – മാമ്മൂദീസാ, കുർബ്ബാന, പട്ടംകൊട, മൂറോൻ – കൈ ആഘോഷിക്കുന്ന സമയത്താണ് പരിശുദ്ധ റൂഹാ ആവസിക്കുന്നതായി സഭ ശുശ്രൂഷാക്രമത്തിലൂടെ പ്രഖ്യാപിക്കുന്നത്. ആരാധനയുടെ ഘടനയിലെ പൊതുതത്വമായതിനാൽ അതിനെ സംശയിക്കേണ്ടുന്ന കാര്യവുമില്ല. പാത്രിയർക്കീസിന് മാത്രം നടത്തുവാൻ അധികാരമുള്ള ഒന്നായി മൂറോൻ കൂദാശയെ ഗൗരവപ്പെടുത്തുകയും ഗൗരവത്തിന്റെ വലുപ്പം കൂട്ടുവാൻ അതിനെ പരിശുദ്ധാത്മാവിന്റെ പ്രതീകമെന്നു വിവരിച്ചതാകാനും പാടില്ലായ്കയില്ല. മാമ്മൂദീസാ വെള്ളത്തിൽ മൂറോൻ ഒഴിക്കുന്നതിന്റെ ആവശ്യമെന്തെന്ന് ഗൗരവമായ അന്വേഷണം ആവശ്യമായിരിക്കുന്നു. സഭയുടെ വികസന ഘട്ടത്തിൽ കശ്ശീശന്മാരുടെ അഭാവത്തിൽ ശെമ്മാശ്ശന്മാരും അത്യാവ

ശ്യത്തെ പ്രതി മാമ്മൂദീസാ നൽകിയതിന്റെ ഉദാഹരണങ്ങൾ അപ്പോസ്തോലപ്രവൃത്തികളുടെ പുസ്തകത്തിൽ നാം വായിക്കുന്നു. അപ്രകാരം സ്നാനമേറ്റവരുടെ മേൽ അദ്ധ്യക്ഷസ്ഥാനികൾ കൈവച്ച് പരിശുദ്ധാത്മദാനം നടത്തിയിരുന്നതായി നാം വായിക്കുന്നുണ്ട്. കൈവെപ്പ് നടത്തുവാനുള്ള നൽവരമോ അനുവാദമോ ലഭിച്ചിട്ടില്ലാത്ത ശെമ്മാശന്മാർ മാമ്മൂദീസാ നിർവഹിക്കേണ്ടുന്ന അവസരമുണ്ടാകുമ്പോൾ കൈവെപ്പിന്റെ പ്രതീകമായി കൂദാശ ചെയ്ത തൈലം വെള്ളത്തിൽ ഒഴിക്കുന്ന പതിവ് നിലവിൽ വന്നതാകാം. കാലക്രമേണ ബിഷപ്പിന്റെയും പിന്നീട് പ്രധാന മേലദ്ധ്യക്ഷന്റെയും പ്രത്യക്ഷമോ പരോക്ഷമോ ആയ പങ്കാളിത്തം കൂദാശയിൽ സന്നിവേശം ചെയ്യിച്ചതിന്റെ ഭാഗമായി തൈലം മാമ്മൂദീസായിലെ അവിഭാജ്യമായ ഭാഗമായിത്തീർന്നതാകാം. മാമ്മൂദീസാ ജലത്തിൽ കൈവെപ്പ് നടത്തി പരിശുദ്ധ റൂഹായെ ക്ഷണിച്ചുവരുത്തുവാൻ നൽവരമുള്ള കശ്ശീശാ മുതലുള്ള മേൽസ്ഥാനികൾ മാമ്മൂദീസാ നൽകുമ്പോൾ മാമ്മൂദീസായിൽ മൂറോന്റെ ഉപയോഗം ആവശ്യമോ എന്ന് ചർച്ച ചെയ്യണമെന്നാണ് പല ചിന്തകരും അഭിപ്രായപ്പെട്ടിട്ടുള്ളത്. തന്നെയുമല്ല, സ്ഥിരീകരണ കൂദാശയുടെ ഭാഗമായി മാമ്മൂദീസാ ഏറ്റ ശിശുവിനെ മൂറോൻ അഭിഷേകം ചെയ്യാനിരിക്കേ, അതിന് മുമ്പ് ശിശുവിന് മാമ്മൂദീസായിൽ മൂറോൻ സ്പർശത്തിൻ പങ്കാളിത്തം നൽകുന്നത് രണ്ടു തവണ കുഞ്ഞിന് മൂറോൻ അഭിഷേകത്തിന്റെ നൽവരം നൽകുകയല്ലേ എന്നും ചിന്തിയ്ക്കുവാൻ ആവശ്യമുണ്ട്. ആവർത്തിക്കാൻ പാടില്ലാത്ത കൂദാശയാണ് മൂറോൻ എന്നും ആത്മാവിൽ അനശ്വരമായ മുദ്ര തന്മൂലം ലഭിക്കുന്നതുകൊണ്ടാണ് ആവർത്തിക്കുവാൻ പാടില്ലാത്തതെന്നും സഭ പഠിപ്പിക്കുമ്പോൾ കുഞ്ഞിന് രണ്ടു തവണ മൂറോൻ നൽകുന്നതിന്റെ വൈരുദ്ധ്യവും ആവർത്തന വൈരസ്യവും ഒഴിവാക്കേണ്ടതല്ലേ എന്നും ആലോചിക്കേണ്ടതുണ്ട്.

സ്ഥിരീകരണ ശുശ്രൂഷയുടെ മാധ്യമമായ കൈവെപ്പിന്റെ പ്രതീകമാണ് മൂറോൻ എന്ന് നേരത്തെ സൂചിപ്പിച്ചുവല്ലോ. അവിടെയും മൂറോനെ 'പരിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണവുമായ മൂറോനാൽ' എന്ന് മൂറോനെ വിശേഷിപ്പിച്ചിരിക്കുന്നതിനാൽ അതിനും വിശദീകരണമാവശ്യമുണ്ട്. പൂർത്തീകരണം എന്ന അർത്ഥത്തിൽ ഉപയോഗിച്ചിട്ടുള്ള മൂല ഭാഷാപദം 'മെശ്ത്തമ്ലോ' എന്നാണ്. ഈ പദത്തിന് സുറിയാനി സഭയുടെ ആരാധനാ സംസ്കാരത്തിൽ വ്യത്യസ്തമായ ഒരർത്ഥമാണുള്ളത്. പട്ടംകൊട ശുശ്രൂഷയിൽ നിന്ന് ഇക്കാര്യം വിശദമാക്കുവാൻ ശ്രമിക്കാം. എല്ലാ പട്ടംകൊട ക്രമങ്ങളിലും കൈവെപ്പിന്റെ ക്രിയയും അതിനൊരു പ്രഖ്യാപന വാക്യവുമുണ്ട്. പൂർണ്ണ ശെമ്മാശ്ശൻ, കശ്ശീശാ, എപ്പിസ്കോപ്പാ എന്നീ മൂന്ന് സ്ഥാനങ്ങൾ ആണ് യഥാർത്ഥ കൈവെപ്പിന്റെ ശുശ്രൂഷക്രമങ്ങൾ. അവയിൽ മാത്രമേ പരിശുദ്ധാത്മ കൃപയുടെ നൽവരം – സുറിയാനിയിൽ മവ്ഹബസോദറൂഹോകാദീശോ – പ്രദാനം ചെയ്യുന്നുള്ളു. മറ്റു ശുശ്രൂഷകളിലും സമാനമായ പ്രാർത്ഥനകളും ക്രിയകളും ഉണ്ട്. എന്നാൽ യഥാർത്ഥമായ പരിശുദ്ധാത്മ നൽവരത്തിന്റെ ശുശ്രൂഷാ വാക്യത്തിലെ ബന്ധപ്പെട്ട പദപ്രയോഗം അസ്റാഹ് – കർമ്മണിപ്രയോഗത്തിൽ (ശുശ്രൂഷാ ക്രമത്തിൽ

കർമ്മണി പ്രയോഗമാണ്) എത്ത് അസറാഹ് എന്നാണ്. എന്നാൽ ശെമ്മാശ്ശനെ അർക്കദിയാക്കോൻ ആക്കുമ്പോഴും കശ്ശീശായെ കോറെപ്പിസ്കോപ്പാ ആക്കുമ്പോഴും എപ്പിസ്കോപ്പായെ പാത്രിയർക്കീസോ കാതോലിക്കായോ മെത്രാപ്പോലീത്തായോ ആയി ഉയർത്തുമ്പോൾ സമാനമായ മുദ്രണക്രിയ ഉണ്ടെങ്കിലും ക്രിയാ വാകൃത്തിലെ സമാനപദം 'മെശ്ത്തമ്ലോ' എന്നാണ്. ആ പദം ഔപചാരികതയെ കുറിക്കാനല്ലാതെ സാക്ഷാൽ പരിശുദ്ധാത്മ വ്യാപാരത്തെ സൂചിപ്പിക്കുന്നില്ല. ചുരുക്കത്തിൽ എത് അസ്റാഹ് പരിശുദ്ധാത്മാഭിഷേകത്തെയും 'മെശ്ത്തമ്ലോ' കേവലം ഔപചാരികതയെയും മാത്രമാണ് കുറിക്കുന്നത്. മാമ്മൂദീസായിലെ മൂറോനഭിഷേകത്തിന്റെ വാകൃത്തിൽ പ്രയോഗിച്ച പദം 'മെശ്ത്തമ്ലോ' എന്നാകയാൽ അവിടെ പരിശുദ്ധാത്മാവിന്റെ സാക്ഷാൽ വ്യാപാരം സൂചിതമാവുന്നില്ല. ഈ പദപ്രയോഗങ്ങൾ പ്രതിനിധാനം ചെയ്യുന്ന അർത്ഥവ്യത്യാസം കൂദാശകളുടെ മർമ്മം ഗ്രഹിച്ചിരുന്ന യൂഹാനോൻ മാർ സേവേറിയോസ് പിതാവ് സംശയരഹിതമായി പഠിപ്പിച്ചിട്ടുണ്ട്. തന്മൂലം സ്ഥിരീകരണ ശുശ്രൂഷയിലെ മുദ്രണവാകൃത്തിൽ പരിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണം എന്ന പ്രയോഗം ഉള്ളതിനാൽ മൂറോൻ തൈലത്തെ സുറിയാനിസഭ പരിശുദ്ധാത്മ പ്രതീകമായി കരുതുന്നു എന്ന് അവകാശപ്പെടാനാവില്ല.

ഒരു കാര്യം കൂടി ഇവിടെ ചർച്ച ചെയ്യപ്പെടേണ്ടതുണ്ട്. സ്ഥിരീകരണ ശുശ്രൂഷയിൽ മൂറോൻ അഭിഷേകം നടത്തുമ്പോൾ ചൊല്ലുന്ന ഗാനം 'തവ ഹൃദയം ബലമാർന്നീടട്ടെ' എന്നാരംഭിക്കുന്നതും സ്ഥിരീകരണത്തിന്റെ സന്ദേശം ഉൾക്കൊള്ളുന്നതുമാണ്. പത്രോസ് തൃതീയൻ ബാവാ തൽസമയത്ത് ഉപയോഗിക്കുവാനായി മറ്റൊരു ഗാനം നിർദ്ദേശിച്ചു. ആ ഗാനമാണ് മൂറോൻ അഭിഷേകം ചെയ്യുമ്പോൾ ഇപ്പോൾ ഉപയോഗിച്ചുവരുന്നത്. മോറാൻ നിർദ്ദേശിച്ച കാലത്ത് സുറിയാനി കൈയെഴുത്തു ക്രമങ്ങൾ മാത്രമേയുള്ളൂ. അതിന്റെ മാർജിനിലും ശുശ്രൂഷയുടെ ഒടുവിലും അനുബന്ധം എന്ന നിലയിലാണ് ഈ പുതിയ ഗാനം എഴുതിച്ചേർത്തത്. പാട്ടിന്റെ മേലെഴുത്തായി മോറാൻ പത്രോസ് തൃതീയൻ ബാവാ നിർദ്ദേശിച്ചതിൻപ്രകാരം കൂട്ടിച്ചേർത്തത് എന്നെഴുതിയിരുന്നു. യൂലിയോസ് പ്രസ്സിൽ നിന്ന് കൂദാശക്രമം അച്ചടിച്ച ആദ്യ പതിപ്പിലും ഈ മേലെഴുത്തോടുകൂടി അനുബന്ധമായിട്ടാണ് ഈ ഗാനം ചേർത്തിരുന്നത് (ഇപ്രകാരം രേഖപ്പെടുത്തിയ സുറിയാനി കൈയെഴുത്തുക്രമവും ആദ്യമായി അച്ചടിച്ച പതിപ്പും ഈ ലേഖകന്റെ കൈവശമുണ്ട്). പില്ക്കാല പതിപ്പുകൾ അച്ചടിച്ചപ്പോൾ ഈ മേലെഴുത്ത് ഉപേക്ഷിക്കപ്പെട്ടു. അതോടെ പുതിയ ഗാനം മാമ്മൂദീസാക്രമത്തിന്റെ ഭാഗമെന്ന് തെറ്റിദ്ധരിക്കപ്പെട്ടു. പാടുവാൻ കൂടുതൽ സൗകര്യമുള്ള രാഗബദ്ധമായ ഗാനമായതുകൊണ്ട് ആ പുതിയ ഗാനം സാർവത്രികമായി ഉപയോഗത്തിൽ വരികയും തൽസ്ഥാനത്ത് പാടിയിരുന്ന പാട്ട് പുസ്തകത്തിലുണ്ടെങ്കിലും പ്രയോഗത്തിൽ നിന്ന് ബഹിഷ്കരിക്കപ്പെടുകയും ചെയ്തു.

'ദൈവം ചൊന്നാൻ അഹറോനെ പൂശുക പാവനനാകാൻ പരിമളതൈലത്താൽ' എന്ന് ആരംഭിക്കുന്ന ഈ ഗാനത്തിൽ രണ്ട് ആശയങ്ങൾ ഉണ്ട്.

അഭിഷേകതൈലം കൊണ്ട് പൗരോഹിത്യത്തിലേക്ക് ദൈവനിയോഗപ്രകാരം മോശ അഹറോനെ അഭിഷേകം ചെയ്തതിന് സമാനവും സമാന്തരവുമായ ക്രിയയാണ് സ്ഥിരീകരണശുശ്രൂഷയെന്നാണ് ഒരു ആശയം. രണ്ടാമത്തെ ആശയം ഈ ശുശ്രൂഷയിലൂടെ രഹസ്യമായി പരിശുദ്ധറൂഹാ ശിശുവിൽ ആവസിക്കുന്നു എന്നാണ്. ഈ രണ്ട് ആശയങ്ങളും മാമ്മൂദീസായുടെ വ്യാഖ്യാനവുമായി ബന്ധപ്പെടുത്തിയാൽ മൂറോന്റെ ഗൗരവവും അതു കൂദാശ ചെയ്യുന്ന ആളിന്റെ അനന്യതയും സൂചിതമാവുമെന്നാണ് പത്രോസ് തൃതീയൻ ഉദ്ദേശിച്ചത്. അത് സഫലമായി. മാമ്മൂദീസായിലെ മൂറോൻ അഭിഷേകം മൂലം സ്നാനാർത്ഥി പരിശുദ്ധ റൂഹായെ പ്രാപിക്കുന്നു എന്നും സഭയിലെ പൗരോഹിത്യത്തിലേക്ക് ശിശു പ്രവേശിക്കുന്നുവെന്നും പ്രാമാണികരായ പണ്ഡിതർ പോലും ഈ ഗാനത്തെ ശുശ്രൂഷക്രമത്തിന്റെ ഭാഗമായി സഭ നിശ്ചയിച്ചതാണെന്ന തെറ്റിദ്ധാരണ മൂലം ദുർവ്യാഖ്യാനം ചെയ്തു. പൗരോഹിത്യ നൽവര ദാനം ലഭിക്കുന്നത് പട്ടംകൊട ശുശ്രൂഷയിലല്ലെന്നും മാമ്മൂദീസായിലാണെന്നും മാമ്മൂദീസായിൽ നിന്നും ലഭിച്ച പൗരോഹിത്യ നൽവരം പ്രാവർത്തികമാക്കുവാനുള്ള അനുവാദമാണ് പട്ടംകൊട ശുശ്രൂഷയിലൂടെ ലഭിക്കുന്നത് എന്ന് ആ പണ്ഡിതർ ഈ ഗാനം സൃഷ്ടിച്ച ഭ്രമത്തിൽ സിദ്ധാന്തിച്ചു. അങ്ങനെയെങ്കിൽ പട്ടംകൊടയെ സ്വതന്ത്രമായ ഒരു കൂദാശയായി പരിഗണിക്കേണ്ടതുണ്ടോ എന്ന ന്യായമായ ചോദ്യത്തെ ഈ പണ്ഡിതർ അഭിമുഖീകരിക്കാതെ ഒഴിഞ്ഞുമാറി. മാമ്മൂദീസായിൽ പൗരോഹിത്യം ലഭിക്കുന്നുണ്ടെങ്കിൽ മാമ്മൂദീസായിലൂടെ ആ നൽവരം പൂർണ്ണ അളവിൽ പ്രാപിച്ച സ്ത്രീകളെ പൗരോഹിത്യ കർമ്മാനുഷ്ഠാനം ഏല്പിച്ചു കൂടേ? കൂദാശകൾ അനുഷ്ഠിക്കുന്നത് മാമ്മൂദീസായിലൂടെ പൗരോഹിത്യം പ്രാപിച്ച സഭ മുഴുവനും കൂടിയല്ലേ? പുരോഹിതനെ കൂടാതെയും കൂദാശകൾ അനുഷ്ഠിക്കാവുന്നതല്ലേ? എന്നീ ചോദ്യങ്ങളുടെ സ്വാധീനം സഭയിൽ ഇപ്പോഴും കൃത്യമായ ഉത്തരമില്ലാത്ത പ്രഹേളികകളായി ചർച്ചാവേദികളെ അലട്ടുന്നു.

മാമ്മൂദീസാ ഏറ്റ ആൺപ്രജകളെ മദ്ബഹായിൽ പ്രവേശിപ്പിക്കുന്ന ചടങ്ങ് പത്രോസ് തൃതീയൻ ബാവാ ആവിഷ്കരിച്ച പുത്തൻ നടപടിയാണ്. കാനോനികമായി അതിന് യാതൊരു നീതീകരണവുമില്ല. മദ്ബഹായിൽ സ്ഥിരമായ ജോലി ഒന്നും ചെയ്യാനില്ലാഞ്ഞതിനാൽ കോറൂയോ, ആവ്പദ്യക്കിനോ മുതലായ ശെമ്മാശു സ്ഥാനികൾ പോലും പട്ടമേല്ക്കുന്ന ആ ഒരു ദിവസം മാത്രം ത്രോണോസ് മുത്തുവാനായി മദ്ബഹായിൽ പ്രവേശിച്ചുകൊള്ളട്ടെ എന്ന് അനുശാസിക്കുന്ന കാനോൻ മാമ്മൂദീസാ ഏറ്റ ശിശുവിനെ മദ്ബഹായിൽ പ്രവേശിപ്പിക്കുന്ന കാര്യം വിഭാവനം ചെയ്യുന്നില്ല. അറബി – യഹൂദ സംസ്കാരങ്ങളിൽ കഴിയുന്ന സിറിയൻസഭയിലെ അക്രൈസ്തവ പ്രവണതയാണ് ആൺകുട്ടികളെ മാത്രം മാമ്മൂദീസാ കഴിഞ്ഞ് മദ്ബഹായിൽ പ്രവേശിപ്പിക്കുവാൻ നിർദ്ദേശിച്ചപ്പോൾ പത്രോസ് തൃതീയൻ ബാവായെ ഭരിച്ചിരുന്നത്. അദ്ദേഹത്തിന്റെ ആഗമനത്തിന് മുമ്പ് മലങ്കരസഭയിൽ ആ പതിവ് ഉണ്ടായിരുന്നില്ല. പാത്രിയർക്കീസിന്റെ നിർദ്ദേശപ്രകാരമാണ് ആ നിർദ്ദേശം മാമ്മൂദീസാക്രമത്തിൽ കൂട്ടിച്ചേർത്തത്. അദ്ദേ

ഹത്തിന് മുമ്പ് മലങ്കരസഭയിൽ നിന്ന് വിട്ടുപോയ തൊഴിയൂർ സഭയിലും അദ്ദേഹത്തിന്റെ പരിഷ്കാര നിർദ്ദേശങ്ങളെ സ്വീകരിക്കാതിരുന്ന നവീക രണസഭയിലും ഈ അകാനോനിക നടപടി നടപ്പിലാക്കിയിട്ടില്ല. ക്രൈസ് തവ സഭയിലും ഭാരത സംസ്കാരത്തിലും പത്രോസ് തൃതീയൻ ബാവാ നടത്തിയ അതിനീചമായ കടന്നാക്രമണമായിട്ടാണ് ഈ കൃത്യത്തെ വായി ക്കേണ്ടത്. ഈ സാഹചര്യങ്ങൾ വേണ്ടത്ര മനസ്സിലാക്കാതെയാണ് ഈ അടുത്തകാലത്ത് ആൺകുട്ടികളെപ്പോലെ പെൺകുട്ടികളെയും സ്നാനാ നന്തരം മദ്ബഹായിൽ പ്രവേശിപ്പിക്കുവാൻ അകാനോനികമായ തീരുമാ നമുണ്ടായത്. സ്ത്രീപുരുഷ വിവേചനം അവസാനിപ്പിക്കേണ്ടത് ആവശ്യ മായിരുന്നെങ്കിലും ഒരു കാലിൽ മാത്രമുണ്ടായിരുന്ന മന്ത് രോഗം രണ്ടു കാലിലേക്കും വ്യാപിപ്പിച്ചുകൊണ്ടല്ല സമത്വം നടപ്പിലാക്കേണ്ടിയിരുന്നത്. മറിച്ച്, പത്രോസ് തൃതീയൻ അടിസ്ഥാനരഹിതമായി നടപ്പിലാക്കിയ പരി ഷ്കാരം റദ്ദാക്കിക്കൊണ്ടാണ്. അതിനാവശ്യമായ ഉൾക്കാഴ്ചയോ അപ ഗ്രഥന സന്നദ്ധതയോ പഠനവ്യഗ്രതയോ ബന്ധപ്പെട്ടവർ പ്രദർശിപ്പിക്കാ തിരുന്നത് മലങ്കരസഭ അടുത്തകാലത്തായി നേരിട്ടുകൊണ്ടിരിക്കുന്ന പല അനാഥത്വങ്ങളിൽ ഒന്നു മാത്രം!!

## വി. കുർബ്ബാന

വി. കുർബ്ബാനയിലാണ് ദൂരവ്യാപകമായ ഫലങ്ങൾ സൃഷ്ടിക്കുന്ന ഏതാനും പരിഷ്കാരങ്ങൾ പത്രോസ് ബാവാ നടപ്പിലാക്കിയത്. വിശ്വാസി കൾ ഏറ്റവും കൂടുതൽ ആവർത്തിച്ച് പങ്കെടുക്കുന്ന കൂദാശയാകയാൽ കുർബ്ബാനയിലെ പരിഷ്കാരങ്ങളിലൂടെ സഭയിലേക്ക് പുത്തൻ പ്രവണത കളെയും ആശയങ്ങളെയും എളുപ്പത്തിൽ സംക്രമിപ്പിക്കാമെന്ന് ചിന്തിച്ച പത്രോസ് തൃതീയനിലെ സാമൂഹിക മനഃശാസ്ത്രാവബോധം അത്ഭുതാ വഹം തന്നെ. അന്ത്യോഖ്യൻ പിതാക്കന്മാരും ഉപദേശങ്ങളും മലങ്കരയിൽ സുപരിചിതമാക്കുവാൻ അദ്ദേഹം സിറിയൻ സഭയിലെ പിതാക്കന്മാരുടെ പേരുകൾ ഉൾപ്പെടുത്തിയ തുബ്ദേനുകൾ മലങ്കരയിൽ ഉപയോഗിക്കുവാൻ നിഷ്കർഷിച്ചു. ഇന്നത്തേതിൽ നിന്ന് വ്യത്യസ്തമായ ആറ് തുബ്ദേനുക ളാണ് അക്കാലത്ത് മലങ്കരയിൽ നിലവിലിരുന്നത്. മാർത്തോമ്മാസഭ ഇപ്പോഴും ആ തുബ്ദേനുകൾ തന്നെ നവീകരണത്തിനു യോജ്യമായ ഭേദ ഗതികളോടെ ഉപയോഗിക്കുന്നു. മലങ്കരസഭയിൽ അക്കാലത്ത് ഉപയോ ഗിച്ചിരുന്ന കുർബ്ബാനക്രമം (മലയാളം) ഈ ലേഖകൻ ശ്രദ്ധിച്ചിട്ടുണ്ട്. വിവിധ വർഷങ്ങളിൽ അച്ചടിപ്പിച്ച പല പതിപ്പുകളും ഈ ലേഖകന്റെ ഗ്രന്ഥ ശേഖരത്തിലുണ്ട്. അവകളിലൊക്കെ ഉപയോഗിച്ചിരുന്നത് അതീവ ഹ്രസ്വ വും അന്ത്യോഖ്യൻ പിതാക്കന്മാരിലാരുടെ പേരും ഉൾക്കൊള്ളിച്ചിട്ടില്ലാത്ത തുബ്ദേനുകളാണ്. അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായു ടെ ചുമതലയിലും മേൽനോട്ടത്തിലും അച്ചടിച്ച് പ്രസിദ്ധീകരിച്ച ആ പുസ് തകങ്ങൾ പത്രോസ് തൃതീയൻ ബാവാ മടങ്ങിപ്പോയതിന് ശേഷവും മലങ്ക രസഭയിൽ ഉപയോഗത്തിലിരുന്നു എന്നതിന് തെളിവുകൾ ഉണ്ട്. വലിയൊ രു ചെറുത്തുനില്പിന്റെ കഥയാണ് ആ അദ്ധ്യായത്തിന് മലങ്കരസഭാചരി

ത്രത്തിൽ അനാവരണം ചെയ്യാനുള്ളത്. യൂയാക്കീം മാർ കൂറിലോസിന്റെ കാലം മുതൽ അന്ത്യോഖ്യൻ പിതാക്കന്മാരുടെ പേരുകൾ അടങ്ങിയ തുബ്ദേനുകൾ മലങ്കരയിൽ പ്രവേശിച്ചു തുടങ്ങിയെങ്കിലും അതിനെ സ്വീകരിക്കുവാനോ പ്രചരിപ്പിക്കുവാനോ കൂറിലോസിനോട് എതിർത്തുനിന്ന പാലക്കുന്നത്ത് മാർ അത്താനാസ്യോസും കൂറിലോസിനെ അനുകൂലിച്ചുനിന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും തയാറായില്ല. വിരുദ്ധ ചേരികളിൽ നിന്ന് പോരാടിയവരാണ് അവരെങ്കിലും വിദേശ സ്വാധീനത്തിനെതിരായ ദേശീയ വികാരധാരയിൽ അവർ ഏകാഭിപ്രായക്കാരായിരുന്നു. പത്രോസ് തൃതീയൻ ബാവാ വാഴിച്ച ആറു മെത്രാൻമാരിലൂടെയും അവരുടെ ശിഷ്യന്മാരും പ്രശിഷ്യരുമായ മല്പാന്മാരിലൂടെയും അന്ത്യോഖ്യൻ തുബ്ദേനുകൾ ക്രമേണ അംഗീകാരം നേടുന്ന ചിത്രമാണ് പിന്നീട് നാം കാണുന്നത്. പുലിക്കോട്ടിൽ മെത്രാച്ചൻ പഴയ തുബ്ദേനുകൾ അടങ്ങിയ കുർബാനക്രമം അച്ചടിച്ചുകൊണ്ടേയിരുന്നപ്പോഴും അദ്ദേഹത്തിന്റെ ആസ്ഥാനത്ത് പഴയസെമിനാരിയിൽ പഠിപ്പിച്ചിരുന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കശ്ശീശാ, കോനാട്ട് മാത്തൻ കശ്ശീശാ എന്നീ സുറിയാനി മല്പാന്മാർ ഒന്നിച്ചുചേർന്ന് അന്ത്യോഖ്യൻപിതാക്കന്മാരുടെ പേരുകൾ അടങ്ങിയ തുബ്ദേനുകൾ പുതിയ കുർബാനക്രമത്തിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ചു. പുതിയ മെത്രാന്മാരോട് പിണങ്ങി സഭയുടെ ശക്തി ചോർന്നുപോകാനിടയാകരുതെന്ന് നിർബന്ധമുള്ള മലങ്കര മെത്രാൻ അതിശക്തമായി മല്പാന്മാരുടെ നേതൃത്വത്തിലും പത്രോസ് ബാവാ പട്ടംകൊടുത്ത മെത്രാന്മാരുടെ പിൻബലത്തിലും അരങ്ങേറിയ വൈദേശിക സ്വാധീനത്തോട് അനുരഞ്ജനപ്പെട്ടതാകാം. മലങ്കരസഭയിലെ ഐക്യത്തെ കണ്ണിലെ കൃഷ്ണമണിപോലെ സംരക്ഷിച്ച് ആ ഐക്യത്തിന്റെ മഹാബലം കൊണ്ട് വൈദേശിക കോളനിവല്ക്കരണത്തെ എതിർത്ത് തോല്പിച്ച ആ മഹാത്മാവ് ഐക്യപാലനത്തിന് നൽകിയ വില!! യൂയാക്കീം മാർ കൂറിലോസിന്റെ കാലം മുതൽ പ്രത്യക്ഷപ്പെട്ട ആ തുബ്ദേനുകൾ ക്രമേണ സഭയുടെ ഔദ്യോഗിക കുർബാനക്രമത്തിന്റെ ഭാഗമായി. പഴയ ഔദ്യോഗിക കുർബ്ബാനക്രമങ്ങൾ അസ്തമിച്ച് മറവിയിലേയ്ക്ക് നിഷ്ക്രമിക്കുകയും ചെയ്തു. സ്വന്തമായ ആരാധനാക്രമങ്ങൾക്കു വേണ്ടി എഴുതുന്നവരും വാദിക്കുന്നവരും പുതിയ ക്രമങ്ങൾ എഴുതിയുണ്ടാക്കുന്നവർ പോലും പല അളവിലും സഭയുടെ അടിസ്ഥാന വിശ്വാസങ്ങളോട് കൂടുതൽ സത്യസന്ധത പുലർത്തുന്നതും ദേശീയ നിലപാടുകൾക്കനുയോജ്യവുമായ ഈ ക്രമത്തെ അന്വേഷിക്കുകയോ പുനർജീവിപ്പിക്കുകയോ ചെയ്യുന്നില്ലെന്നത് ആ വകരംഗങ്ങൾ സഭാനേതൃത്വത്തെ വിഴുങ്ങിയ ജഡതയുടെ പിടിമുറുക്കം വ്യക്തമാക്കുന്നു. പഴയ കുർബാനക്രമത്തിൽ ഒന്നും അഞ്ചും തുബ്ദേനുകൾ ഗവേഷക പ്രതിഭകളെ തട്ടിയുണർത്താനാകും എന്ന പ്രതീക്ഷയിൽ ഉദ്ധരിച്ചു കൊള്ളട്ടെ:

**തുബ്ദേൻ ഒന്ന്:** നാലു ഭാഗങ്ങളിലുമുള്ള ശുദ്ധമുള്ള പള്ളികളെ ഭരിക്കുന്നവരായ സകല മേല്പട്ടക്കാരെയും ഞങ്ങളുടെ ബാവാ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിനെയും പ്രത്യേകം ഇന്ന് ഞങ്ങളെ പരിപാലി

ക്കുന്ന മേല്പട്ടക്കാരനെയും കശ്ശീശന്മാർ, ശെമ്മാശന്മാർ മുതലായ പട്ടത്വത്തിനടുത്തവരെ എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന ഞങ്ങൾക്ക് കോട്ടയാകേണമെ. കുറിയേലായിസോൻ.

**അഞ്ചാമത്തെ തുബ്ദേൻ:** നിഖ്യായിലും കുസ്തന്തീനോപ്പോലീസിലും എഫേസൂസിലും ഉണ്ടായ മൂന്ന് സുന്നഹദോസുകളെയും അതിലുൾപ്പെട്ട സകല ശുദ്ധമുള്ള ബാവാമാരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന ഞങ്ങൾക്ക് കോട്ടയാകേണമേ. കുറിയേലായിസ്സോൻ (185, 86, 87 പേജുകൾ, മലങ്കരസഭയും കേരള സംസ്കാരവും, പ്രൊഫ. ഫാ. ജോസഫ് ചീരൻ, 362-ാം പേജിന് ശേഷമുള്ള അനുബന്ധങ്ങളിൽ ഈ പേജുകളുടെ ഫോട്ടോ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്).

ഒന്നും അഞ്ചും തുബ്ദേനുകൾ മാത്രം ഉദ്ധരിച്ചതിന് പ്രത്യേകം കാരണമുണ്ട്. അവയിലെ വ്യത്യസ്തതകൾ ശ്രദ്ധേയവും ഇനിയുള്ള ആരാധനാ പരിഷ്കാരശ്രമങ്ങൾക്ക് മാർഗ്ഗദർശകവും ചിന്തോദ്ദീപകവും ആണ്.

1. മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നിവർ മലങ്കരസഭയോട് അന്ന് ബന്ധപ്പെട്ടിരുന്ന പാത്രിയർക്കീസുമാരുടെ കൂട്ടത്തിലില്ല. ബസ്സേലിയോസിനെയും ഗ്രീഗോറിയോസിനെയും നിരാകരിച്ച് തർക്കമേതുമെന്യേ ഏകയോഗക്ഷേമമായി കഴിഞ്ഞ മലങ്കരസഭയിൽ സഭാബന്ധം വിച്ഛേദിക്കപ്പെട്ടതായി പ്രഖ്യാപിച്ച് ഇഗ്നാത്യോസിനെ നിരാകരിച്ച് പാത്രിയർക്കീസായി മാർ ബസ്സേലിയോസിനെ മാത്രം നിലനിർത്തിയാൽ അതിന്റെ പേരിൽ പ്രശ്നങ്ങളൊന്നും ഉണ്ടാകേണ്ടതില്ലെന്ന് വ്യക്തം. കാതോലിക്കാ സഭയിൽ ഇല്ലാതിരുന്ന കാലത്ത് സഭയുടെ ആത്മീയ മേലദ്ധ്യക്ഷൻ എന്ന നിലയിൽ ഇഗ്നാത്യോസിനെ മാത്രം പാത്രിയർക്കീസായി ഓർത്തിരുന്നതുപോലെ 1912-ന് ശേഷം ആ ചുമതലകൾ കാതോലിക്കാ സ്ഥാപനം നിലവിൽ വന്നതു മൂലം പാത്രിയർക്കാ സ്ഥാനത്ത് ബസ്സേലിയോസിനെ മാത്രം ഓർക്കുന്നത് ചരിത്രപരമായി സാധൂകരണമുള്ള കാര്യമാണ്.

2. ഒന്നാം തുബ്ദേൻ പാത്രിയർക്കീസന്മാരെയും മേല്പട്ടക്കാരെയും മാത്രം ഓർക്കുവാനുള്ളതല്ല. പുരോഹിത വിഭാഗങ്ങളെയെല്ലാം സഭ ഓർത്തു മദ്ധ്യസ്ഥത നടത്തുന്നത് ഒന്നാം തുബ്ദേനിലാണ്. തൽസമയത്ത് കുർബ്ബാനയിൽ പട്ടക്കാർ ചൊല്ലുന്ന പ്രാർത്ഥന ഇക്കാര്യം സംശയാതീതമായി വ്യക്തമാക്കുന്നുണ്ട്. മേൽ ഉദ്ധരിച്ച ഒന്നാം തുബ്ദേനിൽ സഭ പുരോഹിതസ്ഥാനികളെ മുഴുവൻ ഓർത്തിരുന്നു. മേല്പട്ടക്കാരോടൊപ്പം പട്ടക്കാരെയും ശെമ്മാശ്ശന്മാരെയും ഓർക്കുന്നത് എപ്പിസ്കോപ്പസിയുടെ അതുല്യതയെ മങ്ങലേല്പിക്കുന്നുവെന്ന അപകർഷബോധമാണ് പഴയ പതിവ് നിർത്തലാക്കി ഒന്നാം തുബ്ദേൻ മേല്പട്ടക്കാരെ മാത്രം ഓർക്കാനായി വ്യത്യാസപ്പെടുത്തിയത്. പട്ടക്കാരെ മൂന്നാം തുബ്ദേനിലേക്ക് തള്ളിയിട്ടു. ശെമ്മാശ്ശന്മാരെ പൂർണ്ണമായി ഒഴിവാക്കുകയും ചെയ്തു. സിറിയൻ സഭയിൽ എന്നുമുതലാണ് ഈ എപ്പിസ്കോപ്പൽ അതിക്രമം തുബ്ദേനുകളെ വികൃതവും വിരൂപവും വികലവും ആക്കിയതെന്ന് അറിഞ്ഞുകൂടാ. മലങ്കരയിൽ ഇതിന് ഔദ്യോഗിക പരിവേഷം ലഭിച്ചത് പരുമല മാർ ഗ്രീഗോ

റിയോസ് കാലം ചെയ്തതിന് ശേഷം വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാച്ചനും കോനാട്ട് മാത്തൻ കത്തനാരും ചേർന്ന് പ്രസിദ്ധീകരിച്ച കുർബ്ബാനക്രമ ത്തിലാണ്. എപ്പിസ്കോപ്പൽ താല്പര്യങ്ങളല്ലാതെ സഭാ താല്പര്യങ്ങളൊ ന്നും ഈ പുതിയ വ്യാജസൃഷ്ടിയുടെ പുറകിൽ നാളിതുവരെ ആരും ഉപദർശിച്ചിട്ടില്ല. ഈ വൈരൂപ്യം മാറ്റി ഒന്നാം തുബ്ദേൻ പുരോഹിതസ്ഥാ നികളെ എല്ലാവരെയും ഓർക്കുവാൻ നിർദ്ദേശിച്ച് ശുപാർശ ചെയ്ത ആരാ ധനാ പരിഷ്കാര കമ്മിറ്റിയുടെ ശുപാർശ ഇനിയും അംഗീകാരത്തിന് വി ധേയമാകാത്തത് ഈ ചരിത്ര പശ്ചാത്തലത്തിൽ ദുരൂഹമായിരിക്കുന്നു (തുബ്ദേനിൽ പാത്രിയർക്കീസ് എന്നോ കാതോലിക്കാ എന്നോ മറ്റുള്ള വിശേഷ പദങ്ങൾ ഒഴിവാക്കുകയും സഭാഭരണഘടനയിൽ അവധാന പൂർവ്വം പ്രയോഗിച്ചതിൻപ്രകാരം "ഞങ്ങളുടെ പ്രധാന മേലദ്ധ്യക്ഷൻ ആബൂൻ മാർ ബസ്സേലിയോസിനെയും ഞങ്ങളുടെ മേലദ്ധ്യക്ഷൻ (ഇന്നാ രെയും) ഞങ്ങളുടെ അദ്ധ്യക്ഷൻ ഈ ബഹുമാനപ്പെട്ട കശ്ശീശായെയും ശേഷമുള്ള സകല മേല്പട്ടക്കാരെയും പട്ടക്കാരെയും ശെമ്മാശന്മാരെ യും....." എന്ന് ഈ തുബ്ദേൻ വാക്യത്തെ പരിഷ്കരിച്ചാൽ അത് നീതി പൂർവ്വകവും പൂർവ്വീകതയോട് അനുരൂപവും ഭരണഘടനാനുസൃതവും ആയിത്തീരുമെന്നതിനാൽ ബന്ധപ്പെട്ടവർ ഇത് ശ്രദ്ധിക്കുമെന്ന് ഉറപ്പായി വിശ്വസിക്കുന്നു).

അഞ്ചാം തുബ്ദേനിലെ പ്രത്യേകത അതിൽ ആരുടെയും പേരുകളോ ആരുടെയെങ്കിലും വിശേഷണമോ ചേർത്തിട്ടില്ല എന്നതാണ്. അതിന്റെ ആവശ്യവുമില്ല. പേരുകൾ ചേർത്തു തുടങ്ങിയാൽ ചേർക്കുന്നതിന്റെയും ഒഴിവാക്കുന്നതിന്റെയും മാനദണ്ഡങ്ങൾ കണ്ടെത്തേണ്ടി വരും. പഴയ രീതി തന്നെയാണ് അഭികാമ്യം. അതീവ ഹ്രസ്വമായ ഈ തുബ്ദേനുകൾ പുനഃ സ്ഥാപിച്ചാൽ കുർബ്ബാനയുടെ പരസ്യശുശ്രൂഷയിൽ അഞ്ച് മിനിട്ടിലേറെ സമയം ലാഭിക്കുവാൻ കഴിയുമെന്നതിനാൽ ആരാധനാ പരിഷ്കാരത്തിൽ ആവശ്യാനുസരണം ഉപയോഗിക്കുവാൻ ഈ പഴയ തുബ്ദേനുകളും പൂർണ്ണമായി ഉൾപ്പെടുത്തേണ്ടതാണ്.

പത്രോസ് തൃതീയൻ വരുത്തിയ മറ്റൊരു പരിഷ്കാരം ഖണ്ഡിപ്പിന്റെ ശുശ്രൂഷയിലാണ് കാണുന്നത്. ഈ ശുശ്രൂഷയിൽ മൂന്ന് പ്രാർത്ഥനകൾ ഇപ്പോൾ ഉപയോഗിക്കുന്നുണ്ട്. ആദ്യത്തേത് യാക്കോബ് ബർസ്ലീബി രചിച്ച ഒരു ഹ്രസ്വമായ വിശ്വാസപ്രമാണം. രണ്ടാമത്തേത് മാർ യാക്കോബിന്റെ ഒരു കവിത. മൂന്നാമത്തേത് മൂന്ന് വാക്യങ്ങൾ. പഴയ എഴുത്ത് ക്രമങ്ങ ളിൽ ഇവയിൽ ഏതെങ്കിലും ഒന്ന് ചൊല്ലിയാൽ മതി എന്ന അർത്ഥത്തിൽ ഓരോ പ്രാർത്ഥനയും കഴിഞ്ഞ് 'വേറൊന്ന്' എന്ന് ചേർത്തിരിക്കുന്നു. പത്രോസ് തൃതീയൻ ഈ 'വേറൊന്ന്' എന്ന നിർദ്ദേശം എടുത്തുകളഞ്ഞ തോടെ ഈ മൂന്നും ചൊല്ലുന്ന പതിവുണ്ടായി. കർത്താവിന്റെ കഷ്ടാനു ഭവങ്ങൾ ആവർത്തിക്കുന്ന ഈ മൂന്ന് ഖണ്ഡികകളിൽ മുൻപതിവുപോലെ ഏതെങ്കിലും ഒന്ന് ചൊല്ലിയാൽ മതി എന്ന് നിർദ്ദേശിച്ചാൽ മറ്റൊരു അഞ്ച് മിനിട്ട് കൂടി സമയലാഭമുണ്ടാകും. വി. കുർബ്ബാനയിലെ കുക്കിലിയോൻ സെറ്റുകളിൽ ഒടുവിലത്തേത് (മക്കളിലപ്പൻ എന്നാരംഭിക്കുന്ന, മരിച്ചുപോ

യവരെ ഓർക്കുന്ന കുക്കിലിയോൻ) മാത്രമേ കുർബ്ബാനയിൽ പണ്ട് ഉപയോഗിച്ചിരുന്നുള്ളു. മറ്റുള്ളവയൊക്കെ ആവശ്യാനുസരണം നമസ്കാര ക്രമത്തിൽ നിന്ന് കുർബാനയിൽ ഉപയോഗിച്ചുവന്നവയാണ്. ദൈവമാതാവിന്റെ പെരുന്നാളുകളിൽ 'ബസ്മൽക്കോയും' പരിശുദ്ധന്മാരുടെ ഓർമ്മയിൽ 'സാദീക്കോയും' ചൊല്ലിയിരുന്നു. സ്ലീബായുടെ സ്മരണയിലും പട്ടക്കാരുടെ ഓർമ്മയിലും അതതിന്റെ കുക്കിലിയോനും അനുബന്ധ ഗാനങ്ങളും ചൊല്ലിയിരുന്നു; ചൊല്ലാവുന്നതുമാണ്. പക്ഷേ എല്ലാ കുക്കിലിയോനുകളും എല്ലാ കുർബാനയിലും നടത്തുന്ന പതിവ് പത്രോസ് തൃതീയൻ ആവിഷ്കരിച്ചതാണ്. കന്യകമറിയമിന്റെയും പരിശുദ്ധന്മാരുടെയും ഓർമ്മയും മദ്ധ്യസ്ഥതയും നിഷേധിച്ചിരുന്ന നവീകരണക്കാരോടുള്ള പോരാട്ടത്തിന്റെ കാലത്ത് ഒരുപക്ഷേ അതിന് നീതീകരണം കാണാനാവുമെങ്കിലും അതിന്റെ സ്ഥിരവും നിർബ്ബന്ധിതവുമായ ഉപയോഗം കുർബ്ബാനയുടെ ദൈർഘ്യം അഞ്ചു മിനിട്ടു കൂടെ വർദ്ധിപ്പിക്കുവാനേ ഉതകിയിട്ടുള്ളു. ആരാധനാ പരിഷ്കരണവേളയിൽ ഇക്കാര്യവും ഗൗരവപൂർണ്ണമായ പരിഗണന അർഹിക്കുന്നുണ്ട്.

കുർബാനയിൽ പത്രോസ് തൃതീയൻ വരുത്തിയ മറ്റൊരു പരിഷ്കാരം കുർബാന അനുഭവത്തിന്റെ സമയത്തിലാണ്. കുർബാന പടിഞ്ഞാറോട്ട് ആഘോഷമായി കൊണ്ടുവരുന്നത് കുർബാന അനുഭവിക്കാൻ ഒരുങ്ങി നില്ക്കുന്നവർക്ക് അത് കൊടുക്കുവാനാണ്. പടിഞ്ഞാറോട്ടു വരുമ്പോഴും കിഴക്കോട്ട് തിരിയുന്നതിന് തൊട്ടുമുമ്പും ഉള്ള പ്രാർത്ഥനകളിലും തല കുനിക്കുവാൻ ശുശ്രൂഷകൻ നൽകുന്ന ഒടുവിലത്തെ രണ്ട് ആഹ്വാനങ്ങളിലും സഭ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. മലങ്കരസഭയിൽ അപ്രകാരമായിരുന്നു കുർബാനാനുഭവം സാർവത്രികമായി നടത്തിയിരുന്നത്. കാനോനികമായ ക്രമീകരണവും അതു തന്നെയാണ്. ഒന്നിലേറെ പട്ടക്കാർ സന്നിഹിതരെങ്കിൽ അവരുടെ സഹായവും പൂർണ്ണശെമ്മാശന്മാരുണ്ടെങ്കിൽ അവരുടെ സഹകരണവും ഇത്തരുണത്തിൽ പ്രയോജനപ്പെടുത്തിയിരുന്നു. അല്ലാത്ത അവസരങ്ങളിൽ വിരിച്ചൊരുക്കിയിട്ട ഒരു മേശയിൽ കാസാ വച്ച് താഴെ ഇറങ്ങിച്ചെന്ന് പീലാസായിൽ നിന്ന് കുർബാന കൊടുക്കുമായിരുന്നു. അതിന് ശ്രദ്ധ അല്പം വേണമെന്നല്ലാതെ അത് അസാധ്യമോ അപ്രായോഗികമോ ആണെന്ന് അന്ന് ആരും കരുതിയിരുന്നില്ല (ഇപ്പോഴും നവീകരണസഭകളിലും തൊഴിയൂർസഭകളിലും അപ്രകാരമാണ് ചെയ്യുന്നത്. 1972 മുതൽ എന്റെ അഭിവന്ദ്യ ഗുരു യൂഹാനോൻ മാർ സേവേറിയോസ് പിതാവിന്റെ അനുമതിയോടെ ഈ ലേഖകൻ അപ്രകാരമാണ് ചെയ്തുവരുന്നത്. അടുത്തകാലത്ത് എപ്പിസ്കോപ്പൽ സിനഡ് തീരുമാനിച്ചതനുസരിച്ച് പല മെത്രാപ്പോലീത്തന്മാരും പല വൈദികരും ഈ പൂർവ്വീക – കാനോനിക സമ്പ്രദായം നിലനിർത്തിപ്പോരുന്നുണ്ട്). പത്രോസ് തൃതീയൻ ഇത് നിർത്തലാക്കി. മേലാൽ അപ്രകാരം ചെയ്തു പോകരുതെന്ന് രേഖാമൂലം വിലക്കി. സെമിനാരിക്കേസിൽ മലങ്കരസഭ ഹാജരാക്കിയ കാനോനിൽ ഈ തിരുത്തും ഭേദഗതിയും ഉൾപ്പെടുത്തിയിരുന്നു. കാനോനികമായ മുൻരീതി അവലംബിക്കുന്നത് ശാപാർഹവും ശിക്ഷാർഹവും ആണെ

ന്ന് വരെ അദ്ദേഹം പ്രമാണരഹിതമായി കല്പനയിറക്കി. പത്രോസ് തൃതീയൻ ബാവാ നിർദ്ദേശിച്ച പരിഷ്കാരം അകാനോനികമാണെന്ന് അറിഞ്ഞുകൊണ്ടു തന്നെ പല പ്രാമാണികരും ആ നിരുത്തരവാദിത്തപരമായ കല്പന ചോദ്യം ചെയ്യാതെ അനുസരിക്കുന്നു. ചിലർ പടിഞ്ഞാറോട്ട് ഒരു രഹസ്യ എഴുന്നെള്ളിപ്പ് പ്രാർത്ഥനകൾ ഒന്നും നടത്താതെ കൂട്ടിച്ചേർത്ത് ഒരു മധ്യമ മാർഗ്ഗം സ്വീകരിക്കുന്നതായി കണ്ടിട്ടുണ്ട് (അപ്പോഴും ശരിയായ മാർഗ്ഗം അവലംബിക്കുവാൻ, ശരിയായ മാർഗ്ഗം ചൂണ്ടിക്കാട്ടിയവർക്കു പോലും കഴിയാതെ വരുന്നത് എത്രയോ പരിതാപകരവും സഹതാപാർഹവും ആണ്. അമ്പോ! പത്രോസ് തൃതീയന്റെ ആജ്ഞയുടെ കരുത്ത് അപാരം തന്നെ. കല്പന പുറപ്പെടുവിച്ച ആൾ കാലയവനികയ്ക്കുള്ളിൽ അപ്രത്യക്ഷമായിട്ടും മോരിന്റെ അസഹ്യമായ 'പുളി' മനുഷ്യർ ആഹ്ലാദപൂർവം ചുമലിലേറ്റി നടക്കുന്നു!!).

കുർബാന കഴിഞ്ഞ് മറയിട്ടാൽ ഒരു കൗമ്മാ നമസ്കരിച്ച് ആളുകൾ പിരിഞ്ഞുപോകുന്ന പതിവാണ് മലങ്കരസഭയിലുണ്ടായിരുന്നത്. അക്കാര്യം പഴയ കുർബ്ബാനക്രമത്തിൽ നിർദ്ദേശിച്ചിട്ടുമുണ്ടായിരുന്നു. പത്രോസ് തൃതീയൻ ആ സമ്പ്രദായം നിറുത്തലാക്കി. പകരം ത്രിവിധ പൗരോഹിത്യ സ്ഥാപനങ്ങളെ കർത്താവ് സ്ഥാപിച്ചുവെന്ന് മാർ യാക്കോബിന്റെ രാഗത്തിൽ വർണ്ണിക്കുന്ന ഒരു ഗാനം തൽസ്ഥാനത്തു നിർദ്ദേശിച്ചു. ആ പാട്ട് പാടിക്കൊണ്ടിരിക്കേ ആളുകൾ സ്ഥലംവിടുന്ന അച്ചടക്കരഹിതമായ ദുഷ്പതിവ് സഭയിൽ സംജാതമാവുകയും ചെയ്തു (പഴയ പതിവ് ഇപ്പോഴും പുലർത്തുന്ന ചില പിതാക്കന്മാരും പള്ളികളും ഇപ്പോഴും ഉണ്ട്).

### വിചിത്രമായ ഒരു കല്പന

ഈ അദ്ധ്യായത്തിൽ കൊടുത്ത ഒട്ടുമിക്ക കാര്യങ്ങളെയും ശരിവയ്ക്കുന്ന ഒരു കല്പന പത്രോസ് തൃതീയൻ ബാവായുടേതായി അവശേഷിച്ചിട്ടുണ്ട്. 1877 മകരം 15–ാം തീയതി കൊച്ചീക്കോട്ടപ്പള്ളിയിൽ നിന്നും അയച്ചതാണിത്. മലയാള പരിഭാഷ നിർവ്വഹിച്ചിരിക്കുന്നത് പ. പരുമല തിരുമേനി ആണ്. ഒരു ലഘു ഗ്രന്ഥമായി അന്ന് പ്രസിദ്ധീകരിക്കപ്പെട്ട ഈ ഗ്രന്ഥം ഏതാനും ദശകങ്ങൾക്കു മുമ്പ് സിറിയൻ പബ്ലിക്കേഷൻസ് മുളന്തുരുത്തി പുനഃപ്രസിദ്ധീകരിച്ചു. ഓമല്ലൂർ ബാവാ മെമ്മോറിയൽ പ്രിന്റിംഗ് വർക്സിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച പ്രസ്തുത കല്പനയിലെ പ്രസക്ത ഭാഗങ്ങൾ താഴെ ചേർക്കുന്നു ('യാക്കോബായ സുറിയാനിസഭയിലെ വിശ്വാസം, ആചാരം, കൂദാശകൾ എന്നിവയുടെ നടപടിച്ചട്ടങ്ങൾ' എന്നാണ് പ്രസാധകർ ആ കല്പനയെ വിശേഷിപ്പിച്ചിട്ടുള്ളത്):

സർവശക്തനായി കാതൽത്വം തിങ്ങപ്പെട്ട ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്തിൽ തനിയ്ക്കു സ്തുതി. അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിൽ സുറിയാനി ജാതിമേൽ മുഷ്കരപ്പെട്ടിരിക്കുന്ന മൂന്നാമത്തെ പത്രോസ് എന്ന ഇഗ്നാത്യോസ് പാത്രിയർക്കീസ് മലയാളത്തിലുള്ള യാക്കോബായ സുറിയാനിക്കാരായ നമ്മുടെ ആത്മീയ മക്കളുടെ മേൽ ദൈവീകത്തിന്നടുത്ത കൃപയും ആകാ

ശത്തിന്നടുത്ത വാഴ്വും വന്ന് വസിക്കുമാറാകട്ടെ. ദൈവമായ കർത്താവിന്റെ വാഴ്വ് നിങ്ങളുടെ മേലും നിങ്ങളുടെ ഭവനങ്ങൾമേലും നിങ്ങളുടെ മക്കൾമേലും നിങ്ങളുടെ സകലത്തിൻമേലും വന്ന് വസിക്കുമാറാകട്ടെ. അത് തമ്പുരാനെ പ്രസവിച്ച അമ്മയുടെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നേ. ആമ്മീൻ.

സത്യമുള്ള നിങ്ങളുടെ സ്നേഹത്തോട് നാം അറിയിക്കുന്നത് എന്തെന്നാൽ, നമ്മുടെ സഭയുടെ ചട്ടം പോലെയും കാനോനാ പോലെയും നമ്മുടെ ജനത്തിൽനിന്ന് റിശീസാ ശേഖരിക്കുന്നതിന് നിങ്ങൾക്ക് നാം കല്പന അയച്ചിട്ടുണ്ടല്ലോ. എന്നാൽ അതിനെക്കുറിച്ച് അരൂപിക്കടുത്ത വൈരാഗ്യം നിങ്ങൾ ചെയ്ത് വേഗത്തിൽ അതിനെ ശേഖരിപ്പാൻ നിങ്ങൾക്ക് ന്യായമാകുന്നു.

എന്നാൽ ഈ കാര്യത്തെക്കുറിച്ച് ഇന്നാകട്ടെ, നാളെയാകട്ടെ എന്ന് അവധി പറഞ്ഞ് ദീർഘപ്പെടുത്തുവാൻ ദൈവത്തിൽ നിന്ന് നിങ്ങൾക്ക് അധികാരം ഇല്ല. പട്ടക്കാരൻ ഒരുവന്റെ ഭവനത്തീന്ന് റിശീസാ പിരിപ്പാൻ വരുന്നുവെങ്കിൽ വൃഥാ അവനെ തിരിച്ചയക്കുന്നത് യാതൊരു പ്രകാരത്തിലും നിങ്ങൾക്ക് യുക്തമല്ലെന്നും പാത്രിയർക്കീസിന്റെ റിശീസായ്ക്ക് നിങ്ങൾ കടക്കാരാകുന്നു എന്നും പ്രത്യേകം അറിഞ്ഞുകൊള്ളണം. നീതിമാൻ കടം വാങ്ങിച്ചാൽ ആ കടത്തെ അവൻ സ്നേഹത്തോടുകൂടെ വീട്ടുന്നു എന്നും ദുഷ്ടൻ വീട്ടുന്നതല്ലായെന്നും ദാവീദ് നിബി പറഞ്ഞിരിക്കുന്നതിനെ ഓർത്തുകൊൾവിൻ.

എന്നാൽ ശുദ്ധമുള്ള മൂറോൻ അഭിഷേകം ചെയ്യപ്പെട്ടവൻ അതിന്റെ പ്രതിഫലം കൊടുക്കാതെ ഇരുന്നാൽ അവന്റെ ശരീരം വെടിപ്പായിരിക്കയില്ല. എന്തെന്നാൽ അവൻ വെടിപ്പാക്കുന്നത് ശുദ്ധമുള്ള മൂറോൻ കൊണ്ടും വെടിപ്പുള്ള മാമ്മൂദീസായുടെ പൂർണ്ണതകൊണ്ടും ആകുന്നു. അതിനാൽ സ്വർഗ്ഗത്തിലുള്ള പിതാവിന് മക്കളും ഈശോ മശിഹായ്ക്ക് സഹോദരന്മാരും ആയിത്തീരുന്നതുമാകുന്നു. എന്നാൽ യോഹന്നാൻ വെള്ളം കൊണ്ട് മാമ്മൂദീസാ മുക്കി, നിങ്ങൾ റൂഹ്ക്കുദിശായാൽ മാമ്മൂദീസാ മുഴുകുമെന്ന് ശ്ലീഹന്മാരുടെ നടപ്പ് പുസ്തകമാകുന്ന പ്രക്സീസിൽ കല്പിച്ചിരിക്കുന്നത് പോലെ തന്നേ.

ആദ്യകാലങ്ങളിൽ ദൈവം മോശ നിബിയോട് കല്പിച്ചത് എന്തെന്നാൽ സൈത്തെണ്ണയിൽ നിന്നും വെടിപ്പുള്ള സുഗന്ധവർഗ്ഗങ്ങളിൽ നിന്നും കൂട്ടിച്ചേർത്ത് അഭിഷേകതൈലം നീ ഉണ്ടാക്കുക എന്നും അതിനാൽ മസ്ക്കൻ സബ്നായെയും ജീവസ്സുകളുടെ മേശയേയും ബെസ്ക്കുദിശ എന്ന ശുദ്ധസ്ഥലത്തിന്റെ സകല വസ്തുക്കളെയും അതിനാൽ പട്ടക്കാരെയും നിബിയന്മാരെയും അഭിഷേകം ചെയ്ക എന്നും മരിച്ചവന്റെ ശരീരത്തിൽ അതിനെ പൂശരുത് എന്നും അന്യർക്ക് അതിൽനിന്ന് കൊടുക്കരുത് എന്നും അതിന്റെ സാദൃശ്യത്തിൽ ഉണ്ടാക്കുന്നവൻ നശിച്ചുപോകുമെന്നും കല്പിക്കുകയും അതിന്റെശേഷം ഇസ്രായേൽ പുത്രന്മാർ ദൈവകല്പനയെ ലംഘിച്ച് പൊട്ടബിംബങ്ങളാകുന്ന കല്ലിനെയും മരത്തെയും പൊന്നി

നെയും വെള്ളിയേയും അവർ കുമ്പിട്ട് ദൈവാരാധനയെ വിഗ്രഹാരാധന യായി അവർ വ്യത്യാസപ്പെടുത്തി. തന്മൂലം വലിയ പാപവും വീഴ്ചയും അവർക്ക് സംഭവിച്ചു. ഇസ്രായേൽ എന്റെ കടിഞ്ഞൂൽ പുത്രൻ എന്നും എന്റെ വാത്സല്യമുള്ളവനെന്നും അരുളിച്ചെയ്തിരിക്കുന്ന സ്വർഗ്ഗീയ പിതാവാം ദൈവത്തെ അവർ ഉപേക്ഷിച്ചു. എങ്കിലും തന്റെ ആർദ്രകരുണയാൽ അവരോട് പ്രസംഗിച്ച് തിരിപ്പിപ്പാനായി നിബിയന്മാരെയും ഉപദേഷ്ടാക്കന്മാരെയും താൻ കല്പിച്ചയച്ചു. അവരെയും അവർ കേട്ടില്ല. പിന്നീട് യോഹന്നാൻ മാംദാനയെ അയച്ചു. എല്ലാവരും അനുതപിച്ച് മാമ്മൂദീസാ മുഴുകുവാനായി യോർദ്ദാൻ നദിയിൽ അനുതാപത്തിന്റെ മാമ്മൂദീസായെക്കുറിച്ച് അദ്ദേഹം അറിയിച്ചു. അദ്ദേഹത്തേയും അനുസരിക്കാതെ കാരാഗൃഹത്തിൽ ഇട്ടു കൊല്ലുകയും ചെയ്തു. അതിന്റെ ശേഷം മശിഹാ വന്നു. താൻ പ്രസംഗിച്ച് അവരെ പഠിപ്പിക്കുകയും അവരുടെ ഇടയിൽ ഏറിയ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിക്കുകയും ചെയ്തിട്ടും തന്റെ തിരുവചനങ്ങളെ അവർ വിശ്വസിക്കാതെ പൈശൂന്യത്താൽ തിന്മകൾ ചെയ്തവനെപ്പോലെ ഗണിച്ച് സ്ലീബായിൽ തൂക്കി നന്മയ്ക്കു പകരം തിന്മ അവർ തന്നോട് പ്രതിപകരം ചെയ്തു.

ഇത് ഹേതുവായിട്ട് അവരിൽ നിന്ന് രാജത്വവും പട്ടത്വവും പ്രവാചകത്വവും വിശുദ്ധ അഭിഷേകതൈലവും എടുക്കപ്പെട്ടു. മശിഹാ കബറിൽ നിന്ന് ഉയിർത്തെഴുന്നേറ്റതിന്റെ ശേഷം നാല്പത് നാൾ ഏറിയ അത്ഭുതങ്ങൾ പ്രവർത്തിച്ചുകൊണ്ട് തന്റെ ശിഷ്യന്മാർക്ക് കാണപ്പെട്ട് ദൈവത്തിന്റെ മോക്ഷത്തെക്കുറിച്ച് അവരെ പഠിപ്പിക്കുകയും അവരോടുകൂടെ അപ്പം ഭക്ഷിക്കുകയും ചെയ്തിരുന്നപ്പോൾ ഊർശ്ലേമ്മിൽ നിന്ന് അവർ വിട്ടുമാറാതെ തന്നിൽനിന്ന് അവർ കേട്ടിട്ടുള്ള പിതാവാം ദൈവത്തിന്റെ വാഗ്ദത്തത്തിനായിട്ട് അവർ പാർക്കണമെന്നും അവരോട് താൻ കല്പിച്ച് സ്വർഗ്ഗാരോഹണം ചെയ്തു. അപ്പോൾ ഒരു മേഘം തന്നെ എടുത്തുകൊണ്ടു പോയി. അവരുടെ കൺകളിൽനിന്ന് താൻ മറയപ്പെടുകയും ചെയ്തു.

പിന്നത്തേതിൽ ശിഷ്യന്മാർ എല്ലാവരും ഒരുമിച്ചു കൂടിയിരിക്കയിൽ പെട്ടെന്ന് ആകാശത്തിൽ നിന്ന് കൊടുങ്കാറ്റുപോലൊരു ശബ്ദം ഉണ്ടായി. അവരിൽ ഓരോരുത്തനിൽ പരിശുദ്ധാത്മാവ് ആവസിച്ച് പല പല ഭാഷകളിൽ അവർ സംസാരിച്ചു. അവസാന ദിവസങ്ങളിൽ സകല ജാതികളിന്മേലും തന്റെ ആത്മാവിനെ പകരുമെന്ന് ദൈവം അരുളിച്ചെയ്തിരുന്നപ്രകാരം യോവേൽ നിബിയാൽ പറയപ്പെട്ടിരിക്കുന്ന പ്രവചനം അവരിൽ നിവൃത്തിയായി. ഇതിനാൽ വി. ശ്ലീഹന്മാർ പ്രസംഗിച്ച് മാമ്മൂദീസാ മുക്കുകയും അഭിഷേകതൈലം ശുദ്ധീകരിച്ച് പരിശുദ്ധാത്മാവിനാൽ വിശ്വാസികളെ പരിപൂർണ്ണതപ്പെടുത്തുകയും ചെയ്തു. സ്വർഗ്ഗീയ പിതാവിന് മക്കളും യേശുമശിഹായ്ക്ക് സഹോദരങ്ങളും ആയിത്തീർന്ന് ഇതിനാൽ ഇസ്രായേൽ ജനത്തിൽ നിന്ന് രാജത്വവും പട്ടത്വവും പ്രവാചകത്വവും നീക്കം ചെയ്യപ്പെട്ടു.

അഭിഷേകതൈലമായ ശുദ്ധമുള്ള മൂറോൻ ഇല്ലാത്തവന്റെ മാമ്മൂദീസാ

യോഹന്നാന്റെ മാമ്മൂദീസാ പോലെ വെള്ളം കൊണ്ടു മാത്രം അല്ലാതെ പരിശുദ്ധാത്മാവ് അവനിൽ ആവസിച്ചിട്ടില്ല. എന്നാൽ നാം മലയാളത്തിൽ എത്തിയപ്പോൾ ചൊവ്വുള്ളവരും ചൊവ്വില്ലാത്തവരുമായ കശ്ശീശന്മാർ മൂറോൻ ഒഴിഞ്ഞ കുപ്പിയിൽ ചെറിയ കോലിട്ടെടുത്ത് മൂറോൻ എന്ന പേരും പറഞ്ഞു മാമ്മൂദീസാ മുക്കുന്ന പൈതലിന്റെ മുഖത്ത് സ്ലീബാ വരച്ചുകൊണ്ട് പൈതങ്ങളെ മാമ്മൂദീസാ മുക്കുന്നതായി നാം കണ്ടു. ഇങ്ങനെ കശ്ശീശന്മാർ ജനത്തെ വഞ്ചിക്കുന്നുവെന്നും അവരുടെ മാമ്മൂദീസാ റൂഹ്ക്കുദിശാ ഇല്ലാത്ത വെള്ളം കൊണ്ട് മാത്രമുള്ള മാമ്മൂദീസാ എന്നും ശുദ്ധമുള്ള മൂറോനിൽ നിന്ന് അവർ ഒഴിയപ്പെട്ടവരെന്നും നാം തിരിച്ചറിഞ്ഞു.

ഇതു നാം കേട്ടപ്പോൾ പരിശുദ്ധാത്മാവിൽ ശുദ്ധീകരിക്കപ്പെട്ട മൂറോൻ അവർക്കു ഇല്ലാത്തതുകൊണ്ട് പരിശുദ്ധാത്മാവിൽ നിന്ന് അവർ ഒഴിയപ്പെട്ടവരായിരിക്കുന്നു എന്ന് വെച്ച് നമുക്ക് വളരെ ദുഃഖം തോന്നി. ഇപ്പോൾ നിങ്ങളെക്കുറിച്ചും നിങ്ങളുടെ മക്കളെക്കുറിച്ചും ഉള്ള നമ്മുടെ കരുണനിമിത്തം നിങ്ങളോട് നാം അറിയിക്കുന്നത് എന്തെന്നാൽ ഇനി ശുദ്ധമുള്ള മൂറോൻ കൂടാതെ ഒരു പ്രകാരവും നിങ്ങളുടെ പൈതങ്ങളെ നിങ്ങൾ മാമ്മൂദീസാ മുക്കരുത്. എന്തെന്നാൽ അങ്ങനെയുള്ള മാമ്മൂദീസാ ഒരു പ്രകാരവും പൂർണ്ണതപ്പെടുന്നതല്ല. എന്നാൽ കശ്ശീശന്മാർ പൈതങ്ങളെ വെള്ളത്തിലേയ്ക്ക് പ്രവേശിപ്പിക്കുന്നതിന് മുമ്പിൽ വെള്ളത്തിൽ ശുദ്ധമുള്ള മൂറോൻ കശീശ്ശ ഒഴിക്കണം. അത് കിഴക്കുഭാഗത്തും പടിഞ്ഞാറു ഭാഗത്തും ഓരോ തുള്ളിയും വടക്കുഭാഗത്തും തെക്കുഭാഗത്തും കൂടി ഒരു തുള്ളിയും ഇങ്ങനെ ത്രിത്വത്തിന്റെ സാദൃശ്യത്തിൽ മൂന്നു തുള്ളികൾ വീഴിച്ച് സ്ലീബാ വരച്ച് ശുദ്ധമുള്ള മാമ്മൂദീസായുടെ പുസ്തകത്തിൽ എഴുതിയിരിക്കുന്ന പ്രകാരം കശ്ശീശാ ചൊല്ലുകയും കശ്ശീശാ പൈതലിനെ അഭിഷേകം ചെയ്യുന്നസമയം അവന്റെ വലംകൈയിന്റെ പെരുവിരൽ കുപ്പിയുടെ വായിൽവച്ച് ശുദ്ധമുള്ള മൂറോൻ ചെരിച്ച് അതുകൊണ്ട് പൈതലിന്റെ നെറ്റിയിൽ വരയ്ക്കണം. മാമ്മൂദീസായുടെ അവസാനത്തിൽ പൈതൽ വെള്ളത്തിൽ നിന്ന് കരേറുന്ന സമയം പട്ടക്കാരൻ കുറെ മൂറോൻ അവന്റെ വലത്തു കൈയിൽ ഒഴിച്ച് ഇടത്തുകൈകൊണ്ട് പൈതലിനെ പിടിച്ച് മൂറോൻ ഉള്ള വലതുകൈ പൈതലിന്റെ തലമേൽ വച്ച് തലയും വലത്തെ ചെവിയും മുഖവും ഉള്ളങ്കാൽ വരെ വലത്തേഭാഗം മുഴുവനും അഭിഷേകം ചെയ്ത് ഇടത്തേഭാഗത്തു അവന്റെ കാലിന്മേൽ കരേറുന്നു. വീണ്ടും ഇടതുകാലിന്റെ വലത്തുഭാഗം മുതൽ ഉള്ളംകാൽ വരെ ഇറങ്ങുകയും തലയുടെ ഇടത്തു ഭാഗത്ത് എത്തുന്നവരെയും ഇടത്തേകാലിന് കരേറ്റുകയും ഇങ്ങനെ അവന്റെ ദേഹം മുഴുവനും അരൂപിക്കടുത്ത കുപ്പായം പോലെ ആകുവാൻ അഭിഷേകം ചെയ്യണം. എതിർക്കുന്ന ശത്രുക്കളുടെ നേരെ പടച്ചട്ടപോലെ ആകുവാനായിട്ട് മൂറോൻ പൂശാതെ ഒരിടവും ശേഷിപ്പിക്കരുത്. പിന്നെ വെടിപ്പുള്ള വസ്ത്രം തലതൊടുന്നവന്റെ മുൻകൈമേൽ വിടർത്തിയിരിക്കണം. കശ്ശീശാ മാമ്മൂദീസാ തികച്ചതിന്റെ ശേഷം തലതൊട്ടവൻ പൈതലിനെ മുൻ കൈയിൽ എടുക്കണം. അതിന്റെശേഷം പട്ടക്കാരൻ പൈതലിനെ മദ്ബഹായിൽ പ്രവേശിപ്പിച്ച് ജീവന്റെ മേശയുടെ ചുറ്റും മൂന്നു പ്രാവ

ശ്യം പ്രദക്ഷിണം വച്ച് പിന്നീട് വി. കുർബ്ബാനയിൽ സംബന്ധിപ്പിക്കണം. അതിന്റെ ശേഷം തലതൊട്ടവൻ കശീശ്ശയുടെ കൈയിൽ നിന്ന് പൈതലിനെ അവന്റെ മുൻകൈ മേൽ എടുത്ത് അവന്റെ കൈകളിൽ മെഴുകുതിരികളും പിടിച്ച് വീട്ടിലേക്കു കൊണ്ടുപോകണം. പിറ്റേദിവസം പൈതലിനെ പൊതിഞ്ഞ വെള്ള വസ്ത്രം മാറ്റി നല്ല വെള്ളത്തിൽ കഴുകി ആ വെള്ളം കൊണ്ടുപോയി മാമ്മൂദീസാ കല്ലിൽ ഒഴിക്കണം. ഇങ്ങനെ ശുദ്ധമുള്ള മാമ്മൂദീസാ തികയുന്നു. പൈതങ്ങൾ വി. റൂഹായിൽ മാമ്മൂദീസാ മുഴുകി സ്വർഗ്ഗീയ പിതാവിന് മക്കളും യേശു മശിഹായ്ക്ക് സഹോദരങ്ങളും ആകുന്നു.

(ഈ വിവരണത്തിൽ മാമ്മൂദീസാ തൊട്ടിയിലെ വെള്ളത്തിൽ മൂറോൻ ഒഴിക്കുന്ന പതിവ് മലങ്കരയിലുണ്ടായിരുന്നില്ലെന്ന് ബാവാ വ്യക്തമാക്കുന്നു. മൂറോൻ ഒഴിക്കുന്ന കാര്യം പുസ്തകത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും അത് ശെമ്മാശ്ശൻ മുക്കുമ്പോഴാണെന്ന് കശ്ശീശന്മാർ മാത്രം മാമ്മൂദീസാ നടത്തുന്ന മലങ്കരസഭയിൽ അത് അനാവശ്യമെന്നും പത്രോസ് തൃതീയന് മുമ്പ് മലങ്കരയിൽ തിരിച്ചറിവുണ്ടായിരുന്നു എന്നർത്ഥം - ലേഖകൻ)

ഇത് (മൂറോൻ) നിങ്ങളിൽനിന്ന് ഒഴിയപ്പെട്ടതെന്ന് നാം കണ്ടപ്പോൾ മിസ്രയിമിനും ബോംബെയ്ക്കും എഴുതി അയച്ച് ശുദ്ധമുള്ള അഭിഷേക തൈലം ഉണ്ടാക്കുന്ന ഔഷധങ്ങൾ വരുത്തി. കശ്ശീശന്മാരും രാജാക്കന്മാരും നിബിയന്മാരും അതിനാൽ അഭിഷേകം ചെയ്യപ്പെട്ടു വന്നു എന്ന് നിങ്ങളെ നാം മുൻ അറിയിച്ചപ്രകാരം മ്ശിഹാ എഴുന്നള്ളിയപ്പോൾ സകല വിശ്വാസികളും റൂഹ്ക്കുദിശായാൽ മാമ്മൂദീസാ മുഴുകപ്പെട്ടു. കശ്ശീശന്മാരും രാജാക്കന്മാരും നിബിയന്മാരും സ്വർഗ്ഗീയ പിതാവിന് മക്കളും തനിക്കു സഹോദരന്മാരും ആയിത്തീരുവാനായിട്ട് മാമ്മൂദീസായുടെ മുദ്ര നമുക്കു നൽകി. ശുദ്ധമുള്ള മൂറോൻ എന്ന തൈലം ഇല്ലാത്തവർക്ക് പരിപൂർണ്ണ മാമ്മൂദീസാ ഇല്ല. അവരുടെ മാമ്മൂദീസാ യോഹന്നാന്റെ മാമ്മൂദീസാ പോലെ അനുതാപത്തിൽ ഉൾപ്പെട്ടതല്ലാതെ റൂഹ്ക്കുദിശയിൽ ഉൾപ്പെട്ടതല്ല. ഔഷധങ്ങൾ നമുക്ക് വന്നു ചേർന്നയുടൻ നമ്മുടെ ശുദ്ധമാന പള്ളിയുടെ മര്യാദയും ക്രമവും കാനോനായും പോലെ ശുദ്ധമുള്ള മൂറോൻ തൈലം ഒരുക്കി. ദൈവകൃപയാൽ 1876 ചിങ്ങം 15 ന് വാഴ്ത്തപ്പെട്ട മുളന്തുരുത്തി ഇടവകയിൽ മാർത്തോമ്മാ ശ്ലീഹായുടെ പള്ളിയിൽ വച്ച് ശുദ്ധമുള്ള മൂറോൻ നാം കൂദാശ ചെയ്തു. ആ പള്ളി ഇടവകക്കാർ ആ പ്രവൃത്തിയിൽ നമുക്ക് വളരെ സഹായിച്ചു. ദൈവമായ കർത്താവ് രണ്ടു ലോകങ്ങളിലും അവരെ സഹായിച്ച് അവരുടെ പ്രയത്നങ്ങൾക്ക് ഒന്നിന് മുപ്പതായിട്ടും അറുപതായിട്ടും നൂറായിട്ടും പ്രതിഫലം നൽകട്ടെ. മൂറോൻ കൂദാശ അവസാനിച്ച ശേഷം ചൊവ്വുള്ള കശ്ശീശന്മാരുടെ കൈവശം എല്ലാ പള്ളികൾക്കും മൂറോൻ നാം കൊടുത്തു. ഇനിമേൽ മുമ്പിലത്തെപ്പോലെ മൂറോൻ കൂടാതെ ദൈവത്തിൽനിന്ന് മാമ്മൂദീസാ മുക്കുവാൻ കശ്ശീശന്മാർക്ക് അധികാരമില്ല. പിന്നെയോ നമ്മുടെ പള്ളിക്രമവും ചട്ടവും പോലെ പരിപൂർണ്ണതയുള്ള മാമ്മൂദീസാ മുക്കണം. പൈതങ്ങളുടെ മാമ്മൂദീസാക്രമം നിങ്ങൾ തുടങ്ങുമ്പോൾ മാമ്മൂദീസാ കല്ലിൽ വെള്ളമൊഴിച്ച് മാമ്മൂദീസായുടെ മുഴുവൻ ക്രമം കഴിച്ച ശേഷം അതിൽനിന്ന് കുറെ വെള്ളം എടുക്കുകയും അതിൽ

പെൺകുട്ടികളെ മുക്കുകയും ചെയ്യുന്നു എന്ന് നാം കേട്ടിരിക്കുന്നു. നമ്മുടെ വി. പള്ളിയുടെ ക്രമപ്രകാരവും കാനോൻ പ്രകാരവും അതു പാടുള്ളതല്ല. ഈ ക്രമക്കേട് പട്ടക്കാരുടെ തന്നിഷ്ടവും ഉപേക്ഷയും നിമിത്തം ഉണ്ടാവുന്നു. പെൺകുട്ടികളുടെ മുഴുവൻ ക്രമവും കഴിക്കുന്നതിൽ അവർക്കുണ്ടാകുന്ന പ്രയാസത്തെ നീക്കുവാൻ ഇപ്രകാരം ക്രമപ്പെടുത്തിയതാകുന്നു. ഇത് ശരിയല്ല. ഇപ്രകാരം പ്രവർത്തിക്കുന്നവൻ ശ്ലീഹന്മാരുടെയും ശുദ്ധമുള്ള പിതാക്കന്മാരുടെയും ക്രമങ്ങൾക്കും കാനോനാകൾക്കും വിരോധിയാകുന്നു. ആൺകുട്ടികളുടെ മാമ്മൂദീസായിൽ നിന്ന് വെള്ളം എടുത്ത് പെൺകുട്ടികളെ മുക്കുമ്പോൾ, പെൺകുട്ടിയുടെ മാമ്മൂദീസാ ആൺകുട്ടികളുടെ മാമ്മൂദീസായേക്കാൾ കുറയപ്പെടും; പരിപൂർണ്ണതയില്ലാത്തതുമാകുമെന്ന് എല്ലാ പട്ടക്കാരും അറിയണം. ഇനിമേൽ ഇതുപോലുള്ള പ്രവൃത്തി ചെയ്‌വാൻ നിങ്ങൾക്ക് അധികാരമില്ല. ആൺകുട്ടികളുടെ മാമ്മൂദീസാ തീർന്നതിന്റെ ശേഷം ആ വെള്ളം കല്ലിൽനിന്ന് നീക്കി പെൺകുട്ടികൾക്കായി വേറെ വെള്ളം നിറച്ച് മാമ്മൂദീസായുടെ ക്രമം കഴിച്ച് ആൺകുട്ടികളെപ്പോലെ പെൺകുട്ടികളെയും മുഴുവൻ മാമ്മൂദീസാ മുക്കണം. എന്തെന്നാൽ പെൺകുട്ടികളെ കുറയപ്പെട്ട മാമ്മൂദീസാ മുക്കുന്നതിന് അവർ ആൺകുട്ടികളേക്കാൾ കുറയപ്പെട്ടവരല്ല. സ്ത്രീയിൽ നിന്ന് പുരുഷനും പുരുഷനിൽനിന്ന് സ്ത്രീയും ജനിക്കപ്പെടുന്നു. ഒന്ന് മറ്റേതിനേക്കാൾ അധികത്വമുള്ളതല്ല. പുരുഷന്റെ സാദൃശ്യം പൂർണ്ണതയുള്ളതാകുന്നു. സ്ത്രീയുടെ സാദൃശ്യവും പൂർണ്ണതയുള്ളതാകുന്നു. അതിനാൽ അവരുടെ മാമ്മൂദീസായും പരിപൂർണ്ണതയുള്ളതായിരിക്കണം. അയോഗ്യമായി ചെയ്യുന്നവൻ തള്ളപ്പെട്ടവനായിരിക്കട്ടെ. ഇനിമേൽ ഈ ആത്മീയപ്രവൃത്തിയിൽ നിങ്ങൾ ഉപേക്ഷ ചെയ്യരുത്. വീട്ടിലും പള്ളിയിലും വച്ച് രണ്ടു മാമ്മൂദീസാ മുക്കുന്ന മര്യാദ നിങ്ങളുടെ ഇടയിൽ ഉണ്ടെന്നു നാം കേട്ടു. ഇത് നമ്മുടെ വിശ്വാസത്തിന് വിപരീതമായിട്ടുള്ളതാകുന്നു. രണ്ടു പ്രാവശ്യം മാമ്മൂദീസാ മുക്കുന്നവർ പട്ടത്വത്തിൽ നിന്ന് തള്ളപ്പെട്ടവൻ ആകുന്നു. പട്ടത്വത്തിന്റെ ആത്മീയ കാര്യങ്ങളിൽ പ്രവേശിപ്പാൻ അവന് അധികാരമില്ല. ഇപ്രകാരം നിങ്ങൾ അറിഞ്ഞുകൊള്ളണം. മനുഷ്യമക്കൾക്ക് അമ്മയുടെ ഉദരത്തിൽ നിന്ന് ശാരീരികവും മാമ്മൂദീസായുടെ ഉദരത്തിൽ നിന്ന് ആത്മീയവുമായ രണ്ടു ജനനമുണ്ട്. ഒരുത്തൻ തന്റെ മാതാവിന്റെ ഉദരത്തിൽ പ്രവേശിച്ച് അവളിൽ നിന്ന് രണ്ടാം പ്രാവശ്യം ജനിക്കുന്നുണ്ടോ? ആത്മീയ മാതാവായ മാമ്മൂദീസായുടെ ഉദരത്തിൽ നിന്ന് ജനിച്ചവൻ രണ്ടാം പ്രാവശ്യം അതിൽ നിന്നു ജനിക്കുവാൻ, അതായത് രണ്ടാം പ്രാവശ്യം മാമ്മൂദീസാ മുഴുകുവാൻ അധികാരമില്ല. വി. ശ്ലീഹന്മാരുടെയും സ്തുതിചൊവ്വാകപ്പെട്ട പിതാക്കന്മാരുടെയും കാനോനാകളിലും മാമ്മൂദീസായിൽ വിശ്വാസമുള്ള യാതൊരു ക്രിസ്ത്യാനികളിലും ഇപ്രകാരമില്ല. ആയതിനാൽ ഇപ്രകാരം മാമ്മൂദീസാ മുക്കുന്ന കശ്ശീശായും മുഴുകുന്ന അത്മേനിയും റൂഹ്കുദിശായിൽനിന്ന് ഒഴിയപ്പെട്ടവരാകുന്നു. അയോഗ്യമായി ചെയ്യുന്നവൻ നമ്മുടെ വിശുദ്ധ സഭയുടെ കാനോനുകൾക്ക് വിരോധിയാകുന്നു. പട്ടക്കാരുടെ തലവനായ മോശയ്ക്ക് കൊടുക്കപ്പെട്ടതുപോലെ മൂറോൻ കൂദാശ തലവരുടെ തലവനും പിതാക്കന്മാരുടെ പിതാവുമായ പാത്രിയർക്കീസിന് കൊടുക്ക

പ്പെട്ടു. ഇദ്ദേഹം മൂറോൻകൂദാശ ചെയ്ത് തന്റെ ജനങ്ങൾക്ക് കൊടുത്തയക്കണം. ഇസ്രായേൽ മക്കളുടെ സകല റിശീസാകളും തലമുറ തലമുറയായി മോശയ്ക്കും അവന്റെ മക്കൾക്കും നൽകപ്പെട്ടിരിക്കുന്നുവെന്ന് ദൈവം മോശയോട് അരുളിച്ചെയ്തതുപോലെ അവരുടെ വെടിപ്പിന് വേണ്ടി റിശീസാകളെ ശേഖരിക്കാം. ഈ റിശീസാ ദൈവത്തിൽ നിന്ന് പാത്രിയർക്കീസിന് കൊടുക്കപ്പെട്ടു. റിശീസാ കൊടുക്കാത്തവനൊക്കെയും ദൈവത്തിനും പാത്രിയർക്കീസിനും കടക്കാരനാകുന്നു. പാത്രിയർക്കീസിനല്ലാതെ മറ്റൊരുത്തനും മൂറോൻ കൂദാശ ചെയ്വാൻ ദൈവത്തിൽ നിന്ന് അധികാരമില്ല. അയോഗ്യമായി ചെയ്യുന്നവനൊക്കെയും ദൈവത്തിന്റെ സഭയിൽ നിന്ന് തള്ളപ്പെട്ടവനാകുന്നു. അതുകൂടാതെ മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടം കെട്ടുവാൻ മറ്റൊരധികാരവും പാത്രിയർക്കീസിന് കൊടുക്കപ്പെട്ടു. പാത്രിയർക്കീസ് കൂടാതെ യാതൊരുത്തനും മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും അയോഗ്യമായി പട്ടം കെട്ടിയാൽ കൊടുക്കുന്നവനും ഏല്ക്കുന്നവനും ശപിക്കപ്പെട്ടവരും തള്ളപ്പെട്ടവരും ആകുന്നു. ഇത് നല്ലവണ്ണം നിങ്ങൾ അറിഞ്ഞിരിക്കണം. വീണ്ടും നിങ്ങളുടെ സത്യസ്നേഹത്തോട് നാം കല്പിക്കുന്നു. നിങ്ങൾ വേഗം റിശീസാകൾ പിരിച്ച് ദൈവത്തിൽ നിന്ന് പാത്രിയർക്കീസിനോടുള്ള നിങ്ങളുടെ കടം വീട്ടണം. ഇതാ, നിങ്ങളുടെ നിലങ്ങൾ കൊയ്ത വേലക്കാരുടെ കൂലി നിങ്ങൾ അന്യായമായി എടുത്തതിനാൽ അവർ അട്ടഹസിക്കുന്നു. കൊയ്ത്തുകാരുടെ നിലവിളി കർത്താവിന്റെ ചെവികളിൽ പ്രവേശിച്ചു എന്ന് യാക്കോബ് ശ്ലീഹാ പറഞ്ഞതുപോലെ കൂലിക്കാരന്റെ കൂലി എന്നല്ലാതെ ഇത് ഒരു സമ്മാനവും ചെലവും അല്ലെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളണം. ഇത് കൊണ്ടു നിങ്ങളോടു നാം കല്പിക്കുന്നു. കൂലിക്കാരന്റെ കൂലി വൈകാതെ കൊടുപ്പാൻ സൂക്ഷിക്കണം. അബ്രഹാമിനെയും ഇയ്യോബിനെയും പോലെ നീതിമാന്മാർക്കും പുണ്യവാന്മാർക്കും നിങ്ങൾ സദൃശരാകുവിൻ. നല്ലവർ ആരും വേലക്കാരുടെ കൂലി സന്ധ്യയോളം വൈകിക്കാറില്ല. പിന്നെയോ വേലക്കാരുടെ വേല അവസാനിക്കുമ്പോൾ കൂലി കൊടുക്കുന്നു. ബോധജ്ഞാനമുള്ളവന് ബുദ്ധി ഉപദേശിയ്ക്കുക, അവന്റെ ബോധജ്ഞാനം വർദ്ധിക്കും എന്ന് ശലോമോൻ പറഞ്ഞത് പോലെ നാം പറയുന്നത് വിവേകമുള്ളവരോടാകുന്നു. കശീശന്മാരൊക്കെയും പരസ്പരം സ്നേഹത്തോടും ഐക്യത്തോടും കൂടെയിരിക്കണം. ഓരോരുത്തൻ തന്റെ ആഴ്ചയിൽ കുർബ്ബാന അർപ്പിക്കണം. തങ്ങളിൽ ഛിദ്രിക്കുന്ന പട്ടണം നശിക്കുമെന്നും ഛിദ്രിക്കുന്ന വീടും അതിലെ ജനവും നശിക്കുമെന്നും സുവിശേഷത്തിൽ കല്പിച്ചതുപോലെ നിങ്ങളിൽ നിന്ന് ഭിന്നതകളും അസൂയയും നീക്കിക്കളയണം. കശ്ശീശന്മാർ അസൂയക്കാരും ഭിന്നിക്കപ്പെട്ടവരും ആണെങ്കിൽ അവരും അവരുടെ ഇടവകയും നശിക്കും. അവരുടെ നോമ്പും നമസ്കാരവും കുർബാനയും ധർമ്മങ്ങളും ദൈവം കൈക്കൊള്ളുന്നില്ല. അവരുടെ ശത്രുക്കൾ അവരുടെ മേൽ ജയം പ്രാപിക്കും. അവർക്ക് ലജ്ജയുണ്ടാകും. കശ്ശീശാ യാതൊരു കുറവും ഇല്ലാത്തവനും അടക്കമൊതുക്കമുള്ളവനും ക്രമമുള്ളവനും അടിപ്പാൻ കൈ ഓങ്ങാത്തവനും ആയിരിക്കണമെന്നും എളിമയുള്ളവനും ശണ്ഠ കൂടാത്തവനും

ദ്രവ്യാഗ്രഹമില്ലാത്തവനും ദൈവത്തിന്റെ സഭയെ നന്നായി ഭരിക്കുന്നവനും തന്റെ ആത്മീയ മക്കളെ സകല വെടിപ്പിലും കീഴമർച്ചയിലും നടത്തുന്ന വനും ആയിരിക്കണമെന്നും തന്റെയും ജനങ്ങളുടെയും ആത്മാവിനെ നേടു വാനായി ചൊവ്വുള്ളവനും ദൈവഭക്തിയുള്ളവനും ആയിരിക്കണമെന്നും മശിഹാ പാപികളെ രക്ഷിപ്പാനായിട്ട് ലോകത്തിലേക്കു വന്നു. അവരിൽ മുമ്പൻ ഞാൻ എന്ന് നിങ്ങൾ അറിയുന്നില്ലയോ? എന്ന് പൗലൂസ് ശ്ലീഹാ പറഞ്ഞിരിക്കുന്നു. കശ്ശീശന്മാർ സമാധാനത്തോടും സ്നേഹത്തോടും കൂടി ഇരിക്കണം. മനുഷ്യപുത്രാ ഈ ജനത്തിന് കാവൽക്കാരൻ ആയിട്ട് നിന്നെ ഞാൻ നിശ്ചയിച്ചിരിക്കുന്നതിനാൽ പാപി മരിക്കുമെന്ന് നീ അവനോട് പറയുകയും അവർ പാപങ്ങളിൽ നിന്ന് നിത്യജീവനിലേക്ക് തിരിയുകയും ചെയ്യുന്നുവെങ്കിൽ നിന്റെ ആത്മാവിനെ നീ രക്ഷിക്കുമെന്നും പാപിയോട് നീ ഉപദേശിക്കുകയും, അവന്റെ പാപങ്ങളെക്കുറിച്ച് അവൻ അനുതപി ക്കാതെ പാപത്തിൽത്തന്നെ മരിക്കുന്നുവെങ്കിൽ അവന്റെ രക്തത്തിനായി നിന്നോട് പകരം ചോദിക്കുമെന്നും ഹസ്കീയേൽ നിബി പറഞ്ഞിട്ടുള്ള പ്രകാരം കശ്ശീശ ആത്മീയ പ്രവൃത്തികളിൽ അസൂയക്കാരനും മടിയനും ആകുന്നുവെങ്കിൽ അവന് ദൈവത്തിൽ നിന്ന് കുറ്റമുണ്ടാകും. അതിനാൽ ആത്മീയ പ്രവൃത്തികളിൽ നിങ്ങൾ ഉണർന്ന് പ്രസംഗിച്ച് പഠിപ്പിക്കുകയും രാജാക്കന്മാർ, പ്രഭുക്കന്മാർ മുതലായ എല്ലാ ജനങ്ങളും ദൈവഭക്തിയിലും വെടിപ്പിലും ജീവിക്കുവാനും സത്യഅറിവിലേക്ക് തിരിയുവാനും ആയി ദൈവത്തിന് സ്തുതിയും സ്തോത്രവും പ്രാർത്ഥനയും അർപ്പിക്കണം. ഇത് നമ്മെ ജീവിപ്പിക്കുന്ന ദൈവസന്നിധിയിൽ നല്ലതും സ്വീകാര്യവും ആക്കും. ദൈവം ഏകൻ, ദൈവത്തിന്റെയും മനുഷ്യരുടെയും ഇടയിൽ മദ്ധ്യസ്ഥനായ മശിഹായും ഏകൻ. താൻ എല്ലാവരേയും രക്ഷിപ്പാൻ ജീവനെ കൊടുത്തു. നാം മശിഹായ്ക്ക് സദൃശ്യരാകേണ്ടതും നമ്മുടെ ആത്മാവുകൊണ്ട് ജനത്തെ നേടേണ്ടതുമാകുന്നു.

നിങ്ങളുടെ ഇടയിൽ തർക്കങ്ങളും ഭിന്നതകളും ഉണ്ടായി നിങ്ങൾക്ക് അധോഗതി ഭവിച്ചു എന്ന് നാം കേട്ടു. ആർ നിങ്ങളെ വഞ്ചിച്ചു എന്ന് നാം അറിയുന്നില്ല. നിങ്ങളെ വഞ്ചിച്ചവനെ കഷണം കഷണമായി ഛേദിക്കുവാ ൻ നാം ദൈവത്തോട് പ്രാർത്ഥിക്കുന്നു. നിങ്ങളിൽ ചിലർ ഞാൻ പാത്രി യർക്കീസിന്റെയും ദീവന്നാസ്യോസിന്റെയും ഭാഗമെന്നും ചിലർ ഞാൻ ബലയാറിന്റെ ഭാഗമെന്നും മറ്റും പറയുന്നതായി നാം അറിയുന്നു. വി. പൗലൂസ് എഴുതിയ വചനം നിങ്ങളിൽ നിവൃത്തിയായി. 'നിങ്ങളിൽ ഓരോ രുത്തൻ ഞാൻ പൗലൂസിന്റെ പക്ഷം, ഞാൻ കേഫാവിന്റെ പക്ഷം, ഞാൻ ക്രിസ്തുവിന്റെ പക്ഷം എന്നിങ്ങനെ പറയുന്നു. ക്രിസ്തു വിഭജിക്കപ്പെട്ടി രിക്കുന്നുവോ? പൗലൂസ് നിങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടുവോ? അല്ലെ ങ്കിൽ നിങ്ങൾ പൗലൂസിന്റെ നാമത്തിൽ സ്നാനം ഏറ്റുവോ? ഞങ്ങൾ വേലക്കാർ, കേഫാ ആർ? അപ്പല്ലൊസ് ആർ? പൗലൂസ് ആർ? ഒന്നും ആകുന്നില്ല. മശിഹാ നട്ടു, ഞങ്ങൾ നനച്ചു. അതുകൊണ്ട് തർക്കങ്ങളും വിപരീതങ്ങളും നീക്കുക; നിഴലിനെ ആശ്രയിക്കരുത്. ആരുടെ നാമത്തിൽ നിങ്ങൾ മാമ്മൂദീസാ ഏറ്റുവോ, ആരുടെ സ്ലീബായാലും ശരീരത്തിന്റെ

യാഗാർപ്പണത്താലും നിങ്ങൾക്കു ലോകം മുഴുവനും രക്ഷയുണ്ടായോ, ആ നമ്മുടെ സ്തോത്രത്തലവനായ യേശുമശിഹായുടെ കാതലായ സ്വരൂപത്തിൽ നിങ്ങൾ ആശ്രയിച്ചുകൊള്ളുവിൻ.

വി. തിരുശരീര രക്തത്തിന്റെ രഹസ്യം തിരിച്ചറിയാതെ അതിനെ ഭാഗിച്ച് മശിഹായുടെ ശരീരരക്തം ഒന്നായിരിക്കേ അതിനെ രണ്ടായി വിഭജിച്ച് ശരീരവും രക്തവും വെവ്വേറെ കൊടുക്കുന്ന ചില പട്ടക്കാർ ഉണ്ടെന്ന് നാം കേൾക്കുന്നു. അവർക്ക് പട്ടക്കാർ എന്ന പേരേ ഉള്ളൂ. പട്ടത്വം ഇല്ല. പട്ടക്കാരൻ ശരീരത്തെ മുറിച്ച് രക്തം കൊണ്ട് അതിൽ വരക്കുമ്പോൾ ചൊല്ലുന്ന രഹസ്യവചനങ്ങൾ കേട്ടുകൊൾവിൻ. "വചനമായ ദൈവം ഇപ്രകാരം ജഡത്തിൽ സത്യമായി പീഡയേറ്റു. ബലിയായി കുരിശിന്മേൽ ഖണ്ഡിക്കപ്പെട്ടു. തന്റെ ദൈവത്വം തന്റെ ആത്മാവിൽ നിന്നും ശരീരത്തിൽ നിന്നും ഒരു പ്രകാരവും വേർതിരിയാതെ തന്റെ ആത്മാവ് ശരീരത്തിൽ നിന്ന് വേർപെട്ടു. കുന്തം കൊണ്ട് വിലാവിൽ കുത്തേറ്റു. ലോകം മുഴുവനും പാപമോചനത്തിനായി രക്തവും വെള്ളവും ഒഴുകി." മശിഹാ ആത്മീയമായി ജീവനുള്ളവനാകുന്നു എന്ന് ഇതിനാൽ സ്പഷ്ടമായിരിക്കും എന്തെന്നാൽ മരിച്ചവനിൽ നിന്ന് ഒരിക്കലും രക്തവും വെള്ളവും പുറപ്പെടുന്നതല്ല. പിന്നെ പട്ടക്കാരൻ ശരീരത്തിന്റെ ഒരു കഷണം രക്തത്തിൽ മുക്കി ശരീരത്തിൽ സ്ലീബാ വരച്ച് ചൊല്ലുന്നു: തന്റെ ശരീരം അവയിൽ പുരളപ്പെട്ടു. ... തന്റെ ആത്മാവ് വന്ന് ലോകമൊക്കെയുടെയും പാപത്തിന് വേണ്ടി തന്റെ ശരീരത്തോട് ഒന്നിക്കപ്പെട്ടു...... തനിയൻ പുത്രൻ സ്കീപ്പായിൽ മരിച്ചു. ഇടത്തേതിൽ നിന്ന് നമ്മെ വലത്തേയ്ക്ക് തിരിപ്പിച്ചു. തന്റെ സ്കീപ്പായുടെ രക്തത്താൽ താൻ നിരപ്പാക്കി. ഭൗമികരോടു കൂടെ സ്വർഗ്ഗീയരെയും പുറജാതികളോടു കൂടെ സ്വജനത്തെയും ശരീരത്തോടു കൂടി ആത്മാവിനെയും താൻ ഒന്നായി യോജിപ്പിച്ചു. മൂന്നാം ദിവസം കബറിൽ നിന്ന് താൻ ഉയിർത്തു. അമ്മാനുവേൽ ഏകനാകുന്നു. ഒന്നിപ്പിന്റെ ശേഷം വിഭജിക്കപ്പെടാവുന്നതല്ല. രണ്ടു വർഗ്ഗമായി ഭാഗിക്കപ്പെടുന്നതുമില്ല. ഇപ്രകാരം നാം വിശ്വസിക്കുന്നു. ഉറപ്പിച്ചു പറയുന്നു, ഏറ്റുപറയുന്നു. ..... ഈ ശരീരം ഈ രക്തത്തിന്റേതാകുന്നു. ... ഈ രക്തം ഈ ശരീരത്തിന്റേതാകുന്നു. .... ഇത് കൊണ്ട് ശരീരവും രക്തവും ഒന്നാകുന്നു. മശിഹായുടെ ശരീരരക്തത്തെ രണ്ട് ഓഹരിയായി വേർതിരിക്കുന്നവൻ മശിഹായെ രണ്ടു സ്വഭാവങ്ങളും രണ്ടു ദേഹങ്ങളുമായി വിഭജിച്ച് ശപിക്കപ്പെട്ട നെസ്തോറിന്റെ കൂട്ടുകാരൻ ആകുന്നു. ...

ഇനിമേൽ യാതൊരു പട്ടക്കാരനും 'സേലൂൻ ബശിലോമ്മോ' ചൊല്ലുന്നതിന് മുമ്പ് ജനത്തിന് കുർബ്ബാന കൊടുക്കാൻ ദൈവത്തിൽ നിന്ന് അധികാരമില്ല. കല്പനയെ ധിക്കരിക്കുന്നവർ തന്റെ പട്ടത്വത്തിൽനിന്ന് ഒഴിയപ്പെട്ടവൻ ആയിരിക്കും.

ചിലർ ഒരു ദിവസം ഒരു ത്രോണോസിന്മേൽ രണ്ടു പ്രാവശ്യം കുർബ്ബാന അർപ്പിച്ചുവരുന്നതായി നാം കേട്ടിരിക്കുന്നു. തബിലൈത്താ മാറ്റിവയ്ക്കുന്നതിന് ഒരു കാരണവും അവർ പറയുന്നു. ... എന്നാൽ ഒരു ത്രോണോ

സിൽ ഒരു ദിവസം രണ്ടു പ്രാവശ്യം കുർബ്ബാന അർപ്പിക്കുന്നവർ ഒക്കെയും മശിഹായെ കുരിശിൽ തൂക്കിയവനോട് കൂടെ ഗണിക്കപ്പെടുകയും രണ്ടാം പ്രാവശ്യം നമ്മുടെ കർത്താവിനെ അവൻ കുരിശിൽ തറയ്ക്കുകയും ചെയ്യുന്നു. ... നിങ്ങളുടെ മരിച്ചവരുടെ കബറിങ്കൽ കുമ്പിടുന്നതായി നാം അറിയുന്നു. ദൈവത്തെ അല്ലാതെ മറ്റാരെയും വന്ദിപ്പാനും കുമ്പിടുവാനും നമുക്കു ന്യായമില്ലാത്തതിനാൽ ഇനി മേൽ മരിച്ചുപോയ നിങ്ങളുടെ പിതാക്കന്മാരുടെ കബറിങ്കൽ കുമ്പിടുവാൻ ദൈവത്തിൽ നിന്ന് നിങ്ങൾക്ക് അധികാരമില്ല. .... ശവത്തിന്മേലും കബറിന്മേലും വെള്ളം തളിക്കരുത്. സൈത്തിന് പകരം മണ്ണ് റൂശ്മാ ചെയ്ത് ത്രിത്വനാമത്തിൽ ശവത്തിന്റെ മുഖത്തും നെഞ്ചത്തും മുട്ടുകളിലും പട്ടക്കാർ മാത്രം ഇട്ട് ക്രമമായി അടക്കണം.... ശവസംസ്കാര യാത്രയിൽ കുരിശും മണിയും ധൂപവും ഉണ്ടായിരിക്കുകയും പട്ടക്കാർക്ക് തങ്ങളുടെ സാധാരണ വസ്ത്രങ്ങളുടെ മേൽ കാപ്പ മാത്രം ഉണ്ടായിരിക്കയും വേണം. .... മേല്പട്ടക്കാർ, പട്ടക്കാർ, അയ്മേനികൾ മുതലായി യാതൊരുത്തരുടെയും ശവവും പള്ളിയകത്ത് അടക്കരുത്. മരിച്ചവരുടെ അടിയന്തിരങ്ങൾ വലിയ നോമ്പിൽ വന്നാൽ ശനിയാഴ്ചകളിലും ഞായറാഴ്ചകളിലും അല്ലാതെ മറ്റ് അവസരങ്ങളിൽ കഴിക്കരുത്. മരിച്ചവന്റെ അടിയന്തിരങ്ങൾക്ക് മാംസം ഉപയോഗിച്ചുകൂടാത്തതാകുന്നു. മറ്റുള്ള അടിയന്തിരങ്ങൾക്ക് മാംസം ഉണ്ടാക്കി വരുന്നു എങ്കിലും വിലക്കപ്പെട്ടതായ പന്നി, പോത്ത് മുതലായ മൃഗങ്ങളുടെ മാംസം ഭക്ഷിക്കരുത്. .... ഇനി മേൽ നിങ്ങളുടെ പെൺപൈതങ്ങളുടെ അടിക്കാത് മാത്രം കുത്തുകയും നിങ്ങളുടെ അവസ്ഥ പോലെ പൊന്ന് കൊണ്ടോ വെള്ളി കൊണ്ടോ ആഭരണം ഉണ്ടാക്കി ഇടുകയും ചെയ്യുന്നതല്ലാതെ അടിക്കാത് കുത്തിവളർത്തുന്നതിന് ദൈവത്തിൽ നിന്ന് നിങ്ങൾക്ക് അധികാരമില്ല. .... ഇനിമേൽ പുരുഷനെ 14 വയസ്സിന്മേലും സ്ത്രീയെ 12 വയസ്സിന്മേലും അല്ലാതെ വിവാഹം ചെയ്യിക്കാൻ ദൈവത്തിൽ നിന്ന് നിങ്ങൾക്കധികാരമില്ല. വിവാഹനിശ്ചയത്തിന് മുമ്പിൽ ഇരുഭാഗക്കാരും വികാരിയുടെ അറിവോടുകൂടി മേല്പട്ടക്കാരന്റെ അടുക്കൽ ചെന്ന് അനുവാദം വാങ്ങണം.

വിവാഹം ഞായറാഴ്ച കുർബ്ബാന കഴിഞ്ഞതിന്റെ ശേഷം കഴിക്കണം. .... എന്നാൽ നോമ്പുകളിൽ ഉള്ള ഞായറാഴ്ചകളിലും പുതുഞായറാഴ്ച ഒഴികെ പെന്തിക്കൊസ്തി ദിവസങ്ങളുടെ ഞായറാഴ്ചകളിലും വിവാഹം കഴിച്ചുകൂടാത്തതാകുന്നു. .... പട്ടക്കാർ പട്ടം എന്ന് പറഞ്ഞ് തലയിൽ രോമം നിർത്തുന്ന പ്രകാരം നാം അറിയുന്നു. അത് കൽദായ മര്യാദയാണ്. .... അതിനാൽ ഇനിമേൽ പട്ടക്കാരും ശെമ്മാശ്ശന്മാരും തലയിൽ രോമം നിർത്തരുത്. പട്ടക്കാർക്ക് കറുത്ത ളോഹയും തൊപ്പിയും അരക്കെട്ടും ചെരിപ്പും കൂടാതെ നടപ്പാൻ അധികാരമില്ല. പട്ടക്കാരൻ ഹമ്മനീഖായും ശെമ്മാശൻ ഊറാറയും കൂടാതെ മദ്ബഹായിൽ പ്രവേശിപ്പാൻ അധികാരമില്ല. വിവാഹം ചെയ്യാത്ത പട്ടക്കാർ എല്ലാ സമയവും വിവാഹക്കാർ തവണകൾക്കും പള്ളിയിൽ താമസിക്കേണ്ടതാകുന്നു.

.... ഇനിമേലാൽ നമ്മുടെ ക്രമപ്രകാരം പുരുഷന്മാർക്ക് കാൽക്കുപ്പായവും ഉടുപ്പും തൊപ്പിയും സ്ത്രീകൾക്ക് മുഴുക്കുപ്പായവും മൂടുപടവും

കൂടാതെ നടപ്പാൻ അനുവാദമില്ല. ..... സുറിയാനിക്കാരായ നമ്മുടെ ക്രമപ്രകാരം വൃദ്ധർ മീശയും താടിയും നീട്ടുകയും ബാല്യക്കാർ മീശ വയ്ക്കുകയും ചെയ്യേണ്ടതാകുന്നു. ...... കുമ്പസാരത്തിന് ഇവിടങ്ങളിൽ പട്ടക്കാർക്ക് പണം കൊടുത്ത് വരുന്നതായി നാം അറിയുന്നു. അത് തെറ്റായിട്ടുള്ളതാകയാൽ മേലാൽ അങ്ങനെ കൊടുക്കുന്നതിനോ വാങ്ങുന്നതിനോ അധികാരമില്ല. എന്നാൽ കുമ്പസാരം കഴിഞ്ഞതിന്റെ ശേഷം നമ്മുടെ പാപമോചനത്തിനായി പട്ടക്കാരെക്കൊണ്ട് കഴിയുന്നവർ ഒക്കെയും കുർബ്ബാന ചൊല്ലുന്നത് നല്ലതാകുന്നു. .... ആണ്ടിൽ രണ്ടു പ്രാവശ്യം അത് ഉയിർപ്പിന്റെ ദിവസം മുതൽ പുതുഞായറാഴ്ച വരെയും പിറവിപ്പെരുന്നാൾ മുതൽ ദനഹാപ്പെരുന്നാൾ വരെയും സകല ക്രിസ്ത്യാനികളുടെയും ഭവനങ്ങളിൽ മേല്പ്പട്ടക്കാരോ പട്ടക്കാരോ പ്രവേശിച്ച് വീടു വാഴ്ത്തുകയും അപ്പോൾ അവരവരുടെ അവസ്ഥപോലെ കൂദാശപ്പണം കൊടുക്കേണ്ടതുമാകുന്നു. കുർബാന, മാമ്മൂദീസാ, പെൺകെട്ട്, ശവസംസ്കാരം, മരിച്ചവരെക്കുറിച്ചുള്ള അടിയന്തിരങ്ങൾ മുതലായതിനൊക്കെയും ഇവിടെയുള്ള കീഴ്മര്യാദപ്രകാരം മേല്പട്ടക്കാർക്കും പട്ടക്കാർക്കും പള്ളിക്കുമുള്ള എല്ലാ അവകാശങ്ങളും കൊടുത്ത് കൊള്ളുകയും വേണം.

അമ്പത് നോമ്പിന്റെ ആദ്യത്തെ ബുധനാഴ്ച ഇവിടങ്ങളിൽ കുരിശുവര എന്നും പറഞ്ഞ് എണ്ണപൂശൽ കഴിച്ചുവരുന്നത് നമുക്കുള്ളതല്ലായ്കയാൽ മേലാൽ ആയത് ചെയ്യാതെ നോമ്പു തുടങ്ങുന്ന തിങ്കളാഴ്ച എല്ലാവരും പള്ളിയിൽ കൂടി ശുബ്ക്കോനോ എന്ന ക്രമം കഴിക്കേണ്ടതാകുന്നു. സ്കീപ്പൂസായുടെ വെള്ളിയാഴ്ചയുടെ തലേരാത്രി പള്ളിയകത്തുള്ള വിളക്കുകൾ ഒക്കെയും കെടുത്തി ചില ക്രമങ്ങൾ ചെയ്തുവരുന്നതായി കേൾക്കുന്നു. എന്നാൽ അത് കൽദായ മര്യാദ ആകയാൽ മേലാൽ അങ്ങനെ ചെയ്യാതെ ആ രാത്രിയിൽ ഉറക്കമൊഴിഞ്ഞ് കഷ്ടാനുഭവത്തിനടുത്ത നമസ്കാരം, പ്രാർത്ഥന മുതലായവ കഴിച്ചുകൊള്ളണം.

കേട്ട് അനുസരിക്കുന്നവരുടെ മേൽ ദൈവത്തിന്റെ കൃപയും സമാധാനവും സദാ വർദ്ധിക്കുമാറാകട്ടെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ.... ഇത്യാദി.

എന്ന് 1877 മകരം 15 ന് കൊച്ചികോട്ടപ്പള്ളിയിൽ നിന്നും.

## മറ്റ് പരിഷ്ക്കാരങ്ങൾ

ആരാധനകളിൽ, അനുഷ്ഠാനങ്ങളിൽ സമൂലമായ ഒരു കൈയേറ്റവും പൊളിച്ചെഴുത്തുമാണ് പത്രോസ് തൃതീയൻ ബാവാ ചെയ്തത്. വിശദാംശങ്ങൾ എണ്ണിപ്പറയാവുന്നതിലും അധികമാണ്. വിവാഹ കൂദാശയിൽ ഏവൻഗേലിയോൻ വായനയ്ക്ക് തൊട്ടുമുമ്പ് വധൂവരന്മാരെ കൈചേർത്തു പിടിപ്പിച്ചിരുന്നത് അദ്ദേഹം വ്യത്യാസപ്പെടുത്തി. മേല്പട്ടക്കാർ ഹാജരുള്ളപ്പോഴും മറ്റു പട്ടക്കാർ ഹാജരുള്ളപ്പോഴും കുർബാനയിലെ കാർമ്മികൻ ചെയ്തുവരുന്ന മുറകൾ അദ്ദേഹം ആവിഷ്കരിച്ചതാകുന്നു. ആണ്ടുതക്സാ ക്രമങ്ങൾ അദ്ദേഹം നടത്തുമ്പോൾ അതിലെ പുതുമകൾ നോക്കിപ്പകർത്തു

വാനും പരിശീലിപ്പിക്കുവാനുമായി മെത്രാൻ സ്ഥാനാർത്ഥികളും മല്പാന്മാരും അദ്ദേഹത്തെ അനുഗമിച്ചു. കുന്നംകുളങ്ങര ചാലിശ്ശേരി പള്ളിയിൽ വച്ച് ബാവാ ഒന്നു രണ്ടു പട്ടംകൊടകൾ പരുമല മാർ ഗ്രീഗോറിയോസിനെ കാർമ്മികനാക്കി നടത്തിച്ചു. മറ്റ് അഞ്ച് മേല്പട്ടക്കാരും കാഴ്ചക്കാരായിരിക്കേ ബാവാ കമ്പോട് കമ്പ് നൽകിയ നിർദ്ദേശപ്രകാരമാണ് പട്ടംകൊടയിലെ ക്രിയകൾ എല്ലാം നടത്തിയതെന്ന് ഗ്രന്ഥവരി പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്. അതിന്റെ അർത്ഥം പട്ടംകൊടയിലെ ക്രിയകളുടെ കാര്യത്തിൽ ഇവിടെ നിലവിലിരുന്ന സമ്പ്രദായങ്ങളുടെ ക്രിയകളുമെല്ലാം ബാവാ ഭേദപ്പെടുത്തി എന്നാണ്. ആറു മെത്രാന്മാരും കോനാട്ട് മല്പാൻ, വട്ടശ്ശേരി മല്പാൻ തുടങ്ങിയ സെമിനാരി അധ്യാപകരും പാത്രിയർക്കീസ് ബാവാ ആവിഷ്കരിച്ച സമ്പ്രദായങ്ങൾ വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുകയും കോനാട്ട് യൂലിയോസ് പ്രസിൽ നിന്ന് അച്ചടിച്ച പുതിയ പള്ളിക്രമങ്ങളും പുതുതായി തയ്യാറാക്കിയ നടപടിക്രമവും പുറത്തുവരികയും ചെയ്തതോടെ ബാവാ ആവിഷ്കരിച്ചതെല്ലാം പ്രവൃത്തിപഥത്തിൽ വന്നു. അങ്ങിങ്ങ് ചില സ്ഥലങ്ങളിൽ ചില കാര്യങ്ങൾ പഴയ സമ്പ്രദായത്തിൽ നിലനില്ക്കുന്നുണ്ടെങ്കിലും പൊതുവിൽ ഇന്ന് കാണുന്ന ക്രിയാസംവിധാനങ്ങൾ പത്രോസ് ബാവാ ആവിഷ്കരിച്ച് നടപ്പിൽ വരുത്തിയതാണെന്ന് പറയാം. നവീകരണക്കാരുമായുള്ള വ്യവഹാരത്തിലും അതിനാവശ്യമായ ധനശേഷി സംഭരിക്കുവാനുമായി നെട്ടോട്ടമോടേണ്ടിയിരുന്ന ആ ആപത്ഘട്ടത്തിൽ ഈ വക പൊളിച്ചെഴുത്തുകളെ ചോദ്യം ചെയ്യാതെ അംഗീകരിക്കുവാനല്ലാതെ എതിർക്കുവാൻ മലങ്കരസഭയ്ക്ക് കഴിയുമായിരുന്നില്ല. രജിസ്റ്റേർഡ് ഉടമ്പടിയുടെ ബന്ധനം മൂലം ആറു മെത്രാന്മാർക്കും അവർ ആഗ്രഹിച്ചിരുന്നാൽപ്പോലും ബാവായുടെ ചെയ്തികളെ – ഗുണമായാലും ദോഷമായാലും – ചോദ്യം ചെയ്യാതെ അനുസരിക്കുവാനും കീഴിലുള്ളവരെക്കൊണ്ട് അനുസരിപ്പിക്കുവാനും ബാധ്യസ്ഥരായിരുന്നുവല്ലോ.

## മെത്രാന്മാർക്ക് നിർദ്ദേശങ്ങൾ, മലങ്കര മെത്രാന് നിരോധനം

ഭരണപരമായ കാര്യങ്ങളിൽ മലങ്കര മെത്രാനെ ഏഴു ഭദ്രാസനങ്ങളിലൊന്നിന്റെ മാത്രം ചുമതലയിലേക്ക് വെട്ടിച്ചുരുക്കുവാനും അസോസ്യേഷനിൽ നിന്ന് പുറത്താക്കുവാനും പത്രോസ് ബാവാ കാണിച്ച ധാർഷ്ട്യം അതിഥി – ആതിഥേയ ബന്ധങ്ങളിൽ കത്തി വയ്ക്കേണ്ടതായിരുന്നു. ശേഷം മെത്രാന്മാരെപ്പോലെ രജിസ്റ്റേർഡ് ഉടമ്പടി കൊടുക്കുവാൻ വിസമ്മതിച്ച മലങ്കര മെത്രാനെ പുകച്ച് പുറത്തു ചാടിക്കുന്ന ചാണക്യ തന്ത്രമാണ് ബാവാ പ്രയോഗിച്ചത്. മലങ്കരസഭയുടെ മുഴുവൻ പിന്തുണയുണ്ടായിരുന്ന മലങ്കര മെത്രാൻ തുറന്ന യുദ്ധക്കളം സൃഷ്ടിക്കുന്നതിൽ വിമുഖനായിരുന്നു. നിവർത്തന നയം സ്വീകരിച്ച അദ്ദേഹം ആതിഥേയ മര്യാദ പരമാവധി പുലർത്തി. അതിഥി തിരിച്ചുപോകുമ്പോൾ പോലും നിലപാടിൽ കടുകിട വ്യത്യാസം വരുത്തിയില്ല. ഗ്രന്ഥവരി എഴുതുന്നു: "... പുലിക്കോട്ടിൽ ദീവന്നാസ്യോസും ഗ്രീഗോറിയോസ് അബ്ദുള്ളായും നമ്മുടെ കല്പനകൾക്ക് വിരോധികൾ ആകയാൽ അവരോടു കൂടെ നിങ്ങൾ യാതൊരു സംബന്ധവും ചെയ്തുപോകരു"തെന്ന് ആറു മെത്രാന്മാരെയും

വിലക്കുവാൻ ബാവാ മറന്നില്ല. ഒടുവിൽ ബാവായെ അറിയിക്കാതെ ഒരേ തീവണ്ടിയിൽ ബോംബെ വരെ യാത്ര ചെയ്ത് ബാവായെ പ്രസാദിപ്പിച്ച പ്പോൾ നൽകിയ കല്പനയിൽപ്പോലും മലങ്കര തന്റെ കോളനി സഭയായി രിക്കണമെന്ന നിർബന്ധവും ആ കോളനി അന്ത്യോഖ്യൻ സഭയുടെ സ്ഥിര മായ ധനാഗമ മാർഗ്ഗവുമാകണമെന്ന ദൃഢനിശ്ചയവും പ്രതിഫലിക്കുന്നത് കാണുക: "ദീവന്നാസ്യോസ് യൗസേപ്പ് മെത്രാപ്പോലീത്താ ബൊമ്പായി വരെ നമ്മുടെ കൂടെ വന്ന് നല്ല അനുസരണവും മനസ്താപവും കാണി ച്ചിരിക്ക കൊണ്ട് അവനെ നാം സ്വീകരിച്ച് കൊല്ലം, മാവേലിക്കര മുത ലായ സ്ഥലങ്ങൾ ഭരിപ്പാനായി കല്പന കൊടുത്തയച്ചിരിക്കുന്നു. നിങ്ങൾ ഏഴു പേരും തമ്മിൽ തമ്മിൽ സ്നേഹത്തിലും ഉപവിയിലും നടക്കുന്നത് കൂടാതെ ഒരുത്തൻ ഒരുത്തനു മീതെ എന്നും ഒരുത്തൻ താഴെ എന്നും നിഗളത്തിനടുത്തതും സാത്താന്നടുത്തതുമായ വിചാരത്തിൽ പുറപ്പെ ടാതെ സഹോദരന്മാരെപ്പോലെ ഇരുന്നുകൊൾക. ... മെത്രാന്മാർ എല്ലാ വരും ആണ്ടിൽ നാലു തവണ സുന്നഹദോസ് ആയിക്കൂടി വേണ്ടപ്പെട്ട കാര്യങ്ങൾ ആലോചിച്ച് കൊള്ളണം. ... ഇപ്പോൾ മൂന്നു പേരും (കുന്നം കുളത്ത് വച്ച് വാഴിച്ച മാർ ഈവാനിയോസും ശെമവൂൻ ദീവന്നാസ്യോസും ബോംബെയിൽ വച്ച് നിരോധനവിമുക്തനായ പുലിക്കോട്ടിൽ ദീവന്നാ സ്യോസും) നിങ്ങളുടെ ഇടവകയിൽ നിന്ന് 750 രൂപാ വീതം പിരിവ് ആണ്ടു തോറും സിംഹാസനത്തിങ്കൽ എത്തിച്ചുകൊൾകയും വേണം" (1877 ഇടവം 18). ബാക്കി നാലു മെത്രാന്മാർക്കും കല്പന നേരത്തെ നൽകിയിരുന്നു. ഒരു വർഷത്തെ വരുമാനം 5250 രൂപ. ഇന്നത്തെ നിരക്കനുസരിച്ച് കണ ക്കാക്കിയാൽ പ്രതിവർഷം അമ്പതു ലക്ഷം രൂപ!! മെത്രാന്മാരെയും ഭദ്രാ സനങ്ങളെയും ഏകോപിപ്പിയ്ക്കുവാൻ ആവശ്യമായ മലങ്കര മെത്രാൻ സ്ഥാനവും അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും റദ്ദാക്കിയതു കൊണ്ട് തന്റെ പിൻഗാമികൾക്ക് അവിരാമമായി മലങ്കരസഭാ കാര്യങ്ങ ളിൽ പ്രവേശിക്കുവാനുള്ള വാതിലും ബാവാ തുറന്നിട്ടത് സൂക്ഷ്മദൃഷ്ടി കൾക്ക് കാണുവാൻ പ്രയാസമില്ല. 1889 മിഥുനം 30 ന്, ഒടുവിൽ സെമി നാരി ക്കേസിൽ അന്തിമവിജയം മാർ ദീവന്നാസ്യോസിന് കരഗതമായ പ്പോൾ പാത്രിയർക്കീസ് രോഷാകുലനായി. പാത്രിയർക്കീസിന് മലങ്കര സഭയിൽ ലൗകിക അധികാരങ്ങളൊന്നുമില്ല എന്ന് റോയൽക്കോടതി വിധി യിൽ പരാമർശമുള്ളതുകൊണ്ടാണ് ബാവാ കോപിച്ചത്. 1892 നവംബർ 7 ന് 24 മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കുമായി അയച്ച കല്പനയിൽ ആ രോഷം മാർ ദീവന്നാസ്യോസിന്റെ തലയിൽ ഭാഗികമായി പതിച്ച നിരോ ധനം അടങ്ങിയിരുന്നു: "..... പട്ടക്കാരുടെ മുടക്ക് തീർക്കുവാൻ അനുവ ദിച്ച കടലാസിലും ഒന്നാമതും രണ്ടാമതും മെത്രാന്മാരെ പട്ടം കൊടുപ്പാൻ അനുവദിച്ച കടലാസിലും ജനത്തെക്കൊണ്ട് ഒരു പ്രമാണം നമ്മുടെ പേർ ക്ക് എഴുതിക്കണമെന്ന് പറഞ്ഞിട്ടുണ്ടായിരുന്നു. എന്നാൽ പാത്രിയർക്കീ സിന്റെ ആത്മീകവും ലൗകീകവുമായുമുള്ള കല്പനകൾക്ക് കീഴ്പ്പെട്ട് അനുസരിച്ച് ഇരുന്നുകൊള്ളാമെന്ന് തങ്ങളുടെമേൽ തന്നെ ഒരു പ്രമാണം നിർമ്മിക്കുന്നതിന് ജനത്തിന്റെ മുമ്പാകെയും പ്രധാനികളുടെ മുമ്പാകെയും പ്രസ്താവിച്ചതായിട്ട് നാല് മെത്രാന്മാർക്കും കൂടി അയച്ച പൊതുകല്പന

വായിച്ചില്ലെന്ന് കേട്ടപ്പോൾ അതിനെക്കുറിച്ച് നമുക്കു വളരെ വിചാരമുണ്ടായി. വിശേഷിച്ചും ദീവന്നാസ്യോസ് വിവാഹം കൂടാതെ കശ്ശീശന്മാരെ ഉണ്ടാക്കിച്ചെന്ന് കേട്ടപ്പോൾ പാത്രിയർക്കീസിന്റെ അധികാരം ലൗകിക കാര്യങ്ങളിൽ എടുത്തുകളയാമെന്നിടത്തോളം ജഡ്ജിമാരെ കലക്കിയത് അവൻ തന്നെ ആണെന്നും നാം ഉറപ്പായിട്ട് നിശ്ചയിച്ചു (വിവാഹം കഴിച്ചവരെയും കഴിക്കാത്തവരെയും കശ്ശീശന്മാരാക്കുന്നത് മലങ്കരയിലെ പൂർവ്വീക പതിവാണെന്ന് പത്രോസ് തൃതീയന് അറിയാം. അദ്ദേഹം പട്ടം കൊടുത്ത ആറു പേരും അവിവാഹിത കശ്ശീശന്മാർ ആയിരുന്നുവല്ലോ. മുടക്കിനാധാരമായി ഈ കാര്യവും പ്രസ്താവിച്ചതിൽ ആട്ടിൻകുട്ടിയെ കൊന്ന് തിന്നുവാൻ പണ്ട് സിംഹം നടത്തിയ ആരോപണത്തിൽക്കവിഞ്ഞ യുക്തിയൊന്നും കാണുന്നില്ല – ലേഖകൻ). .... നമ്മുടെ കല്പന നിമിത്തം അവന്റെ കൈപ്പിടിയിൽ തങ്ങളുടെ ജീവനെ വച്ചുകൊടുത്തിട്ടുള്ള അവന്റെ സഹോദരന്മാരായ മെത്രാന്മാരുടെ തലയിൽ ചവിട്ടുകയും ചെയ്തിരിക്കുന്നു (മെത്രാന്മാരുടെ തലയിൽ ചവിട്ടുന്നതിനു തുല്യം മാർ ദീവന്നാസ്യോസ് പ്രവർത്തിച്ച ഒരു നടപടിയും കല്പനയിൽ സൂചിപ്പിച്ചിട്ടില്ല – ലേഖകൻ). നമ്മുടെ കല്പന പ്രകാരം അവർ അവനെ വണങ്ങിയതാക കൊണ്ട് ഇപ്പോൾ അവൻ ചവിട്ടിയത് അവരുടെ മേൽ മാത്രമല്ല, നമ്മുടെ മേൽ അത്രേ. ആയതിനാൽ ഇനിമേലാൽ സുന്നഹദോസിന്റെ (അസോസിയേഷന്റെ – ലേഖകൻ) യാതൊരു കാര്യവും നിശ്ചയിപ്പാനും പൊതുവിനടുത്ത കാര്യങ്ങളിൽ പ്രവേശിപ്പാനും അവന് അധികാരമില്ല എന്ന് നാം കല്പിച്ചിരിക്കുന്നു. ഇടവകകളിൽ വച്ച് കൊച്ചി ഇടവകയും കൊല്ലം ഇടവകയും മാത്രം അവനിരിക്കട്ടെ. ഇതല്ലാതെ വേറെ പാടില്ല. ഇക്കാര്യങ്ങളെ നിങ്ങൾ പരിശോധിച്ച് സ്ഥിരപ്പെടുത്തി നമ്മോട് അറിയിക്കുന്നതു വരെ ഈ രണ്ട് ഇടവകകളെ വിട്ട് മറ്റ് ഇടവകകളിലേക്ക് കാൽ ചവിട്ടുവാനും സഞ്ചരിപ്പാനും അവന് അനുവാദമില്ല. മെത്രാന്മാരിൽ ഒരുവനെയും സുന്നഹദോസിന്റെ (അസോസ്യേഷന്റെ – ലേഖകൻ) പ്രസിഡണ്ടാക്കുവാൻ ന്യായവും ആവശ്യവും ഇല്ല. .... എന്നാലോ കശീശന്മാരിൽ ഒരാളെ തെരഞ്ഞെടുത്ത് കൊൾവിൻ. അത് സാമർത്ഥ്യമുള്ള മല്പാൻ ആയിരിക്കട്ടെ. പ്രസിഡണ്ട് ആകുന്നവനോട് പാത്രിയർക്കീസിന്റെ കല്പനയും പിതാക്കന്മാരുടെ സകല കാനോനാകളും വിട്ട് നടക്കുകയില്ലെന്ന് പ്രമാണം വാങ്ങിക്കൊള്ളേണ്ടിയിരിക്കുന്നു. സുന്നഹദോസിൽ നിശ്ചയിക്കുന്ന എല്ലാ കാര്യങ്ങളും അവൻ സുറിയാനി ഭാഷയിലാക്കി നമുക്ക് അയച്ചുതരണം" (മാർ ദീവന്നാസ്യോസ്, മലങ്കര നസ്രാണികൾ, മൂന്നാം ഭാഗം, പാറേട്ട്, പു. 234–40).

### മുടക്കു കല്പനയുടെ മുന ഒടിക്കുന്ന ഐക്യം

ഈ ഉഗ്ര കല്പന മലങ്കരസഭയിൽ യാതൊരു ചലനവും ഉണ്ടാക്കിയില്ല. പാത്രിയർക്കാ ഭക്തന്മാർ മലങ്കരയിൽ ഇല്ലാഞ്ഞതിനാലല്ല, അസോസ്യേഷൻ പ്രവർത്തനം മൂലം ഐക്യവും ജനാധിപത്യവും ശക്തിപ്പെട്ട മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ അന്യായവും അനീതി നിറഞ്ഞതും സത്യരഹിതവുമായ ഒരു കല്പനയെ ചൊല്ലി വിവാദം സൃഷ്ടിക്കുവാൻ

ഒരു കുഞ്ഞ് പോലും ശ്രമിച്ചില്ല. സഭ ഒന്നടങ്കം മാർ ദീവന്നാസ്യോസ് സഭയിലും സമൂഹത്തിലും വരുത്തിക്കൊണ്ടിരുന്ന സാംസ്കാരിക നവോത്ഥാന നയം ഞങ്ങളെ ആവോളം പിന്തുണച്ച് വന്നു. പാത്രിയർക്കീസ് അയച്ച അത്താനാസ്യോസ് ശെമവൂൻ ഇതിനോടകം നിര്യാതനായി എങ്കിലും അദ്ദേഹത്തോടൊപ്പം വന്ന സ്ലീബാ ശെമ്മാശൻ (പില്ക്കാലത്ത് മാർ ഒസ്താത്തിയോസ്) മലങ്കരയിലുടനീളം സഞ്ചരിച്ച് പാത്രിയർക്കാ ഭക്തരെ സംഘടിപ്പിക്കുവാൻ ശ്രമിക്കുന്നുണ്ടായിരുന്നു. കടവിൽ മെത്രാച്ചൻ അതിനെ പിന്തുണച്ചു. എന്നാൽ മലങ്കരസഭയ്ക്കകത്തും പുറത്തും വിശുദ്ധനെന്ന നിലയിൽ ഇതിനോടകം അംഗീകാരം നേടിക്കഴിഞ്ഞിരുന്ന പരുമല മെത്രാച്ചൻ തന്റെ ഗുരുവും ആത്മീയ പിതാവുമായ മാർ ദീവന്നാസ്യോസിനും സത്യത്തിനും അതിശക്തമായ പിന്തുണ നൽകിയിരുന്നതിനാൽ മലങ്കര മെത്രാപ്പോലീത്തായ്ക്കെതിരായി പത്രോസ് തൃതീയൻ പാത്രിയർക്കീസ് എഴുതിയ രണ്ടാമത്തെ മുടക്കു കല്പനയ്ക്കും അതെഴുതിയ കടലാസിന്റെ വില പോലും കിട്ടിയില്ല. മെത്രാപ്പോലീത്തൻ ട്രസ്റ്റിയും വൈദിക ട്രസ്റ്റിയും അത്മായ ട്രസ്റ്റിയും തമ്മിലുണ്ടായിരുന്ന അസൂയാവഹമായ പരസ്പരധാരണ എല്ലാ എതിർ പ്രവർത്തനങ്ങളെയും ഫലശൂന്യമാക്കുവാൻ പര്യാപ്തവുമായിരുന്നു. കാര്യങ്ങൾ ഗ്രഹിച്ച അദ്ദേഹം 1894 ഏപ്രിൽ 21 ന് നിര്യാതനാകുംവരെ നിരാശയിൽ കഴിച്ചുകൂട്ടി.

# 3
# മാർ അബ്ദുള്ളാ

1906 ചിങ്ങം 15 ന് മാർ ഗ്രീഗോറിയോസ് അബ്ദുള്ളാ മെത്രാപ്പോലീത്താ അന്ത്യോഖ്യയുടെ പാത്രിയർക്കീസായി അവരോധിക്കപ്പെട്ടു. 1891 ഏപ്രിൽ 21 ന് കാലം ചെയ്ത പത്രോസ് തൃതീയൻ പിതാവിന്റെ പിൻഗാമിയായി ത്തീരാൻ ഇദ്ദേഹം മത്സരരംഗത്തുണ്ടായിരുന്നുവെങ്കിലും മാർ അബ്ദുൾ മശിഹായാണ് തെരഞ്ഞെടുക്കപ്പെട്ട് പാത്രിയർക്കാ സ്ഥാനത്ത് അവരോധി ക്കപ്പെട്ടത്. നിരാശനായ മാർ അബ്ദുള്ളാ ഏറെ താമസിയാതെ തുർക്കി സർക്കാരിന്റെ അപ്രീതിയ്ക്ക് പാത്രമാവുകയും കത്തോലിക്കാ സഭയിലേ ക്ക് സഭാഭ്രംശം നടത്തി സർക്കാർ അപ്രീതിയുടെ പേരിൽ ഉണ്ടായേക്കാ വുന്ന പ്രത്യാഘാതങ്ങളിൽ നിന്ന് രക്ഷ നേടുകയും ചെയ്തു. അചിരേണ സർക്കാരിലെ പ്രതികൂല കാലാവസ്ഥ മാറുകയും തൽഫലമായി അബ് ദുള്ളാ മെത്രാച്ചൻ സിറിയൻ സഭയിൽ തിരിച്ചെത്തുകയും ചെയ്തു. തന്ത്ര ശാലിയായ മാർ അബ്ദുള്ളായും അനുയായികളും സമർത്ഥമായി നടത്തി യ ചരടുവലികളുടെ ഫലമായി അബ്ദൽ മശിഹാ പാത്രിയർക്കീസിന് സർ ക്കാർ നൽകിയിരുന്ന അംഗീകാരം – അതിന്റെ രേഖയായ ഫർമാൻ – പിൻവലിക്കപ്പെടുകയും തന്മൂലം പുതിയ പാത്രിയർക്കീസിനെ തെരഞ്ഞെ ടുക്കുവാൻ സാഹചര്യം ഉണ്ടാവുകയും ചെയ്തു. രണ്ടു കൊല്ലം കഴിഞ്ഞ് മാർ അബ്ദുള്ളാ വിജയലക്ഷ്യം വരിച്ചു. കാര്യങ്ങൾ ദീർഘദൃഷ്ടിയോടെ വിലയിരുത്തുക, തന്റെ ഭാവി തേജോമയമാക്കുവാനുള്ള പദ്ധതികൾ ആസൂ ത്രണം ചെയ്യുക, അതിനാവശ്യമായ വിഭവങ്ങൾ സമാഹരിക്കുക, തന്റെ വളർച്ചയുടെ പാതയിൽ തടസ്സം നില്ക്കുന്നവരെ വേരോടെ പിഴുതെറി യുക, ലക്ഷ്യം വരിക്കുന്നതു വരെ സ്ഥിരോത്സാഹത്തോടെ പ്രവർത്തി ക്കുക തുടങ്ങിയ ഇഴകൾ ഒന്നിച്ച് ചേർന്ന വ്യക്തിത്വമാണ് അദ്ദേഹത്തി ന്റേത്. പത്രോസ് തൃതീയൻ ബാവാ മലങ്കര സന്ദർശനവേളയിൽ ഇദ്ദേഹ ത്തെ കൂട്ടിക്കൊണ്ടുപോന്നത് തന്റെ അസാന്നിദ്ധ്യത്തിൽ പാത്രിയർക്കാ സിംഹാസനം അന്യാധീനപ്പെട്ടു പോകാതിരിക്കാനാകാം. സഹപ്രവർത്ത കന്റെ വക്രതയും കാപട്യവും പത്രോസ് തൃതീയന് അജ്ഞാതമായിരിപ്പാൻ വഴിയില്ലല്ലോ. താൻ ഭാവിയിലെ പാത്രിയർക്കീസ് ആണെന്ന് മാർ അബ്ദു ള്ളയ്ക്ക് ഉറപ്പുണ്ടായിരുന്നു. പത്രോസ് തൃതീയന്റെ നേതൃത്വത്തിൽ സിറി യൻ സഭയുടെ കോളനിയായി രൂപപ്പെട്ടുവരുന്ന മലങ്കരസഭയിൽ തന്റെ കാലത്ത് സ്വീകരിക്കേണ്ട പദ്ധതികൾ ആയിരുന്നു ആ മനസ്സിൽ നിറയെ. തന്റെ കാലത്തേക്ക് ചട്ടുകങ്ങളായി ഉപയോഗിക്കുവാൻ ഏതാനും അഞ്ചാം പത്തികളെ കണ്ടെത്തുവാനും അദ്ദേഹത്തിന്റെ കഴുകൻകണ്ണുകൾ ഉദ്യ മിച്ചു. പത്രോസ് തൃതീയൻ ബാവായുടെ സഹായി എന്ന നിലയിൽ മലങ്കര യിലെത്തിയ മാർ അബ്ദുള്ളാ, മൂറോൻ കൂദാശ, മുളന്തുരുത്തി സുനഹദോ സ് എന്നിവയുടെ അവസരത്തിൽ ബാവായോടൊപ്പം ഉണ്ടായിരുന്നെങ്കിലും മെത്രാൻ വാഴ്ചകൾ, സഭാപ്രതിനിധികളുമായുള്ള സുപ്രധാന കൂടിക്കാഴ്ച

കൾ തുടങ്ങിയവയിലൊന്നിലും പാത്രിയർക്കീസിനോടൊപ്പം ഉണ്ടായിരുന്നില്ല. തന്റെ ദ്വിഭാഷിയും സെക്രട്ടറിയുമായി പത്രോസ് തൃതീയൻ ഭാവി മലങ്കര മെത്രാപ്പോലീത്താ എന്ന പ്രതീക്ഷയിൽ ചാത്തുരുത്തിയിലെ റമ്പാച്ചനെ – പിന്നീട് മെത്രാൻ – ഉപയോഗപ്പെടുത്തിയപ്പോൾ തന്റെ ദ്വിഭാഷിയും സെക്രട്ടറിയുമായി മാർ അബ്ദുള്ളാ തെരഞ്ഞെടുത്ത് നിയോഗിച്ചത് മലങ്കര മെത്രാപ്പോലീത്താ സാദ്ധ്യതയുള്ള മറ്റൊരു മലയാളിയെയാണ്. പത്രോസ് തൃതീയൻ ബാവായിൽ നിന്ന് ശെമ്മാശു പട്ടമേറ്റ ആ മലയാളി യുവാവിൽ മാർ അബ്ദുള്ളാ വലിയ പ്രതീക്ഷകൾ അർപ്പിച്ചു. ആ മലയാളി യുവാവ് വട്ടശ്ശേരിൽ ഗീവറുഗീസ് ശെമ്മാശൻ ആയിരുന്നു. ചാത്തുരുത്തിൽ റമ്പാച്ചന്റെ ശിഷ്യൻ ആയ വട്ടശ്ശേരിൽ ശെമ്മാശനിലൂടെ മലങ്കരയുടെ സ്വപ്നങ്ങളും ആവശ്യങ്ങളും ശക്തി ദൗർബല്യങ്ങളും പങ്കുവയ്ക്കുവാൻ മാർ അബ്ദുള്ളായ്ക്ക് അവസരം ലഭിച്ചു. ഒരു മഫ്രിയാന മലങ്കരയിൽ ഉണ്ടാകുവാനും പുലിക്കോട്ടിൽ മെത്രാച്ചനെ മഫ്രിയാന ആയി വാഴിക്കുവാനും മലങ്കരസഭ ആഗ്രഹിക്കുന്നു എന്ന സത്യം അബ്ദുള്ളാ വളരെ പ്രതീക്ഷയോടെ മനസ്സിൽ സൂക്ഷിക്കുകയും തന്റെ പാത്രിയർക്കാ വാഴ്ചയിൽ മലങ്കരയുടെ ഈ സ്വപ്നം നിറവേറുമെന്ന പ്രതീക്ഷ ശെമ്മാശനിലൂടെ മലങ്കരസഭയ്ക്ക് അതീവ രഹസ്യമായി കൈമാറുകയും അതിന് താൻ ഉന്നയിക്കുവാൻ പോകുന്ന കനത്ത വിലയേപ്പറ്റി അർത്ഥഗർഭമായ മൗനം പാലിക്കുകയും ചെയ്തു. പത്രോസ് തൃതീയന്റെ കാലത്ത് പാത്രിയർക്കീസ് അദ്ധ്യക്ഷനായ ഒരു എപ്പിസ്കോപ്പൽ ശ്രേണി രൂപപ്പെട്ടുവെങ്കിലും അത് വേണ്ടത്ര പ്രവർത്തനക്ഷമമാകുന്നില്ല എന്ന് മാർ അബ്ദുള്ളാ നിരീക്ഷിച്ചു. പുലിക്കോട്ടിൽ മെത്രാച്ചൻ സംവിധാനം ചെയ്ത മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷനും മാനേജിംഗ് കമ്മറ്റിയും വൈദികട്രസ്റ്റി – അൽമായ ട്രസ്റ്റി സ്ഥാപനങ്ങളും എപ്പിസ്കോപ്പൽ ഭരണശൈലിയുടെ തേരോട്ടത്തിന് തടസം സൃഷ്ടിക്കുമെന്ന് മാർ അബ്ദുള്ളാ തിരിച്ചറിയുകയും അവയെ ദുർബലമാക്കുവാനുള്ള തന്ത്രങ്ങൾ മെനയുകയും ചെയ്തു. ജനകീയ അധികാര സ്ഥാപനങ്ങൾ എപ്പിസ്ക്കോപ്പൽ അധികാരങ്ങളെ കടിഞ്ഞാണിടുന്ന അവസ്ഥയിലേക്ക് വളരുവാൻ പാടില്ലെന്ന കാര്യത്തിൽ പത്രോസ് തൃതീയനും മാർ അബ്ദുള്ളായും ഏകാഭിപ്രായക്കാരായിരുന്നു. മലങ്കരയിൽ അന്ന് അനുദിനം ശക്തിയിലേക്ക് കുതിച്ചു കൊണ്ടിരുന്ന കത്തോലിക്കാസഭയുടെ വളർച്ചയുടെ രഹസ്യം അതിന്റെ എപ്പിസ്കോപ്പൽ സ്വഭാവമാണെന്ന് വിലയിരുത്തിയവരെ കുറ്റം പറയാനാവില്ല. സഭയിൽ ജനാധിപത്യശൈലി പുലിക്കോട്ടിൽ മെത്രാച്ചൻ പ്രാവർത്തികമാക്കിയെങ്കിലും അത് ഇതര സഭകളിൽ അജ്ഞാതമായിരുന്നു. വട്ടശ്ശേരിൽ ശെമ്മാശനെ അക്കാലങ്ങളിൽ സ്വാധീനിച്ച സഭാഭരണ ദർശനം മാർ അബ്ദുള്ളയുടേതിന് സമാനമായിരുന്നു എന്നതിന് അദ്ദേഹം രചിച്ച 'മതോപദേശസാരങ്ങൾ' സാക്ഷ്യം വഹിക്കുന്നു. പാത്രിയർക്കീസ് പരമാദ്ധ്യക്ഷനായ ഒരു എപ്പിസ്കോപ്പൽ ഹയരാർക്കി സ്വപ്നം കാണുന്നത് അന്നത്തെ നിലയിൽ സ്വാഭാവികം തന്നെയായിരുന്നു. തന്മൂലമാണ് മലങ്കരയുടെ പൗരോഹിത്യ സംബന്ധമായ മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്ന് *മതോപദേശസാര*ത്തിന്റെ ആദ്യ പതിപ്പിൽ അദ്ദേഹം

രേഖപ്പെടുത്തിയത്. മഫ്രിയാന ഉണ്ടാവുന്ന കാലത്തും പാത്രിയർക്കീസി ന്റെ കീഴിലുള്ള ഒരു സ്ഥാനമായിട്ടല്ലാതെ ഒരു സ്വതന്ത്ര സഭയുടെ അധ്യ ക്ഷസ്ഥാനമായി അതിനെ അന്ന് ഗണിച്ചിരുന്നുവോ എന്ന് സംശയമാണ്. വട്ടശ്ശേരിൽ മല്പാൻ പ്രസിദ്ധം ചെയ്ത കുർബ്ബാനക്രമത്തിലും *മതോപ ദേശസാര*ത്തിലും പിന്നീട് മെത്രാനായ ശേഷം 'പൗരപ്രഭ'യിൽ പ്രസിദ്ധ പ്പെടുത്തിയ സഭാഭരണഘടന ഡ്രാഫ്റ്റിലും ഈ ഹയരാർക്കിയുടെ സങ്ക ല്പം പ്രകടമാണ്. ഈ സ്വാധീനം ശെമ്മാശനിൽ ചെലുത്തുവാൻ മാർ അബ്ദുള്ളായ്ക്ക് കഴിഞ്ഞതാണ് അദ്ദേഹത്തിന്റെ പിൽക്കാല പ്രവർത്തന വിജയത്തിന്റെ രഹസ്യം. വിദേശ സഭാദ്ധ്യക്ഷന്റെ പ്രഭാവലയത്തിൽ അദ്ദേ ഹത്തിന്റെ വക്രബുദ്ധിയും കാപട്യവും വേണ്ടത്ര ഗ്രഹിക്കുവാൻ ഒരു യുവ വൈദിക വിദ്യാർത്ഥി മാത്രമായ വട്ടശ്ശേരിൽ ശെമ്മാശന് കഴിയാതെ പോയതിൽ അദ്ദേഹത്തെ ആർക്കും കുറ്റപ്പെടുത്താനാവില്ല. ഒരു ജൂനിയർ ശെമ്മാശൻ എന്ന നിലയിൽ ഒരു വിദ്യാർത്ഥിയുടെ ജ്ഞാനതൃഷ്ണ യാകാം ശെമ്മാശനിൽ മുന്നിട്ടു നിന്നത്. സുറിയാനി ഭാഷ, അതിന്റെ ആരാ ധനക്രമങ്ങൾ, അതിന്റെ ദൈവശാസ്ത്രം, കാനോൻ, ചരിത്രം തുടങ്ങിയ വിഷയങ്ങളിൽ വൈദഗ്ദ്ധ്യം നേടാൻ ലഭിച്ച അവസരമായിട്ടാവാം ആ വൈ ദിക വിദ്യാർത്ഥി മുഖ്യമായും ഈ ബന്ധത്തെ പ്രയോജനപ്പെടുത്തിയത്. സർവ്വഗുണഗണങ്ങളുടെയും വിളനിലമായി പരിഗണിക്കപ്പെട്ടു പോരുന്ന ഒരു മെത്രാന്റെ ഹൃദയത്തിൽ കട്ട പിടിച്ച തമസാണ് നിറഞ്ഞുനില്ക്കു ന്നതെന്ന് പൊതുവെ അപകർഷതാബോധത്തിന്റെ അടിമത്തം പേറിയി രുന്ന ഒരു മലയാളി മനസ്സ് എങ്ങനെ തിരിച്ചറിയാനാണ്? ആരോഗ്യകരമായ വശങ്ങൾ ഉൾക്കൊള്ളാനുള്ള ഒരു ജ്ഞാനാന്വേഷിയായ വിദ്യാർത്ഥിക്ക് മറ്റു വശങ്ങളെല്ലാം അന്വേഷണപരിധിയുടെ വെളിയിലായിരുന്നു. പെരു ന്നാളുകൾ, പട്ടംകൊടകൾ, മാമ്മൂദീസാ, വിവാഹം തുടങ്ങിയ അനുഷ്ഠാന ങ്ങളിലെ പങ്കാളിത്തം തന്റെ ഗുരു വരുമാനമാക്കിത്തീർക്കുന്നത് മാത്രം ശിഷ്യൻ ശ്രദ്ധിച്ചു; അതിൽ ദുഃഖിക്കുകയും ചെയ്തു. വൃദ്ധയും അനാഥയു മായ അമ്മയെ സംരക്ഷിക്കേണ്ടതുള്ളതിനാലാണ് താൻ ദ്രവ്യസമ്പാദന ത്തിൽ ശ്രദ്ധിക്കുന്നതെന്ന മാർ അബ്ദുള്ളായുടെ വിശദീകരണം ശെമ്മാ ശനെ തൃപ്തിപ്പെടുത്തുവാൻ പര്യാപ്തമായിരുന്നു.

തന്റെ വരുതി വിട്ട് തന്റെ സഹായിയാവാൻ വന്ന മാർ അബ്ദുള്ളാ പെരുമാറുന്നത് പത്രോസ് തൃതീയനെ സന്തോഷിപ്പിച്ചില്ല. എങ്കിലും തങ്ങൾ തമ്മിലുള്ള അതൃപ്തി മാലോകരെ അറിയിക്കാതിരിക്കുവാൻ ബാവാ പരമാവധി ശ്രമിച്ചു. പള്ളികളിൽ സഞ്ചരിച്ച് കൈമുത്തായും റിശീസാ ആയും ശേഖരിക്കുന്ന പണം തന്നെ ഏല്പിക്കുന്നില്ല എന്നാണ് പത്രോസ് തൃതീയന് മാർ അബ്ദുള്ളായെപ്പറ്റി ഉണ്ടായിരുന്ന മുഖ്യ പരാതി. മൂറോൻ കൂദാശയ്ക്ക് ശേഷം ഈ പരാതിക്ക് വിപുലമായ സാഹചര്യ ങ്ങൾ ഉണ്ടായി. പള്ളികളിലേക്ക് മൂറോൻ വിതരണം ചെയ്യുവാൻ മാർ അബ്ദുള്ളായെയാണ് പാത്രിയർക്കീസ് നിയോഗിച്ചത്. മൂറോൻ കൊടു ക്കുമ്പോൾ മൂറോൻ കൂദാശ ചെയ്ത പാത്രിയർക്കീസിനുള്ള പ്രതിഫലം യുക്തം പോലെ പള്ളികളിൽ നിന്ന് ഈടാക്കുവാൻ മോറാൻ കല്പിച്ചി

രുന്നു. മോറാൻ ആവശ്യപ്പെട്ടതിലുമധികം ആബൂൻ പള്ളികളിൽ നിന്ന് ശേഖരിച്ചു എങ്കിലും അതൊന്നും മോറാന്റെ കൈവശം എത്തിയില്ല. എല്ലാം ആബൂൻ സ്വന്തമായി സ്വരൂപിക്കുകയായിരുന്നു. ഇതിൽ കുപിതനായ പാത്രിയർക്കീസ് അദ്ദേഹത്തെ മുടക്കുകയും നാട്ടിലേക്ക് ഉടനെ തിരിച്ചുപോകുവാൻ നിർദ്ദേശിക്കുകയും ചെയ്തു. കാട്ടുകോഴിയ്ക്കുണ്ടോ ശങ്കാരാന്തി? മോറാന്റെ കല്പന അവഗണിക്കപ്പെടുക തന്നെ ചെയ്തു. പാത്രിയർക്കീസിന്റെ മുടക്കു കല്പനയെ ശീമയിലെ മെത്രാന്മാർ എപ്രകാരം കാണുന്നു എന്നറിയുവാൻ വട്ടശ്ശേരിൽ ശെമ്മാശന് നേരിട്ട് ഒരു അനുഭവം കിട്ടിയത് മിച്ചം. മാർ അബ്ദുള്ളാ ഗ്രീഗോറിയോസ് തന്റെ ധനശേഖരണ വ്യഗ്രത നിർബാധം തുടരുക തന്നെ ചെയ്തു. മലങ്കരയുടെ വടക്കേ അറ്റത്ത് തൊഴിയൂരിലെ ആലത്തൂക്കാരൻ മെത്രാച്ചൻ – ആലത്തൂർ പനക്കൽ യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ – മാർ അബ്ദുള്ളയിൽ നിന്ന് മൂറോൻ സ്വീകരിച്ചതിന്റെ വിവരണം സുറിയാനി ഭാഷയിൽ ഡയറിക്കുറിപ്പായി എഴുതി വച്ചിട്ടുള്ളത് ഈ ലേഖകൻ വായിച്ചിട്ടുണ്ട് (മാർ അബ്ദുള്ളായിൽ നിന്ന് വാങ്ങിയ മൂറോൻ പള്ളിയിൽ ഒരു രഹസ്യ ഭാഗത്ത് സൂക്ഷിച്ച് ശേഖരിച്ചിട്ടുള്ള വിവരവും ആ ഡയറിക്കുറിപ്പിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ശേഖരത്തിൽ നിന്ന് ഒരു ഭാഗം അത്യാവശ്യത്തെ പ്രതി മാർത്തോമ്മാ സഭയിലെ പാലക്കുന്നത്ത് ജൂനിയർ അത്താനാസ്യോസിന് കൊടുത്ത വിവരവും ഡയറിക്കുറിപ്പിൽ വായിച്ചതായി ഓർക്കുന്നു). രണ്ടു വർഷത്തോളം ഇവിടെ താമസിച്ച് 1877–ൽ പത്രോസ് ബാവാ മടങ്ങിപ്പോകുമ്പോഴും മാർ അബ്ദുള്ളായുടെ പള്ളി സന്ദർശന പരിപാടികൾ അവസാനിച്ചിട്ടില്ലായിരുന്നു. ഒടുവിൽ ബാവാ മടക്കയാത്രയിൽ ബോംബെയിൽ വച്ച് 1877 ഇടവം 14 ന് എല്ലാ പള്ളികൾക്കും താഴേ വിവരിക്കുംപ്രകാരം ഒരു കല്പന എഴുതി അയച്ചു: “തെക്കും വടക്കുമുള്ള പള്ളിക്കാർക്ക് വാഴ്വ്, ഗ്രീഗോറിയോസ് എന്ന് പറയുന്ന അബ്ദുള്ളാ നമ്മുടെ കല്പനയ്ക്ക് വിരോധമായി കുസ്തന്തീനോസിലും ലണ്ടനിലും വച്ചും മലയാളത്തിൽ വച്ചും നമ്മുടെ കല്പനയ്ക്ക് വിരോധമായി പലതും ചെയ്തിരിക്കുന്നതും നാം പോന്നതിന്റെ ശേഷം പള്ളികളിൽ ചുറ്റിനടന്ന് പണം ശേഖരിച്ച് സമ്പന്നനാകുവാൻ നിശ്ചയിച്ചിരിക്കുന്നതായി അവന്റെ സ്വഭാവത്താലും അത്യാഗ്രഹത്താലും നാം അറിയുന്നതിനാൽ ഉടനെ നമ്മുടെ പക്കൽ വരാതെ അവൻ പള്ളികളിൽ ചുറ്റി നടക്കുന്നതിന് അവൻ തുനിയുന്നപക്ഷം അവനെ നാം തള്ളിയിരിക്കുന്നതിനാൽ അവനെ നിങ്ങളുടെ പള്ളികളിലും വീടുകളിലും കയറ്റുകയും അവന്റെ സമാധാനത്തെ ചോദിക്കയും അവനെ സഹായിക്കുകയും മറ്റ് യാതൊന്നും ചെയ്തു പോകയും അരുത്. ഇതിന് വിരോധമായി ആരെങ്കിലും അവനെ സഹായിക്കുന്നപക്ഷം അവരും ഇവനെപ്പോലെ തള്ളപ്പെട്ടവരാകുന്നു.” ... ഗ്രീഗോറിയോസ് അബ്ദുള്ളായുടെ പേർക്ക് മുടക്കായി അയയ്ക്കുന്ന കല്പന ഉടനെ പള്ളികളിൽ പ്രസിദ്ധം ചെയ്തുകൊള്ളണമെന്നും കല്പിച്ചിരിക്കുന്നു... കല്പന 20 ന് വെള്ളിയാഴ്ച വെട്ടിക്കൽ എത്തിയ ഉടനെ ആയതിന്റെ പകർപ്പ് എടുത്ത് കത്ത് ഉടനെ ഗ്രീഗോറിയോസ് ബാവായെ കാണിപ്പാനായി കണ്ടനാടിന് കൊടുത്തയച്ചത് കൂടാതെ, ഇനി ഈ രാജ്യത്ത് അധികം താമസി

ക്കാൻ പാടില്ലെന്നും കൂടെ അറിയിച്ചു. ബാവായുടെ കല്പനയുടെ പകർപ്പും മറ്റും കണ്ടപ്പോൾ അത്യന്തം വ്യസനത്തോടെ ആ പള്ളിക്കാരെ വരുത്തി ചോദിച്ചതിൽ ഇനി ഇവിടെ അധികം താമസിക്കുന്നത് ശരിയല്ലെന്നും മറ്റും അവർ പറകയാൽ, പോകുന്നതിന് മനസ്സാകുന്നു, വഴിച്ചിലവിന് വക ഇല്ലെന്ന് പറഞ്ഞത് നിമിത്തം 50 രൂപ ജനങ്ങളിൽ നിന്ന് വീതിച്ച് കൊടുത്തു. 22 ന് കണ്ടനാട് നിന്നും കരിങ്ങാശ്ര പള്ളിയിലേക്ക് നീങ്ങി. കരിങ്ങാശ്രപള്ളിയിൽ നിന്നും രൂപാ വാങ്ങി..." ഇങ്ങനെ പോകുന്നു കണ്ടനാട് ഗ്രന്ഥവരിയിലെ സമകാല സാക്ഷ്യം. ഏതായാലും അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിൽ മാർ ഗ്രീഗോറിയോസ് ആയി ജീവിച്ച അത്രയും കാലം മലങ്കരയെ സാമ്പത്തികമായി കൊള്ളയടിക്കുകയും മലങ്കരസഭയുടെ അന്ത്യോഖ്യാ ഭക്തിയെ അഗാധമായി ചൂഷണം ചെയ്യുകയും ഭാവിയിൽ തന്റെ അഞ്ചാംപത്തികളായി പ്രവർത്തിപ്പാൻ മനസ്സുള്ളവരെ വടക്കൻ ഇടവകയിൽ അന്വേഷിച്ച് കണ്ടെത്തുകയും ചെയ്തു എന്നാണ് കണ്ടനാട് ഗ്രന്ഥവരിയുടെ ദൃക്സാക്ഷി വിവരണം നമ്മെ ബോധ്യപ്പെടുത്തുന്നത്. ഈ വിഭവ ശേഖരണമാകും പില്ക്കാലത്ത് അബ്ദൽ മശിഹായുടെ സർക്കാർ ഫർമാൻ പിൻവലിക്കുവാനും സ്വന്തം സ്ഥാനമാനങ്ങൾ പരിരക്ഷിച്ച് ഉയർത്തുവാനും ആ പാത്രിയർക്കാ സ്ഥാനകാംക്ഷിയെ കരുത്തനാക്കിയത്.

## അന്ത്യോഖ്യൻ പ്രതിനിധി എന്ന ആശയം

മലങ്കരയെ ധനാഗമ മാർഗ്ഗമായി നിലനിർത്തുന്ന കാര്യത്തിൽ ഒരു വിട്ടുവീഴ്ചയ്ക്കും പത്രോസ് തൃതീയൻ തയ്യാറായിരുന്നില്ല. മലങ്കരയിൽ നിന്നും ക്രമമായി റിശീസാ ലഭിക്കുന്നില്ല എന്ന് ബോധ്യപ്പെട്ടപ്പോൾ റിശീസാ പിരിവിനായി ഒരു മെത്രാൻ സ്ഥിരമായി മലങ്കരയിൽ വസിക്കട്ടെ എന്ന് കുപിതനായ പത്രോസ് ബാവാ തീരുമാനിച്ചു. അങ്ങനെയാണ് ശെമവൂൻ മാർ അത്താനാസ്യോസും കൂടെ ശ്ലീബാ ശെമ്മാശനും (പിന്നീട് മാർ ഒസ്താത്തിയോസ്) 1880 ധനു 3 ന് കൊച്ചിയിലെത്തിയത്.

'അന്ത്യോഖ്യയുടെ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവായുടെ കല്പനയാൽ സിംഹാസനത്തിലേക്ക് റിശീസാ പിരിപ്പാനായി കല്പനയോടു കൂടി 1880 ന് കൊല്ലം 1056-ാം മാണ്ട് ധനു 3 ന് ശെമവൂൻ അത്താനാസിയോസ് മെത്രാപ്പോലീത്താ കൊച്ചിയിൽ വന്നു" (കണ്ടനാട് ഗ്രന്ഥവരി). നവീകരണത്തിന്റെ പ്രാരംഭഘട്ടത്തിൽ അതിനെ ചെറുക്കുവാനായി നിയോഗിക്കപ്പെട്ട സ്തേഫാനോസ് മാർ അത്താനാസ്യോസിനോടൊപ്പം വന്ന ശെമവൂൻ റമ്പാൻ ആണ് ഈ മെത്രാച്ചൻ. അക്കാലത്ത് അദ്ദേഹം പാലൂർ (ആർത്താറ്റ്) പള്ളിയിലെ മല്പാൻ പാഠശാലയിൽ (സെഹിയോൻ ബംഗ്ലാവ് എന്ന് പേർ) താമസിച്ച് വൈദിക പരിശീലനം നൽകിയിരുന്ന കാലത്ത് പുലിക്കോട്ടിൽ മെത്രാച്ചൻ (അന്ന് ശെമ്മാശൻ) റമ്പാച്ചന്റെ ശിഷ്യനായിരുന്നു. ഗുരുവും ശിഷ്യനും പ്രശിഷ്യനായ ഗ്രീഗോറിയോസും പരുമലയിൽ താമസിച്ചു വന്നു; റിശീസാ പിരിച്ചു കിട്ടുന്ന തുക ശീമയിലേക്ക് അയച്ചുകൊണ്ടിരുന്നു. പരുമലജീവിതം സ്ലീബാ ശെമ്മാശനെ സുവിശേഷ വേലയിൽ തല്പരനാക്കി. മലങ്കരയിൽ കൺവൻഷൻ പ്രസ്ഥാ

നം ആരംഭിക്കുന്ന കാലമായിരുന്നു അത്. ശെമ്മാശൻ മലങ്കരയിലെങ്ങും പ്രസംഗകനായി അറിയപ്പെട്ടു. ശെമവൂൻ അത്താനാസ്യോസ് 1889 മാർച്ച് 19 ന് നിര്യാതനായെങ്കിലും ശെമ്മാശനിവിടെ പിന്നെയും താമസിച്ചു പോന്നു. മലങ്കരസഭയിൽ വിള്ളൽ സൃഷ്ടിക്കുവാൻ അനുകൂലമായ കാലാവസ്ഥ സംജാതമാകുന്നത് റിപ്പോർട്ടു ചെയ്യാനാണ് അദ്ദേഹം ശിഷ്ടജീവിതം ചെലവഴിച്ചത്. പുലിക്കോട്ടിൽ മെത്രാച്ചന്റെ കാലത്ത് മലങ്കരയിൽ ഭിന്നത സൃഷ്ടിക്കുവാൻ അസാധ്യമെന്ന് ശെമ്മാശന് ബോദ്ധ്യമായിരുന്നു. അതിനുശേഷം വിള്ളൽ സൃഷ്ടിക്കുക സാധ്യമെന്ന് ശെമ്മാശൻ നിരീക്ഷിച്ചു. പുലിക്കോട്ടിൽ മെത്രാച്ചന്റെ ജനസമ്മതിയും അനുരഞ്ജന പാടവവും പരുമല മാർ ഗ്രീഗോറിയോസിന്റെ പിന്തുണയും ഒരു കോട്ടയെപ്പോലെ മലങ്കരസഭയെ പരിരക്ഷിച്ചുപോന്നത് ഏവരെയും അക്കാലത്ത് അത്ഭുതപ്പെടുത്തിയിരുന്നു. എന്നാൽ അവിചാരിതമായി 1902 ൽ പരുമലയിലെ സിദ്ധൻ അന്തരിച്ചത് കാലാവസ്ഥയിൽ വ്യത്യാസം വരുത്തി. മലങ്കര മെത്രാന്റെ പിൻഗാമിയാവാൻ പിന്നീട് പരിഗണിക്കപ്പെട്ട വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ ആദർശധീരനും കർമ്മയോഗിയും ആയിരുന്നുവെങ്കിലും കടുംപിടുത്തങ്ങളിലും എപ്പിസ്കോപ്പൽ ആഭിമുഖ്യങ്ങളിലും മുന്നിട്ടു നിന്നിരുന്നതിനാൽ അദ്ദേഹത്തിന്റെ കാലത്ത് ഒരു വിള്ളൽ സൃഷ്ടിക്കാനാവുമെന്ന് സ്ലീബാ ശെമ്മാശൻ കണക്കു കൂട്ടിയിരുന്നിരിക്കണം. മലങ്കരയിലെ ചിരകാല സ്വപ്നമായ മഫ്രിയാനാസ്ഥാനം നൽകുന്നതിന്റെ മറവിൽ മലങ്കരയുടെ ഭരണം പിടിച്ചെടുക്കാനാവുമെന്ന് ശെമ്മാശൻ യജമാനന്മാർക്ക് പ്രതീക്ഷ നല്കി.

പത്രോസ് തൃതീയന്റെ കാലത്ത് ഉണ്ടായിരുന്ന ഏഴു മെത്രാന്മാരിൽ അഞ്ചു പേരും കാലധർമ്മം പ്രാപിച്ചു. അവശേഷിച്ച രണ്ടു പേർ വാർദ്ധക്യത്തിലെത്തി. അൽവാറീസ് യൂലിയോസിന്റെ സേവനം ഗോവ, സൗത്ത് കാനറ എന്നീ സ്ഥലങ്ങളിലായിരുന്നു. ഏതാനും മെത്രാന്മാരെ വാഴിച്ചേ മതിയാകൂ എന്ന അവസ്ഥ സംജാതമായി. മലങ്കര മെത്രാപ്പോലീത്തായും പൗലൂസ് ഈവാനിയോസും അൽവാറീസ് യൂലിയോസും ഇവിടെ ഉണ്ടായിരുന്നതിനാൽ മെത്രാന്മാരെ വാഴിക്കുവാൻ കാനോനിക തടസങ്ങൾ ഒന്നും ഇല്ലായിരുന്നു. എന്നാൽ മൂന്ന് മെത്രാന്മാർക്കും നൽകപ്പെട്ട സുസ്താത്തിക്കോനിൽ മേല്പട്ടക്കാരെ വാഴിക്കുവാനുള്ള അധികാരം രേഖപ്പെടുത്തിയിരുന്നില്ല (ഫാ. ഡോ. ജോസഫ് ചീരൻ, *മഹാനായ മാർ ദീവന്നാസ്യോസ്*, പു. 47–53). തന്റെ ഗുരുവായ അബ്ദുള്ളാ പാത്രിയർക്കാ സിംഹാസനത്തിൽ വാഴുമ്പോൾ മഫ്രിയാനയെ വാഴിച്ചു കിട്ടുമെന്ന് പ്രതീക്ഷിച്ച മല്പാൻ, പാത്രിയർക്കീസിനെ പ്രകോപിപ്പിക്കുന്ന ഒരു നടപടിയും മലങ്കരയിൽ ഉണ്ടാകരുതെന്ന് നിർബന്ധമുള്ള ആളായിരുന്നു. മല്പാന്റെ ഉപദേശത്തിന് വിരുദ്ധമായി എന്തെങ്കിലും പ്രവർത്തിക്കുവാൻ മലങ്കര മെത്രാൻ വാർദ്ധക്യകാലത്ത് സന്നദ്ധനുമായിരുന്നില്ല. എല്ലാം കൂടി ഏകത്ര സമ്മേളിച്ചപ്പോൾ അബ്ദുള്ളാ ബാവായുടെ ശുക്രദശ ആരംഭിക്കുകയായിരുന്നു.

## പുതിയ മൂന്ന് മെത്രാന്മാർ

മേല്പട്ടക്കാരെ വാഴിക്കുവാനുള്ള ആവശ്യം കാണിച്ച് പുലിക്കോട്ടിൽ മെത്രാച്ചൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് കത്തെഴുതി. റീനി വിലാത്തി തീമോത്തിയോസിനെയും അൽവാറീസ് യൂലിയോസിനെയും വാഴിക്കുവാനുള്ള അനുവാദം ലഭിച്ച കീഴ്വഴക്കമുള്ളതു കൊണ്ട് മെത്രാന്മാരെ വാഴിക്കുവാൻ തന്നെ അനുവദിക്കണമെന്നാകാം മലങ്കര മെത്രാപ്പോലീത്താ കത്തിലൂടെ ആവശ്യപ്പെട്ടത്. എന്നാൽ മറുപടി ലഭിച്ചത് പാത്രിയർക്കീസ് ഉടനെ മലങ്കരയിലേക്ക് വരുന്നു എന്നും അതിനു മുമ്പായി മെത്രാന്മാരെ അത്യാവശ്യമുണ്ടെങ്കിൽ സ്ഥാനാർത്ഥികളെ ഊർശ്ലേമിലേക്ക് അയക്കണമെന്നും ആയിരുന്നു (വട്ടിപ്പണക്കേസ്, 116 അക്കം പ്രമാണം, പാറേട്ട്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പു. 44). പഴയസെമിനാരി മാനേജർ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും പഴയസെമിനാരി മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനെയും സഭ തെരഞ്ഞെടുത്തു. 1908 കുംഭം 15-ാം തീയതിയിലെ തെരഞ്ഞെടുപ്പ് കഴിഞ്ഞ ഉടനെ സ്ലീബാ ശെമ്മാശൻ തുർക്കിയിലേക്ക് കപ്പൽ കയറി. തെരഞ്ഞെടുപ്പിലെ നിർദ്ദേശപ്രകാരം വട്ടശ്ശേരിൽ റമ്പാച്ചനെ മലങ്കര മെത്രാന്റെ സഹായിയും പിന്തുടർച്ചക്കാരനുമായി സുസ്താത്തിക്കോൻ കൊടുക്കാതിരിക്കാൻ ആവശ്യമായ ചരടുവലി നടത്തുവാനാണ് ശെമ്മാശൻ തുർക്കിയിലേക്ക് മലങ്കരസഭയുടെ ചെലവിന്മേൽ നേരത്തെ പോയത് എന്ന നിരീക്ഷണം പില്ക്കാല സംഭവങ്ങളിലൂടെ സാധൂകരിക്കപ്പെടുന്നുണ്ട്. കുംഭം 15 ന് കൂടിയ അസോസ്യേഷന്റെ തീരുമാനം അറിയിച്ചുകൊണ്ടും നിയുക്ത മെത്രാന്മാർക്ക് ഊർശ്ലേമിലേക്കുള്ള യാത്രച്ചിലവ് ആവശ്യപ്പെട്ടുകൊണ്ടും തൊട്ടടുത്ത ദിവസം 1908 കുംഭം 16 ന് കർമ്മകുശലനായ പുലിക്കോട്ടിൽ മെത്രാച്ചൻ പള്ളികൾക്ക് കല്പന അയച്ചു. മീനം 29 ന് യാത്രാസംഘം ബോംബെയിൽ നിന്ന് കപ്പൽ കയറി. മേടം 12 ന് അറിയിപ്പിന്റെ ശനിയാഴ്ച അവർ ഊർശ്ലേമിലെത്തി. പിറ്റേന്ന് 13 ന് മർദ്ദീനിൽ വച്ച് സ്ലീബാ ശെമ്മാശൻ ഉൾപ്പെടെ ഏഴ് പേർക്ക് പാത്രിയർക്കീസ് മെത്രാൻ സ്ഥാനം നൽകി. ഇടവം 18 ന് മലങ്കരസഭ അയച്ച രണ്ട് റമ്പാച്ചന്മാർക്ക് മെത്രാൻ സ്ഥാനം നല്കി. 'മലങ്കര അടച്ച് മലങ്കര മെത്രാപ്പോലീത്താ ആയി ഭരണം നടത്തുന്നതിന് പറ്റിയ ഒരു സുസ്താത്തിക്കോൻ ഒസ്താത്തിയോസ് മെത്രാന് (സ്ലീബാ ശെമ്മാശൻ) അബ്ദുള്ളാ ബാവാ കൊടുത്തിരുന്നു. അതുകൊണ്ട് ദീവന്നാസ്യോസിന് സുസ്താത്തിക്കോൻ കൊടുക്കുന്നതിന് എന്തൊക്കെയോ ഉഴപ്പ് തുടങ്ങി" (മലങ്കര നസ്രാണികൾ, വാല്യം 3, പു. 291). മലങ്കര മെത്രാന്റെ സ്ഥാനം മാർ ഒസ്താത്തിയോസിന് നല്കിയ മാർ അബ്ദുള്ളായുടെ നടപടിയെ ആരും വ്യാഖ്യാനിച്ചതായി അറിവില്ല. മലങ്കരസഭ അക്കാലങ്ങളിൽ വളരെ ആഗ്രഹിച്ച കാതോലിക്കാ - മഫ്രിയാനാ - സ്ഥാനം നൽകുന്നതിന് വേണ്ടിയുള്ള ഒരു വില പേശലായിരുന്നുവോ അത്? അധികാരമുള്ള മലങ്കര മെത്രാൻ സ്ഥാനം, അന്ത്യോഖ്യൻ മെത്രാന് നൽകുക, ലൗകിക അധികാരമില്ലാതെ ആത്മീയ അധികാരം മാത്രമുള്ള സ്ഥാനം - അവരുടെ ദീർഘകാലത്തെ ആഗ്രഹം - ഔദാര്യപൂർവ്വം സാധിപ്പിച്ചു കൊടുക്കുന്നു എന്ന നാട്യത്തിൽ

മലങ്കരയിലെ മെത്രാന് നല്കുക, ഇതായിരുന്നുവോ മാർ അബ്ദുള്ളായുടെ സങ്കല്പം? അബ്ദുള്ളാ ബാവാ ആരുടെയും ക്ഷണം കൂടാതെ മലങ്കര യിൽ വന്നത് വട്ടശ്ശേരിൽ മെത്രാനെ കാതോലിക്കാ ആയി അവരോധിക്കു വാൻ ആയിരുന്നുവോ എന്ന ചോദ്യം സംഗതമാണ്. അങ്ങനെ ഒരു സൂചന, പാത്രിയർക്കീസിനെ സ്വീകരിക്കുവാൻ മലങ്കരയിൽ നിന്ന് പോയ ചില പ്രമാണിമാരുടെ സാക്ഷിമൊഴികളിൽ നിന്ന് ധ്വനിക്കുന്നുണ്ട്. പുലിക്കോ ട്ടിൽ മെത്രാച്ചൻ ഇതിനോടകം ദിവംഗതനായതിനാൽ മലങ്കര മെത്രാൻ സ്ഥാനവും കാതോലിക്കാസ്ഥാനവും ഒന്നിച്ച് വട്ടശ്ശേരിൽ മെത്രാച്ചന് ലഭി ക്കുന്നതിൽ ആർക്കും അതൃപ്തിക്ക് ആവശ്യമോ അവകാശമോ ഇല്ല. എന്നാൽ മലങ്കര മെത്രാൻ സ്ഥാനം നേരത്തെ മാർ ഒസ്താത്തിയോസിന് നൽകിക്കഴിഞ്ഞു എന്നറിഞ്ഞപ്പോൾ മാർ ദീവന്നാസ്യോസും മലങ്കരസഭ യും ഒന്ന് ഞെട്ടുക തന്നെ ചെയ്തിരിക്കണം. മാർ അബ്ദുള്ളായുടെ സൗഹൃദത്തിൽ ഒളിഞ്ഞിരുന്ന ചതി മാർ ദീവന്നാസ്യോസിന് ബോദ്ധ്യമാ യി. ആ ചതിവലയിൽ നിന്ന് മലങ്കരസഭയെ രക്ഷിക്കുവാൻ ആ ധീര പുരു ഷൻ പ്രതിജ്ഞയെടുത്തു. ആ വീര ശപഥമാണ് അദ്ദേഹത്തിന്റെ ശിഷ്ടാ യുസ്സിനെ തിളക്കമുള്ള അദ്ധ്യായമാക്കിയത്.

## പുലിക്കോട്ടിൽ മെത്രാച്ചന്റെ പ്രവാചക ദൃഷ്ടി

താൻ സ്ഥാനമേറ്റ് വന്ന ഉടനെ വലിയ മെത്രാപ്പോലീത്താ, മലങ്കര മെത്രാപ്പോലീത്തായുടെ അധികാരങ്ങളെല്ലാം തന്നെ ഏല്പിക്കുവാൻ അനാവശ്യ ധൃതി കാണിക്കുന്നതിന്റെ അർത്ഥം അദ്ദേഹത്തിന് ബോദ്ധ്യമാ യി. "നഷ്ടപ്പെടുത്താൻ സമയമില്ല എന്ന ഒരു തോന്നൽ – വെളിപാട് എന്ന് തന്നെ പറയാം – ഉണ്ടായതുകൊണ്ടാണ് അസിസ്റ്റന്റും പിൻഗാമിയുമായി മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ പട്ടം കെട്ടിച്ച് വരുത്തുവാൻ അദ്ദേ ഹം ബദ്ധപ്പെട്ടത്. ഗീവറുഗീസ് ദീവന്നാസ്യോസുമായി മാർ അബ്ദുള്ളാ യെരുശലേമിൽ വച്ച് നടത്തിയ വാഗ്വാദങ്ങളും വിലപേശലും സംബന്ധിച്ച വിവരങ്ങൾ വൃദ്ധനായ ദീവന്നാസ്യോസിനെ വല്ലാതെ മഥിച്ചു. പത്രോസ് തൃതീയന്റെ കൂടെ വന്ന കാലത്തു റിശീസാ പിരിക്കുവാനായി നിയോഗി ക്കപ്പെട്ട അബ്ദുള്ളാ പണത്തിന് വേണ്ടി കാട്ടിക്കൂട്ടിയ വേണ്ടാതീനങ്ങൾ എല്ലാം ജോസഫ് ദീവന്നാസ്യോസിന്റെ ഓർമ്മയിൽ വന്നു. റിശീസാ പിരി ക്കുവാനാണ് പാത്രിയർക്കീസ് നിയോഗിച്ചതെങ്കിലും കിട്ടിയതിൽ അധി കവും മെത്രാനായ തനിക്ക് കിട്ടിയ കൈമുത്ത് ആയി ഗ്രീഗോറിയോസ് എടുത്തത് അന്ന് കുപ്രസിദ്ധമായിരുന്നു. മാക്കാംകുന്ന് പള്ളിയിൽ വച്ച് പള്ളിക്കാർ കൊടുത്ത മുപ്പത് രൂപാ കുറഞ്ഞു പോയി എന്ന് പറഞ്ഞ് വലിച്ചെറിഞ്ഞ് കൈമുത്താൻ ജനങ്ങളെ അനുവദിക്കാതെ ഇറങ്ങിയതും കൂടെ ഉണ്ടായിരുന്ന ചാലപ്പുറത്തു റമ്പാൻ ആ സംഖ്യ പെറുക്കിയെടുത്തത് ചന്ദനപ്പള്ളിയിൽ ചെന്നപ്പോൾ, റമ്പാനോട് ഗ്രീഗോറിയോസ് വാങ്ങി യതും... മാർ ദീവന്നാസ്യോസിന്റെ ഓർമ്മയിൽ വന്നു. പത്രോസ് തൃതീയൻ നിരണത്തേക്കു കൊടുത്തയച്ച മൂറോൻ, തനിക്ക് കിട്ടിയ കൈമുത്ത് കുറഞ്ഞു പോയതിനാൽ മടക്കിക്കൊണ്ടു പോകാൻ തുടങ്ങിയതും കൂടു തൽ സംഖ്യ കൈമുത്ത് വാങ്ങി മൂറോൻ കൊടുത്തതും, അതുപോലെ

മൂറോൻ വിറ്റ് കാശു വാങ്ങിയ മറ്റു പല സംഭവങ്ങളും അദ്ദേഹം ഓർത്തു... മലങ്കരയിൽ ഒരറ്റം മുതൽ മറ്റേ അറ്റം വരെ എല്ലാവരെയും പ്രത്യേകിച്ച് വീട്ടമ്മമാരെയും ആരാധിക്കുന്നുവെന്ന് നടിച്ചും ദീനസ്വരത്തിൽ വളരെ ബഹുമാനത്തോടെ സംസാരിച്ചും നടന്ന സ്ലീബാ ശെമ്മാശൻ മലങ്കര മെത്രാപ്പോലീത്തായും അതിന് പുറമേ ഏഴ് ഇടവകയുടെയും മെത്രാപ്പോ ലീത്തായും ആയി സുസ്താത്തിക്കോൻ വാങ്ങിക്കൊണ്ടാണ് വന്നത് എന്ന റിഞ്ഞപ്പോൾ ജോസഫ് ദീവന്നാസ്യോസിന് അതിൽ കൂടുതൽ നീറ്റലുണ്ടാ യി" (ടി. പുസ്തകം, 139, 140). സമുദായത്തിന്റെ അംഗീകാരവും തെരഞ്ഞെ ടുപ്പും നിയമനവും വട്ടശ്ശേരിൽ മെത്രാച്ചനുണ്ട് എന്ന് എത്രയും വേഗം മാനേജിംഗ് കമ്മിറ്റി കൂടി അദ്ദേഹം രേഖയുണ്ടാക്കി. ആ തീരുമാനം ഉടനടി പ്രയോഗത്തിൽ വരുത്തുവാൻ ദീർഘദർശിയായ വലിയ മെത്രാച്ചൻ തീരു മാനിച്ചു. പാറേട്ട് എഴുതുന്നു: "ഏതായാലും എത്രയും വേഗത്തിൽ ഭരണ ഭാരം ഒഴിയണമെന്ന് തീരുമാനിച്ചു. മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ തന്റെ പിൻഗാമിയായി അംഗീകരിക്കുകയും വട്ടിപ്പണത്തിന്റെ പലിശ അദ്ദേ ഹത്തിന്റെ രശീതിൻപടി കൊടുക്കുകയും ചെയ്യണമെന്ന് ബ്രിട്ടീഷ് റസി ഡണ്ടിന് കോട്ടയം ചെറിയപള്ളിയിൽ നിന്നും 1909 മെയ് 28 ന് ജോസഫ് ദീവന്നാസ്യോസ് എഴുതുകയും ചെയ്തു. ആ കത്തിലെ ഉള്ളടക്ക സാരം: 'മലങ്കര ഇടവകയിലെ പള്ളികളുടെ പ്രതിപുരുഷന്മാർ 1908 ഫെബ്രു. 27 ന് കൂടി ഫാ. വി. ജെ. ഗീവറുഗീസിനെ എന്റെ അസിസ്റ്റന്റും പിൻഗാമിയു മായി തെരഞ്ഞെടുക്കുകയും അതനുസരിച്ച് അന്ത്യോഖ്യാ പാത്രിയർ ക്കീസ് അദ്ദേഹത്തെ മാർ ദീവന്നാസ്യോസ് ജൂനിയർ എന്ന നാമത്തിൽ അഭിഷേകം ചെയ്കയും ഉണ്ടായി. അദ്ദേഹം കഴിഞ്ഞ ജൂലായ് മാസത്തിൽ മടങ്ങിയെത്തി മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി ചാർജ്ജെ ടുത്തു. കോട്ടയം പഴയസെമിനാരിയുടെയും റസിഡണ്ടിന്റെ ഖജനാവിൽ വട്ടിയ്ക്കിട്ടിട്ടുള്ള മൂവായിരം പൂവരാഹൻ ഉൾപ്പെട്ട സെമിനാരിയുടെ നിധി കളുടെയും വസ്തുക്കളുടെയും ഭരണം അദ്ദേഹത്തെ ഏല്പിക്കുവാൻ വാർദ്ധക്യസഹജമായ ബലഹീനത നിമിത്തം ഞാൻ ഇപ്പോൾ നിർബന്ധി തനായിരിക്കുന്നു. അതിനാൽ മാർ ദീവന്നാസ്യോസിനെ (ജൂനിയർ) എന്റെ പിൻഗാമിയായി അംഗീകരിക്കുകയും മൂവായിരം പൂവരാഹന്റെ പ്രതിവ ർഷ പലിശ മേലെ തീർപ്പനുസരിച്ചുള്ള മെത്രാപ്പോലീത്തൻ ട്രസ്റ്റി എന്ന നിലയിൽ മാർ ദീവന്നാസ്യോസ് ജൂണിയറിന് കൊടുക്കുകയും ചെയ്യണ മെന്ന് അഭ്യർത്ഥിക്കുന്നു' (പു. 141).

മലങ്കര അസോസ്യേഷന്റെ തെരഞ്ഞെടുപ്പും പാത്രിയർക്കീസിന്റെ കൈ വെപ്പും മുൻഗാമിയുടെ ആശീർവ്വാദവും ആർക്കാണെന്ന് വ്യക്തമാക്കുന്ന ഈ രേഖ പുറപ്പെടുവിച്ചതോടെ മുൻഗാമിയ്ക്ക് അല്പം ആശ്വാസമായി. ജൂണിയർ ദീവന്നാസ്യോസിനെ അധികാരമേല്പിക്കുന്നതിന്റെ ഭാഗമായി, പഴയസെമിനാരിയിൽ താൻ താമസിച്ചിരുന്ന ആസ്ഥാനം ഔദ്യോ ഗികമാ യി പിൻഗാമിയെ ഏല്പിച്ച് മുൻഗാമി കോട്ടയം ചെറിയപള്ളിയിലേക്ക് തന്റെ വാസം മാറ്റി ക്രമീകരിച്ചു. ഒരു വലിയ വ്യവഹാരച്ചുഴിയിൽ നിന്ന് പിൻഗാമിയെ രക്ഷിയ്ക്കുവാൻ മുൻഗാമി പഴുതടച്ച് പ്രവർത്തിക്കുന്ന പശ്ചാ

ത്തല ക്രമീകരണമായി ഈ ബദ്ധപ്പാടുകളെ വിശേഷിപ്പിക്കാവുന്നതാണ്. പുതിയ മെത്രാപ്പോലീത്തൻ ട്രസ്റ്റിയെ മറ്റു ട്രസ്റ്റികളുമായി ഇണക്കുവാൻ, മാർ ജോസഫ് ദീവന്നാസ്യോസിന്റെ മെയ് 28 ലെ കത്ത് കിട്ടിയശേഷം റസിഡണ്ട് കൂട്ടു ട്രസ്റ്റികളായ കോനാട്ട് മാത്തൻ മല്പാനെയും സി. ജെ. കുരിയനെയും വിവരം ധരിപ്പിച്ചു. കത്തിലെ താല്പര്യപ്രകാരം പുതിയ മെത്രാപ്പോലീത്തൻ ട്രസ്റ്റിയുടെ മാതൃകാ ഒപ്പ് സാക്ഷ്യപ്പെടുത്തി കൂട്ടു ട്രസ്റ്റികൾ റസിഡണ്ടിനെ രേഖാമൂലം ഏല്പിച്ചു. ഇപ്രകാരം മാലോ കരും ഭരണാധികാരികളും അറികെ പിൻഗാമിയെ ഭരണത്തിലിരുത്തിയ മുൻഗാമി യുടെ ഉൾക്കാഴ്ച പ്രവാചകസഹജമെന്നേ പറയാനാവൂ. ഇക്കാ ര്യങ്ങൾ ക്രമപ്പെടുത്തിക്കഴിഞ്ഞതിന് ശേഷം നാല്പത്തിനാലു ദിവസം മാത്രമേ മുൻഗാമി ജീവിച്ചിരുന്നുള്ളു. അതെ, 1909 ജൂലായ് 12 ന് അദ്ദേഹം പര ലോകം പൂകി. അന്ത്യമായി ഒരു ദൗത്യം കൂടെ അദ്ദേഹത്തിന് നിർവ്വഹി ക്കുവാനുണ്ടായിരുന്നു. കൂട്ടുട്രസ്റ്റികളെ മൂന്ന് പേരെയും അദ്ദേഹം കോട്ടയം ചെറിയപള്ളിയിൽ വിളിച്ചു വരുത്തി. മാർ അബ്ദുള്ളായുടെയും മാർ ഒസ്താത്തിയോസിന്റെയും ആഗമനം മൂലം ഉണ്ടാകാവുന്ന ഭവിഷ്യത്തു കളെ അദ്ദേഹം സ്വജീവിതാനുഭവങ്ങളെ അടിസ്ഥാനമാക്കി വിവരിച്ചു. തന്റെ ജീവിത വിജയരഹസ്യം അവർക്ക് കൈമാറി. ട്രസ്റ്റിമാർ തമ്മിലുള്ള വിശ്വാസ്യതയും പരസ്പരധാരണയും എന്തു ത്യാഗം സഹിച്ചും നിലനിർ ത്തുക – അതാണ് തന്റെ ജീവിതവിജയത്തിന്റെ രഹസ്യം. അതു കേവലം മൂന്ന് വ്യക്തികളുടെ മാത്രം സഹകരണമായിട്ടല്ല മേല്പട്ടക്കാർ, പട്ടക്കാർ, അയ്മേനികൾ എന്നീ മൂന്ന് വിഭാഗങ്ങളുടെയും പ്രാതിനിധ്യ സ്വഭാവമുള്ള പ്രതീകാത്മക സഹകരണത്തിന്റെ അമൂല്യ മുദ്രയായി മനസ്സിലും വാക്കി ലും പ്രവൃത്തിയിലും പരിപാലിച്ചുകൊള്ളണം. ട്രസ്റ്റികൾക്ക് നൽകിയ ഈ ഹൃദയസ്പർശകമായ ഉപദേശത്തിന് ശേഷം വട്ടശ്ശേരിൽ മാർ ദീവന്നാ സ്യോസിനെയും കൊച്ചുപറമ്പിൽ മാർ കൂറിലോസിനെയും ഒന്നിച്ചു നിർ ത്തി, അവർ സഭാകാര്യങ്ങളിൽ ഭിന്നനിലപാടുകൾ സ്വീകരിക്കുകയില്ല എന്ന് ശപഥം ചെയ്യിച്ചു.

വരാനിരിക്കുന്ന പ്രതികൂല നാളുകളിൽ താൻ ചെയ്യേണ്ടുന്ന കാര്യങ്ങ ളെല്ലാം സമയബന്ധിതമായും സഫലമായും ചെയ്തു എന്ന ഉത്തമബോ ധ്യത്തോടെ ആ സത്യ ഇടയൻ വലിയ ഇടയന്റെ കയ്യിൽ സഭയെ ഏല് പിച്ച് 1909 ജൂലായ് 12 ന് ദിവംഗതനായി; കോട്ടയം പഴയസെമിനാരിയുടെ വടക്കേ കബർ മുറിയിൽ മഹാത്മാവായ ആ കർമ്മയോഗി അന്ത്യവിശ്രമം പ്രാപിച്ചു.

### മാർ അബ്ദുള്ളാ മലങ്കരയിൽ

രണ്ടു മാസം കഴിഞ്ഞ്, 1909 കന്നി 9 ന് അബ്ദുള്ളാ ബാവാ സപരിവാരം ബോംബെയിലെത്തി. പത്രോസ് തൃതീയന്റെ മാതൃക വഴികാട്ടിയായി മന സ്സിലുണ്ടായിരുന്ന മാർ അബ്ദുള്ളാ പത്രോസ് തൃതീയനെപ്പോലെ ലണ്ട നിൽ ചെന്ന് ചക്രവർത്തിനിയെയും ഇന്ത്യാ സിക്രട്ടറിയേയും സന്ദർശിച്ചു. യാത്രാരംഭത്തിൽത്തന്നെ ലക്ഷ്യത്തെപ്പറ്റി ഏറെക്കുറെ വ്യക്തമായ രൂപ

രേഖ അബ്ദുള്ളാ ബാവായുടെ മനസ്സിലുണ്ടായിരുന്നു. കനത്ത സ്വീകരണങ്ങൾ ഏറ്റുവാങ്ങുക, അസോസ്യേഷൻ വിളിച്ച് ചേർക്കുക, അവർ മഫ്രിയാനേറ്റ് ആവശ്യപ്പെടുമ്പോൾ മലങ്കര മെത്രാൻസ്ഥാനം ഒസ്താത്തിയോസിന് നല്കുന്ന തീരുമാനം സ്വീകരിപ്പിക്കുക, പുതിയ മെത്രാന്മാരിൽ നിന്ന് മുൻഗാമി ചെയ്തതുപോലെ രജിസ്റ്റേർഡ് ഉടമ്പടികൾ വാങ്ങുക, പള്ളികളിൽ നിന്ന് സാർവത്രികമായി ഉടമ്പടികൾ രജിസ്റ്റർ ചെയ്തു സ്വീകരിക്കുക, മൂറോൻ കൂദാശ നടത്തി സമ്പന്നനാകുക തുടങ്ങിയവ ആ രൂപരേഖയുടെ ഭാഗങ്ങൾ ആയിരുന്നു. എന്നാൽ താൻ വരുന്നതിന് മുമ്പ് ഗീവറുഗീസ് ദീവന്നാസ്യോസിനെ തന്റെ പിൻഗാമിയായി പുലിക്കോട്ടിൽ മെത്രാച്ചൻ വാഴിച്ചെന്നും അക്കാര്യത്തിന് സർക്കാർ അംഗീകാരം നേടി എന്നും പുതിയ മെത്രാൻ, മലങ്കര മെത്രാന്റെ ആസ്ഥാനത്തിൽ പ്രവേശിച്ച് ഔദ്യോഗിക ചുമതലകൾ നിർവ്വഹിച്ചു തുടങ്ങിയെന്നുമുള്ള അറിവ് അദ്ദേഹത്തെ ഞെട്ടിച്ചു കളഞ്ഞു. കാര്യങ്ങളെല്ലാം സർവ്വതോഭദ്രമാക്കിയിട്ടാണ് മുൻഗാമി ഇഹലോകവാസം വെടിഞ്ഞതെന്ന കയ്പുള്ള സത്യം മാർ ഒസ്താത്തിയോസിൽ നിന്ന് അറിഞ്ഞതോടെ അനന്തരകരണീയം ആരായാൻ തുടങ്ങി. മലങ്കരസഭയിൽ സുസമ്മതനായ പുലിക്കോട്ടിൽ മെത്രാച്ചനെതിരായി നില്ക്കുവാൻ മലങ്കരയിൽ ഒരുത്തനെയും കിട്ടാത്ത പരിതഃസ്ഥിതിയിൽ പത്രോസ് തൃതീയന്റെ അസ്ത്രപ്രയോഗങ്ങൾ വിഫലമായത് നേരിൽക്കണ്ട അബ്ദുള്ളാ പുതിയ പരിതസ്ഥിതിയിൽ അസംതൃപ്തരായ ആളുകളെ അനുയായികളായി കണ്ടെത്തുവാൻ ശ്രമം ആരംഭിച്ചു. പഴയ സെമിനാരിയിലെ കമ്മട്ടി മാളികയിൽ തന്റെ പൂർവ്വികന്റെ ഫോട്ടോ വയ്ക്കുവാനുള്ള അനുമതി അഭിനവ മലങ്കര മെത്രാൻ നിഷേധിച്ചതിന്റെ പേരിൽ അത്മായ ട്രസ്റ്റി സി. ജെ. കുരിയൻ അസന്തുഷ്ടനായിരുന്നു. പഴയ സെമിനാരിയിൽ സഹപ്രവർത്തകനായിരുന്ന അഭിനവ മലങ്കര മെത്രാൻ പുതിയ തസ്തികയിൽ പ്രവേശിച്ചപ്പോൾ തന്നെ അവഗണിക്കുന്നുവോ എന്ന് വൈദികട്രസ്റ്റി കോനാട്ട് മാത്തൻ മല്പാന് അപകർഷബോധം അലട്ടിയിരുന്നു. സഭാഭരണത്തിൽ മുൻ മലങ്കര മെത്രാപ്പോലീത്താ പ്രദർശിപ്പിച്ചിരുന്ന സുതാര്യത അസ്തമിച്ചതായും എപ്പിസ്ക്കോപ്പൽ പ്രവണതകൾക്കു ചിറക് മുളച്ചതായും ചിലർക്ക് തോന്നി. സഭാഭരണത്തിൽ തങ്ങൾക്ക് പ്രസക്തി കുറയത്തക്കവിധം മെത്രാൻ ട്രസ്റ്റി വർത്തിക്കുന്നതായി കൂട്ടുട്രസ്റ്റികൾക്കു പരാതിയുണ്ടായി; ബെസ്ഗാസാ മുറിയുടെ താക്കോലുകൾ മെത്രാപ്പോലീത്താ, അവകാശികളായ തങ്ങൾ ആവശ്യപ്പെട്ടിട്ടും തിരിച്ച് നല്കാത്തതിനെ കൂട്ടുട്രസ്റ്റികൾ അങ്ങനെയാണ് വ്യാഖ്യാനിച്ചത്. പുതിയ മലങ്കര മെത്രാൻ വിളിച്ചുകൂട്ടിയ 1909 ചിങ്ങം 15 ലെ പ്രഥമ യോഗത്തിലുണ്ടായ ഭിന്നതകളും അപസ്വരങ്ങളും മാർ ഒസ്താത്തിയോസിൽ നിന്ന് ഗ്രഹിച്ചതോടെ പാത്രിയർക്കീസിന്റെ മുഖം പ്രസന്നമായി. ആ മാനേജിംഗ് കമ്മറ്റിയിൽ തനിക്ക് മെത്രാസന ഭരണം വേണമെന്ന് ഒസ്താത്തിയോസ് ആവശ്യപ്പെട്ടതായും പരദേശ മെത്രാന്മാർക്ക് മലങ്കര ഇടവക ഭരണം കൊടുക്കാൻ പാടില്ല എന്ന് തീരുമാനിച്ചതായും ബാവാ അറിഞ്ഞു. പുതിയ മലങ്കര മെത്രാനെതിരായി ഏതെങ്കിലും നടപടിയുണ്ടായാൽ ഒസ്താത്തിയോസ് മെത്രാനോടൊപ്പം വൈദിക – അത്മായ ട്രസ്റ്റികൾ നില്ക്കുമെന്ന് അബ്ദുള്ളാ ബാവാ സ്ഥിതി

ഗതികളെ നിരീക്ഷിച്ചു. ഫാ. പി. ടി. ഗീവറുഗീസ്സിനെ - പില്ക്കാലത്തു ബഥനി മെത്രാൻ - പ്രലോഭിപ്പിച്ചതും അതിൽ പരാജയപ്പെട്ടതും അദ്ദേഹം ആത്മകഥാഖ്യാനമായ *ഗിരിദീപ*ത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അതി പ്രകാരമാണ് "വല്ല കാരണവശാലും നാമും ദീവന്നാസ്യോസും തമ്മിൽ പിണങ്ങാൻ ഇടവരുന്നപക്ഷം താൻ നമ്മോട് ചേർന്ന് നില്ക്കുമോ, അതോ ദീവന്നാസ്യോസിന്റെ പക്ഷം പിടിക്കുമോ എന്ന് പാത്രിയർക്കീസ് ചോദിച്ചു. മറുപടി: ആബൂൻ മാർ ദീവന്നാസ്യോസ് എന്റെ ഗുരുവാണ്. സത്യത്തി നെതിരായി അദ്ദേഹം പ്രവർത്തിക്കുന്നതിന് ഞാൻ കൂട്ടു കൂടുകയില്ല. അല്ലാത്തപക്ഷം ഞാൻ അദ്ദേഹത്തിന്റെ കൂടെയേ നില്ക്കുകയുള്ളു" (ഗിരിദീപം, പു. 3-6). ആ കലഹപ്രിയന്റെ മനസ്സിൽ മലങ്കരയിലെത്തുന്ന തിന് മുമ്പ് ബോംബെയിൽ വച്ചു തന്നെ ഒരു വ്യവഹാരചിന്ത ഉണ്ടായി രുന്നു. ബോംബെയിൽ വച്ച് മാർ അബ്ദുള്ളയ്ക്ക് ലഭിച്ച ഒരു കത്തിൽ വ്യവഹാരം നടത്തി പാത്രിയർക്കീസിന്റെ ആധിപത്യം മലങ്കരയിൽ സ്ഥാപി ക്കുന്നതിന് പതിനായിരം രൂപ വരെ ചെലവ് ചെയ്യാൻ സന്നദ്ധത പ്രകടി പ്പിച്ചതായി ഗിരിദീപം രേഖപ്പെടുത്തിയിട്ടുണ്ട്.

### മാർ അബ്ദുള്ളായും കുന്നംകുളവും

പത്രോസ് ബാവായെപ്പോലെ മാർ അബ്ദുള്ളായും മലങ്കരയിൽ ആദ്യം പ്രവേശിച്ച ഇടവക കുന്നംകുളം ആയിരുന്നു. സ്വീകരണച്ചടങ്ങിൽ പങ്കെടു ക്കുവാൻ പോയതിനെപ്പറ്റിയും ബാവായെ കണ്ടു കൈമുത്തിയതിനെ പ്പറ്റിയും ഇതെഴുതുന്ന ആളിന്റെ പിതാമഹനിൽ നിന്ന് കേട്ട കഥകൾ - പഴഞ്ഞി പള്ളിയിലെ ആയുഷ്ക്കാല വികാരിയായിരുന്ന റവ. ഫാ. ഗീവറു ഗ്ഗീസ് ചീരൻ - പിതാവ് അഭിമാനത്തോടെ വർണ്ണിക്കുന്നത് ബാല്യത്തിൽ കേട്ടിട്ടുണ്ട്. പുരാതനമായി പാലൂർ എന്നും ചാട്ടുകുളങ്ങര എന്നും വിളിക്ക പ്പെട്ട ആർത്താറ്റ് കുന്നംകുളം മഹാഇടവക മുൻ മലങ്കര മെത്രാപ്പോലീ ത്തായുടെ ഇടവക എന്ന നിലയിലും പ്രാചീന ക്രൈസ്തവകേന്ദ്രം എന്ന നിലയിലും വിഖ്യാതമായിരുന്നു (ഹൈദരാലി ഖാൻ ആ പട്ടണത്തെ നിരീ ക്ഷിച്ച് നസ്രാണി ഗൂർ - നസ്രാണികളുടെ പട്ടണം - എന്ന് വിശേഷിപ്പിച്ച വിവരം ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. കൊടുങ്ങല്ലൂർ ഒരു തുറമുഖമായി വികസിക്കുന്നതിന് മുമ്പു വരെ അറബിക്കടലിന്റെ ചക്രവർത്തിനി ആയി രുന്ന പൊന്നാനി തുറമുഖത്തിന്റെ സമീപനഗരമായി പ്ലീനിയും മറ്റും ക്രിസ്തുവർഷം ആദ്യ നൂറ്റാണ്ടിൽ പരാമർശിച്ച 'പാലൊറ'യാണ് പാലൂർ എന്ന് പുകൾപെറ്റ കുന്നംകുളം - പഴഞ്ഞി പ്രദേശങ്ങൾ. സമുദ്രമാർഗ്ഗം കേരളത്തിൽ നടന്ന ആര്യന്മാരുടെ കുടിയേറ്റം തുടങ്ങി ആദ്യകാല കുടിയേ റ്റങ്ങൾ നടന്നത് പൊന്നാനി തുറമുഖം മുഖേനയാണെന്ന് ചരിത്രകാരൻ കാണിപ്പയ്യൂർ നമ്പൂതിരിപ്പാട് *ആര്യന്മാരുടെ കുടിയേറ്റം* എന്ന ഗ്രന്ഥപര മ്പരയിൽ അവകാശപ്പെട്ടിട്ടുണ്ട്).

സന്ദർശിച്ച ആദ്യ ഇടവകയിൽത്തന്നെ തന്റെ പ്രവർത്തനശൈലിയുടെ സ്വഭാവം മാർ അബ്ദുള്ളാ പ്രകടമാക്കി. രണ്ടു മൂന്ന് ഇഴകൾ ആ ശൈലി യിൽ സവിശേഷമായിക്കാണാം. ഒന്ന്, അനധികൃതമായ ഇടപെടൽ. രണ്ട്,

അനധികൃതമായ അത്മായ പ്രീണനം. മൂന്ന്, ഹീനമായ ദ്രവ്യാഗ്രഹം. സാധാരണഗതിയിൽ ഒരു പാത്രിയർക്കീസ് ഒരു ഇടവക പ്രശ്നത്തിൽ ഇടപെടേണ്ടതില്ല. സഭാതലവൻ എന്ന നിലയിൽ അദ്ദേഹം ഒരിടവകയുടെ ദൈനംദിന കാര്യങ്ങളിൽ ഇടപെടണമെന്ന് സഭ പ്രതീക്ഷിക്കുന്നില്ല. ഏറ്റവും ഒടുവിലത്തെ അപ്പീൽ കോടതിയായിട്ടാണ് അദ്ദേഹം വർത്തിക്കേണ്ടത്. കേന്ദ്രീകൃതമായ ഒരു സഭാഭരണ ഘടനയുടെ അഭാവം മൂലം ഇടവകപ്പള്ളികളിൽ പലപ്പോഴും ചില പ്രശ്നങ്ങൾ തല പൊക്കാറുണ്ടായിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ അവസാനകാലത്ത് അവിടെ ചില ആഭ്യന്തരപ്രശ്നങ്ങൾ ആവിർഭവിച്ചു. നവീകരണക്കാരുമായുള്ള വ്യവഹാരങ്ങളുടെ പേരിൽ രണ്ടു പതിറ്റാണ്ടിലേറെക്കാലം അനാഥമായിക്കിടന്ന ആ ഇടവക കൊച്ചി റോയൽക്കോടതി വിധിയെ തുടർന്ന് 1905 ൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ കൈവശത്തിൽ വന്നുചേർന്നുവെങ്കിലും ഭരണരംഗം സംശുദ്ധമായിരുന്നില്ല. വ്യവഹാരങ്ങളുടെ പേരിൽ ഏറെക്കാലം ഒരേ ചുമതലക്കാർ ഒരു വലിയ ഇടവകയുടെ ഭരണച്ചുമതല കൈയാളുവാൻ ഇടയായാൽ സംഭവിക്കാവുന്ന കെടുകാര്യസ്ഥതകൾ കുന്നംകുളം ഇടവകയിലും ദൃശ്യമായി. സമയത്തിന് പള്ളിയോഗങ്ങൾ കൂടാതിരിക്കുക, കണക്കുകൾ യഥാസമയം പള്ളിയോഗത്തെ അറിയിക്കാതിരിക്കുക, പള്ളി വരുമാനങ്ങൾ സ്വന്തമാക്കുക, പള്ളിവക സ്വത്തുക്കൾ അപഹരിക്കുക, വൈദികരുടെ നേതൃത്വത്തെ നിഷേധിക്കുക എന്നിങ്ങനെ പല വിഷയങ്ങളിലും നിലനിന്ന അജാഗ്രതകൾ ഇടവകയെ ശിഥിലമാക്കിയിരുന്നു. എന്നിരുന്നാലും പുലിക്കോട്ടിൽ മെത്രാച്ചന്റെ നേതൃത്വപാടവം മൂലം ഒരു പൊട്ടിത്തെറിയിലേയ്ക്കൊന്നും കാര്യങ്ങൾ നീങ്ങിയില്ല. എന്നാൽ അദ്ദേഹം രോഗബാധിതനായപ്പോൾ ഭരണപരമായ ചില ക്രമീകരണങ്ങൾ ഉണ്ടാക്കുവാൻ ആളുകൾ ആഗ്രഹിച്ചു. എന്നാൽ മാറ്റത്തെ എതിർക്കുന്നതിൽ സുഖം കാണുന്ന അധികാരികൾ അജാഗ്രതയുടെ ആലസ്യം നിലനില്ക്കുവാൻ ആഗ്രഹിക്കുകയും അധികാരം കൈവിട്ടു പോകാതിരിക്കുവാൻ ചില ദുർന്യായങ്ങൾ ഉന്നയിക്കുകയും ചെയ്തു. ആ പശ്ചാത്തലത്തിലാണ് മലങ്കര മെത്രാപ്പോലീത്താ നിര്യാതനാകുന്നത്. ഇതോടെ വ്യവസ്ഥാപിതമായ ഭരണത്തിന് വേണ്ടിയുള്ള മുറവിളി ശക്തമായി. കുന്നംകുളം സന്ദർശിച്ച പാത്രിയർക്കീസിന്റെ മുമ്പിൽ പ്രശ്നമെത്തി. കൊച്ചി മെത്രാസനത്തിന് ഒരു മെത്രാപ്പോലീത്തായുണ്ടാകുമ്പോൾ അദ്ദേഹമോ അല്ലാത്തപക്ഷം മലങ്കര മെത്രാപ്പോലീത്തായോ ആ പ്രശ്നം പരിഹരിക്കട്ടെ എന്ന നിലപാടിന് പകരം തനിക്ക് പള്ളി ഭരണത്തിന്റെ ദൈനംദിന വിഷയങ്ങളിൽ ഇടപെടുവാൻ ലഭിച്ച ഒരവസരമായി മാർ അബ്ദുള്ളാ ഈ സന്ദർഭം വിനിയോഗിച്ചു. മലങ്കരസഭയിലെ ലൗകിക ഭരണകാര്യങ്ങൾക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിന് യാതൊരു കർത്തവ്യവും ഇല്ല എന്ന റോയൽക്കോടതി വിധി പ്രാബല്യത്തിലിരിക്കേ മാർ അബ്ദുള്ളായുടെ ഈ നടപടി അന്യായവും അധികാര ദുർവിനിയോഗവും ആയിരുന്നു. കുറെ ജനങ്ങൾ പിന്തുണച്ചാൽ ഏത് കോടതിവിധിയെയും അപ്രസക്തമാക്കാം എന്ന അപരിഷ്കൃതവും നിയമവിരുദ്ധവും ആയ നിലപാടായിട്ടേ ഇതിനെ കാണാനാവൂ.

പരാതി കിട്ടിയ ഉടനെ ബാവാ ഇടവകയുടെ പൊതുയോഗം വിളിച്ചു കൂട്ടി. അതിൽ വച്ച് ഏറെ വർഷമായി പള്ളിച്ചുമതലകളിൽ അള്ളിപ്പിടിച്ചിരുന്ന കൈക്കാരന്മാരെ നീക്കം ചെയ്യുകയും ഇടവകയിലെ അത്മായ നേതാവായ പനയ്ക്കൽ ഐപ്പൂരു പാത്തപ്പന്റെ അദ്ധ്യക്ഷതയിലുള്ള ഒരു ഭരണസമിതിയെ നിശ്ചയിക്കുകയും പള്ളിയുടെ ദൈനംദിന ഭരണപ്രവർത്തനങ്ങൾക്ക് ആ സമിതിയെ അധികാരപ്പെടുത്തുകയും ചെയ്തു. അരഡസനിലേറെ വൈദികർ സേവനം അനുഷ്ഠിക്കുന്ന ഒരിടവകയിൽ പ്രായക്കൂടുതലോ ശേഷിക്കൂടുതലോ ഉള്ള ഒരു വൈദികനെ ഭരണസമിതിയുടെ അധ്യക്ഷസ്ഥാനം ഏല്പിക്കാതെ താരതമ്യേന യുവാവായ പാത്തപ്പനെ ആ സ്ഥാനത്തേക്ക് നിയോഗിച്ചതെന്തിന് എന്ന ചോദ്യം അവശേഷിക്കുന്നു. കശ്ശീശാ അദ്ധ്യക്ഷസ്ഥാനിയെന്ന് പുതിയനിയമ വേദപുസ്തകവും, കശ്ശീശാ പ്രാദേശിക ആരാധനാസമൂഹത്തിന്റെ അദ്ധ്യക്ഷസ്ഥാനിയെന്ന് ഹൂദായ കാനോനും സഭാപാരമ്പര്യവും അനുശാസിക്കുമ്പോൾ മാർ അബ്ദുള്ളാ വ്യത്യസ്തമായ ഒരു പ്രവർത്തനപഥം തെരഞ്ഞെടുത്തത് ഒരു സന്ദേശം പ്രഖ്യാപിക്കുവാൻ വേണ്ടിയായിരുന്നു. താൻ സന്ദർശിച്ച ആദ്യ ഇടവകയിലെ നടപടി മലങ്കരസഭ മുഴുവൻ ശ്രദ്ധിക്കുമെന്ന് അറിയാത്ത ആളുമായിരുന്നില്ല മാർ അബ്ദുള്ളാ. ഒരു യുദ്ധപ്രഖ്യാപനം നടത്തി വട്ടശ്ശേരിൽ മെത്രാപ്പോലീത്തായെ ഒറ്റപ്പെടുത്തുമ്പോൾ ശക്തമായ അത്മായ പിന്തുണ ആർജ്ജിക്കാനുള്ള തന്ത്രത്തിന്റെ ഭാഗമായിട്ടാണ് ഈ നടപടിയെ കാണേണ്ടത്. ഭൂരിപക്ഷമുള്ള അത്മായവിഭാഗം പട്ടക്കാർക്കെതിരെയും മേല്പട്ടക്കാർക്കെതിരെയും കലാപക്കൊടി ഉയർത്തുന്ന സാഹചര്യമുണ്ടായാൽ അത്മായവിഭാഗത്തെയായിരിക്കും താൻ പിന്തുണയ്ക്കുക എന്ന സന്ദേശവും ഇതിൽ അന്തർഭവിച്ചിട്ടുള്ളത് സൂക്ഷ്മദൃഷ്ടികൾക്ക് ഗ്രഹിക്കുവാൻ പ്രയാസമില്ല. മലങ്കര മെത്രാപ്പോലീത്തായുടെ എപ്പിസ്ക്കോപ്പൽ കടുംപിടുത്തങ്ങൾ മൂലം പല വൻ ഇടവകകളിലും നേരിയ തോതിൽ ഉരസലുകൾ നടക്കുന്ന വിവരം മാർ ഒസ്താത്തിയോസ് മുഖേന ഗ്രഹിച്ച മാർ അബ്ദുള്ളാ ഇടവകകളിൽ വൈദിക നേതൃത്വത്തിനെതിരെ അസംതൃപ്ത അത്മായ വിഭാഗത്തെ ഉന്മേഷം കൊള്ളിക്കുവാൻ ഈ നടപടിയിലൂടെ ഉത്സാഹിച്ചു. ഈ സമീപനത്തിലൂടെ തനിക്കു ലഭിക്കുന്ന ജനാധിപത്യ ബോധപരിവേഷം പില്ക്കാല പ്രവർത്തനങ്ങൾക്കു ഊർജ്ജസ്രോതസ്സായി മാറുമെന്ന് അദ്ദേഹം വിശ്വസിച്ചിരിക്കണം. 6-ാം മാർത്തോമ്മായുടെ കാലത്ത് മേലദ്ധ്യക്ഷസ്ഥാനിയുടെ സഭാപരമായ ചാഞ്ചാട്ടങ്ങളെ പ്രതിരോധിക്കുകയും ആർത്താറ്റ് പടിയോലയിലൂടെ (1806) ആ നിലപാട് ഒരു സന്ദേശമായി രേഖപ്പെടുത്തുകയും ചെയ്ത കുന്നംകുളം നസ്രാണി വീരന്മാരുടെ ഉദയംപേരൂർ സുന്നഹദോസിന്റെ ബഹിഷ്ക്കരണം കൊണ്ട് തങ്കലിപികളാൽ ആലേഖനം ചെയ്യാവുന്ന ചരിത്രം വിരചിച്ച - പാലൂർ ചാട്ടുകുളങ്ങര ഇടവകയിലെ അത്മായ സിംഹങ്ങളുടെയും ടിപ്പുവിന്റെ പടയോട്ടക്കാലത്ത് മതനിഷ്ഠയുടെ പേരിൽ ആത്മാഹുതി ചെയ്യപ്പെട്ട പാലൂരിലെ നസ്രാണി രക്തസാക്ഷികളുടെയും രോമാഞ്ചദായകമായ വീരകഥകൾ മാർ അബ്ദുള്ളായുടെ സ്മരണയിൽ ഉയർന്നിട്ടുണ്ടാകാം.

ആധുനിക മലങ്കരസഭാ ചരിത്രത്തിൽ സമ്പൂർണ്ണ വിജയഗാഥ രചിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും അത്മായ നേതൃത്വം പരമാവധി പ്രയോജനപ്പെടുത്തിയ മഹാത്മാവായിരുന്നു. മലങ്കര മഹാ ജന സഭ എന്ന സംഘടനയിലൂടെ അത്മായ നേതൃത്വവേദിയ്ക്ക് രൂപം നൽകുകയും അവരുടെ ശക്തിയും പ്രതിഭയും സഭാപുരോഗതിയ്ക്ക് പ്രയോജനപ്പെടുത്തുകയും ചെയ്ത ആ രാജർഷിയും ക്രാന്തദർശിയുമായ പിതാവിന്റെ നയം മാർ അബ്ദുള്ളാ പിന്തുടരാൻ ശ്രമിച്ചതാവാം. പക്ഷേ പുലിക്കോട്ടിൽ മെത്രാച്ചന്റെ സമീപനത്തിലെ നയതന്ത്രജ്ഞത മാത്രമേ പാത്രിയർക്കീസിന്റെ സ്വാർത്ഥതയ്ക്ക് കാണുവാനും അനുകരിക്കുവാനും കഴിഞ്ഞുള്ളു. ആ ഗംഭീരപുരുഷന്റെ ആത്മാർത്ഥതയും സത്യസന്ധതയും മനുഷ്യസ്നേഹവും കണ്ട് തിരിച്ചറിയുന്ന വിവേകത്തിന്റെ കാര്യത്തിൽ മാർ അബ്ദുള്ളാ ദയനീയമായി പരാജയപ്പെട്ടു. വൈദിക പ്രീണനത്തിലൂടെ ഇടവകകളെ പിടിച്ചടക്കുവാൻ പാലക്കുന്നത്ത് മാർ അത്താനാസ്യോസ് അതിസമർത്ഥമായി ശ്രമിച്ചപ്പോൾ അത്മായ പ്രീണനത്തിന്റെ ഭാഗമായി പുലിക്കോട്ടിൽ മെത്രാച്ചൻ മഹാജനസഭ സ്ഥാപിച്ചതിനോട് സമാന്തരമായി ആ കർമ്മയോഗി അഖില മലങ്കര വൈദിക സംഘവും രൂപവല്ക്കരിച്ചു എന്ന ചരിത്രസത്യം വിസ്മരിക്കാവുന്നതല്ല. ഈ സമഗ്രതയുടെ താളം പരിരക്ഷിക്കുന്നതിലൂടെയാണ് പുലിക്കോട്ടിൽ മെത്രാച്ചൻ അനന്യസുദുർല്ലഭമായ മഹാവിജയം നേടിയത്. ഈ താളം ആസ്വദിക്കുവാനോ പ്രയോജനപ്പെടുത്തുവാനോ മനസ്സിലാക്കുവാൻ പോലുമോ കഴിയാതെ വരുന്നു എന്നതാണ് പല പില്ക്കാല നേതാക്കളുടെയും പരാജയഹേതു.

അബ്ദുള്ളാ ബാവായുടെ കുന്നംകുളം സന്ദർശനത്തിൽ രേഖപ്പെടുത്തേണ്ടുന്ന മൂന്നാമത്തെ പ്രവണത അദ്ദേഹത്തിലെ പ്രകടമായ ദ്രവ്യാഗ്രഹമാണെന്ന് നേരത്തെ ഉപദർശിച്ചിരുന്നുവല്ലോ. അതൊരു കവർച്ചയുടെ കഥയാണ്: അതിപ്രാചീനമായ ചരിത്ര പൈതൃകത്തിന്റെ ഭാഗമായി കുന്നംകുളത്തുകാർ ഭവ്യതയോടെ സൂക്ഷിക്കുന്ന ഒരു സമ്മാനമുണ്ട്. പത്താക്ക് എന്നാണ് അവർ അതിനെ വിശേഷിപ്പിക്കുക. തങ്ങളുടെ ഇടവകയിൽ സന്ദർശനത്തിനെത്തുന്ന വിശിഷ്ടാതിഥികൾക്ക് അവർ ആ പത്താക്ക് കാണിച്ചു കൊടുക്കുക പതിവാണ്. പത്താക്ക് എന്ന് വിളിക്കുന്ന ഈ സ്വർണ്ണപ്പതക്കം കുന്നംകുളത്തിന്റെ പാലൂർ പൈതൃകത്തിൽ ആകൃഷ്ടനായ ആംഗ്ലിക്കൻ മിഷണറി റവ. ക്ലോഡിയസ് ബുക്കാനൻ മലങ്കരസഭയിലെ എല്ലാ പള്ളികളോടും ഉള്ള ആദരവിന്റെ സൂചകമായി ആർത്താറ്റ് പള്ളിയുടെ ത്രോണോസിൽ സമർപ്പിച്ചതാണ്. കോട്ടയം സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ, കത്തോലിക്കരിൽ നിന്ന് ആർത്താറ്റ് പള്ളിയെ മോചിപ്പിച്ച്, ടിപ്പുവിന്റെ പടനായകന്മാർ അഗ്നിക്കിരയാക്കിയ ദേവാലയം പുനർനിർമ്മാണം ചെയ്ത് ആരാധനകൾ പുനരാരംഭിച്ച കാലത്താണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ ഇടവക സന്ദർശിച്ച ക്ലോഡിയസ് ബുക്കാനൻ ആ സ്വർണ്ണപ്പതക്കം ആർത്താറ്റ് പള്ളിയിൽ സമ്മാനമായി സമർപ്പിച്ചത്. 1808 ൽ നടന്ന ഈ സംഭവത്തിന്റെ സ്മരണകൾ ഡോ. ക്ലോഡിയസ് ബുക്കാനൻ തന്റെ ഡയറിക്കുറിപ്പിൽ രേഖപ്പെടുത്തിയി

ട്ടുണ്ട് (ഫാ. ഡോ. ജോസഫ് ചീരൻ മുതൽപേർ എഴുതിയ ഇന്ത്യൻ ഓർത്ത ഡോക്സ് സഭ - ചരിത്രവും സംസ്കാരവും, പു. 419). പ്രസ്തുത ഡയറിക്കു റിപ്പുകൾ താഴെ പറയുന്ന ചില യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തുന്നതായി ഗ്രന്ഥകാരൻ പറയുന്നു (പു. 420):

"1. മലങ്കരസഭയിലെ പല പള്ളികളിലേക്കും ബുക്കാനൻ യാത്ര ചെയ്തുവെങ്കിലും ബുക്കാനനെ ഇത്രമാത്രം ആഹ്ലാദിപ്പിച്ച മറ്റൊരു സന്ദർശനമില്ല. 2. ഹൈദർ ആലിയെക്കൊണ്ട് നസ്രാണികളുടെ പട്ടണം (നസ്രാണി ഗൂർ) എന്ന് വിളിപ്പിച്ച ആ പട്ടണവും അതിന്റെ നഗരസംവിധാനവും അദ്ദേഹത്തിൽ വലിയ മതിപ്പുളവാക്കി. 3. മലങ്കരയിലെ എല്ലാ പള്ളികളുടെയും നാമത്തിൽ ഒരു വലിയ സുവർണ്ണ മെഡൽ ഈ പള്ളിയ്ക്ക് അദ്ദേഹം സമ്മാനിച്ചു. 4. മലങ്കരസഭയുടെ പില്ക്കാല സാരഥിയാവാനുള്ള ഒരു മഹാ പ്രതിഭയെ ബുക്കാനൻ അടുത്ത് പരിചയപ്പെട്ടത് ഈ സന്ദർശനത്തിലാണ്. 5. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതം എന്ന പ്രശസ്തിയും മലങ്കരയുടെ തള്ളപ്പള്ളി (തലപ്പള്ളി) എന്ന ബഹുമതിയും ഈ മെഡൽ സമർപ്പണത്തിലൂടെ ബുക്കാനൻ അംഗീകരിക്കുകയായിരുന്നു."

(കുറുപ്പംപടി, കുന്നംകുളം, പഴഞ്ഞി പ്രദേശങ്ങളിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലകളിൽ വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം നല്കിയിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം പീലിപ്പോസ് റമ്പാനും ബുക്കാനന്റെ മഹത്തായ ബൈബിൾ പരിഭാഷ ഏറ്റെടുത്ത് പൂർത്തിയാക്കിയത് ഇക്കാലത്താണ്)

പതിവുപോലെ കുന്നംകുളം പള്ളികൾ സന്ദർശിച്ച അബ്ദുള്ളാ ബാവായെ, കുന്നംകുളം പള്ളിയുടെ കൈക്കാരൻ പാത്തപ്പൻ ഈ മെഡൽ കാണിച്ചു. ആർത്താറ്റ് കുന്നംകുളം പള്ളികളുടെ കേന്ദ്ര ഓഫീസ് സ്ഥിതി ചെയ്യുന്ന വലിയങ്ങാടിയിലെ പഴയപള്ളി കെട്ടിടത്തിലാണിത് സൂക്ഷിച്ചിരുന്നത്. പള്ളി ഭരണസമിതിയുടെ അദ്ധ്യക്ഷസ്ഥാനം ലഭിച്ച പാത്തപ്പൻ കൊടുത്ത ഈ സ്വർണ്ണമെഡൽ പാത്രിയർക്കീസ് തിരിച്ചുകൊടുത്തില്ല. സംഭവത്തെപ്പറ്റി പാറേട്ട് പറയുന്നു: "ആർത്താറ്റ് പള്ളിക്ക് ബുക്കാനൻ കൊടുത്ത ഒരു സ്വർണ്ണമുദ്ര ഉണ്ടായിരുന്നു. ആർത്താറ്റ് പള്ളി കുന്നംകുളങ്ങരെയുള്ള പള്ളികളിൽ തലപ്പള്ളിയാണ്... ആ മെഡൽ പനയ്ക്കൽ പാത്തപ്പൻ പാത്രിയർക്കീസിന് കൊടുത്തു. ജനങ്ങളുടെ സമ്മതത്തോടു കൂടെയല്ല കൊടുത്തത്. പാത്രിയർക്കീസ് അതുകൊണ്ടു പോയി. പാത്തപ്പൻ മെഡൽ കൊടുത്തത് ന്യായവിരുദ്ധമാണ്... ആർത്താറ്റ് പള്ളിയ്ക്ക് മുമ്പിനാലെ ഉള്ള മെഡൽ ആണ്. അതുകൊണ്ട് വ്യവഹാരപ്പെടുമെന്ന് പാത്തപ്പനും പാത്രിയർക്കീസിനും ജനങ്ങൾ നോട്ടീസയച്ചു. അപ്പോൾ മെഡൽ തിരികെ കൊടുത്തയച്ചു" (വട്ടിപ്പണക്കേസ് മൊഴി, പു. 198).

സംഭവത്തിന് ദൃക്സാക്ഷിയായ ചാക്കുണ്ണി കുറിയാക്കോസ് കത്തനാർ പറയുന്നു: "കുന്നംകുളം പള്ളിയിൽ ആ സ്വർണ്ണമുദ്ര ഉണ്ട്. അബ്ദുള്ളാ വന്നപ്പോൾ പനയ്ക്കൽ പാത്തപ്പൻ അത് അദ്ദേഹത്തിന് കൊടുക്കുന്നത് ഞാൻ കണ്ടു. അന്ന് അത് പാത്തപ്പന്റെ തനിപ്പൂട്ടിലാണിരുന്നത്. മുദ്ര കൊ

ടുക്കുമ്പോൾ തന്നെ യോഗക്കാർ തടസം പറഞ്ഞു. പുറത്ത് വരാന്തയിൽ വച്ചാണ് പറഞ്ഞത്. യോഗക്കാർ യോഗം കൂടി അതാവശ്യപ്പെടുന്നതിന് രണ്ടു പേരെ തെരഞ്ഞെടുത്തു. അവർ ചെറുവത്തൂർ മാത്തു ഉതുപ്പും ചെറുവത്തൂർ ചാക്കപ്പായി മാത്തുവും ആണ്. അവർ വക്കീൽ മുഖാന്തിരം പാത്രിയർക്കീസിന് നോട്ടീസയച്ചു. വക്കീൽ നോട്ടീസ് കിട്ടിയപ്പോൾ അബ്ദുള്ളാ സ്വർണ്ണമുദ്ര പാത്തപ്പനെ ഏല്പിച്ചു" (പാറേട്ട്, *ഗീവറുഗീസ് മാർ ദീവന്നാസ്യോസ്*, പു. 201).

അനർഹമായ സ്ഥാനബഹുമതികൾ ലഭിക്കുന്ന അല്പന്മാർ സ്ഥാനം വഹിക്കുന്ന സ്ഥാപനത്തിന്റെ വിഭവങ്ങൾ അനധികൃതമായി സ്ഥാനദാതാവിന് നല്കി കൃതജ്ഞത പ്രദർശിപ്പിക്കുന്ന സംഭവമായിട്ടേ ഇതിനെ കാണാനാവൂ. കുന്നംകുളത്തിനടുത്ത് ഒരു പുരാതന പള്ളിയിൽ ഒരു കോറെപ്പിസ്കോപ്പായുടെ മുകളിൽ വികാരിസ്ഥാനത്ത് അവരോധിക്കപ്പെട്ട ഒരു യുവവൈദികന്റെ വീരചരിതം ഇതോടൊന്നിച്ച് ഓർമ്മയിൽ വരുന്നു. കോറെപ്പിസ്കോപ്പായുടെ ഇളയ മകനേക്കാൾ പ്രായം കുറവായ പുതിയ വികാരി പള്ളി പെരുന്നാളിന് സ്ഥാനദാതാവായ പൊന്നു തിരുമേനിയെ ക്ഷണിക്കുകയും പള്ളിക്കാര്യത്തിൽ നിന്നും അയ്യായിരം രൂപാ എടുത്ത് കൈമുത്തായി നൽകുകയും ചെയ്ത് നന്ദി അറിയിച്ചുവത്രേ. രണ്ടായിരം കൊടുക്കാറുള്ള പതിവ് ലംഘിച്ചാണ് വികാരി സ്വന്ത ഇഷ്ടപ്രകാരം ഇതു ചെയ്തത്. കണക്ക് വന്നപ്പോൾ ഈ ചെയ്തിയെ കമ്മിറ്റി ചോദ്യം ചെയ്തു. വികാരി രാജി ഭീഷണി മുഴക്കിയെങ്കിലും കമ്മിറ്റി പ്രശ്നം ഗൗരവമായി എടുത്തു. പ്രശ്നം മാലോകരും പൊന്നു തിരുമേനിയും അറിഞ്ഞു; അറിഞ്ഞില്ലെന്ന് നടിച്ചു. ഒടുവിൽ പള്ളിയുടെ പണം ബന്ധപ്പെട്ട ഒരു കമ്മിറ്റിയുടെ തീരുമാനമോ ബഡ്ജറ്റോ കൂടാതെ ചെലവ് ചെയ്ത കൈക്കാരൻ പണം പള്ളിക്കാര്യത്തിൽ തിരിച്ചടയ്ക്കണമെന്ന് തീരുമാനമായി. വികാരിയുടെ കബളിപ്പിക്കലിന് വിധേയനായ കൈക്കാരൻ മറ്റുള്ളവരുടെ ഔദാര്യത്തെ ആശ്രയിച്ച് പണം തിരിച്ചടച്ചു. മാർ അബ്ദുള്ളായും പൊന്നു തിരുമേനിയും പാത്തപ്പനും വികാരിയും രസകരമായ താരതമ്യം അർഹിക്കുന്നു.

### മാർ അബ്ദുള്ളായുടെ ദ്രവ്യാഗ്രഹം

ദ്രവ്യാഗ്രഹത്തിന്റെ കാര്യത്തിൽ പത്രോസ് തൃതീയനേക്കാൾ അധഃപതിച്ച മനസാണ് മാർ അബ്ദുള്ളായുടേതെന്ന് കാണിക്കുന്ന ഒട്ടേറെ സംഭവങ്ങൾ ചരിത്രത്തിലുണ്ട്. മാർ ദീവന്നാസ്യോസിന്റെ മൊഴി (വട്ടിപ്പണക്കേസ്, പു. 869) കാണുക: "പാത്രിയർക്കീസ്.... കുന്നംകുളത്ത് നിന്ന് തൃശൂർ വഴി എറണാകുളത്തെത്തി. അവിടെ നിന്ന് കോട്ടയത്തിനും കോട്ടയത്തു നിന്ന് പരുമലയ്ക്കും പോയി. ഞാൻ കൂടെ ഉണ്ടായിരുന്നു. ഞങ്ങൾ പരുമല എത്തിയ ദിവസങ്ങളിൽ ആയിരുന്നു കാലം ചെയ്ത മാർ ഗ്രീഗോറിയോസിന്റെ പെരുന്നാൾ. അന്ന് അദ്ദേഹത്തിന്റെ കബറിങ്കൽ വഴിപാട് വന്ന പണം പാത്രിയർക്കീസിന് കൊടുക്കണമെന്ന് അദ്ദേഹം എന്നോട് ആവശ്യപ്പെട്ടു." പരുമലപ്പണം പാത്രിയർക്കീസ് ആവശ്യപ്പെട്ടു എന്ന് ഇലഞ്ഞിക്കൽ ജോൺ വക്കീൽ, എം. എ. ചാക്കോ സൂപ്രണ്ട്, കെ. സി. മാമ്മൻ

മാപ്പിള എന്നിവരും സത്യം ചെയ്ത് മൊഴി കൊടുത്തിട്ടുണ്ട്. നടവരവ് ആയി ലഭിച്ച മൂവായിരം രൂപാ ലഭിക്കാത്തതിന്റെ പക മാർ അബ്ദുള്ളാ മനസ്സിൽ സൂക്ഷിച്ചു. മനുഷ്യന്റെ വിവേകം നശിപ്പിക്കുന്ന അന്ധതയാണ് പക. പക നിമിത്തം ഒരു പാത്രിയർക്കീസിന്റെ ഔന്നത്യം കാത്തു സൂക്ഷിക്കുന്നതിൽ അദ്ദേഹം പരാജയപ്പെട്ടു. തന്മൂലം പണസമ്പാദനം എന്ന ലക്ഷ്യവും വേണ്ട തു പോലെ ഫലിച്ചില്ല. മൂന്ന് പതിറ്റാണ്ടിന് മുൻപ് പത്രോസ് തൃതീയൻ വെന്നിക്കൊടി നാട്ടിയ ധനസമ്പാദന മേഖലയിൽ മാർ അബ്ദുള്ളാ തീർത്തും പരാജയപ്പെട്ടു. പാറേട്ട് വിലയിരുത്തുന്നു: "... അദ്ദേഹത്തിന്റെ വരവിന്റെ ഉദ്ദേശ്യം ധനസമ്പാദനം മാത്രമായിരുന്നു എന്ന് ധൈര്യമായി പറയാം. ആ ഉദ്ദേശ്യം മിക്കവാറും സാധിക്കാതെയാണ് മടങ്ങിപ്പോയത്. 1050 ൽ വന്ന (1875) പത്രോസ് തൃതീയൻ മടങ്ങുമ്പോൾ നാണയമായിത്തന്നെ നാല്പതിനായിരം രൂപാ കൊണ്ടുപോയി. സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള വളരെ സാധനങ്ങളും കൊണ്ടുപോയി. ........ സഭയിൽ മറ്റ് മാറ്റങ്ങൾ ഒന്നും ഉണ്ടാകാതിരുന്നെങ്കിൽ പാത്രിയർക്കീസിന് ഒരു ലക്ഷം രൂപാ മലങ്കരയിൽ നിന്ന് ശേഖരിക്കുവാൻ കഴിയുമായിരുന്നു. പക്ഷേ യഥാർത്ഥത്തിൽ അദ്ദേഹത്തിന് പതിനായിരം രൂപയിൽ അധികം കിട്ടിയില്ല... അബ്ദുള്ളാ ഗ്രീഗോറിയോസ് മെത്രാനായി പത്രോസ് തൃതീയന്റെ കൂടെ 1050-ൽ വന്ന് അദ്ദേഹവുമായി പിണങ്ങി ചുറ്റിക്കറങ്ങി പണം പിരിച്ചു മടങ്ങുമ്പോൾ പതിനയ്യായിരം രൂപ കൊണ്ടുപോയി" (മലയാള മനോരമ, 1087 തുലാം 2).

### അനൈക്യം ആയുധമാക്കി

പത്രോസ് തൃതീയനെ കടത്തിവെട്ടുവാനും അദ്ദേഹം പരാജയപ്പെട്ടിടത്ത് വിജയക്കൊടി നാട്ടുവാനുമാണ് മാർ അബ്ദുള്ളാ ഉദ്യമിച്ചത്. എന്നാൽ മാർ ഒസ്താത്തിയോസിന് മലങ്കര മുഴുവൻ ഭരിക്കുവാൻ സുസ്താത്തിക്കോൻ നല്കിയതോടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ വിധേയത്വം നഷ്ടമായി. മാനേജിംഗ് കമ്മിറ്റി കൂടി ആവശ്യമായ തീരുമാനമെടുത്ത് സർക്കാർ അംഗീകാരത്തോടെ മാർ ദീവന്നാസ്യോസിനെ, സീനിയർ ദീവന്നാസ്യോസ് ഭരണത്തിൽ പ്രവേശിപ്പിച്ചു കഴിഞ്ഞിരുന്നതിനാൽ ഒസ്താത്തിയോസിനെ സുസ്താത്തിക്കോനിൽ പ്രതിപാദിച്ച പ്രകാരം ഭരണം ഏല്പിക്കുവാൻ കഴിയാതെ വന്നു. അധികാരമില്ലാത്ത മഫ്രിയാനാ സ്ഥാനം മലങ്കരയിൽ ആരും ആഗ്രഹിച്ചിരുന്നുമില്ല. ഈ പരിതഃസ്ഥിതിയിൽ വട്ടശ്ശേരിൽ മെത്രാച്ചനിൽ നിന്ന് പാത്രിയർക്കീസിന് ലൗകികാധികാരം സമ്മതിച്ചു കൊടുത്തു കൊണ്ടുള്ള ഒരു രജിസ്റ്റേർഡ് ഉടമ്പടി ലഭിക്കാതെ മുന്നോട്ട് നീങ്ങുവാൻ പാത്രിയർക്കീസിന് കഴിയുമായിരുന്നില്ല. തുർക്കിയിലെ സർക്കാരിന് മുമ്പിൽ തയാറാക്കുന്ന ഉടമ്പടിയ്ക്ക് കേരളത്തിൽ നിയമസാധുത ഉണ്ടായിരുന്നെങ്കിൽ രണ്ടു മെത്രാൻ സ്ഥാനാർത്ഥികളിൽ നിന്നും ആയത് കരസ്ഥമാക്കിയതിന് ശേഷമേ മെത്രാൻപട്ടം കൊടുക്കുമായിരുന്നുള്ളു. തന്ത്രങ്ങളെല്ലാം പാളിയ മാർ അബ്ദുള്ളാ മലങ്കരയിലെ ട്രസ്റ്റികൾ തമ്മിലുള്ള കലഹം മുതലെടുക്കുവാൻ തന്നെ ഒടുവിൽ തീരുമാനിച്ചു. വട്ടശ്ശേരിൽ മെത്രാച്ചനെ ഒതുക്കുവാൻ പ്രതിജ്ഞാബദ്ധനായ

കോനാട്ട് മല്പാൻ പാരമ്പര്യമായി വടക്കൻ പ്രദേശങ്ങളിൽ കൂടുതൽ ആദരണീയനായിരുന്നു. തന്മൂലം തെക്കൻ ആയ മലങ്കര മെത്രാനെ അടിച്ചിരുത്തുവാൻ അവർ വടക്കൻ ആയ കോനാട്ടച്ചന്റെ പിന്നിൽ അണിനിരന്നു. മലങ്കരസഭയിലെ പ്രാചീനവും സമ്പന്നവുമായ ഒട്ടുമിക്ക പള്ളികളും കണ്ടനാട്, അങ്കമാലി, കൊച്ചി പ്രദേശങ്ങളിൽ ആയിരുന്നു. പാത്രിയർക്കീസിന് വേണ്ടി അവരിൽ മിക്ക ഇടവകകളെയും കോനാട്ട് മാത്തൻ മല്പാൻ സ്വാധീനിച്ചു.

## മലർപ്പൊടിക്കാരന്റെ സ്വപ്നം

ഈ അനുകൂല കാലാവസ്ഥ പ്രയോജനപ്പെടുത്തുവാൻ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ വിളിച്ചുകൂട്ടുവാൻ പാത്രിയർക്കീസ് തീരുമാനിച്ചു. പാത്രിയർക്കീസിന് മലങ്കരയിലെ ആത്മീയ കാര്യങ്ങളിലല്ലാതെ ഇതര കാര്യങ്ങളിൽ കർത്തവ്യമില്ല എന്ന് സ്പഷ്ടമായ റോയൽക്കോടതി വിധി നിലനില്ക്കുമ്പോൾ പാത്രിയർക്കീസ് അസോസിയേഷൻ വിളിച്ചുകൂട്ടാൻ മുതിർന്നത് നിയമവ്യവസ്ഥയിൽ നടത്തിയ ഒരു കടന്നുകയറ്റം തന്നെയാണ്. റോയൽ കോടതിവിധിയെ താൻ തരിമ്പും വകവയ്ക്കുന്നില്ല എന്ന് പ്രസ്താവനയിറക്കിയ പത്രോസ് തൃതീയന്റെ സമീപനം മാർ അബ്ദുള്ളാ പ്രാവർത്തികമാക്കുകയായിരുന്നു. അസോസ്യേഷൻ വിളിച്ചു കൂട്ടുമ്പോൾ അബ്ദുള്ളാ ബാവായുടെ മനസ്സിൽ ലളിതമായ കണക്കു കൂട്ടലുകൾ ആണുണ്ടായിരുന്നത്. അസോസ്യേഷൻ മഫ്രിയാനായെ വാഴിച്ചു തരുവാൻ തന്നോടാവശ്യപ്പെടും. അത് സമ്മതിക്കുന്നത് മാർ ഒസ്താത്തിയോസിന് മഫ്രിയാനയുടെ ആത്മീയ മേൽനോട്ടത്തിൻ കീഴ് മലങ്കരയുടെ മുഴുവൻ ഭരണവും നല്കിക്കൊള്ളണം എന്ന വ്യവസ്ഥയ്ക്ക് വിധേയമായിട്ടാകണം. മലങ്കരസഭയുടെ ആത്മീയകാര്യങ്ങളിൽ മാത്രമല്ല ലൗകികകാര്യങ്ങളിലും പാത്രിയർക്കീസാണ് പരമാധികാരി എന്ന് അസോസ്യേഷൻ രേഖാ മൂലം അംഗീകരിക്കണം. (റോയൽക്കോടതി വിധി കൊണ്ട് സംഭവിച്ച ദോഷങ്ങളെ നേരിടുവാൻ ഇത് സഹായകമാകും എന്ന് മാർ അബ്ദുള്ളായും ഉപദേശകരും ചിന്തിച്ചിരിക്കാം). ഒരു മെത്രാപ്പോലീത്താ മാത്രമായിരുന്ന അവസ്ഥയിൽ നിന്ന് ഏഴ് മെത്രാന്മാരുടെ സാന്നിദ്ധ്യം കൊണ്ട് മൂന്ന് പതിറ്റാണ്ടുകൾക്കു മുമ്പ് തന്റെ മുൻഗാമി സഭയെ വികസിപ്പിച്ചതുപോലെ ഒരു പതിനഞ്ച് മെത്രാന്മാരെ എങ്കിലും നൽകി മലങ്കരസഭാ വികസനം കാലോചിതമാക്കുകയും അവരിലൂടെ റിശീസാ പിരിവ് സുഗമമാക്കുകയും ചെയ്യണം. ഇതൊക്കെ പാത്രിയർക്കീസിന്റെ സ്വപ്നങ്ങൾ. മുളന്തുരുത്തി സുന്നഹദോസ് ചേരുമ്പോൾ പത്രോസ് തൃതീയന്റെ മനസ്സിലും താദൃശമായ സ്വപ്നങ്ങൾ ഉണ്ടായിരുന്നു. എന്നാൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് മലങ്കരസഭയെക്കുറിച്ച് അഭിമാനാവഹങ്ങളായ കുറെ സ്വപ്നങ്ങൾ ഉണ്ടായിരുന്നു. 1873 ലെ പരുമല യോഗത്തിൽ അവതരിപ്പിച്ച് അംഗീകാരം നേടിയ ആ സ്വപ്നങ്ങൾക്ക് വിപുലമായ അംഗീകാരം മുളന്തുരുത്തി സുന്നഹദോസിൽ വച്ച് നേടിയെടുക്കുവാൻ മലങ്കര മെത്രാപ്പോലീത്താ തീരുമാനിച്ചു. സഭാപുരോഗതിയെ മുൻനിർത്തിയുള്ള ആ മഹാസ്വപ്നങ്ങളുടെ മുമ്പിൽ പത്രോസ് തൃതീയന്റെ സ്വപ്നങ്ങൾ

ഫലശൂന്യമായിത്തീരുകയാണുണ്ടായത്. 1909 വൃശ്ചികം 12 മുതൽ കോട്ടയം പഴയസെമിനാരിയിൽ മാർ അബ്ദുള്ളാ വിളിച്ചു കൂട്ടിയ അസോസ്യേഷനിൽ സമർപ്പിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായ്ക്ക് പ്രത്യേകം അജണ്ടകളൊന്നും ഉണ്ടായിരുന്നില്ല. പാത്രിയർക്കീസിനെ പ്രതിരോധിക്കുന്ന ഒരു നയമല്ലാതെ ക്രിയാത്മകമായ പദ്ധതികളൊന്നും ആ യോഗത്തിൽ അവതരിപ്പിക്കപ്പെട്ടില്ല. മുളന്തുരുത്തി സുന്നഹദോസിൽ നിന്ന് മറ്റൊരു പ്രത്യേകത കൂടി കോട്ടയം സമ്മേളനത്തിനുണ്ടായിരുന്നത് പ്രത്യേകം പ്രസ്താവ്യമാണ്. കോട്ടയം അസോസ്യേഷന്റെ പ്രതികരണ ശേഷിയാണ് അത്. പുലിക്കോട്ടിൽ മെത്രാച്ചൻ ആരംഭിച്ച അത്മായപ്രസ്ഥാനമായ മലങ്കര മഹാജനസഭയുടെയും അഖില മലങ്കര വൈദിക സംഘത്തിന്റെയും *ഇടവകപത്രിക* എന്ന മാസികയുടെയും സംഭാവനയാണ് ഈ പ്രതികരണക്ഷമത. സമ്മേളനങ്ങളിലും മാസികകളിലും സഭാകാര്യങ്ങളോട് പ്രതികരിക്കുകയും സഭാകാര്യങ്ങളിൽ സുതാര്യത പുലർത്തുകയും അത്മായനേതൃത്വം ഏത് കാലത്തേക്കാളും കൂടുതൽ സഭയിൽ ശക്തിപ്പെടുകയും ചെയ്ത ഘട്ടമായിരുന്നു അത്. ആശയവിനിമയ മാധ്യമം എന്ന നിലയിൽ *ഇടവകപത്രിക* ഈ പ്രതികരണ സംസ്കാരവും കാലാവസ്ഥയും വളർത്തിയെടുക്കുന്നതിൽ വഹിച്ച പങ്ക് നിർണ്ണായകം തന്നെയായിരുന്നു.

വൃശ്ചികം 12 ന് സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് പ്രഥമന്റെ ഓർമ്മപ്പെരുന്നാൾ ആയതിനാൽ അടുത്ത ദിവസം സമ്മേളനം ആരംഭിച്ചു. അദ്ധ്യക്ഷപ്രസംഗം നടത്തി മുറിയിലേക്കു പോകുമ്പോൾ, 'നിങ്ങളുടെ അപേക്ഷ ആലോചിച്ച് എഴുതി കൊണ്ടു വരുവിൻ' എന്ന് പറഞ്ഞു. എന്തൊക്കെയോ കാര്യങ്ങൾ യോഗത്തിൽ ഉന്നയിക്കുവാൻ പാത്രിയർക്കീസിന്റെ അനുമതിയോടെ അണിയറ നീക്കങ്ങൾ നടന്നിരുന്നു എന്ന് ഈ നിയോഗം വ്യക്തമാക്കുന്നുണ്ട്. അതു കഴിഞ്ഞ് സി. ജെ. കുരിയനും (അത്മായ ട്രസ്റ്റി) എം. എ. ചാക്കോ സൂപ്രണ്ടും ഇലഞ്ഞിക്കൽ ജോൺ വക്കീലും പാത്രിയർക്കീസിന്റെ മുറിയിലേക്ക് ആനയിക്കപ്പെട്ടു. 'നമ്മുടെ അധികാരം സമ്മതിച്ച് നിങ്ങൾ മൂന്നു പേരും കൂടെ ഒന്ന് എഴുതി തരാമോ' എന്ന് പാത്രിയർക്കീസ് ചോദിച്ചു. വിവരം യോഗത്തിൽ പ്രസ്താവിച്ചു. പാത്രിയർക്കീസ് ആവശ്യപ്പെട്ട രേഖ കൊടുക്കാൻ പാടില്ല എന്ന് അസോസ്യേഷനിൽ പൊതുവെ പരസ്യ അഭിപ്രായം ഉണ്ടായി. സ്വത്തുക്കളിന്മേൽ പാത്രിയർക്കീസിന് അധികാരമുണ്ടെന്ന് സമ്മതിച്ച് നിശ്ചയം പാസ്സാക്കാത്തപക്ഷം പാത്രിയർക്കീസും താനും ഉടൻ തന്നെ കപ്പൽ കേറിപ്പോകുമെന്ന് മാർ ഒസ്താത്തിയോസ് സ്ലീബാ ഭീഷണിപ്പെടുത്തി. കാര്യങ്ങൾ രമ്യമായി പരിഹരിക്കുവാൻ പല നിർദ്ദേശങ്ങൾ ഉന്നയിക്കപ്പെട്ടു. 'പാത്രിയർക്കീസിന് മലങ്കരസഭ മേൽ സകല അധികാരവും ഈ യോഗം സമ്മതിക്കുന്നു' എന്ന ഒരു പ്രമേയം തയാറാക്കി അതിന്റെ നക്കൽ സുറിയാനിയിലാക്കി പാത്രിയർക്കീസിനെ കാണിച്ചു. സ്വത്തിന്മേൽ ഉള്ള അധികാരം എന്ന് അതിൽ ചേർത്തിട്ടില്ലാത്തതിനാൽ ബാവാ ആ നിർദ്ദേശം നിരാകരിച്ചു.

അടുത്തത് മെത്രാൻ വാഴ്ചയെ സംബന്ധിച്ചാണ്. ജോൺ വക്കീലിന്റെ സാക്ഷിമൊഴി വീണ്ടും സംഗ്രഹിച്ച് ചേർക്കുന്നു: 'മെത്രാന്മാരുടെ സംഖ്യ എത്രത്തോളം വർദ്ധിപ്പിക്കാമോ അത്രത്തോളം വർദ്ധിപ്പിച്ചാൽ കൊള്ളാമെന്നാണ് പാത്രിയർക്കീസിന്റെ പ്രസംഗത്തിൽ നിന്ന് തങ്ങൾക്ക് മനസ്സിലായത്. രണ്ടു മെത്രാന്മാർ മതി എന്ന യോഗാഭിപ്രായം മാർ അബ്ദുള്ളായെ സന്തോഷിപ്പിച്ചില്ല. പള്ളിക്കാർ അഭിപ്രായം രേഖാ മൂലം തന്റെ മുറിയിൽ വന്ന് അറിയിക്കണമെന്നാവശ്യപ്പെട്ട് അദ്ദേഹം മുറിയിലേക്ക് പോയി. ആരും അപ്രകാരം അനുസരിക്കാഞ്ഞതിനാൽ അദ്ദേഹത്തിന്റെ കോപം വർദ്ധിച്ചു. കോട്ടയം യോഗം അമംഗളമായി പര്യവസാനിച്ചു' (പാറേട്ട്, പു. 210–220. വട്ടിപ്പണക്കേസ് മൊഴി, പു. 239–243; 198–202).

## മലങ്കര മെത്രാനോട് പിണങ്ങുന്നു

മാർ ദീവന്നാസ്യോസ് നൽകിയ പ്രേരണ മൂലമാണ് കോട്ടയം സമ്മേളനത്തിൽ തന്റെ ആവശ്യങ്ങൾക്ക് പള്ളി പ്രതിപുരുഷന്മാർ നിഷേധാത്മകമായി പ്രതികരിച്ചതെന്ന് തെറ്റിദ്ധരിച്ച ബാവാ, മലങ്കര മെത്രാനെ ഊർശ്ലേമിലെ ഈവാനിയോസിനെ അദ്ദേഹം മുടക്കിയ കഥ പറഞ്ഞ് ഭീഷണിപ്പെടുത്തി. മലങ്കര മെത്രാപ്പോലീത്തായെയും മുടക്കും എന്ന ഭീഷണി കുറിയ്ക്കു കൊണ്ടു. പുലിക്കോട്ടിൽ മെത്രാച്ചനെ പത്രോസ് തൃതീയൻ മുടക്കിയ കാലാവസ്ഥയല്ല മലങ്കരയിലെ ഇപ്പോഴത്തെ അവസ്ഥ എന്ന് ജോൺ വക്കീലിനറിയാമായിരുന്നു. അന്ന് സമുദായം മെത്രാപ്പോലീത്തായുടെ പിന്നിൽ ഒറ്റക്കെട്ടായിരുന്നു. പാത്രിയർക്കീസ് രണ്ടു വട്ടം മലങ്കര മെത്രാപ്പോലീത്തായെ മുടക്കിയെങ്കിലും രണ്ടും ചീറ്റിപ്പോയി. മുടക്ക് കല്പനയെ ആഘോഷമായി ഏറ്റുപിടിക്കാൻ എന്നല്ല അതിന്റെ കാര്യം ചർച്ചയ്ക്കെടുക്കണമെന്ന് നിർദ്ദേശിക്കാൻ പോലും മെത്രാന്മാരിലോ വൈദികരിലോ അത്മായരിലോ ആരുമുണ്ടായിരുന്നില്ല. അതാണോ ഇപ്പോഴത്തെ കഥ? മെത്രാന്മാർ തമ്മിൽ ഭിന്നത, മെത്രാനും വൈദികനും തമ്മിൽ ഭിന്നത. മെത്രാനും അത്മായട്രസ്റ്റിയും തമ്മിൽ ഭിന്നത. ഭയപ്പെടാതെ എന്തു ചെയ്യും? അത്മായ നേതാവ് ജോൺ വക്കീൽ വിവശനായി. മാർ ദീവന്നാസ്യോസ് ചെയ്തിട്ടുള്ള കുറ്റങ്ങൾ എന്താണെന്നും അദ്ദേഹം യോഗ്യനല്ലെന്നുണ്ടെങ്കിൽ അങ്ങനെ തോന്നാൻ കാരണമെന്താണെന്ന് പറയേണ്ട ചുമതല പാത്രിയർക്കീസിനുണ്ടെന്നും അദ്ദേഹത്തിന്റെ സന്ദർശനഫലമായി മലങ്കരസഭയ്ക്ക് വലിയ നാശവും മാനഹാനിയും ഉണ്ടായി എന്ന് വരുന്നത് അദ്ദേഹത്തിനും അന്ത്യോഖ്യാ സിംഹാസനത്തിനും അപഖ്യാതി ആയി എന്നും നിലനില്ക്കുമെന്നും, ഒരു കടലാസിൽ മുടക്ക് എഴുതിയിട്ട് അവിടേക്ക് മടങ്ങിപ്പോകാം. അതിൽ നിന്നുള്ള വിപത്തുകൾ അനുഭവിക്കേണ്ടത് ഇവിടെയുള്ള തങ്ങൾ ആണ് എന്നും മറ്റും വേദനയോടു കൂടി മുട്ടിപ്പായി ജോൺ വക്കീൽ ബാവായോട് പറഞ്ഞു. ശേഷം മെത്രാന്മാർ തന്നതു പോലുള്ള ഉടമ്പടി ദീവന്നാസ്യോസും തന്നില്ലെങ്കിൽ മലങ്കരസഭയിൽ സമാധാനം കാണുകയില്ലെന്നാണ് അപ്പോൾ പാത്രിയർക്കീസ് പറഞ്ഞത്. മാർ ദീവന്നാസ്യോസിന്റെ കുറ്റങ്ങളെപ്പറ്റി വിശദമായി പ്രസ്താവിക്കണമെന്ന് പല പ്രാവശ്യം ആവശ്യപ്പെട്ടു. ശരിയായി മറുപടി പറയായ്കയാൽ മറുപടി

കിട്ടുന്നതുവരെ അദ്ദേഹത്തിന്റെ മുമ്പിൽ നിന്ന് പോകയില്ലെന്ന് ജോൺ വക്കീൽ പറഞ്ഞപ്പോൾ, 'മാർ ദീവന്നാസ്യോസ് കശ്ശീശന്മാരെ മൂത്രം ഒഴിക്കുന്നത് വരെ അടിയ്ക്കു'മെന്ന് വലിയ കുറ്റമായി പറഞ്ഞു. മുടക്കിനെപ്പറ്റി സംസാരം ഉണ്ടായി. അപ്പോൾ മുടക്ക് ആത്മീയമോ ലൗകികമോ എന്ന് അബ്ദുള്ളാ ചോദിച്ചതിന്, അവിടന്ന് ഉദ്ദേശിച്ചിരിക്കുന്ന മുടക്ക് ലൗകികവും ആത്മീയവും അല്ല, പൈശാചികം ആണെന്നായിരുന്നു ജോൺ വക്കീലിന്റെ മറുപടി" (പാറേട്ട്, 223, 224).

ഭീഷണി ഫലിക്കുന്നില്ലെന്ന് കണ്ടപ്പോൾ തന്ത്രം മാറ്റി. എല്ലാം ഒറ്റ അടിയ്ക്ക് പിടിച്ചെടുക്കുവാൻ പറ്റിയില്ലെങ്കിൽ ഓരോന്നായി പെറുക്കിയെടുക്കാമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. അതുപോലെ തന്നെ മാർ ദീവന്നാസ്യോസ് ഉടമ്പടി തരുന്നില്ലെങ്കിൽ മറ്റു മെത്രാന്മാരോട് ഉടമ്പടി വാങ്ങുകയും, ഉടമ്പടി കൊടുത്ത് മെത്രാൻ സ്ഥാനം വാങ്ങാൻ ഒരുക്കമുള്ളവർക്ക് മെത്രാൻ പട്ടം കൊടുത്ത് മെത്രാന്മാരുടെ സംഖ്യ വർദ്ധിപ്പിച്ച് അവരെ പാട്ടിലാക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു. മലങ്കരസഭയിൽ ശീമയിലെ കണക്ക് വച്ചു നോക്കിയാൽ അമ്പത് മെത്രാന്മാർ വരെ ആകാമെന്നാണ് അദ്ദേഹം ആദ്യ പ്രസംഗത്തിൽ വിദഗ്ദ്ധമായി വലയെറിഞ്ഞത്. ചില സ്ഥാനമോഹികളെ ആ വലയും വേലയും മോഹിപ്പിച്ചു എങ്കിലും സഭയുടെ പൊതുവികാരം അതിന് എതിരായിരുന്നു. മഹാജനസഭയിലൂടെ സഭയിലെ അത്മായർ ആർജ്ജിച്ച പ്രതികരണശേഷി 'ജാത്യാഭിമാനി' എന്ന ലേഖന പത്രത്തിലൂടെ പുറത്തു വന്നു. മഹാദേവപട്ടണം എന്ന സ്ഥലപ്പേർ വച്ച് 1085 (1909) ധനു 1 തീയതി വച്ച് പ്രസിദ്ധപ്പെടുത്തിയ ആ ലഘുലേഖ പാത്രിയർക്കീസ് ബാവായെ അനുകൂലിക്കാത്തതിന്റെ താത്വികാടിസ്ഥാനങ്ങൾ വിശദീകരിച്ചു. പാത്രിയർക്കീസിന്റെ ലൗകികാധികാര തൃഷ്ണയെ പത്രം അർത്ഥശൂന്യവും ചരിത്രനിഷേധവും എന്ന് പരിഹസിച്ചു. പുതുതായി മൂന്ന് മെത്രാന്മാർ മതി എന്നും വൃശ്ചികം സമ്മേളനത്തിന്റെ നിലപാടിന്റെ യുക്തിയും ഔചിത്യവും സാംഗത്യവും ലേഖനം വിശദീകരിച്ചു. മെത്രാന്മാരെ വാഴിക്കുവാൻ പാത്രിയർക്കീസിന്റെ സാന്നിദ്ധ്യം അനിവാര്യമല്ല എന്ന കാനോൻ നിയമം, ലഘുലേഖ സന്ദർഭോചിതമായി വ്യാഖ്യാനിച്ചു. തന്നെയുമല്ല മാർ അബ്ദുള്ളാ മുടക്കുകളുമായി മുന്നോട്ട് പോകാൻ തന്നെയാണ് ഭാവമെങ്കിൽ രാഷ്ട്രീയ കാരണങ്ങളാൽ അധികാരം കൈവിട്ട് കഴിയുന്ന അബ്ദുൾ മശിഹാ പാത്രിയർക്കീസിന്റെ സേവനം മലങ്കരസഭ അവസരം പോലെ പ്രയോജനപ്പെടുത്തുമെന്ന് ചൂണ്ടിക്കാട്ടുവാനും ജാത്യാഭിമാനി ധൈര്യപ്പെട്ടത് മാർ അബ്ദുള്ളായിൽ നടുക്കം സൃഷ്ടിക്കുക തന്നെ ചെയ്തു.

## ഉടമ്പടികൾക്കായി പള്ളികൾ സന്ദർശിക്കുന്നു

മാർ അബ്ദുള്ളാ അതിവേഗം കർമ്മനിരതനായി. പുതുപ്പള്ളി പള്ളിയിലെത്തി ആ പള്ളിക്കാരിൽ നിന്ന് അനുകൂലമായ ഒരു ഉടമ്പടി അദ്ദേഹം സമ്പാദിച്ചു. ആ ഉടമ്പടിപ്രകാരം ആ പള്ളിക്ക് പുതിയ കൈക്കാരന്മാരെ പാത്രിയർക്കീസ് നിയമിച്ചു. ഇത് കോടതിവിധിയുടെ നഗ്നമായ ലംഘനവും

അനധികൃതവുമായ നടപടിയാണ്. ഉടമ്പടിയിൽ ഒപ്പു വയ്ക്കാൻ സന്നദ്ധരായ പതിനഞ്ച് പേരെയാണ് കൈക്കാരന്മാരായി നിയമിച്ചത് എന്നത് പ്രത്യേകം പ്രസ്താവ്യമാണ് (ഈ ഉടമ്പടി നിയമവിരുദ്ധമായതിനാൽ അതിനെതിരെ മറ്റു ഇടവകക്കാർ കോട്ടയം ജില്ലാക്കോടതിയിൽ വ്യവഹാരപ്പെട്ടു. ഉടമ്പടി അസാധുവാണെന്ന് 1929 തുലാം 18 ന് വിധിയുണ്ടായി).

പള്ളിയുടെ കണക്ക് യഥാസമയം പള്ളിയോഗത്തെ അറിയിക്കുന്നതിൽ വൈമനസ്യമുള്ള കൈക്കാരന്മാർ പുതുപ്പള്ളിയിലെന്ന പോലെ കണ്ടനാട്ടും അന്നുണ്ടായിരുന്നു. 1085 മീനം 8-ാം തീയതി ആ പള്ളിയുടെ ഉടമ്പടി മാർ അബ്ദുള്ളാ രജിസ്റ്റർ ചെയ്തു. ഉടമ്പടിയിൽ കൈക്കാരന്മാർ കണക്ക് ഹാജരാക്കാത്ത നടപടിയെ ശരി വച്ചിട്ടുണ്ട്.

അടുത്ത ഉടമ്പടി വാങ്ങിയത് കരിങ്ങാച്ചിറ പള്ളിയിൽ നിന്നാണ്. അവിടുത്തെ ഭണ്ഡാരം ആ ദിവസങ്ങളിൽ കവർച്ച ചെയ്യപ്പെട്ടത് പോലീസ് കേസായി. അന്വേഷണത്തിൽ കളവ് മുതൽ പാത്രിയർക്കീസിന്റെ മുറിയിൽ അദ്ദേഹത്തിന്റെ കട്ടിലിന്റെ കീഴിൽ നിന്ന് കണ്ടെടുത്തതായി പോലീസ് മഹസർ തയാറാക്കി. ഉടമ്പടി എഴുതുവാൻ കൂട്ടുനിന്ന വൈദികനെ മോഷണക്കേസിൽ അറസ്റ്റ് ചെയ്ത് വിലങ്ങു വച്ച് തെരുവിൽ കൂടെ കൊണ്ടുപോയി. വൃശ്ചികം സമ്മേളനത്തിൽ, പാത്രിയർക്കീസിന് ലൗകികാധികാരം അനുവദിക്കുവാൻ പാടില്ല എന്ന് ആദ്യം ഉറക്കെ അഭിപ്രായപ്പെട്ട് പാത്രിയർക്കീസിന്റെ കോപത്തിന് പാത്രീഭൂതനായ എം. പി. വർക്കിയുടെ സഹോദരൻ വർക്കി ചെറിയ കരിങ്ങാശ്ര ഉടമ്പടിയ്ക്ക് പ്രതികൂലമായിരുന്നു. പാത്രിയർക്കീസ് അദ്ദേഹത്തെ പത്രോസിന്റെ പിൻഗാമിത്വം വഴി ലഭിച്ച അധികാരം അവകാശപ്പെട്ടുകൊണ്ട് മുടക്കി. അതിനിടയിൽ രസകരമായ ഒരു സംഭവം പാറേട്ട് ഇപ്രകാരം രേഖപ്പെടുത്തുന്നു:

മാർ അബ്ദുള്ളാ കരിങ്ങാച്ചിറ നിന്ന് പള്ളിക്കര പള്ളിയിലേക്ക് പോകാനാണ് തീർച്ചപ്പെടുത്തിയിരുന്നത്. ആ വിവരം ഒസ്താത്തിയോസ് മെത്രാൻ പള്ളിക്കരെ പള്ളിക്കാരെ അറിയിച്ചു. ഇടവകാംഗമായ സി. പി. തരകൻ വട്ടിപ്പണക്കേസിൽ നല്കിയ മൊഴി: (പു. 689, 690) "... വേണ്ട ഏർപ്പാടുകൾ ചെയ്തുകൊള്ളണമെന്ന് ഒസ്താത്തിയോസ് മെത്രാൻ പള്ളിക്കാർക്ക് എഴുതി അയച്ചു. അദ്ദേഹം ചെല്ലുന്ന ദിക്കിലെല്ലാം ലഹളയുണ്ടായി വന്നതുകൊണ്ട് പള്ളിക്കര വന്നാലും ഉണ്ടാകും എന്ന് ഭയന്ന്, ഒരു ഡെപ്യൂട്ടേഷനെ അയയ്ക്കാൻ യോഗം കൂടി നിശ്ചയിച്ചു. മൂന്ന് നാല് പേരെ ഡപ്യൂട്ടേഷൻ അംഗങ്ങളായി തെരഞ്ഞെടുത്തു. ഞാനും അതിൽ ഒരംഗമായിരുന്നു. നിങ്ങൾ കരിങ്ങാച്ചിറ ചെന്ന് പാത്രിയർക്കീസിനെ കണ്ട്, ഇതിന് മുമ്പ് പോയ പള്ളികളിലെല്ലാം ലഹള ഉണ്ടായതുകൊണ്ട് പള്ളിക്കര വന്നാലും ലഹള ഉണ്ടാകുമെന്ന് സംശയമുണ്ട്. അതുകൊണ്ട് യുയാക്കീം റമ്പാനെയും അഞ്ചാം പ്രതിയെയും (കോനാട്ട് മാത്തൻ മല്പാൻ) കൊണ്ടു വരരുതെന്നും ലൗകികാധികാരം സംബന്ധിച്ച് ഉടമ്പടി ചോദിക്കാൻ പാടില്ലെന്നും പള്ളിയുടെ ഉൾഭരണത്തെപ്പറ്റി ഒന്നും ചോദിച്ചു കൂടെന്നും ഈ വ്യവസ്ഥകളോടു കൂടി വരികയാണെങ്കിൽ കലഹം ഒന്നും ഉണ്ടാകയില്ലെന്നാണ്

തങ്ങളുടെ വിശ്വാസം. അതുകൊണ്ട് ഇപ്രകാരം ഒരു പള്ളിയെങ്കിലും സന്ദർശിച്ച് നോക്കണമെന്ന് പാത്രിയർക്കീസിനെ അറിയിച്ചു. അദ്ദേഹം സമ്മതിച്ചു... ഡപ്യൂട്ടേഷൻ ചെന്ന് കണ്ട് ഏഴ്, എട്ട് ദിവസങ്ങൾക്കു ശേഷം പാത്രിയർക്കീസ് പള്ളിക്കര പള്ളിയിൽ വന്നു. അഞ്ചാം പ്രതിയും യൂയാക്കീം റമ്പാനും വന്നില്ല. പള്ളിക്കര ഉടമ്പടി ഉണ്ടായില്ല. വേണമെന്നാവശ്യപ്പെട്ടുമില്ല. (പാറേട്ട്, 262, 263).

പള്ളിക്കര നിന്ന് പറവൂർ പള്ളിയിലേക്കും അവിടെ നിന്ന് അകപ്പറമ്പ് പള്ളിയിലേക്കും പാത്രിയർക്കീസ് പോയി. ആ പള്ളി ഇടവകക്കാരിൽ നിന്ന് ഉടമ്പടി ആവശ്യപ്പെട്ടില്ല. ലഹളയും ബഹളവും ഉണ്ടായതുമില്ല. പറവൂർ പള്ളിയിലേക്ക് കൊണ്ടുപോകുന്നതിന് ആ പള്ളിക്കാരുടെ പ്രതിനിധികൾ പാത്രിയർക്കീസിനെ പള്ളിക്കര ചെന്ന് കണ്ട് സംസാരിച്ചു. ഉടമ്പടി ആവശ്യപ്പെടാതിരിക്കുക എന്നത് ഒരു വ്യവസ്ഥയായി അവർ സമർപ്പിച്ചു. അത് മാർ അബ്ദുള്ളാ സമ്മതിച്ച ശേഷമാണ് അവർ അദ്ദേഹത്തെ കൊണ്ടുപോയത്. ഉടമ്പടി ചോദിക്കില്ലെന്ന് പറവൂർ പള്ളിയിൽ വച്ച് അയ്യമ്പള്ളി ഇടവക പ്രതിനിധികളോട് – ഉൾഭരണത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയില്ലെന്നും – വാഗ്ദത്തം ചെയ്ത ശേഷമാണ് അയ്യമ്പള്ളിയിലേക്ക് കൊണ്ടുപോയതെങ്കിലും അവിടെ ചെന്നശേഷം ഭാവം മാറി! അയ്യമ്പള്ളി പള്ളിയിൽ വന്നശേഷം ആ പള്ളിയുടെ ഉൾഭരണത്തിൽ പ്രവേശിക്കുന്നതിന് ശ്രമിച്ചു. ഇടവകക്കാരല്ലാത്ത ചിലരോട് ഹർജി വാങ്ങി അവരെ ഇടവകക്കാരായി ചേർക്കുവാൻ കല്പന കൊടുത്തയച്ചു. ആ കത്ത് ഇടവകക്കാർ വക വച്ചില്ല. പുതുതായി വന്നവർ ബലമായി പ്രവേശിയ്ക്കുവാൻ ശ്രമിച്ചു. സമരിക്കേസുൽഭവിച്ചു. പള്ളി പൂട്ടി. പാത്രിയർക്കീസിന്റെ ആജ്ഞ അസാധുവാണെന്നും ഹർജിക്കാരെ ഇടവകയിൽ ചേർക്കേണ്ടതില്ലെന്നും ആ കേസിൽ തീർപ്പുണ്ടായി (മൊഴി, പു. 203, പാറേട്ട്, 264).

### മെത്രാന്മാരോട് ഉടമ്പടി വാങ്ങുന്നു

പള്ളികളിൽ നിന്ന് ഉടമ്പടി വാങ്ങിയും അവയുടെ ഉൾഭരണത്തിൽ പ്രവേശിച്ചും ലൗകികാധികാരമോ കൈവശമോ സ്ഥാപിച്ചെടുക്കൽ എളുപ്പമല്ലെന്ന് അനുഭവങ്ങളിലൂടെ ബോധ്യമായപ്പോൾ, മാർ ദീവന്നാസ്യോസിനെ കുനിച്ചു നിർത്തി മുതുകിൽ വലിയ പാറക്കല്ല് കയറ്റിവച്ച് ഒരു ഉടമ്പടി വാങ്ങിയാൽ എല്ലാം അതിലൂടെ നേടാം എന്ന് വച്ച് ആ വഴിയ്ക്കായി പിന്നീടുള്ള ശ്രമങ്ങൾ. അദ്ദേഹം വഴങ്ങുന്നില്ല എന്ന് കണ്ടപ്പോൾ മെത്രാൻ സ്ഥാനാർത്ഥിയായ പൈനാടത്ത് പൗലൂസ് റമ്പാനിൽ നിന്ന് 1910 ഇടവം 25 ന് ഉടമ്പടി രജിസ്റ്റർ ചെയ്തു വാങ്ങിച്ചു. അവയിൽ മലങ്കര സഭയിന്മേലും സ്വത്തുക്കളിന്മേലും പാത്രിയർക്കീസിന് അധികാരമുള്ളതായി രേഖപ്പെടുത്തിയിരുന്നു. അദ്ദേഹത്തെ അത്താനാസ്യോസ് എന്ന പേരിൽ പിന്നീട് മെത്രാനാക്കി. തെക്കുംഭാഗക്കാർക്കായി (ക്നാനായ) വാഴിക്കപ്പെട്ട ഇടവഴിക്കൽ ഗീവറുഗീസ് സേവേറിയോസ് 1910 ചിങ്ങം 11 ന് ഉടമ്പടി രജിസ്റ്റർ ചെയ്തുകൊടുത്തു. കൊച്ചുപറമ്പിൽ കൂറിലോസ് ചിങ്ങം 29 ന് ഉടമ്പടി നല്കി. മേൽപറഞ്ഞ മെത്രാന്മാർ ചെയ്തപോലെ

ഉടമ്പടി തരണമെന്ന് പലവട്ടം ആവശ്യപ്പെട്ടിട്ടും മാർ ദീവന്നാസ്യോസ് തന്റെ മുൻഗാമിയുടെ നിലപാട് അവലംബിക്കുകയാണ് ചെയ്തത്. കാര്യങ്ങൾ വഷളാകാൻ പോകുന്നതിന്റെ ലക്ഷണങ്ങൾ ബോധ്യമായപ്പോൾ മഹാജനസഭ, മുളന്തുരുത്തി നിശ്ചയങ്ങളിൽ പാത്രിയർക്കീസ് ഉറച്ചു നില്ക്കുന്നുവെന്ന് ഉറപ്പുവരുത്തുന്ന ഒരു സർക്കുലർ പുറപ്പെടുവിക്കുവാൻ ബാവായോട് ഒരു ഡപ്യൂട്ടേഷൻ അയച്ച് രേഖാമൂലം ആവശ്യപ്പെട്ടു. തദനുസരണമായി ഒരു രേഖ പാത്രിയർക്കീസ് 1910 ഇടവം 1 ന് കരിങ്ങാച്ചിറ പള്ളിയിൽ നിന്നും അയച്ചു. മുളന്തുരുത്തി നിശ്ചയങ്ങളിൽ മാറ്റം അടിസ്ഥാനപരമായി വരുത്തുവാൻ ഉദ്ദേശ്യമില്ലെന്ന് മാർ ദീവന്നാസ്യോസും പരുമല പള്ളിയിൽ നിന്ന് ഇടവം 15 ന് കല്പന പുറപ്പെടുവിച്ചു.

പരസ്യമായി പുറപ്പെടുവിച്ച കല്പനകൾക്കൊന്നും രംഗം ശാന്തമാക്കുവാനോ തണുപ്പിക്കുവാനോ കഴിഞ്ഞില്ല. പാത്രിയർക്കീസിന്റെ അനുയായികളും മലങ്കര മെത്രാപ്പോലീത്തായുടെ അനുയായികളും രണ്ടു ഗ്രൂപ്പുകളായി ധ്രുവീകരിക്കപ്പെട്ടു. മെത്രാപ്പോലീത്തൻ ട്രസ്റ്റിയെ ഒതുക്കുവാൻ കൂട്ടുട്രസ്റ്റികൾ പാത്രിയർക്കീസിനെ കൂട്ടുപിടിച്ച് കുതന്ത്രങ്ങൾ ആസൂത്രണം ചെയ്യാനൊരുങ്ങിയപ്പോൾ മറുഭാഗത്ത് അതിനെ ചെറുക്കുവാനും പ്രതിരോധിക്കുവാനുള്ള ശക്തി സംഭരിക്കുന്നതിന്റെ ഭാഗമായി മെത്രാപ്പോലീത്തായെ അനുകൂലിക്കുന്ന 151 പള്ളികളുടെ പ്രതിപുരുഷന്മാർ കോട്ടയം എം. ഡി. സെമിനാരിയിൽ 1910 കന്നി 4 ന് ഒരു യോഗം ചേർന്നു. മലങ്കര സഭയുടെ നിലപാടുകൾ സംശയാതീതമാംവിധം സുവ്യക്തമാക്കുന്ന തീരുമാനങ്ങൾ യോഗം സ്വീകരിച്ചു. ഇവയാണ് മുഖ്യ നിശ്ചയങ്ങൾ:

1. സുന്നഹദോസുകൾ, സഭാചരിത്രം, കാനോനാകൾ, കീഴ്നടപ്പ്, മുളന്തുരുത്തി സുന്നഹദോസ്, റോയൽകോടതി വിധി എന്നിവ പ്രകാരം അന്ത്യോഖ്യാ സിംഹാസനത്തിനുള്ള അധികാരങ്ങൾ സമ്മതിക്കുന്നു. 2. ..... 3. മലങ്കരസഭയുടെ ഭരണത്തിന്മേൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഒരിക്കലും അധികാരം ഉണ്ടായിട്ടില്ല. ഈ വിധത്തിൽ ഈ സഭ സ്വതന്ത്ര സഭ ആയിരുന്നു എന്നുള്ള തിരുവിതാംകൂറിലെയും കൊച്ചിയിലെയും റോയൽ കോർട്ട് വിധികളിൽ ഈ സഭയെയും സ്വത്തുക്കളെയും അവയുടെ ഭരണത്തെയും സംബന്ധിച്ചിട്ടുള്ളതായിട്ടുള്ള വ്യവസ്ഥകൾ ഭേദപ്പെടുത്തുന്ന യാതൊരു പ്രവൃത്തിയും ഈ യോഗം സമ്മതിക്കുന്നില്ല. ഇവയ്ക്ക് വിപരീതമായി, കൂടുതൽ അധികാരം വേണമെന്ന് പാത്രിയർക്കീസ് ആഗ്രഹിക്കുന്നതായി കാണുന്നതിൽ ഈ യോഗം വ്യസനിക്കുന്നു. 4. മലങ്കര മെത്രാൻ, ഇടവക മെത്രാന്മാർ എന്നിവരെ വാഴിക്കുന്നത് പാത്രിയർക്കീസ് ആണെങ്കിലും അവർ ഈ ദേശീയരും ഇവിടെ മുറയ്ക്ക് തെരഞ്ഞെടുക്കപ്പെടുന്നവരും അംഗീകരിക്കപ്പെട്ടവരും ആയിരുന്നാൽ മാത്രമേ സ്ഥാനത്തിന്നടുത്ത അധികാരം വഹിപ്പാൻ പാടുള്ളൂ എന്ന് സഭാചട്ടവും കോർട്ട് വിധികളും വഴി സ്ഥിരപ്പെട്ടിരിക്കുന്ന തത്വത്തെ ഈ യോഗം അംഗീകരിച്ച് രൂപപ്പെടുത്തുന്നു. 5. മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളനുസരിച്ച്, അസോസ്യേഷൻ കമ്മിറ്റിയുടെ അനുമതിയോടുകൂടി പാത്രിയർക്കീസ് മലങ്കരസഭയെ സംബന്ധിച്ച് ചെയ്യുന്ന ഏർപ്പാടുകൾ സാധുവായിരിക്കുമെ

ങ്കിലും മുടക്ക്, കർമ്മവിരോധം, ഭരണവിരോധം മുതലായവ കമ്മിറ്റിയുടെ പ്രേരണയിലും അനുമതിയോടും കമ്മിറ്റി മുഖാന്തിരവും കാനോൻനിയമം അനുസരിച്ചും മാത്രമേ പാടുള്ളൂ. 6... അദ്ദേഹം (പാത്രിയർക്കീസ്) ഉൾപ്രദേശങ്ങളിലെ പള്ളികളിൽ സഞ്ചരിക്കുന്നപക്ഷം ഭിന്നത അധികരിപ്പാനിട വന്നേക്കുമെന്നുള്ളതുകൊണ്ട്, അങ്ങനെയുള്ള കുഴപ്പങ്ങൾക്കിട വരാതിരിപ്പാൻ ഈ യോഗത്തിൽ സംബന്ധിച്ചിരിക്കുന്ന പള്ളിക്കാർ പാത്രിയർക്കീസിനെ അവരുടെ പള്ളികളിലേക്ക് കൊണ്ടുപോകാതിരിക്കണം. 7. ..... പരദേശീയനായ ഒസ്താത്തിയോസ് മെത്രാനെ ഇവിടേയ്ക്ക് അധികാരപ്പെടുത്തുന്നതു പോലെ തോന്നുന്നു. ഇപ്പോഴത്തെ കുഴച്ചിലിന്റെ പ്രധാന കാരണം അദ്ദേഹത്തിന്റെ അധികാരഭ്രമമാണ്. ഇങ്ങനെയുള്ള ഒരാളെ സഭയ്ക്ക് ഭാരമാകാതിരിപ്പാൻ പാത്രിയർക്കീസിനോട് അപേക്ഷിക്കണം. 8. മലങ്കര സഭയിലെ ഭരണത്തെ സംബന്ധിച്ചുള്ള വ്യവസ്ഥകൾ ചെയ്യുന്നതിനും തർക്കങ്ങൾ തീർക്കുന്നതിനും മുളന്തുരുത്തി സുന്നഹദോസിനാൽ സ്വീകരിക്കപ്പെട്ട യോഗം (മാനേജിംഗ് കമ്മിറ്റി) മെത്രാന്മാരും വൈദികരും അയ്മേനികളും ഉൾപ്പെട്ട പൊതുസംഘമായിരിക്കുന്നതും ഭരണരീതി നിർണ്ണയിക്കുന്നതിൽ അവർ അവസാന അധികാരികൾ ആയിരിക്കുന്നതും അധികാരവാഹികൾ ഇവരുടെ നിശ്ചയപ്രകാരം മാത്രം പ്രവർത്തിക്കേണ്ടതുമാകുന്നു. വൈദികസ്ഥാനികളോടു കൂടെ അയ്മേനികൾ ഉൾപ്പെട്ട മാനേജിംഗ് കമ്മിറ്റിയെ അസോസ്യേഷന്റെ പേർക്ക് അധികാരം വഹിക്കുന്നവരായി ഗണിക്കേണ്ടതാകുന്നു എന്ന തത്വത്തെ ഈ യോഗം പ്രസ്താവിച്ച് സ്ഥിരപ്പെടുത്തുന്നു (വട്ടിപ്പണക്കേസ് E അക്കപ്രമാണം, പാറേട്ട്, 326–28).

മലങ്കരസഭയുടെ ഈ നിലപാട് അവഗണിക്കപ്പെടുകയും ലംഘിക്കപ്പെടുകയും മാനേജിംഗ് കമ്മിറ്റിയ്ക്കു മുകളിൽ ചില അപ്രമാദിത്ത സ്ഥാനങ്ങളെയും സമിതികളെയും സ്ഥാപിക്കുകയും ചെയ്യാനുള്ള ശ്രമങ്ങൾ എക്കാലവും സഭയുടെ തലവേദനയാണ് (മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനത്തിന്മേൽ എപ്പിസ്ക്കോപ്പൽ സിനഡിന് വീറ്റോ അധികാരം ഉണ്ടെന്ന് സിദ്ധാന്തിക്കുന്നവർ മാർ അബ്ദുള്ളായുടെ ദുർമാതൃകയെ അനുകരിക്കുവാൻ ശ്രമിക്കുകയാണോ എന്ന പുനർവിചാരണ ആവശ്യമാണെന്ന് തോന്നുന്നു).

സഭയുടെ പൊതു അവകാശങ്ങളും അധികാരങ്ങളും പാത്രിയർക്കീസ് കവർന്നെടുക്കുന്ന ചിത്രങ്ങളാണ് പിന്നീട് മലങ്കരസഭയിൽ ഉണ്ടായത്. മാനേജിംഗ് കമ്മിറ്റിയുടെ താല്പര്യങ്ങളും തീരുമാനങ്ങളും ലംഘിച്ച പത്രോസ് തൃതീയന്റെ സ്വേച്ഛാധികാര നടപടികളിലും നാം കണ്ടത് ഈ പേപ്പൽ (പോപ്പിന്റെ) അഹന്തയും അധീശ പ്രവണതയുമാണ്. മാനേജിംഗ് കമ്മിറ്റി എല്ലാ വിഭാഗങ്ങൾക്കും പ്രാതിനിധ്യമുള്ള തെരഞ്ഞെടുക്കപ്പെട്ട സമിതി ആയതിനാൽ അതിന് കീഴ്പ്പെടുക എന്ന് പറഞ്ഞാൽ സഭയ്ക്ക് കീഴ്പ്പെടുക എന്നാണർത്ഥമെന്ന് എല്ലാവരും അംഗീകരിക്കുമ്പോഴേ സഭയിൽ ശാശ്വത സമാധാനം ഉണ്ടാവൂ. ഈ വിലപ്പെട്ട പാഠം ഉൾക്കൊള്ളുവാൻ തയാറില്ലാത്തത് മൂലം മാർ അബ്ദുള്ളാ സഭയെ സ്ഥിരമായി അശാന്തിയിലേക്ക് നയിക്കുവാൻ ഉള്ള ഹീനശ്രമങ്ങളിലേക്ക് അധഃപതിച്ചു. കന്നി

4 ലെ യോഗതീരുമാനം പ്രചരിപ്പിക്കുന്ന ചുമതല മലയാള മനോരമ ഏറ്റെടുത്തു. കറകളഞ്ഞ സഭാ സ്നേഹത്തിന്റെ ആൾരൂപമായിരുന്ന അന്നത്തെ പത്രാധിപർ കന്നി 8-ന് മലയാള മനോരമയിൽ ഒരു മുഖപ്രസം ഗമെഴുതി. എല്ലാ നയങ്ങളെയും പ്രീണിപ്പിച്ച് പത്രത്തിന്റെ പ്രചാരം വർദ്ധി പ്പിക്കണമെന്ന കച്ചവടകണ്ണിന്റെ വക്രദൃഷ്ടിയ്ക്ക് പകരം സത്യത്തിന്റെ പ്രചാരണമാണ് മനോരമയുടെ ആദർശം എന്ന് വിശ്വസിച്ച കെ. സി. മാമ്മൻ മാപ്പിള 'മലങ്കര സുറിയാനി സഭ' എന്ന ശീർഷകത്തിൽ എഴുതിയ മുഖപ്രസംഗത്തിലെ നിർഭയത്വവും ആർജ്ജവത്വവും ദേശീയബോധവും നീതിബോധവും ആധുനിക പത്രപ്രവർത്തന ശൈലിയ്ക്ക് മാതൃകാപരവുമായ അഭിപ്രായ പ്രകടനം, സഭയുടെ പൊതുവികാരമായി മാറുവാൻ അധികദിവസം വേണ്ടി വന്നില്ല. മലങ്കര സുറിയാനി സഭാ സംരക്ഷക സംഘം എന്ന ഒരു സംഘടന രൂപവത്ക്കരിച്ചു. അതിന്റെ ആഭിമുഖ്യത്തിൽ 'സുറിയാനി സഭാ സംരക്ഷകൻ' എന്ന പേരിൽ ഒരു പത്രിക പുറപ്പെട്ടു. എം. ഡി. സെമിനാരി സമ്മേളനവും അതിന്റെ തീരുമാനങ്ങളും മുഖ്യമായി ചെറിയമഠത്തിൽ യാക്കോബ് കത്തനാർ, പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, പി. ടി. ഗീവറുഗീസ് കത്തനാർ, ഇ. ജെ. ജോൺ വക്കീൽ തുടങ്ങിയ വൈദിക - അത്മായ പ്രമുഖരുടെ നേതൃത്വത്തിലാണ് രൂപീകരിക്കപ്പെട്ടത്. എങ്കിലും അതിന്റെ താത്വികാചാര്യൻ ആയി വർത്തിച്ചത് പ്രത്യുല്പന്നമതിയും കുശാഗ്രബുദ്ധിയും നിസ്വാർത്ഥ സഭാസ്നേഹിയുമായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആയിരുന്നു. മാനേജിംഗ് കമ്മിറ്റി തന്റെ യജമാനൻ ആണെന്ന് പലപ്പോഴും നെഞ്ചിൽ കൈവച്ച് പ്രഖ്യാപിച്ചിരുന്ന ഭാഗ്യസ്മരണാർഹനായ പിതാവ് എത്രമേൽ എപ്പിസ്ക്കോപ്പസിയുടെ വക്താവായിരുന്നിട്ടും മാനേജിംഗ് കമ്മിറ്റിയ്ക്ക് വെളിയിൽ യാതൊരു സഭാധികാര കേന്ദ്രവും അധികാരസ്ഥാനവും ഉണ്ടാവാൻ പാടില്ലെന്ന പക്ഷക്കാരനായിരുന്നു. പില്ക്കാലത്ത് വാർദ്ധക്യത്തിൽ അദ്ദേഹത്തിന്റെ നിലപാടുകൾക്ക് അല്പസ്വല്പം വ്യത്യാസം വന്നുവെങ്കിലും അദ്ദേഹം മലങ്കരസഭയുടെ സന്ദിഗ്ദ്ധാവസ്ഥയിൽ പുലർത്തിയ ഈ നിലപാട് മുൻഗാമിയുടെ നിലപാട് തന്നെയായിരുന്നു. പില്ക്കാലത്ത് 1934-ൽ പാസ്സാക്കിയ സഭാ ഭരണഘടനയുടെ ശില്പികൾ ഈ തത്വത്തിൽ അടിയുറച്ച് നിന്നാണ് ഭരണഘടനയുടെ ശില്പം കടഞ്ഞെടുത്തത്.

### മലങ്കര മെത്രാനെ മുടക്കി

തന്റെ എപ്പിസ്ക്കോപ്പൽ പരമാധികാരത്തെ മാനേജിംഗ് കമ്മിറ്റി, മുളന്തുരുത്തി കാനോനാകൾ, റോയൽക്കോടതി തുടങ്ങിയ പദപ്രയോഗങ്ങൾ ഉപയോഗിച്ച് നിയന്ത്രിക്കുവാൻ ശ്രമിക്കുന്നത് അണിയറയിൽ നിന്ന് മാർ ദീവന്നാസ്യോസ് ആണെന്ന് ഓതിക്കൊടുക്കുവാൻ സ്ലീബാ മാർ ഒസ്താത്തിയോസ്, കോനാട്ട് മാത്തൻ മല്പാൻ, സി. ജെ. കുരിയൻ തുടങ്ങിയവർ എപ്പോഴും പാത്രിയർക്കീസിന്റെ കൂടെ ഉണ്ടായിരുന്നു. രണ്ടു വിഭാഗത്തിൽപ്പെട്ട നേതാക്കളും കോട്ടയം പഴയസെമിനാരിയിൽ അടുത്തടുത്ത മുറികളിലായിരുന്നു താമസം. രണ്ടു വിരുദ്ധ ക്യാമ്പുകളിലും രൂപപ്പെട്ടുവരുന്ന പദ്ധതികൾ ഒട്ടൊക്കെ മറു ക്യാമ്പിലേയ്ക്ക് ചോരുന്നുണ്ടായിരുന്നു.

കയ്ച്ചിട്ട് ഇറക്കാനും മധുരിച്ചിട്ട് തുപ്പാനും വയ്യാത്ത അവസ്ഥയായിരുന്നു മലങ്കര മെത്രാപ്പോലീത്തായ്ക്ക്. തന്റെ അതിഥിയായി കഴിയുന്ന പാത്രിയർക്കീസിനെ ആദരിക്കുവാനും അദ്ദേഹത്തിന്റെ വാൾ വീശലിൽ നിന്ന് സഭയെ രക്ഷിക്കുവാനും അദ്ദേഹം അനിതരസാധാരണമായ സാഹസികതയോടെ പണിപ്പെട്ടു. ആ നാളുകളെക്കുറിച്ച് കെ. സി. മാമ്മൻ മാപ്പിള *ജീവിതസ്മരണകളിൽ* പറയുന്നു: "പല രാത്രികൾ മെത്രാപ്പോലീത്താ ഉത്ക്കണ്ഠാ പാരവശ്യം കൊണ്ട് നിദ്രാവിഹീനനായി നേരം വെളുപ്പിച്ചിട്ടുണ്ട്. ഒരു രാത്രി നിരാശാ വിവശനായി പഴയസെമിനാരിയിൽ പാത്രിയർക്കീസ് താമസിച്ച മുറിയിൽ കയറിച്ചെന്ന് കണ്ണീർ ഒഴുക്കിക്കൊണ്ട് അദ്ദേഹത്തിന്റെ കാലിൽ കെട്ടിപ്പിടിച്ചു കൊണ്ട്... വല്ല വിധേനയും ഈ സഭ നശിക്കാതിരുന്നാൽ കൊള്ളാമെന്ന് എനിക്ക് ആഗ്രഹമുണ്ട്. അങ്ങനെയുള്ള നടപടികൾ ഒന്നും കൈക്കൊള്ളരുതേ എന്ന് അപേക്ഷിക്കുന്നു. ഞാൻ വേണമെങ്കിൽ സ്ഥാനം ഒഴിഞ്ഞേക്കാം" എന്ന് പറഞ്ഞു. മറ്റ് മെത്രാന്മാർ ഉടമ്പടി എഴുതിത്തന്നതുപോലെ ചെയ്യാമോ എന്ന് പാത്രിയർക്കീസ് ചോദിച്ചു. 'അങ്ങനെ ചെയ്യാൻ എന്റെ മനഃസാക്ഷി അനുവദിക്കുന്നില്ല. സഭ എന്റെ കാര്യവിചാരത്തിൽ ഏല്പിക്കപ്പെട്ട ഒരു ട്രസ്റ്റ് ആണ്. അതിനെ ഞാൻ എങ്ങനെ ഒറ്റിക്കൊടുക്കും? അത് ഒരിക്കലും എന്നെക്കൊണ്ട് സാധ്യമല്ല' എന്ന് മെത്രാച്ചൻ മറുപടി പറഞ്ഞു" (മനോരമ ആഴ്ചപ്പതിപ്പ്, 1956 സെപ്തം. 22).

ഒടുവിൽ അത് സംഭവിച്ചു. തൊട്ടടുത്ത മുറിയിൽ താമസിച്ചിരുന്ന ദീവന്നാസ്യോസിന് മുടക്കുകല്പന അഞ്ചൽ മാർഗ്ഗം 1911 ഇടവം 26 ന് പാത്രിയർക്കീസ് അയച്ചു. മുടക്ക് കല്പനയെ ദ്രുതഗതിയിൽ യാഥാർത്ഥ്യമാക്കുന്ന ഒരു സാഹചര്യം പെട്ടെന്നാണ് രൂപപ്പെട്ടത്: സമുദായത്തിന്റെ കേന്ദ്ര ആസ്ഥാനമായ പഴയസെമിനാരിയിൽ നിന്ന് ദീവന്നാസ്യോസിനെ പുറത്ത് ചാടിക്കാൻ പറ്റിയാൽ വിജയം കൈവരുമെന്ന് സി. ജെ. കുരിയന്റെ നേതൃത്വം വിശ്വസിച്ചു. കൈവശാവകാശം നിയമവ്യവസ്ഥയുടെ അടിസ്ഥാന നിർണ്ണായക ഘടകം ആയതിനാൽ സെമിനാരിയുടെ കൈവശം തങ്ങൾക്കാണെന്ന് സ്ഥാപിക്കുവാൻ ഇരുവിഭാഗവും ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നു. സെമിനാരി മാനേജർ ആയിരുന്ന മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാരെ മാറ്റി പുതിയ മാനേജരെ നിയമിച്ച് കൈവശം ഉറപ്പിക്കുവാൻ സി. ജെ. കുരിയനും കോനാട്ടച്ചനും ശ്രമിച്ചു. മലങ്കര മെത്രാപ്പോലീത്താ ഇതിനെ അനുകൂലിച്ചില്ല. ഈ പശ്ചാത്തലത്തിലാണ് 1911-ൽ സമരിക്കേസ് ആവിർഭവിച്ചത്. മൂന്ന് ട്രസ്റ്റിമാരിൽ രണ്ടു പേർ പാത്രിയർക്കീസിനെ മുൻനിർത്തി യുദ്ധം ആരംഭിച്ചു. തങ്ങളോട് യോജിക്കാത്ത മെത്രാൻ ട്രസ്റ്റിയെ പാത്രിയർക്കീസ് മുടക്കി പകരം അനുകൂലിയായ ഒരു മെത്രാനെ നിയമിച്ചാൽ കാര്യങ്ങളെല്ലാം ഭംഗിയായി കലാശിക്കുമെന്ന് കൂട്ടു ട്രസ്റ്റികൾ കണക്കു കൂട്ടി. ഈ കണക്കു കൂട്ടലിനപ്പുറം, നിയമവ്യവസ്ഥയുടെ വിശദാംശങ്ങൾ ഒന്നും അറിയാത്ത കൂട്ടുട്രസ്റ്റികൾ പാത്രിയർക്കീസിനെ സ്വാധീനിച്ച് മുടക്കുകല്പന പുറപ്പെടുവിക്കുകയായിരുന്നു. ട്രസ്റ്റിമാരിൽ ഭൂരിപക്ഷം തന്റെ അനുയായികൾ ആയതിനാൽ മാർ ദീവന്നാസ്യോസിനെ മുട്ടുകുത്തിക്കുവാൻ പ്രയാസമുണ്ടാകില്ലെന്ന് മുടക്കു കല്പന എഴുതുമ്പോൾ പാത്രിയർക്കീസും

ധരിച്ചു. സിവിൽ നിയമവ്യവസ്ഥ അറിയാത്തതിൽ ഒരു പാത്രിയർക്കീസി നെ കുറ്റപ്പെടുത്താനാവില്ല. എന്നാൽ കാനോൻ നിയമങ്ങൾ അറിയില്ല എന്ന് പറഞ്ഞ് ഒരു പാത്രിയർക്കീസിന് ഒഴിഞ്ഞു മാറാനാവുകയില്ല. ഈ മുടക്കു കല്പനയിൽ കാനോൻ നിയമങ്ങളുടെ നഗ്നമായ ലംഘനമാണ് പാത്രിയർക്കീസ് നടത്തിയിട്ടുള്ളത്. പാത്രിയർക്കീസിന്റെ ഇഷ്ടാനിഷ്ടങ്ങ ൾക്കു മുമ്പിൽ ഒരു നിയമവ്യവസ്ഥയും തടസം സൃഷ്ടിച്ചു കൂടാ എന്ന എപ്പിസ്ക്കോപ്പൽ അഹന്തയാണ് പാത്രിയർക്കീസിന്റെ നീതിബോധത്തെ അന്ധമാക്കിയതെന്ന് മനസ്സിലാക്കുവാൻ പ്രയാസമില്ല. നിയമവ്യവസ്ഥ കൾക്ക് അതീതനാണ് താൻ എന്ന അന്ധത എല്ലാക്കാലത്തും മലങ്കരസഭ യിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്. മേല്പട്ടക്കാരുടെ അപ്രീതിക്ക് പാത്രമാ കാതിരിക്കുവാൻ ചില്ലറ നിയമനിഷേധങ്ങളെയും ലംഘനങ്ങളെയും അവഗണിക്കുവാൻ സഭ ശ്രമിക്കുമ്പോൾ കൂടുതൽ കൂടുതൽ നിയമലം ഘനങ്ങൾക്കും നീതി നിഷേധങ്ങൾക്കും ലഭിക്കുന്ന ജനകീയ അംഗീകാരം എന്ന അന്ധതയും അഹന്തയും വളരുവാനാണ് അദ്ധ്യക്ഷസ്ഥാനികൾ ശ്രമിക്കാറുള്ളത്. ദൈവികാധികാരം എന്ന ലേബലിൽ സ്വേച്ഛാധികാരത്തെ ക്കുറിച്ചു ഒളിപ്പിച്ചുവയ്ക്കാൻ ശ്രമിക്കുന്ന അത്തരം ശ്രമങ്ങളാണ് എപ്പോഴും സഭയിലെ ആഭ്യന്തര പ്രശ്നങ്ങൾ സങ്കീർണ്ണമാക്കുന്നതെന്നും കാണാ വുന്നതാണ്. അയ്മേനിക്കെതിരെ വൈദികരും വൈദികർക്കെതിരെ മെത്രാ ന്മാരും മെത്രാന്മാർക്കെതിരെ പ്രധാന മേലദ്ധ്യക്ഷന്മാരും അവലംബിച്ചു പോന്നിട്ടുള്ള രക്തദാഹ മനോഭാവത്തിന്റെ അസ്സൽ മാതൃകയാണ് അബ് ദുള്ളായുടെ മുടക്ക്. ആറ്റംബോംബ് എന്ന് പാറേട്ട് വിശേഷിപ്പിച്ച ഈ മുട ക്ക് ഇന്ന് മുനയൊടിഞ്ഞു പരിഹാസ്യം ആയിട്ടുണ്ടെങ്കിലും ഒരു നൂറ് കൊല്ലം മുമ്പ് അതിനുണ്ടായിരുന്ന ശക്തി, വർത്തമാനകാല തലമുറയിൽ നിന്ന് ആരംഭിച്ച് ഭാവികാല തലമുറയിലേക്ക് ദുഷ്ഫലങ്ങളെ പ്രസരിപ്പി ക്കുന്ന ആറ്റംബോംബിന്റേത് തന്നെ ആയിരുന്നു.

പുലിക്കോട്ടിൽ മെത്രാച്ചന്റെ കാലത്തും നിരോധനം പുറപ്പെടുവിക്കു വാൻ പത്രോസ് തൃതീയന് ഒരു മടിയും ഉണ്ടായിരുന്നില്ലെങ്കിലും ആ ബോം ബിന് പൊട്ടുവാൻ സഹായകമായി സ്ഫോടകാന്തരീക്ഷം മലങ്കരയിൽ ഇല്ലായിരുന്നതിനാൽ ചതുപ്പുനിലത്ത് വീണ ബോംബു പോലെ അത് നിഷ്ഫലമായി. ഇപ്പോൾ സ്ഫോടകാന്തരീക്ഷം സൃഷ്ടിക്കപ്പെട്ടതു മൂലം ബോംബ് നശീകരണ ലക്ഷ്യം സാധിച്ചു. മലങ്കരസഭയുടെ എല്ലാ തലങ്ങളി ലും ശാന്തിയും സ്വസ്ഥതയും ഉറപ്പുവരുത്തുവാൻ ഈ താരതമ്യ പഠനത്തി ന്റെ പാഠം ഉൾക്കൊള്ളാതെ നിവൃത്തിയില്ല. കലഹപ്രിയരായ മക്കൾക്ക് അവകാശപ്പെട്ട അപ്പം പങ്കുവയ്ക്കുവാൻ ക്ഷണിച്ച് വരുത്തപ്പെട്ട പൂച്ചയു ടെ കൗശലത്തേക്കാൾ മികച്ച പ്രകടനമായിരുന്നില്ല അബ്ദുള്ളാ മുടക്കു കല്പനയിലൂടെ കാണിച്ച അഭ്യാസപ്രകടനം. തങ്ങളുടെ അപ്പം പൂച്ചയുടെ വിശപ്പ് മാറ്റുമ്പോൾ തങ്ങൾ വഞ്ചിക്കപ്പെടുകയും ചൂഷണം ചെയ്യപ്പെടുക യുമാണ് എന്ന സത്യം ഒടുവിൽ പോലും മലങ്കരയുടെ മക്കൾ മനസ്സിലാക്കു ന്നില്ല എന്നതാണ് കൂടുതൽ ദയനീയം. ആഭ്യന്തര വടംവലികൾ അധികാര സ്ഥാനങ്ങളുടെ സമതുലിതാവസ്ഥയെ തകിടം മറിക്കുന്നുവെന്നും അപ

കടകരമായ ഈ ശിഥിലീകരണ പ്രവണതയെ മിത്രഭാവാഭിനയത്തിലൂടെ പുറംശക്തികൾ ചൂഷണം ചെയ്യുകയാണെന്നും തിരിച്ചറിയാനോ, തിരിച്ചറിഞ്ഞാൽ തന്നെ അത് അംഗീകരിക്കുവാനോ കഴിയാത്തവിധം ആഭ്യന്തര പ്രശ്നങ്ങൾ അതുമായി ബന്ധപ്പെട്ടവരെ അന്ധതയിലാക്കിയതിന്റെ കഥകൾ സഭാചരിത്രത്തിൽ മാത്രമല്ല ദേശചരിത്രത്തിലും ധാരാളമുണ്ട്.

എപ്പിസ്കോപ്പൽ അഹന്തയുടെയും അധികാരപ്രമത്തതയുടേയും ശാശ്വത മാതൃക എന്ന ദുഷ്പ്പേർ ചരിത്രത്തിൽ എഴുതിച്ചേർത്ത മുടക്കു കല്പനയുടെ വിശദാംശങ്ങൾ ഇങ്ങനെ:

സർവ്വശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന ആദ്യന്തമില്ലാത്തവന്റെ തിരുനാമത്തിൽ തനിയ്ക്ക് സ്തുതി. ബലഹീനനായ രണ്ടാമത്തെ അബ്ദേദ് ആലോഹോ ആകുന്ന അന്ത്യോഖ്യയുടെയും കിഴക്ക് ഒക്കെയുടെയും ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഇഗ്നാത്തിയോസ് പാത്രിയർക്കീസ്.

നമ്പർ 30. മുദ്ര

ഗീവറുഗീസ് ദീവന്നാസ്യോസിനെ അറിയിക്കുന്നത്. താൻ പ്രവർത്തിക്കുന്നതിന്റെ സകലാധികാരത്തെയും നേരുകേടിനെയും തിന്മയെയും കലഹങ്ങളെയും ഭിന്നതകളെയും ഞാൻ കണ്ടും കേട്ടും മനസ്സിലാക്കിയിരിക്കുന്നു. അവയെ താഴെ കാണിക്കുന്നു:

1. പൊതുമുതലുകൾ മലങ്കരയുള്ള ഈ സുറിയാനിജാതിയുടെ ഉത്തമമായ ഗുണത്തിനുതകത്തക്കവണ്ണം ശരിയായിട്ടും പക്ഷഭേദം കൂടാതെയും നിങ്ങൾ നടത്തുന്നില്ല. 2. വിശുദ്ധ സഭയുടെ നന്മക്കെതിരായി തന്നിഷ്ടം പോലെ സകലവും പ്രവർത്തിക്കാൻ ഏറ്റവും ശ്രമിച്ചുകൊണ്ട് പൂർണ്ണമായ സർവ്വസ്വാതന്ത്ര്യത്തോടും കൂടെ അധികാരം നടത്തുന്നു. 3. സഭയിൽ സ്വാതന്ത്ര്യാധികാരം ലഭിക്കുന്നതിനായി നേരല്ലാത്ത മാർഗത്തിൽ കൂടെ നടക്കുന്നു. 4. മേല്പറഞ്ഞ അധികാരം ലഭിപ്പാനായി ദൈവത്തിന്റെ വി. സഭയിൽ ഛിദ്രങ്ങളും വിവാദങ്ങളും കലഹങ്ങളും ഉണ്ടാക്കുന്നു. 5. ദുരുദ്ദേശ്യത്തെ ആശ്രയിച്ചുകൊണ്ട് മേലധികാരി ഇല്ലാത്തവണ്ണം സർവ്വാധികാരം ലഭിപ്പാൻ ശ്രമിക്കുന്നു. 6. നിയമപ്രകാരവും ന്യായപ്രകാരവുമുള്ള മേലധികാരിയെ അനുസരിക്കുന്നില്ല. 7. നമ്മുടെ സ്ഥാനത്തോടും പത്രോസിനടുത്ത സിംഹാസനത്തോടും ജനങ്ങൾക്കുള്ള ആദരവിനും വിശ്വാസത്തിനും കുറവ് വരത്തക്കവണ്ണവും നമ്മുടെ പ്രധാന പുരോഹിത സ്ഥാനത്തോട് ബഹുമാനക്കുറവും വലിയ വെറുപ്പും ഉണ്ടാകത്തക്കവണ്ണം അടിസ്ഥാനമില്ലാത്ത വ്യാജമായ വർത്തമാനങ്ങളെ എല്ലാ സ്ഥലത്തും പ്രചരിപ്പിക്കുകയും അതിനെ പ്രവർത്തിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു. 8. നിങ്ങളുടെ ഉള്ളിൽ മറഞ്ഞു കിടക്കുന്ന ദുരുദ്ദേശ്യങ്ങളുടെ നിവൃത്തിയ്ക്ക് വേണ്ടി കാതോലികവും ശ്ലൈഹികവുമായ സഭയുടെ സത്യവിശ്വാസത്തിനും പൂർവ്വാചാരങ്ങൾക്കും കാനോനാകൾക്കും എതിരായി നിങ്ങൾ ചിലതെല്ലാം പ്രവർത്തിക്കുകയും ദുരുപദേശങ്ങളെ പുറപ്പെടുവിക്കുകയും

അങ്ങനെയുള്ള ത്യാജ്യങ്ങളായ ദുരുപദേശങ്ങളെ പ്രയോഗിക്കുന്നവർക്ക് സഹായിക്കുകയും ചെയ്യുന്നു. 9. മേല്പറഞ്ഞ പ്രവൃത്തികളെല്ലാം നിങ്ങളുടെ വാഴ്ച സമയത്ത് പിതൃപുത്ര പരിശുദ്ധാത്മാവാം സത്യദൈവത്തിന്റെ മുമ്പാകെയും തന്റെ പരിശുദ്ധന്മാരുടെ മുമ്പാകെയും മാലാഖമാരുടെ മുമ്പാകെയും പാപമോചനം നല്കുന്ന മദ്ബഹായുടെ മുമ്പാകെയും ഭയങ്കരമായ വി. കുർബ്ബാനയുടെ മുമ്പാകെയും പരസ്യമായി വായിച്ച് സത്യം ചെയ്തിട്ടുള്ള ശൽമൂസായ്ക്ക് വിപരീതമായ സത്യലംഘനമാകുന്നു. 10. ജീവനുള്ളവനും ജീവൻ നല്കുന്നവനും എല്ലാം കണ്ടുകൊണ്ടിരിക്കുന്നവനുമായ ദൈവതിരുമുമ്പാകെ ചെയ്തിട്ടുള്ള സത്യത്തെ ലംഘിച്ചതുകൊണ്ടും കാനോനുകളെ ലംഘിച്ചതുകൊണ്ടും പൂർവ്വാചാരങ്ങളെ ചവുട്ടിമെതിച്ചതു കൊണ്ടും ഉന്നതമായ ഈ മേൽപ്പട്ടസ്ഥാനത്തിരിപ്പാൻ നിങ്ങൾ യോഗ്യനല്ല. മേല്പറഞ്ഞവ കൂടാതെ നിങ്ങളുടെ കൈകൾക്ക് വിറയൽ ഉള്ളതുകൊണ്ട് പീലാസായും കാസായും കയ്യിൽ പിടിച്ച് തനിച്ചു തന്നെ കുർബ്ബാന ചൊല്ലാൻ പാടില്ലാതിരിക്കുന്നു. വിശുദ്ധ പാത്രങ്ങളിലെ ശരീരരക്തങ്ങൾ കൈകളിൽ നിന്ന് വീണുപോകാതിരിപ്പാൻ അന്യസഹായവും താങ്ങലും നിങ്ങൾക്ക് വേണ്ടി വന്നിരിക്കുന്നു. മേല്പട്ടക്കാരനോ പട്ടക്കാരനോ ആയ ഒരുവനും അന്യസഹായത്തോടും താങ്ങലോടും കൂടെ കുർബ്ബാന ചൊല്ലുവാൻ അധികാരവും അനുവാദവും ഇല്ല... പട്ടം കൊടുക്കയും സൈത്തു കൂദാശയും തബിലൈത്താ കൂദാശയും മറ്റും ചെയ്യുവാൻ അധികാരമില്ല... കുർബ്ബാന ചൊല്ലാൻ നിങ്ങൾക്ക് പാടില്ലെങ്കിൽ മെത്രാപ്പോലീത്തായ്ക്കടുത്ത പ്രവൃത്തികൾ എല്ലാം നടത്തുന്നതെങ്ങനെ? എന്നാൽ വി. സഭ ആവശ്യപ്പെടുന്നത് കുറ്റമില്ലാത്തവനെ ആണ്. ആയതുകൊണ്ട് ദൈവത്തിന്റെ വി. സഭയിൽ ഇങ്ങനെ മേല്പട്ടക്കാരനായിരിപ്പാൻ നിങ്ങൾക്ക് യോഗ്യത ഇല്ല, ഈ കാരണങ്ങളാലും നിസ്സാരമല്ലാത്ത മറ്റു കാരണങ്ങളാലും... നിങ്ങൾക്ക് നാം തന്നിട്ടുള്ള.... മെത്രാപ്പോലീത്താ സ്ഥാനത്തിൽ ഇരിപ്പാൻ നിങ്ങൾക്ക് അശേഷം യോഗ്യതയില്ലെന്ന് എനിക്ക് ബോധ്യം വന്നിരിക്കുന്നു. പട്ടത്വത്തിന് പോലും നിങ്ങൾ യോഗ്യനല്ല. നിങ്ങളുടെ അഹങ്കാര പ്രവൃത്തികളെക്കുറിച്ചും നേരില്ലായ്മയെക്കുറിച്ചും മറ്റു മെത്രാപ്പോലീത്തന്മാർ എന്റെ മുമ്പാകെ വാക്കുകളാലും രേഖാമൂലവും സാക്ഷ്യപ്പെടുത്തിയിരിക്കുന്നു. നിങ്ങളോടുള്ള കരുണ നിമിത്തം ഇപ്പോൾ രണ്ടു വർഷമായി നിങ്ങളെക്കുറിച്ച് ഞാൻ സഹിച്ചിരുന്നു. പല പ്രാവശ്യം അഭിമുഖമായി നാം ഗുണദോഷിക്കുകയും ചെയ്തു. നേരുകേടിൽ നിന്ന് തിരിഞ്ഞു മുടിയനാംപുത്രനെപ്പോലെ സത്യ അനുതാപം കഴിച്ച് വന്നേക്കുമെന്ന് കരുതി ഞാൻ നോക്കിപ്പാർത്തിരുന്നു. എന്നാറെ അനുതപിക്കാതെ നിങ്ങളുടെ ഹൃദയം ഫറവോന്റേതു പോലെ കഠിനപ്പെടുകയും അനുസരണമില്ലായ്മയും മറ്റും കൂടെക്കൂടെ വർദ്ധിക്കുകയും അത്രേ ചെയ്തത്. ഇങ്ങനെ നിങ്ങളെക്കുറിച്ചുണ്ടായിരുന്ന എന്റെ ആശ ഛേദിക്കപ്പെട്ടു. അതിനാൽ ഉന്നതമായ മേല്പട്ടസ്ഥാനത്ത് നിന്ന് ഞാൻ നിങ്ങളെ മുടക്കുകയും തള്ളുകയും ഉരിയുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ മുടക്കിനെ സംബന്ധിച്ച് എല്ലാ മെത്രാപ്പോലീത്തന്മാർക്കും പള്ളികൾക്കും സന്ദേശം അയച്ചിരിക്കുന്നു. ഈ സന്ദേശം കിട്ടുന്ന നാഴിക മുതൽ മേല്പട്ടക്കാരനോ കത്ത

നാരോ ആയിരിപ്പാനും ആ സ്ഥാനങ്ങൾക്കടുത്ത യാതൊരു പ്രവൃത്തിയും ചെയ്യാനും നിങ്ങൾക്ക് അധികാരവും അനുവാദവും ഇല്ല. നിങ്ങൾ മേല്പട്ട ക്കാരനോ കത്തനാരോ അല്ല. മേല്പട്ടക്കാരുടെയും കത്തനാരന്മാരുടെയും കൂട്ടത്തിൽ നിന്ന് നിങ്ങളെ ഞാൻ തള്ളിയിരിക്കുന്നു. ഞാൻ നിങ്ങൾക്ക് തന്നത് നിങ്ങളിൽ നിന്ന് എടുക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാരം അറിഞ്ഞു കൊള്ളുക.

1911 ഇടവം 26–ാം തീയതി കോട്ടയത്തു പഴയസെമിനാരിയിൽ നിന്നും (പാറേട്ട്, പു. 343–345).

ദേശീയ സഭയുടെമേൽ പാത്രിയർക്കീസ് നടത്തിയ കടന്നാക്രമണം ദേശീയബോധവും പൗരുഷവും ഉള്ള മലങ്കരസഭാംഗങ്ങളെ രോഷാകുല രാക്കി. ആ രോഷം മുഴുവൻ മനോരമയുടെ അക്കാലത്തെ മുഖപ്രസംഗ ങ്ങളിൽ ഒപ്പിയെടുക്കാമായിരുന്നു. മുൻ മലങ്കര മെത്രാപ്പോലീത്തായുടെ ഭരണകാലത്ത് അദ്ദേഹത്തിന്റെ പ്രചോദനവും സഹകരണവും സഹായ വും നേടി ജന്മമെടുത്ത മനോരമയ്ക്ക് മലങ്കരസഭയോടുള്ള നന്ദിയും വിശ്വ സ്തതയും അറിയിക്കേണ്ടത് എങ്ങനെ എന്ന് നന്നായി അറിയാമായി രു ന്നു. പ്രചാരണത്തിലും ജനപ്രീതിയിലും ഒന്നാം സ്ഥാനത്തെത്തുക എന്ന ലക്ഷ്യത്തിലേയ്ക്ക് കുതിക്കുമ്പോഴും സത്യത്തെയും ദേശീയതയെയും സ്വപൈതൃകത്തെയും മുൻ തലമുറയോടുള്ള കൃതജ്ഞതയെയും പ്രദർശി പ്പിക്കുവാൻ പ്രതിജ്ഞാബദ്ധമായ ഒരു പത്രാധിപരുടെ നേതൃത്വം ആ പത്രം ഭാഗ്യവശാൽ അന്ന് വഹിച്ചിരുന്നു. വ്യക്തിപരമായി മലങ്കര മെത്രാ നോട് നീരസമുണ്ടാവാൻ മതിയായ കാരണങ്ങൾ ലോകരീത്യാ ഉണ്ടായി രുന്നിട്ട് പോലും അലോകസാധാരണമായ സത്യദീക്ഷയും നീതിബോധ വും ദൈവസ്നേഹവും ആ പത്രമുത്തശ്ശൻ – കെ. സി. മാമ്മൻമാപ്പിള – സന്ദർഭോചിതമായി പ്രദർശിപ്പിച്ചു. സഭയുടെ മാസിക – ഇടവക പത്രിക – പുതിയ മലങ്കര മെത്രാന്റെ ഭരണത്തിൽ പ്രവർത്തനം അവസാനിപ്പിച്ചിരു ന്നു. ഒരു സഭാമാസികയുടെ സ്ഥാനത്തിരുന്ന് സത്യത്തിന് ആചാര്യ വേല ചെയ്യുന്നതിൽ യാതൊരു അസാംഗത്യവും മനോരമ അന്ന് പ്രദർശിപ്പി ച്ചില്ലെന്ന് മാത്രമല്ല, തന്റെ പത്രവും സ്ഥാപനവും ജനനത്തിന് മുമ്പ് മുതൽ കടപ്പെട്ടിരുന്ന മലങ്കരസഭയുടെയും അതിന്റെ അഭിമാനമായ മലങ്കര മെത്രാപ്പോലീത്തായുടെയും ശബ്ദത്തെ ഉച്ചൈസ്തരം ഉൽഘോഷിക്കു ന്നത് അഭിമാനാവഹമായ ദൗത്യമായി ഏറ്റെടുക്കുകയും ചെയ്തു. ഭാഷയു ടെ തേജസും ഓജസും ഓരോ ഇഞ്ചിലും ഇടിച്ചു നില്ക്കുന്ന, സത്യസന്ധ തയും ദേശീയതയും എങ്ങനെ പ്രകടമാക്കാം എന്ന് അന്വേഷിക്കുന്നവർ, അക്കാലത്ത് മാമ്മൻ മാപ്പിള മനോരമയിൽ അഗ്നിമഷിയിൽ വിരൽമുക്കി എഴുതിയ പത്രാധിപക്കുറിപ്പുകൾ വായിച്ചാൽ മതിയാകും. സമൂഹത്തി നോട് സമരസപ്പെട്ട് സമൂഹത്തിന്റെ ഭാഗമായിത്തീർന്ന് ദുർമ്മേദസ് വർ ദ്ധിക്കുവാനല്ല, തിളക്കമുള്ള നീതിയുടെ പന്തങ്ങൾ വീശി സമൂഹത്തിന്റെ മുമ്പിൽ നടന്ന് സമൂഹത്തിന് ദിശാബോധം നൽകുകയാണ് ഒരു പത്രം ചെയ്യേണ്ടതെന്ന് അക്കാലത്തെ മനോരമപത്രം അതിന്റെ സുവർണ്ണ അദ്ധ്യായം രചിച്ചത് അവിസ്മരണീയമാണ്. 1911 ഇടവം 32, മിഥുനം 3, 7

എന്നീ മൂന്ന് ലക്കങ്ങളിലായി പ്രസിദ്ധീകരിച്ച ലേഖനപരമ്പര കുലീനവും പ്രവാചകസഹജവും ആയ പത്ര പ്രവർത്തനത്തിന്റെ സൗരഭ്യം പരത്തിക്കൊണ്ട് ചരിത്രത്തെയും സഭാ – ദേശ – പത്ര ചരിത്രങ്ങളെയും ഒരുപോലെ ആകർഷകമാക്കിയിരിക്കുന്നു.

വട്ടശ്ശേരിൽ മെത്രാച്ചനെ മുടക്കിയ രേഖ പുറപ്പെടുവിക്കുമ്പോൾ രണ്ട് സീനിയർ മെത്രാന്മാർ മലങ്കരയിലുണ്ടായിരുന്നു. മുറിമറ്റത്തിൽ മാർ ഈവാനിയോസും, അൽവാറീസ് മാർ യൂലിയോസും ആയിരുന്നു ആ സീനിയർ മെത്രാന്മാർ. അവർ രണ്ടു പേരും ചേർന്ന് മിഥുനം 2 ന് ഒരു സംയുക്ത സർക്കുലർ പുറപ്പെടുവിച്ചു. 'പാത്രിയർക്കീസിന് ഇവിടെ ലൗകിക അധികാരം ഇല്ലെന്ന് സ്ഥാപിച്ചിട്ടുള്ള കോടതിവിധികളെയും ഇവിടത്തെ ഭരണരീതികൾ ക്രമീകരിച്ചിട്ടുള്ളവയും പത്രോസ് പാത്രിയർക്കീസിന്റെ സാന്നിദ്ധ്യ സഹകരണങ്ങളോടെ രൂപവത്ക്കരിച്ചിട്ടുള്ളവയും ആയ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളെയും അവഗണിച്ച് പാത്രിയർക്കീസിന് ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാത്തത് കൊണ്ടാണ് മാർ ദീവന്നാസ്യോസിനെ മുടക്കി എന്ന് പറയുന്നത്. മാർ ദീവന്നാസ്യോസിന്റെ മേൽ അവ്യക്തമായിട്ടാണ് കുറ്റങ്ങൾ ആരോപി ച്ചിരിക്കുന്നത്' എന്ന് തുടങ്ങി മുടക്കുസന്ദേശത്തിലെ ഓരോ ഖണ്ഡികയും ആരോപണങ്ങളും നിരൂപണം ചെയ്ത് അവയുടെ ന്യായരാഹിത്യവും പൊള്ളത്തരങ്ങളും തുറന്ന് കാണിച്ച ആ സർക്കുലർ മാർ അബ്ദുള്ളായെ ക്ഷോഭിപ്പിച്ചു. അദ്ദേഹം പ്രതികരിച്ചതിങ്ങനെ? മാർ ഈവാനിയോസ് വൃദ്ധതയിൽ അകപ്പെട്ട് ചെവിയ്ക്ക് കേൾവിക്കുറവും മറ്റും സംഭവിച്ചതുകൊണ്ട് ഇടവകക്കാരുടെ അപേക്ഷയനുസരിച്ച് ഇടവകയുടെ ഭരണത്തിൽ നിന്ന് ഒഴിവാക്കുന്നു എന്ന് കാണിച്ച് മുറിമറ്റത്തിൽ മെത്രാച്ചന് കല്പനയെഴുതി. ഇന്ത്യാ – സിലോൺ മുതലായ ഇടവകകളുടെ മാർ യൂലിയോസ് അൽവാറീസ് ഒരു മണിക്കൂറിനകം കോട്ടയം വിട്ടുകൊള്ളണം എന്നും ഒരാഴ്ചക്കകം സിലോണിൽ എത്തി ചാർജ്ജെടുത്തുകൊള്ളണമെന്നും കാണിച്ച് മാർ അബ്ദുള്ളാ ഒരു രജിസ്റ്റർ ചെയ്ത കല്പന പുറപ്പെടുവിച്ചു. കല്പന ഒപ്പിട്ടു വാങ്ങി അദ്ദേഹം താമസിച്ചിടത്ത് തുടരുക തന്നെ ചെയ്തു.

മുടക്കപ്പെട്ടതോടെ മാർ ദീവന്നാസ്യോസിനെ സഭ കൈവിടുമെന്നും അദ്ദേഹം പാത്രിയർക്കീസിന്റെ മുമ്പിൽ മുട്ടിലിഴഞ്ഞ് മാപ്പിരക്കുമെന്നും ആണ് മാർ അബ്ദുള്ളാ കരുതിയത്. സത്യത്തിൽ മാർ ദീവന്നാസ്യോസിന്റെ അനുയായികളുടെ സംഖ്യ വർദ്ധിപ്പിക്കുന്നതിനാണ് മുടക്ക് കാരണമാക്കിയത്. മനോരമയുടെ ആണത്തമുള്ള മുഖപ്രസംഗങ്ങളും സീനിയർ മെത്രാപ്പോലീത്തന്മാരുടെ കല്പനയും ജനത്തെ ഉണർത്തി. അങ്ങ് വടക്ക് കുന്നംകുളത്ത് ചെറുവത്തൂർ കുറിയാക്കോസ് ശെമ്മാശൻ 'മുടക്കപ്പെട്ട' മലങ്കര മെത്രാനിൽ നിന്ന് കശ്ശീശാപട്ടം ഏറ്റതോടെ മുടക്കിനെ തങ്ങൾ നിരാകരിക്കുന്നു എന്ന് സഭയിലെ ഗണ്യമായ ഒരു വിഭാഗം പ്രതികരിക്കുന്നത് കണ്ട് പാത്രിയർക്കീസ് മാത്രമല്ല, മാർ ഒസ്താത്തിയോസ് സ്ലീബാ മുതലായ മെത്രാന്മാരും കോനാട്ട് മാത്തൻ മല്പാൻ, സി. ജെ. കുരിയൻ എന്നീ കൂട്ടു ട്രസ്റ്റികളും അക്ഷരാർത്ഥത്തിൽ ഞെട്ടി. ജനങ്ങളുടെ കോടതി

യിൽ മുടക്കു കല്പന ചീറ്റിപ്പോയതിന് സമാന്തരമായി സീനിയർ പാത്രിയർക്കീസ് അബ്ദൽ മശിഹായുടെ കമ്പിസന്ദേശം മലങ്കരയിലെത്തി: "അബ്ദുള്ളായുടെ മുടക്ക് വ്യർത്ഥമാകുന്നു; നിങ്ങളും കൂടെയുള്ളവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു" എന്ന് മാർ ദീവന്നാസ്യോസിന് ഓഗസ്റ്റ് 17 ന് ഡയർബക്കറിൽ നിന്നയച്ച കമ്പി സന്ദേശം അബ്ദുള്ളായെ പരിഭ്രാന്തനാക്കുക തന്നെ ചെയ്തു. അതു കഴിഞ്ഞ് 1911 വൃശ്ചികം 15 എന്ന തീയതി വച്ച് മെദിയാത്തിൽ നിന്ന് സീനിയർ പാത്രിയർക്കീസിൽ നിന്ന് മാർ ദീവന്നാസ്യോസിന് ലഭിച്ച നീണ്ട കത്ത് മലങ്കരയുടെ ഹൃദയം കുളിർപ്പിക്കുന്നതായിരുന്നു.

## പരാജിതനായ മാർ അബ്ദുള്ളാ

1911 ചിങ്ങം 14 ന് ആലുവായിൽ മലങ്കരയുടെ പള്ളിപ്രതിപുരുഷ യോഗം പാത്രിയർക്കീസ് വിളിച്ചുകൂട്ടി. കൊച്ചുപറമ്പിൽ മാർ കൂറിലോസിനെ അസോസ്യേഷൻ പ്രസിഡണ്ടായി നിയമിക്കുവാൻ ബാവായോട് അപേക്ഷിച്ചു. ചിങ്ങം 22 ന് മലങ്കര അസോസ്യേഷൻ കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്നു. കൂട്ടുട്രസ്റ്റികളായ കോനാട്ട് മല്പാനെയും സി. ജെ. കുരിയനെയും തൽസ്ഥാനത്തു നിന്ന് മാറ്റി പകരം പാമ്പാക്കുട പാലപ്പിള്ളിൽ പൗലൂസ് കത്തനാരെയും കോട്ടയത്തു ചിറക്കടവിൽ കോരുള അബ്രഹാമിനെയും കൂട്ടുട്രസ്റ്റികളായി നിയമിക്കുകയും രാജിവച്ച ഇ. എം. ഫിലിപ്പിന്റെ സ്ഥാനത്ത് കെ. വി. ചാക്കോയെ സെക്രട്ടറിയായി നിയമിക്കുകയും സീനിയർ പാത്രിയർക്കീസിനെ – അബ്ദൽ മശിഹായെ – മലങ്കരയിലേക്ക് ക്ഷണിക്കുവാൻ നിശ്ചയിക്കുകയും, മുടക്കിനെ അവഗണിക്കുകയും ചെയ്തു. ഇതോടെ ഔപചാരികമായി മലങ്കരസഭ രണ്ടു കക്ഷികളായി പിളർന്നു. മലങ്കര മെത്രാനെ ഒതുക്കണമെന്ന ആശയിന്മേൽ ആരംഭിച്ച കളികൾ കൈവിട്ടു പോകുന്നത് കണ്ട മല്പാനും കുരിയനും കക്ഷിവഴക്കിന്റെ ഒഴുക്കിൽപ്പെട്ട് അടിതെറ്റി ഒഴുകുവാൻ നിർബന്ധിതരായി. ആകെയുള്ള 275 പള്ളികളിൽ 215 പള്ളികളുടെ ഔദ്യോഗിക പ്രതിനിധികൾ മാർ ദീവന്നാസ്യോസ് വിളിച്ചുകൂട്ടിയ കോട്ടയം അസോസ്യേഷനിൽ പങ്കെടുത്തതോടെ മഹാഭൂരിപക്ഷം മാർ ദീവന്നാസ്യോസിനെ അനുകൂലിക്കുന്നു എന്ന അറിവ് മാർ അബ്ദുള്ളായുടെ മനസ്സിൽ ഇടിമുഴക്കമുണ്ടാക്കി.

മലങ്കരസഭയെ അന്ത്യോഖ്യൻ കോളനിയാക്കി എന്ന് ഉറപ്പുവരുത്തുവാൻ പ്രതിജ്ഞാബദ്ധന്മാരായി നാടും കാടും കുലുക്കി വന്ന വമ്പൻ അബ്ദുള്ളാ സഭയുടെ അവജ്ഞയ്ക്ക് പാത്രീഭൂതനായി ഒരു ചെറിയ വിഭാഗത്തെ കിങ്കരന്മാരാക്കി സാമ്രാജ്യം അതിർത്തി തിരിച്ചുകൊടുത്ത് കന്നി 28–ാം തീയതി മലങ്കരയോട് അതീവ നിശബ്ദനായി യാത്ര പറഞ്ഞു പിരിഞ്ഞു.

## മാർ ഒസ്താത്തിയോസിന്റെ അന്ത്യം

മാർ അബ്ദുള്ളായുടെ നടപടികൾക്ക് എരിവും പുളിയും പകർന്നത് മൂന്നു പേരാണ്. മൂന്നു പേരും ലക്ഷ്യം വച്ചത് മാർ ദീവന്നാസ്യോസിന്റെ പതനമാണ്. എന്നാൽ നേരെ വിപരീതാനുഭവമാണുണ്ടായത്: മാർ ഒസ്താ

ത്തിയോസ് അന്ത്യകാലം കഴിച്ചുകൂട്ടിയത് മിക്കവാറും കുന്നംകുളത്താണ്. മലങ്കരസഭയോട് ഇടഞ്ഞ കത്തോലിക്കാസഭയും പിന്നീട് നവീകരണ സഭയും മലങ്കരസഭയുടെ തലപ്പള്ളിയായിരുന്ന ആർത്താറ്റ് - പാലൂർ ചാട്ടുകുളങ്ങരപ്പള്ളിയെ കുത്തിവീഴ്ത്താൻ ചതുരോപായങ്ങളും പ്രയോഗിച്ചവർ ആണെങ്കിലും കുന്നംകുളത്തെ മലങ്കരസഭയുടെ പ്രാചീനകോട്ടയിൽ നിന്ന് തീരെ അവഗണിക്കാവുന്ന ചെറിയ ഭാഗങ്ങൾ അടർത്തിയെടുത്ത് ജീവിത സാഫല്യം അഭിനയിച്ചനുഭവിക്കുവാനാണ് അവരുടെ വിധി എന്ന് ചരിത്രം രേഖപ്പെടുത്തി. ആ വമ്പന്മാരുടെ പിന്നാലെ കൊമ്പു കുലുക്കിയാണ് മാർ ഒസ്താത്തിയോസും ഒരു മദയാനയെപ്പോലെ കുന്നംകുളത്തു പ്രവേശിച്ചത്. അതിന്റെ അനന്തരാനുഭവങ്ങൾ ഒരു കല്പനയിൽ അദ്ദേഹം തന്നെ സ്മരിച്ചിട്ടുണ്ട്. മാർ തോമ്മാശ്ലീഹായുടെ ഇടവകയെ നിരന്തരമായി ഇടിച്ച് ആക്രമിക്കുക നിമിത്തം അദ്ദേഹത്തിനും കിട്ടി ചെറിയ ഒരു പുറന്തോൽ. അതിനെ ശക്തിപ്പെടുത്താൻ ശ്രമിച്ചതിന്റെ കഥയാണ് ആ കല്പനയിൽ അദ്ദേഹം വിവരിച്ചിട്ടുള്ളത്: "എന്റെ മക്കളേ, നമ്മുടെ ഈ ബലഹീന കാലത്തിൽ ഈ പള്ളിയുടെ മക്കളാകുന്ന നിങ്ങളെക്കണ്ട് സംസാരിക്കുന്നതിനും ആലോചിക്കുന്നതിനും നമുക്ക് ആഗ്രഹമുള്ളതിനാൽ നാം ചിലർക്ക് കല്പന അയച്ചതിൽ ഒരാളല്ലാതെ മറ്റാരും വരാത്തതിൽ വളരെ വ്യസനിക്കുന്നു... ഇതിന് മുമ്പെ പല അവസരങ്ങളിലും നാം നിങ്ങളെ കാണുമ്പോൾ നമ്മുടെ ഈ പള്ളിപ്പണിയുടെ കാര്യത്തെപ്പറ്റിയും പള്ളിക്കാര്യത്തെക്കുറിച്ചും മറ്റു കാര്യങ്ങളെ സംബന്ധിച്ചും പറയുന്ന പതിവുണ്ടായിരുന്നു. .... ഈ വക കാര്യങ്ങളെ നാം പറയുമ്പോൾ അതിന് നിങ്ങൾ കടക്കാരാകുമെന്ന് ഭയപ്പെട്ടും ബാവാ വല്ലതും കല്പിച്ചാൽ എങ്ങനെ ആകുന്നു അനുസരിക്കാതെ വല്ല സൂത്രവും പറഞ്ഞു പോരുന്നതെന്നും മറ്റും ശങ്കിച്ചിട്ടാകുന്നു നിങ്ങൾ നമ്മുടെ മുഖം കാണാതിരിക്കുന്നതെന്ന് നമുക്ക് മനസ്സിലായി... നാം ഇനി ഇതിന്റെ പണിക്കായി ആരോടും ഒരു കൊച്ചുകാശു പോലും ചോദിക്കയില്ല... അതിനായി നാം ഒരു തളിക എല്ലാ ഞായറാഴ്ചകളിലും ആളുകൾ കൂടുന്നതായ മറ്റു ദിവസങ്ങളിലും നിങ്ങൾ കടന്നു പോകുന്ന പടിക്കരികെ വയ്ക്കും. ഈ പണി നിവൃത്തിച്ചു കാണണമെന്ന് ആഗ്രഹിക്കുന്നവർക്ക് മനസ്സുണ്ടെങ്കിൽ, അതിൽ അവരവരുടെ കഴിവു പോലെ ഇട്ടാലും ഇട്ടില്ലെങ്കിലും നമുക്ക് നിങ്ങളോട് യാതൊരു സന്തോഷക്കുറവും ഇല്ല... ബാവായെ ചെന്ന് കണ്ടാൽ പള്ളിപ്പണിയ്ക്കുള്ള വല്ല സംഖ്യയും ബാവാ ആവശ്യപ്പെടും എന്നുള്ള ഭയം ഇതുകൊണ്ട് നിങ്ങൾക്ക് തീർന്നിരിക്കുമെന്ന് നാം വിചാരിക്കുന്നു.

ഇനി രണ്ടാമത്തെ സംഗതി എന്റെ ചെലവിനെക്കുറിച്ചാകുന്നു... ഇപ്പോൾ അതും നമ്മുടെ ആളുകൾക്ക് ഭാരമായി തീർന്നിരിക്കുന്നു. ആരാണ് ബാവായെ കൊണ്ടു വന്നതെങ്കിൽ അവർ ചെലവിന് കൊടുക്കട്ടെ എന്ന് ചിലർ, ബാവാ വന്ന വഴിയ്ക്ക് തന്നെ പോയാൽ കൊള്ളാമെന്ന് ചിലർ, ബാവാ വന്നാലും പോയാലും എനിയ്ക്ക് വിരോധം ഇല്ല, എന്നെക്കൊണ്ടൊന്നും കഴിയുകയില്ലെന്ന് വേറെ ചിലർ, ബാവാ ഇവിടെ കാലം ചെയ്യണം, അതുവരെ എങ്ങനെയെങ്കിലും കഴിഞ്ഞുകൂടും എന്നൊക്കെയുള്ള

ഭിന്നാഭിപ്രായങ്ങൾ ധാരാളം നമ്മുടെ ചെവിയിൽ എത്തിയിരിക്കുന്നു... എന്നാൽ നാം ഇവിടെ വന്നിരിക്കുന്നത് സുഖം അനുഭവിക്കാനല്ല. നിങ്ങളോടു കൂടി പ്രയാസപ്പെടുവാനും ഈ പള്ളിക്കാര്യത്തിലെ ദാരിദ്ര്യത്തിൽ നിങ്ങളോടുകൂടെ പങ്കുകൊള്ളുവാനും അതിൽ സന്തോഷിക്കാനും അത്രേ നാം ഇവിടെ കിടക്കുന്നത്... പക്ഷേ നാം ഇവിടെ ഇരിക്കുന്നത് നിങ്ങൾക്ക് ഇഷ്ടമില്ല എന്ന് അധികം പേർക്കും തോന്നുന്നപക്ഷം, അവർ നമ്മെ കൊണ്ടുവന്നവരോട് നീരസപ്പെടുകയോ തമ്മിൽ തമ്മിൽ വഴക്കുണ്ടാക്കുകയോ ചെയ്യേണ്ട. ആ വിവരം നമ്മെ അറിയിച്ചാൽ താമസിയാതെ ഇവിടെ നിന്ന് നാം നീങ്ങിക്കൊള്ളാം... ഇനിയും നിങ്ങൾ മൗനമായിരുന്നാൽ, ഇത് വരെയും നിങ്ങൾ ചെയ്ത ഉത്സാഹവും നിങ്ങളുടെ കഷ്ടപ്പാടും ആലോചനകളും ദൈവകോപത്തിനും ശാപത്തിനും കാരണമായിത്തീരുമെന്ന് നാം ഇപ്പോൾ മദ്ബഹാ മുമ്പാകെ ഇരുന്നുകൊണ്ട് സ്നേഹത്തോടെ അറിയിച്ചുകൊള്ളുന്നു... ഇനിയത്തെ കാര്യം നമ്മുടെ ഈ പള്ളിയിൽ പട്ടക്കാരില്ലാത്തതിനെക്കുറിച്ചാകുന്നു. പട്ടക്കാരെക്കൊണ്ടുള്ള അത്യാവശ്യങ്ങൾ നിങ്ങൾക്കാണ് അധികം കാണുന്നത്. നമുക്കും ഇല്ലെന്നില്ല... ആയതുകൊണ്ട് അടുത്ത ആഴ്ച മുതൽ നമ്മുടെ ആവശ്യങ്ങൾക്ക് പട്ടക്കാരെ കിട്ടണമെങ്കിൽ ഇന്ന് തന്നെ നിങ്ങൾ എല്ലാവരും കൂടി ആലോചിച്ച് നിവൃ ത്തിയുണ്ടാക്കുവാൻ കാലമായിരിക്കുന്നു... അച്ചന്മാരെ പറഞ്ഞ ശമ്പളം കൊടുത്തു വരുത്തുന്നതിനോ, ഈ ഇടവകയിൽ നിന്ന് എല്ലാവരുടെയും സമ്മത പ്രകാരം ഒരാളെ തെരഞ്ഞെടുത്തു പട്ടം കൊടുക്കണമെങ്കിൽ അതിനോ നാം ഒരുക്കമാണ്... ബാവായുടെ അടുക്കൽ ചെന്നാൽ നഷ്ടപ്പെടേണ്ടി വരും എന്ന് കരുതി പിന്മാറി നില്ക്കേണ്ട. നാം ആ വക കാര്യങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കുന്നു."

നാലു പതിറ്റാണ്ടുകാലം മലങ്കരസഭയെ പിളർത്താൻ വിദഗ്ദ്ധശ്രമം നടത്തി എങ്ങും വേരുറയ്ക്കാതെ ഒടുവിൽ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പാലൂർ ചാട്ടുകുളങ്ങര പള്ളിയിലെ കൊച്ചു കൊച്ചു തർക്കങ്ങളിലൂടെ അടർന്നു വരുന്നവരെ സംഘടിപ്പിച്ച് ഒരു അന്ത്യോഖ്യൻ പള്ളിക്ക് നൂറു മീറ്റർ അകലെ അടിസ്ഥാനമിട്ട് പള്ളിപ്പണി ആരംഭിച്ച മാർ ഒസ്താത്തിയോസ് നടത്തിയ വിലാപസ്വരമാണ് ഈ വാർദ്ധക്യകാല കല്പനയിൽ തേങ്ങലായി അനുഭവപ്പെടുന്നത്. പള്ളികളുടെ നാടാണ് കുന്നംകുളം പട്ടണം. രണ്ട് കിലോമീറ്റർ ചുറ്റളവിൽ അക്കാലത്തു തന്നെ അഞ്ചു പ്രാചീന ഓർത്തഡോക്സ് പള്ളികളും ഒരു ഡസനിലേറെ വൈദികരും ലഭ്യമായ സുറിയാനിക്കാരുടെ പുരാതനകേന്ദ്രത്തിലാണ് അടർന്ന് പോരുന്നവരെ പ്രതീക്ഷിച്ച് ശീമബാവാ പള്ളിപ്പണി ആരംഭിച്ചത്. ഒരാവേശത്തിൽ കാര്യങ്ങൾ അല്പം മുന്നോട്ട് നീങ്ങിയെങ്കിലും അചിരേണ തങ്ങളുടെ പ്രവൃത്തി അധർമ്മമായി അനുഭവപ്പെട്ടു തുടങ്ങിയപ്പോൾ ആരംഭശൂരന്മാർ കാര്യങ്ങൾ തിരിച്ചറിഞ്ഞു മാതൃദേവാലയത്തെ ദ്രോഹിക്കുന്ന വിഭാഗീയ നടപടികൾ ഉപേക്ഷിച്ചു തുടങ്ങി. പശ്ചാത്താപം അവരെ കപടഭക്തിയുടെ വേഷങ്ങൾ തിരിച്ചറിയുവാൻ പ്രാപ്തരാക്കി. ഇന്ത്യൻ സ്വാതന്ത്ര്യസമരം കൊടുമ്പിരികൊണ്ട കാലമായിരുന്നു അത്. വെള്ളക്കാരുടെ ചൂഷണങ്ങൾ

ക്കെതിരെ ധീരദേശാഭിമാനികൾ സംഘടിച്ച് ത്യാഗോജ്ജ്വലമായ സ്വാത ന്ത്ര്യസമര വീരഗാഥകൾ വിരചിക്കുന്ന ആ കാലത്ത് സഭയിലെ ചൂഷണ ങ്ങളെ ചെറുക്കുവാനും ദേശീയബോധത്താൽ ആകൃഷ്ടരായി, ചങ്ങലക ളുമായി വരുന്ന ആത്മീയ കടൽക്കിഴവന്മാരെ തുരത്തുവാനും ശ്രമിക്കുന്ന മലങ്കര മെത്രാന്റെ കൈകളെ ശക്തിപ്പെടുത്തുകയാണ് മാർത്തോമ്മായുടെ ഇടവകയും ആർത്താറ്റ് പടിയോലയുടെ ശില്പികളും ആയ തങ്ങളുടെ കടമ എന്ന് കുന്നംകുളത്തുകാർ തിരിച്ചറിഞ്ഞ് ബാവായെ ചുമലൊഴിഞ്ഞ കാലമായിരുന്നു അത്. മാർ ഒസ്താത്തിയോസ് ശാപവാക്കുകൾ ചൊരി ഞ്ഞിട്ടും ആ ദേവാലയം അദ്ദേഹത്തിന്റെ കാലത്തു നിർമ്മാണം പൂർത്തി യായിക്കാണുവാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. അഞ്ച് പതിറ്റാണ്ട് കാലം വേണ്ടി വന്നു ആ ദേവാലയ നിർമ്മാണം പൂർത്തിയാകുവാൻ. മറ്റെങ്ങും പോകാനില്ലാത്ത അദ്ദേഹം ആ അപൂർണ്ണ ദേവാലയത്തിൽ കബറടങ്ങേണ്ടി വന്നു. ആറേഴു പതിറ്റാണ്ടു കാലം മലങ്കരസഭയുടെ വേരുകൾ വിച്ഛേദിക്കു വാൻ വിഫലശ്രമം നടത്തിയ മാർ ഒസ്താത്തിയോസ് ഭിന്നതയിൽ ആരം ഭിച്ച് ഭിന്നതയിൽ നിലനില്ക്കുന്ന ഒരു പള്ളിയിൽ അന്ത്യവിശ്രമം കൊ ള്ളുന്നു.

(സമകാല തലമുറയിലെ അവസാനത്തെ അംഗവും മൺമറഞ്ഞതിന് ശേഷം അദ്ദേഹത്തിന്റെ പേരിൽ ചില വിശുദ്ധിയുടെ പുത്തൻകഥകൾ ചിറകു വിടർത്തി. ഭാവനാശാലിയായ ഒരു പില്ക്കാല വൈദികൻ അദ്ദേഹ ത്തെ അറിയാത്ത തലമുറയുടെ മുമ്പിൽ അദ്ദേഹത്തെ അത്ഭുതപ്രവർത്ത കനായി ഭാവനാപൂർവ്വം ചിത്രീകരിച്ചു. രോഗമുള്ളവർക്ക് രോഗമില്ലായ്മ, മക്കളില്ലാത്തവർക്ക് പുത്രദാനം തുടങ്ങി അദ്ദേഹത്തെ വർത്തമാനകാല ത്തെ എല്ലാ പ്രശ്നങ്ങൾക്കും ഔഷധമായി വാഴ്ത്തിപ്പാടി. മാർ ഒസ്താ ത്തിയോസിനെ ദൂരെ നിന്ന് കാണുവാൻ പോലും കഴിഞ്ഞിട്ടില്ലാത്ത ആ വൈദികൻ വിദഗ്ദ്ധമായി കാൽനൂറ്റാണ്ടു കാലം പാടി പ്രചരിപ്പിച്ച കഥക ൾ ആളുകളിൽ പുതുവിശ്വാസത്തിന്റെയും അഭിമാനത്തിന്റെയും ചരിത്രം സൃഷ്ടിച്ചു. പുതിയ തലമുറ ഈ അപസർപ്പക കഥാപ്രസംഗത്തിന്റെ പശ്ചാത്തലത്തിൽ പുതിയ വടക്കൻ വീരഗാഥകൾ ചമച്ചു. നേരത്തെ, അദ്ദേ ഹത്തിന്റെ കല്പന പ്രസിദ്ധീകരിച്ച സോവനിറിൽ കുന്നംകുളത്തുകാർ അദ്ദേഹത്തോടു പുലർത്തിയ മനോഭാവത്തെ മാറ്റി ചില കാല്പനിക ഭാവനകൾ ചിറക് വിടർത്തുന്നത് ശ്രദ്ധിക്കുക: “പള്ളിയ്ക്കു അനുവാദം കിട്ടിയപ്പോൾ ബാവായെ ഒരു പല്ലക്കിൽ വമ്പിച്ച ജനതതിയുടെ അകമ്പടി യോടെ പള്ളി പണിയാനുള്ള സ്ഥലത്തേയ്ക്ക് എതിരേറ്റ് കൊണ്ടുവന്നു... ഇങ്ങനെ കുന്നംകുളത്തെ വിശ്വാസികളുടെ ദീർഘകാലാഭിലാഷം സാക്ഷാ ത്കരിക്കപ്പെട്ടു.”

മലങ്കരസഭയെ ഒറ്റിക്കൊടുക്കുവാൻ നേതൃത്വം നൽകേണ്ടി വന്നതിൽ പശ്ചാത്താപ വിവശരായിട്ടാണ് കോനാട്ട് മല്പാനും സി. ജെ. കുരിയനും ഇഹലോകവാസം വെടിഞ്ഞതെന്ന് അറിഞ്ഞിട്ടുണ്ട്. മാർ ഒസ്താത്തിയോ സിൽ അപ്രകാരം ഒരു കുറ്റബോധം പ്രകടമായിരുന്നുവോ എന്ന് അറിഞ്ഞു കൂടാ. മലങ്കരയുടെ ഏഴു മെത്രാസനങ്ങളുടെയും ഭരണത്തിന് ചുമതല നൽ

കുന്ന സുസ്താത്തിക്കോൻ ചുമന്നുനടന്ന വീരശൂരപരാക്രമിയായ ഒരു ബാവാ ഒടുവിൽ താൻ അഭയകേന്ദ്രമായി തെരഞ്ഞെടുത്ത ഒരു ക്രൈസ്തവ കേന്ദ്രത്തിലെ ഒരിടവകയുടെ ആദരവ് പോലും നേടാനാകാതെ അമർത്തി തേങ്ങുന്ന ദീനസ്വരം ധ്വനിക്കുന്ന കല്പന പുറപ്പെടുവിച്ച് എരിഞ്ഞടങ്ങേണ്ടിവന്ന യാഥാർത്ഥ്യം ചിന്താശീലരെ ചിന്തിപ്പിക്കാതിരിക്കുമോ?

മലങ്കരയിൽ ദൈവത്തിന്റെ സഭയെ പീഡിപ്പിച്ച മാർ അബ്ദുള്ളായുടെ അന്ത്യവും പരാമർശം അർഹിക്കുന്നു. 1911 കന്നി ഒടുവിൽ മലങ്കരയിൽ നിന്ന് മടങ്ങിയ അദ്ദേഹത്തെ സ്വന്തം ആസ്ഥാനത്തു തിരിച്ചെത്തുവാൻ ദൈവം അനുവദിച്ചില്ല. കുറെക്കാലം ഈജിപ്റ്റിൽ താമസിച്ചു. പിന്നീട് യെരുശലേമിൽ താമസിച്ചു. ഒടുവിൽ പൂനിക്കി (ഫിനീഷ്യ) യിലെ സ്വന്തം ഭവനത്തിൽ താമസിച്ചു. കാഴ്ച നഷ്ടപ്പെട്ടു. ചെവിയുടെ കേൾവിയും ക്രമേണ നഷ്ടമായി. പാത്രിയർക്കാ സ്ഥാനത്തുനിന്നു അദ്ദേഹം അന്യനായി. അബ്ദൽ മശിഹാ, മാർ ദീവന്നാസ്യോസിന് എഴുതിയ 1914 കർക്കിടകം 14 ലെ കത്ത് കാണുക: 'തല്ക്കാലത്തേക്ക് മാത്രം പാത്രിയർക്കീസായിരുന്ന സദദ്കാരൻ അബ്ദുള്ളാ അശേഷം കാഴ്ചയില്ലാതെ ഊർശ്ലേമിൽ ദയറായിൽ ഇരിക്കുന്നു.'

1916 ധനു 6 ന് പാത്രിയർക്കീസിന്റെ കാര്യസ്ഥൻ കശീശ ഗബ്രിയേൽ അന്തോൻ റമ്പാൻ എഴുതിയതിങ്ങനെ: 'അബ്ദുള്ളാ പാത്രിയർക്കീസ് 1915 വൃശ്ചികം 24 ന്, വടക്കരുടെ കണക്കനുസരിച്ച് ഡിസംബർ 7-ാം തീയതി യെരുശലേമിൽ വച്ച് മരിച്ചു. അബ്ദൽ മശിഹാ പാത്രിയർക്കീസ് ശ്ലീഹായ്ക്കടുത്ത സിംഹാസനമായ കുർക്കുമാ ദയറായിൽ വച്ച് പരലോകപ്രാപ്തനായി.' 1916 മെയ് 9 ന് അമേരിക്കൻ കോൺസൽ വെളിപ്പെടുത്തുന്നു: 'മർദ്ദീനിൽ താമസിച്ചിരുന്ന സുറിയാനി പാത്രിയർക്കീസ് അബ്ദൽ മശിഹാ 1915 ആഗസ്റ്റ് 30-ാം തീയതി ഞായറാഴ്ച അന്തരിച്ചു. ഇവിടെ യെരുശലേമിൽ താമസിച്ചുവന്ന അബ്ദുള്ളാ പാത്രിയർക്കീസ് ഇവിടെ വച്ച് 1915 നവംബർ 26-ാം തീയതി അന്തരിച്ചു' (പാറേട്ട്, പു. 406-409).

മാർ അബ്ദുള്ളായുടെ ആരാധകൻ എന്ന് അറിയപ്പെടുകയും അദ്ദേഹത്തിന്റെ സന്ദർശനകാലത്ത് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ സെക്രട്ടറിയായി സേവനം ചെയ്യുകയും മാർ അബ്ദുള്ളാ സമാന്തര അസോസ്യേഷൻ രൂപവത്കരിച്ചപ്പോൾ സെക്രട്ടറി സ്ഥാനം രാജിവയ്ക്കുകയും *മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ* എന്ന സഭാചരിത്രം രചിക്കുകയും ചെയ്ത ഇ. എം. ഫിലിപ്പ് 1912 ഇടവം 7 ന് ഫാ. പി. ജെ. ജോണിന് എഴുതിയ കത്തിലെ പരാമർശങ്ങൾ മാർ അബ്ദുള്ളായ്ക്ക് ഒരാരാധകനിൽ നിന്ന് ലഭിച്ച യഥാതഥമായ സാക്ഷിപത്രമാണ്: "പാത്രിയർക്കീസ് ബാവായുടെ പുരോഹിതസ്ഥാനത്തെക്കുറിച്ച് എനിക്ക് വളരെ ഭക്തിയും ബഹുമാനവും ആദരവും ഉണ്ട്. പക്ഷേ പേഴ്സണൽ ക്യാരക്ടറിനെക്കുറിച്ച് എനിക്ക് നല്ല അഭിപ്രായമില്ല" (മലയാള മനോരമ, 1099 ഇടവം 24, പാറേട്ട്, പു. 409).

# 4

# ഏലിയാസ് തൃതീയനും അപ്രേം പ്രഥമനും

അബ്ദുള്ളാ ബാവായുടെ മടക്കയാത്രയ്ക്ക് ശേഷം സംഭവബഹുല മായ ഏതാനും വർഷങ്ങൾ കടന്നുപോയി. 1911 ചിങ്ങം 19 ന് കോട്ടയം മജിസ്ട്രേറ്റ് രാഘവാചാരി സമരിക്കേസിൽ കോട്ടയം പഴയസെമിനാരി യുടെ കൈവശക്കാരൻ മാർ ദീവന്നാസ്യോസ് ആണെന്ന് വിധിച്ചു. മുടക്കി ന് വില കല്പിക്കേണ്ടതില്ല എന്ന് ആ വിധിയിൽ വ്യക്തമാക്കപ്പെട്ടു. അപ്പീ ൽ ഹൈക്കോടതിയിലെത്തി. മൂന്ന് ട്രസ്റ്റിമാരുടേയും കൂട്ടു കൈവശത്തിലാ ണ് സെമിനാരി എന്ന് അവിടെ വിധി 1911 ധനു 4 ന് പുറപ്പെട്ടു. കൈവശം സ്ഥാപിക്കാൻ അത്മായ - വൈദിക ട്രസ്റ്റികൾ ചേർന്ന് പുതിയ മാനേജരെ നിയമിച്ചു എങ്കിലും അത് ഫലവത്തായില്ല. തുടർന്നു സെമിനാരിയിൽ ഭീകരാന്തരീക്ഷം ഉണ്ടായി. മെത്രാപ്പോലീത്തായുടെ ജീവൻ രക്ഷിക്കാൻ നിയമിതനായ പാപ്പി - ആനപ്പാപ്പി - നിർദ്ദയം വധിക്കപ്പെട്ടു. 1912 മീനം 18 ന് നടന്ന ആ വധം തല്ക്കാലത്തേക്ക് സെമിനാരിയിൽ ശാന്തി പരത്തി.

അന്ത്യോഖ്യയുടെ സീനിയർ പാത്രിയർക്കീസ് അബ്ദൽ മശിഹാ 1912 ഇടവം 23 ന് മലങ്കരയിലെത്തി (കന്നി 23 ന്). മുറിമറ്റത്തിൽ മാർ ഈവാ നിയോസ് പൗരസ്ത്യ കാതോലിക്കാ ആയി 1912 സെപ്റ്റംബർ 17 ന് നിരണം പള്ളിയിൽ വച്ച് സ്ഥാനാരോഹണം ചെയ്യപ്പെട്ടു. സെപ്റ്റംബർ 10 ന് പുന്നൂസ് റമ്പാൻ, മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാനായി. 1913 മകരം 29 ന് ചെങ്ങന്നൂർ പള്ളിയിൽ വച്ച് വാകത്താനം പീലക്സി നോസും കരോട്ടുവീട്ടിൽ യൂയാക്കീം ഈവാനിയോസും സ്ഥാനമേറ്റു. 1913 കുംഭം 20 ന് സീനിയർ പാത്രിയർക്കീസ് മടങ്ങിപ്പോയി. 1913 മേടം 19 ന് ഒന്നാം കാതോലിക്കാ നിര്യാതനായി. 20 ന് പാമ്പാക്കുട ചെറിയപള്ളിയിൽ കബറടക്കപ്പെട്ടു. മുടക്കപ്പെട്ട മാർ ദീവന്നാസ്യോസിൽ നിന്ന് കശീശാ പട്ട മേറ്റ കുന്നംകുളം ചെറുവത്തൂർ ചാക്കുണ്ണി കശ്ശീശായെ നിരോധിക്കുവാൻ എതിർകക്ഷികൾ കൊടുത്ത വ്യവഹാരം - കുന്നംകുളം കേസ് - തൃശൂർ കോടതിയിൽ 1917 മേടം 30 ന് വിധിയായി. ഈ വിധിയിലാണ് മാർ ദീവ ന്നാസ്യോസിനെ പാത്രിയർക്കീസ് മുടക്കിയ നടപടി തികച്ചും അസാധു വാണെന്ന് അസന്ദിഗ്ദ്ധമായി പ്രഖ്യാപനമുണ്ടായത്. ചെലവ് സഹിതമാ യിരുന്നു വിധി. ചാക്കുണ്ണി കത്തനാർ - പിന്നീട് യാക്കോബ് കോറെപ്പിസ് കോപ്പാ (കുന്നംകുളത്ത് കണ്ടിക്കൽ അച്ചൻ എന്ന് പറയും) - സാധുവായി പട്ടം കെട്ടപ്പെട്ടു എന്ന പ്രഖ്യാപനം പില്ക്കാല സഭാചരിത്രത്തെ നിർണ്ണാ യകമാംവിധം സ്വാധീനിച്ചു. വട്ടിപ്പണക്കേസിൽ 1919 ചിങ്ങം 30 ന് സ്പെഷ ൽ ജഡ്ജി ജി. ശങ്കരപ്പിള്ള, മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിച്ചു. മുടക്ക് അസാധുവാണെന്നും 18 അക്കം കാനോൻ വ്യാജമാണെ ന്നും വിധി വ്യക്തമാക്കി. കേസ് ഹൈക്കോടതിയിലെത്തി. ചീഫ് ജസ്റ്റീസ്

ആർ. വീരരാഘവ അയ്യങ്കാർ, ചാറ്റ് ഫീൽഡ്, പപ്പുപ്പിള്ള എന്നിവർ ചേർന്ന ഫുൾ ബെഞ്ച് കീഴ്ക്കോടതിവിധി അസ്ഥിരപ്പെടുത്തി. മുടക്ക് സാധുവാണെന്നും 18 അക്കം കാനോൻ മലങ്കരസഭയ്ക്ക് ബാധകമെന്നും ആ വിധിയിൽ പ്രസ്താവിച്ചിരുന്നു. സഭാ രംഗം മ്ലാനമായി.

## ഹൈക്കോടതിവിധി - അനന്തര സംഭവ വികാസങ്ങൾ

ദൂരവ്യാപകമായ ദുഷ്ഫലങ്ങൾ ഉണ്ടാക്കിയേക്കാവുന്ന ആ വിധിയെ മറികടക്കുവാൻ സഭയിൽ സമാധാനം സ്ഥാപിച്ചേ മതിയാവൂ എന്ന് തീർച്ചയായി. അക്കാലത്ത് ഏലിയാസ് തൃതീയൻ ആയിരുന്നു അന്ത്യോഖ്യാ പാത്രിയർക്കീസ്. മലങ്കരയുടെ അറിവും സമ്മതവും ഇല്ലാതെ അകാനോനികമായി വാഴിക്കപ്പെട്ട ആളായിരുന്നുവെങ്കിലും സമാധാനം ഉണ്ടാകുമെന്നുള്ള പ്രതീക്ഷയിൽ അദ്ദേഹത്തെ സമീപിക്കുവാൻ മാർ ദീവന്നാസ്യോസ് തയാറായി. 1923 മിഥുനം 12 ന് (ജൂൺ 23) കുണ്ടറയിൽ നിന്നും മിഥുനം 21 ന് ബോംബെയിൽ നിന്നും പുറപ്പെട്ട് അദ്ദേഹം ആഗസ്റ്റ് 1 ന് മർദ്ദീനിലെത്തി. പുതിയ പാത്രിയർക്കീസിനെ സംക്ഷിപ്തമായി കാര്യങ്ങൾ ധരിപ്പിച്ചു. ചർച്ചകൾ ആശാവഹമായ ദിശയിലേയ്ക്ക് പുരോഗമിച്ചില്ല. മാർ അബ്ദുള്ളാ ഉടമ്പടി ആവശ്യപ്പെട്ടതിനെ ഏലിയാസ് തൃതീയൻ ന്യായീകരിച്ചു. അപ്രകാരം ഒരു രജിസ്റ്റേർഡ് ഉടമ്പടി നല്കുന്നപക്ഷം സൗഹാർദ്ദം പുനഃസ്ഥാപിക്കാവുന്നതാണെന്ന് പുതിയ ബാവാ അഭിപ്രായപ്പെട്ടു. രണ്ട് കാര്യങ്ങളിൽ പാത്രിയർക്കീസിന്റെ നിലപാട് വ്യക്തമാക്കപ്പെട്ടു. മലങ്കരയുടെ മേൽ സർവ്വാധിപത്യം അന്ത്യോഖ്യൻ പാത്രിയർക്കീസിനുണ്ടെന്ന് രേഖ ഉണ്ടാവണം. രണ്ട് മഫ്രിയാന സ്ഥാപനം മലങ്കരയിൽ ഉണ്ടാകാൻ പാടില്ല. ഈ വ്യവസ്ഥകൾക്ക് വിധേയമായി മുടക്ക് റദ്ദാക്കുവാനും അബ്ദൽ മശിഹാ നല്കിയ മെത്രാൻ സ്ഥാനങ്ങളെ അംഗീകരിക്കുവാനും അദ്ദേഹം സന്നദ്ധനായി. മലങ്കരയിലെ കോടതിവിധികൾ ഇക്കാര്യത്തിൽ അനുകൂലമല്ലെന്ന് മെത്രാച്ചൻ വിശദീകരിച്ചു. പാത്രിയർക്കീസ് തന്റെ മേലധികാരിയാണെന്ന് മെത്രാപ്പോലീത്താ സമ്മതിക്കുമോ എന്ന് കേസിന്റെ ഓരോ ഘട്ടത്തിലും വക്കീലന്മാർ പരീക്ഷിച്ചു; പ്രലോഭിപ്പിച്ചു. മെത്രാപ്പോലീത്തായുടെ അഭിപ്രായം സുദൃഢവും സുചിന്തിതവും ആയിരുന്നു: 'ഭരണവിഷയത്തിൽ എനിക്ക് മേലധികാരിയുണ്ട്; അത് അസോസ്യേഷനും അതിന്റെ കമ്മിറ്റിയും ആണ്.' മേൽപ്പറഞ്ഞ രണ്ടു സ്ഥാപനങ്ങളിലും ഉൾപ്പെടാത്തവർക്ക് ഭരണവിഷയത്തിൽ എന്റെ മേൽ യാതൊരധികാരവുമില്ല' (1928 ചിങ്ങം 26 -ലെ സാക്ഷിമൊഴി, പാറേട്ട്, പു. 604).

ഒടുവിൽ ആ സന്ദർശനത്തിന്റെ 42-ാം ദിവസം കാര്യങ്ങൾ ശുഭദിശയിലേക്ക് നീങ്ങുന്നതായി തോന്നി. 1099 (1924) മകരം 9 ന് പരുമല സെമിനാരിയിൽ നിന്ന് മെത്രാപ്പോലീത്താ പ്രസിദ്ധീകരണത്തിനായി അയച്ച കത്തിൽ പറയുന്നു: "... പാത്രിയർക്കീസ് പറഞ്ഞു: നമുക്ക് ദൈവമുമ്പാകെയുള്ള ഉടമ്പടി മതി. കോടതി മുമ്പാകെയുള്ള ഉടമ്പടി നമുക്കാവശ്യമില്ല. നിങ്ങളുടെ മുടക്കും സർവ്വ മുടക്കുകളും നാം തീർത്തിരിക്കുന്നു. അബ്ദൽ മശിഹാ വാഴിച്ചിട്ടുള്ള മേല്പട്ടക്കാരെയും അവരിൽ നിന്നും സ്ഥാനം സ്വീകരിച്ചി

ട്ടുള്ള പട്ടക്കാരെയും നാം അംഗീകരിച്ച് അനുഗ്രഹിച്ചിരിക്കുന്നു... ഇരുകക്ഷിയിലും പെട്ട ആളുകളെയും ഈ വിവരം ബോധ്യപ്പെടുത്തി സഭയിൽ സമാധാനവും ഐക്യവും സ്ഥാപിക്കുന്നതിന് ഏലിയാസ് റമ്പാനെ നമ്മോടുകൂടെ അയയ്ക്കാൻ തീരുമാനിച്ചു. അദ്ദേഹത്തിനും വേറൊരു റമ്പാനും മെത്രാൻസ്ഥാനം കൊടുക്കണമെന്നും തീരുമാനിച്ചു. നമ്മുടെ സഹകരണത്തോടു കൂടിയാണ് റമ്പാന്മാർ ഇരുവർക്കും മേല്പട്ടസ്ഥാനം കൊടുത്തത്. അനന്തരം ഞങ്ങൾ മടങ്ങുന്നതിന്റെ ഒരുക്കമായി. മുകളിൽ പറഞ്ഞിട്ടുള്ളതിൻപ്രകാരം മുടക്കുകൾ നീക്കുകയും മേല്പട്ടക്കാരെയും മറ്റും അംഗീകരിച്ച് അനുഗ്രഹിക്കുന്നതായും മലങ്കരയുള്ള സർവ്വജനങ്ങളെയും പൊതുവായി അനുഗ്രഹിച്ചിരിക്കുന്നതായും ഈ വിവരം മലങ്കര ഇരുകക്ഷികളെയും ബോധ്യപ്പെടുത്തി ഇവിടെ സമാധാനവും ഐശ്വര്യവും പുനഃസ്ഥാപിക്കുന്നതിലേക്ക് യൂലിയോസ് മെത്രാനെ ഞങ്ങളോടൊന്നിച്ച് അയച്ചിരിക്കുന്നതായും വിവരിക്കുന്ന ഒരു പൊതു കല്പന മലങ്കര സഭയ്ക്കും, ഈ സംഗതികളെ സംബന്ധിച്ചും മഫ്രിയാനയെ വാഴിക്കുന്നതല്ലെന്ന് ശേഷം മെത്രാന്മാർ രജിസ്റ്റർ ഉടമ്പടി കൊടുക്കണമെന്നും മറ്റും വിവരിക്കുന്നതായി ഒസ്താത്തിയോസ് മെത്രാന്റെ പേർക്ക് വേറൊരു കല്പനയും പാത്രിയർക്കീസ് അദ്ദേഹത്തെ ഏല്പിച്ചു..." (പാറേട്ട്, പു. 611).

1913-ൽ ഒന്നാം കാതോലിക്കാ നിര്യാതനായിട്ടും പുതിയ ഒരു കാതോലിക്കായെ മലങ്കരസഭ വാഴിച്ചിരുന്നില്ല. 'കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കുവാൻ നിങ്ങളുടെ മെത്രാന്മാർക്ക് അംഗീകാരവും അവകാശവും ഉണ്ട്. ഇതിൽ നിന്ന് നിങ്ങളെ നിരോധിപ്പാൻ ഒരുത്തനും അധികാരമില്ല' എന്ന് 1088 (1913) കുംഭം 8 ന് പരുമലയിൽ നിന്ന് പുറപ്പെടുവിച്ച കല്പനയിൽ അധികാരം നല്കിയിട്ടും പുതിയ കാതോലിക്കായെ വാഴിക്കുവാൻ സഭ ശ്രമിച്ചില്ല എന്നത് ശ്രദ്ധേയവും ചിന്താർഹവും ആയ സംഗതിയാണ്. വളരെക്കാലത്തെ കാത്തിരിപ്പിന് ശേഷമാണ് മലങ്കരയിൽ മഫ്രിയാനാ – കാതോലിക്കാ എന്ന സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടതെങ്കിലും സഭാസമാധാനം കൈവരുമെങ്കിൽ ആ പദവി ഉപേക്ഷിക്കുവാൻ മലങ്കരസഭ സന്നദ്ധമായിരുന്നുവെന്നാണ് ഈ തീരുമാനം – രണ്ടാം കാതോലിക്കാ വാഴ്ചക്കു മുമ്പ് പന്ത്രണ്ട് വർഷം നീണ്ട അർത്ഥഗർഭമായ മൗനം – സൂചിപ്പിക്കുന്നത്. തന്നെയുമല്ല, കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരപരിധികൾ കൃത്യമായി നിർവ്വചിക്കാതിരിക്കേ ഈ സ്ഥാനികൾ തമ്മിൽ പരസ്പര ധാരണയോടെ പെരുമാറുവാൻ സാധിക്കാതെ വന്നതും ഒരു പുനരാലോചനയ്ക്ക് വഴിവച്ചിട്ടുണ്ടാകാം. ഒന്നാം കാതോലിക്കായ്ക്ക് അർഹമായ പരിഗണന സഭാതലത്തിൽ ലഭിച്ചുവോ എന്ന് ഇന്ന് ചർച്ച ചെയ്യുന്നതിൽ വലിയ പ്രസക്തിയില്ലെങ്കിലും ഈ ചോദ്യത്തെ അനിവാര്യമാക്കുന്ന ചില അവഗണനയുടെ കഥകൾ സഭാചരിത്രത്താളുകളിൽ ചിതറിക്കിടക്കുന്നത് സൂക്ഷ്മദൃഷ്ടികൾക്കു കാണാൻ പ്രയാസമില്ല. മലങ്കര മെത്രാപ്പോലീത്തായ്ക്കു വെളിയിൽ ഒരധികാരകേന്ദ്രം പ്രവർത്തന

ക്ഷമമാകുവാൻ അനുകൂല സാഹചര്യമില്ലാതിരുന്ന ഒരു കാലാവസ്ഥ അന്ന് സഭയിൽ നിലവിലിരുന്നു എന്നത് അനിഷേധ്യമായ കാര്യമാണ്. ഒന്നാം കാതോലിക്കായും രണ്ടാം കാതോലിക്കായും സഭാ കേന്ദ്രത്തിന് വെളിയിൽ താരതമ്യേന അപ്രധാനമായ രണ്ട് സ്ഥലങ്ങളിൽ കബറടക്കപ്പെട്ടതും സീനിയർ മെത്രാപ്പോലീത്താ ആയിരുന്ന അൽവാറീസ് മാർ യൂലിയോസ് ഒരു വൈദികന്റെ കാർമ്മികത്വം പോലും ലഭിക്കുവാൻ ഭാഗ്യമില്ലാതെ ഗോവയിലെ മുനിസിപ്പൽ ശ്മശാനത്തിൽ കബറടക്കപ്പെടുവാൻ ഇടയായതുമായ അസുന്ദരവും അസുഖകരവുമായ സംഭവങ്ങളെ അപഗ്രഥനം ചെയ്താൽ ഈ കാലാവസ്ഥ നമുക്ക് ബോധ്യപ്പെടാതെ വരികയില്ല. ഒന്നാം കാതോലിക്കായുടെ കബറിടത്തെപ്പറ്റി പാറേട്ട് നല്കുന്ന നിരീക്ഷണമിതാ:

“രക്തസാക്ഷിത്വം വരിക്കാൻ ഒരുക്കമുള്ള നസ്രാണികൾ ഇരുപതാം നൂറ്റാണ്ടിലും ഉണ്ടെന്ന് തെളിയിച്ച അദ്ദേഹത്തിന്റെ കബർ 1956 വരെ പാമ്പാക്കുട ചെറിയപള്ളിയുടെ വടക്കേ വരാന്തയിൽ ഒരു ചെറിയ തുളസിത്തറ പോലെ കിടക്കുകയായിരുന്നു. അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുന്നതിന് എത്ര കെങ്കേമമായ സൗധം ഉണ്ടായാലും അധികമാകയില്ല എന്ന് ബോധ്യമുണ്ടായിരുന്ന അധികൃതർ ആ വശത്തേക്ക് തിരിഞ്ഞതേയില്ല” (പു. 451). ആരാണീ അധികൃതർ? പാറേട്ട് തുടരുന്നു: “1956–ൽ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എന്തിനോ ആ പള്ളിയിൽ ചെന്ന് മലങ്കരയിലെ ഒന്നാം കാതോലിക്കോസിന്റെ കബർ എന്ന് പറഞ്ഞു വന്ന നാണം കെടുത്തുന്ന സാധനം കാണാനിടയായി. അദ്ദേഹം സ്വന്തം പണം ചെലവ് ചെയ്ത് പള്ളിയോടനുബന്ധിച്ച് ഒരു കബർ കെട്ടിച്ച് ഭൗതികാവശിഷ്ടം അവിടേയ്ക്ക് മാറ്റുകയും വിവരങ്ങൾ കൊത്തിയ ഒരു മാർബിൾ ശില സ്ഥാപിക്കുകയും ചെയ്താണ് ആ ലജ്ജ മാച്ചത്.”

“അവഗണിക്കപ്പെട്ടു കിടന്ന വള്ളിക്കാട്ട് ദയറായും രണ്ടാം കാതോലിക്കാ ആയ പ. ഗീവറുഗീസ് ഒന്നാമന്റെ കബറിടവും പുതുക്കി പണിയുന്നതിൽ മാത്യൂസ് പ്രഥമൻ ബാവാ പ്രത്യേകം താല്പര്യം പ്രകടിപ്പിക്കുകയും ഗണ്യമായ ഒരു തുക ചെലവഴിക്കുകയും ചെയ്തു” (ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 1189).

അൽവാറീസ് മാർ യൂലിയോസിന്റെ കുഴിമാടം ഗോവൻ മുനിസിപ്പൽ ശ്മശാനത്തിൽ കണ്ടെത്തി. മുനിസിപ്പൽ അധികൃതരുടെ അനുമതിയോടെ ഭൗതികാവശിഷ്ടം അത്യധ്വാനം ചെയ്ത് ശേഖരിച്ച് ഗോവയിലെ പഞ്ചിം പള്ളിയിൽ സമുചിതമായ ഒരു കബർ പണിത് കഹനൈത്തായുടെ ക്രമം നടത്തി അതിൽ സംസ്കരിച്ചത് ദശാബ്ദങ്ങൾക്ക് ശേഷം മാത്യൂസ് മാർ അത്താനാസ്യോസ് (അഞ്ചാം കാതോലിക്കാ) തന്നെ ആയിരുന്നു.

ഈ വസ്തുതകളെല്ലാം കണക്കിലെടുത്താൽ 20–ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിലെ സഭാചരിത്രത്തെപ്പറ്റി കൂടുതൽ തെളിമയുള്ള ചിത്രങ്ങൾ നമുക്ക് ലഭിക്കുന്നു. കാതോലിക്കാ സ്ഥാപനം ഭാവിയിൽ വേണ്ടെന്ന വ്യവസ്ഥയോട് മലങ്കര മെത്രാപ്പോലീത്താ അന്ന് യോജിച്ചു എന്നത് ഈ പശ്ചാത്തലത്തിൽ സ്വാഭാവികം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ സാക്ഷിമൊഴിക

ൾ അദ്ദേഹത്തിന്റെ സമ്മത മനോഭാവം പിന്നീട് വ്യക്തമാക്കിയിട്ടുണ്ട്. മേലുദ്ധരിച്ച പരുമല കത്തിൽ അക്കാര്യത്തെപ്പറ്റി പറയുന്നതിപ്രകാരമാണ്: “മലങ്കരയ്ക്ക് മഫ്രിയാനായെ വാഴിക്കുന്നതിന് അദ്ദേഹം (അബ്ദൽ മശിഹാ ബാവാ) ചില കല്പനകൾ കൊടുത്തിട്ടുള്ളതായി അറിയുന്നു. അത് നമുക്ക് (ഏലിയാസ് തൃതീയൻ) ഇഷ്ടമില്ലാത്തതാണ്. അതിന് സമ്മതിക്കുന്നതല്ല. അതിനാൽ ആ കല്പനകൾ അനുസരിച്ച് അവർ മഫ്രിയാനയെ വാഴിക്കുന്നതല്ലെന്ന് മെത്രാന്മാർ ഒരു എഴുത്ത് എഴുതി തരണം എന്ന് പാത്രിയർക്കീസ് പറഞ്ഞപ്പോൾ ഞാൻ അവരോട് പറയാം. അവർ ചെയ്യുമെന്നാണ് എന്റെ (വട്ടശ്ശേരിൽ മെത്രാപ്പോലീത്താ) വിശ്വാസം എന്ന് നാം മറുപടി പറയുകയും ചെയ്തു” (പാറേട്ട്, പു. 622).

ഏലിയാസ് തൃതീയന്റെ ഉദാരപൂർവ്വമായ നടപടിയാണോ ഈ കല്പനകൾ കാണിക്കുന്നത്? നിശ്ചയമായും ഔദാര്യത്തിന്റെ ഒരു വെള്ളപൂശൽ പ്രകടനം ഇതിൽ ദൃശ്യമാണ്. എന്നാൽ കല്പനകൾ ഒരു പ്രത്യേക ദൂതൻ വശം കൊടുത്തയക്കാനുള്ള നിലപാട് നിർദോഷമെന്ന് പറയാനാവില്ല. മലങ്കരയിൽ മുൻ പാത്രിയർക്കീസിന്റെ അംബാസഡർ ആയി കഴിഞ്ഞിരുന്ന മാർ ഒസ്താത്തിയോസ് വൃദ്ധനായിക്കഴിഞ്ഞിരുന്നെങ്കിലും അദ്ദേഹത്തെ മറികടന്ന് ഒരു സമാധാനം സ്ഥാപിക്കുവാൻ ഏലിയാസ് തൃതീയൻ ഒരുക്കമല്ലെന്ന് പ്രഖ്യാപിക്കുന്ന നടപടി ആയിരുന്നു അത്. ഒപ്പം യുവാവായ ഒരു അംബാസഡർ നിയമിതനാകുന്നതിലൂടെ മലങ്കരസഭയുടെ ഭാവി നിയന്ത്രണം പരോക്ഷമായി തന്റെ കൈകളിലൊതുക്കാമെന്ന കണക്കുകൂട്ടലും ഈ നടപടിയിൽ ധ്വനിക്കുന്നുണ്ട്.

### അന്ത്യോഖ്യായുടെ പുതിയ പ്രതിനിധി

എന്തായാലും മാർ ദീവന്നാസ്യോസിന്റെ ചെലവിൽ മാർ യൂലിയോസ് മലങ്കരയിൽ എത്തി. മാർ ഒസ്താത്തിയോസിന്റെയും സി. ജെ. കുരിയന്റെയും താല്പര്യപ്രകാരം പാത്രിയർക്കീസിന്റെ കല്പന പൂഴ്ത്തി വയ്ക്കപ്പെട്ടു. ഫലത്തിൽ ഏറെ പ്രതീക്ഷയുണർത്തിയ മർദ്ദീൻ യാത്ര പാഴ്വേലയായി മാറി. മാർ ദീവന്നാസ്യോസ് സമ്മതം മൂളിയെങ്കിൽ പോലും മലങ്കരയിൽ മഫ്രിയാനേറ്റ് നിലനില്ക്കുവാൻ ദൈവം തീരുമാനിച്ചു എന്ന് പില്ക്കാല സഭാചരിത്രം തെളിയിച്ചു.

1925 മേടം 18-ന് നിരണം പള്ളിയിൽ വച്ച് രണ്ടാം കാതോലിക്കായുടെ സ്ഥാനാരോഹണം നടന്നു. യൂയാക്കീം മാർ ഈവാനിയോസും ഗീവറുഗീസ്സ് മാർ ഗ്രീഗോറിയോസും അതിന് നേതൃത്വം നല്കി. 1923 കുംഭം 19ന് സി. ജെ. കുര്യനും 1927 ൽ കോനാട്ട് മാത്തൻ മല്പാനും പരലോകം പൂകി. വ്യക്തിപരമായ ശത്രുതകളും സ്വാർത്ഥതകളും ഈ രണ്ടു മഹാന്മാരെയും അന്ധരാക്കി. മലങ്കരയെ ദ്രോഹിക്കുവാനുള്ള ഹീനയത്നങ്ങളിൽ അവർ ഒട്ടൊക്കെ അറിഞ്ഞും ഒട്ടൊക്കെ അറിയാതെയും പങ്കാളികളായി. സി. ജെ. കുരിയന്റെ പണവും മല്പാന്റെ ഗുരുസ്ഥാനവും മാർ അബ്ദുള്ളാ, മാർ ഒസ്താത്തിയോസ് ഇവർക്ക് ശക്തി പകർന്നു. മാർ ഒസ്താത്തിയോസ് വ്യാജമായി നിർമ്മിച്ച പതിനെട്ടക്കം കാനോന്റെ രണ്ടാം അവതാരത്തെ

സാക്ഷ്യപ്പെടുത്തുക വഴി മല്പാന്റെ സഭാദ്രോഹം അദ്ദേഹത്തിന്റെ കാല ശേഷവും തുടരുന്നു.

ഇതിനിടയിൽ വീരരാഘവ അയ്യങ്കാരുടെ വിധി പുനരവലോകനം ചെയ്യാനുള്ള അപേക്ഷ സ്വീകരിക്കപ്പെട്ടു. മാർ ദീവന്നാസ്യോസിന്റെ മുടക്ക് സ്വാഭാവിക നീതിയ്ക്ക് വിരുദ്ധമാണെന്ന് 'പുനർ' വീക്ഷണത്തിൽ ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡ് കണ്ടെത്തി.

1927 ഇടവം 28 ന് ഇടവഴിക്കൽ സേവേറിയോസ് അന്തരിച്ചു. ക്നാനായക്കാർക്ക് വേണ്ടി മാർ ദീയസ്ക്കോറോസിനെയും, മീഖായേൽ ദീവന്നാസ്യോസിനെയും 1927 തുലാം മാസത്തിൽ യെരുശലേമിൽ വച്ച് മാർ ഏലിയാസ് തൃതീയൻ വാഴിച്ചു. അബ്ദുള്ളായുടെ യഥാർത്ഥ അനുയായിയാണ് താൻ എന്ന് ഏലിയാസ് തൃതീയൻ ഈ നടപടിയിലൂടെ സംശയാതീതമായി തെളിയിച്ചു. മാർ ദീയസ്കോറോസ് 1939 ൽ റോമ്മാസഭയിൽ ചേർന്ന് ശിഷ്ടകാലം അവിടെ ചെലവഴിച്ചു. 1926 ഇടവം ഒന്നിന് ഔഗേൻ റമ്പാൻ മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി. യെരുശലേമിലെ മാർ മർക്കോസിന്റെ ആശ്രമപള്ളിയിൽ വച്ച് മാർ ഏലിയാസ് തൃതീയൻ ആണ് ഈ അഭിഷേകം നടത്തിയത്.

### കള്ളനാണയങ്ങൾ

1926, 27 വർഷങ്ങൾ അനുരഞ്ജന ശ്രമങ്ങളുടെ വർഷങ്ങളായിരുന്നു. തർക്കങ്ങളിൽ നേരിട്ട് പങ്കാളികൾ ആയിരുന്ന കോനാട്ട് മല്പാനും സി. ജെ. കുരിയനും അന്തരിച്ചതോടെ ഐക്യം കൈവരുമെന്ന് അനേകർ പ്രതീക്ഷിച്ചു. ഇരു ഭാഗക്കാരും ചേർന്ന് ചർച്ച ചെയ്ത് തയാറാക്കിയ അനുരഞ്ജന വ്യവസ്ഥകൾ മാർ ദീവന്നാസ്യോസിന്റെ നിലപാടുകളെ പിന്തുണക്കുന്നവയായിരുന്നു. കാതോലിക്കേറ്റ്, അബ്ദൽ മശിഹാ നൽകിയ സ്ഥാനങ്ങൾ ഇവയെല്ലാം അംഗീകരിക്കുവാൻ സന്ധിവ്യവസ്ഥകളിൽ നിർദ്ദേശമുണ്ടായിരുന്നു. മാർ ഒസ്താത്തിയോസ്, മാർ യൂലിയോസ് എന്നീ മെത്രാന്മാർ കള്ളനാണയങ്ങൾ ആണെന്ന് വിവേകപൂർവ്വം തിരിച്ചറിഞ്ഞ കക്ഷി നേതാക്കൾ അനുരഞ്ജന ചർച്ചകളിൽ അവരെ ഒഴിച്ചുനിർത്തുവാൻ പ്രത്യേകം ശ്രദ്ധിച്ചു.

രണ്ടാം കാതോലിക്കാ 1928 ധനു 4 ന് വാകത്താനം വള്ളിക്കാട്ട് ദയറായിൽ സംസ്ക്കരിക്കപ്പെട്ടു. ഉദരരോഗം മൂലം നെയ്യൂർ മിഷൻ ആശുപത്രിയിൽ ധനു 3 ന് ആയിരുന്നു അദ്ദേഹത്തിന്റെ അന്ത്യം. 1929 കുംഭം 3 ന് മൂന്നാം കാതോലിക്കാ ആയി മാർ ഗീവർഗീസ് ദ്വിതീയൻ സ്ഥാനാരോഹണം ചെയ്യപ്പെട്ടു (ഫെബ്രു. 13). തൊട്ടടുത്ത ദിവസം പുതിയ കാതോലിക്കാ പാമ്പാടി മാർ ഗ്രീഗോറിയോസ്, ബഥനിയുടെ മാർ തെയോഫിലോസ് എന്നീ മെത്രാന്മാരെ അഭിഷേകം ചെയ്തു.

### ഏലിയാസ് തൃതീയൻ മലങ്കരയിൽ

മലങ്കരയിലെ പുരോഗതിയെയും സമാധാന ശ്രമങ്ങളെയും പരാജയപ്പെടുത്തുവാൻ ഏലിയാസ് തൃതീയൻ ആവുന്ന ശ്രമങ്ങൾ ചെയ്തു. ആലുവാ

യിൽ ചേർന്ന അനുരഞ്ജന യോഗത്തിൽ ആരും പങ്കെടുക്കരുതെന്ന് ഏലി യാസ് തൃതീയൻ കല്പന പ്രസിദ്ധപ്പെടുത്തി. യോഗത്തെ നിരോധിക്കുന്ന ഒരു കല്പന പൗലൂസ് മാർ അത്താനാസ്യോസ്, ബാവായുടെ നിർദ്ദേശപ്ര കാരം പള്ളികൾക്ക് അയച്ചു. മാർ യൂലിയോസ്, മാർ ദീവന്നാസ്യോസിനെ സപ്പോർട്ട് ചെയ്യുന്ന ഒരു കല്പന പുറപ്പെടുവിച്ചു. അത് നിഷ്ഫലമായി എന്ന് മാത്രമല്ല, യൂലിയോസിന്റെ ചെയ്തികൾ ആ ഭാഗത്തെ മെത്രാന്മാർ ക്ക് പോലും അസ്വീകാര്യമായി. ആ പശ്ചാത്തലത്തിലാണ് ഏലിയാസ് തൃതീയനെ മലങ്കരയിലേക്ക് ക്ഷണിക്കുവാൻ പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാർ ആലുവായിൽ ചേർന്ന് തീരുമാനിച്ചത്. സമാധാന ദൂതൻ എന്ന പരിവേഷം ഏലിയാസ് തൃതീയന് ചാർത്തി കൊടുക്കുവാൻ ചിലർ ഉത്സാ ഹിച്ചിട്ടുണ്ട്. പക്ഷേ സത്യം മറിച്ചാണെന്ന് വിചാരിക്കുവാനാണ് കൂടുതൽ ന്യായം. വട്ടിപ്പണക്കേസിൽ മാർ ദീവന്നാസ്യോസ് നേടിയ വിജയം പാത്രി യർക്കീസിനെയും അനുയായികളെയും പരിഭ്രാന്തരാക്കി. സ്വാഭാവികനീതി പാലിച്ചില്ല എന്ന കാരണത്താലാണ് മുടക്ക് അസാധുവായി പ്രഖ്യാപിച്ചത് എന്ന് വിധിയിൽ വ്യക്തമാക്കപ്പെട്ടിരുന്നു. കാതോലിക്കേറ്റ് സ്ഥാപനവും അബ്ദൽ മശിഹാ നല്കിയ സ്ഥാനങ്ങളും അംഗീകരിക്കപ്പെട്ടു. ഫലത്തി ൽ അര നൂറ്റാണ്ടായി പത്രോസ് തൃതീയനും അബ്ദുള്ളായും കെട്ടിപ്പൊ ക്കാൻ ശ്രമിച്ച കോളനിസൗധം തകർന്നു വീഴുന്ന കാഴ്ചയാണ് ഏലിയാസ് തൃതീയൻ അഭിമുഖീകരിച്ചത്. അഭിനയവും തന്ത്രങ്ങളും ഭീഷണിയും ഉപ യോഗിച്ച് മുൻഗാമികളുടെ യജ്ഞം വിജയിപ്പിക്കുവാനുള്ള ഭഗീരഥ യത്ന മാണ് ഏലിയാസ് തൃതീയൻ ഏറ്റെടുത്തത്.

1931 കുംഭം 22 ന് ബാവാ ദൽഹിയിലെത്തി. മാർച്ച് 20 ന് അദ്ദേഹം ആലുവായിലുമെത്തി. മീനം 10 ന് പാത്രിയർക്കീസിനെ ആലുവാ തൃക്കുന്ന ത്ത് സെമിനാരിയിലെത്തി മാർ ദീവന്നാസ്യോസ് സന്ദർശിച്ചു. അനേകർ ക്കും ആ സന്ദർശനം ആശ്വാസകരമായി. ഒരു മാസം സമാധാനചർച്ചകൾ തുടർന്നു. അപ്പോഴേക്കും മലങ്കരയുടെ ഉപഭോഗക്ഷമമായ ഏദൻതോട്ടങ്ങ ൾ ബാവായെ പ്രലോഭിപ്പിച്ചു. സഭയിൽ സമാധാനമുണ്ടാകുമ്പോൾ തന്റെ സഭയ്ക്ക് നഷ്ടപ്പെടാൻ പോകുന്ന സൗഭാഗ്യങ്ങളുടെ വ്യാപ്തി ആ പിതാ വിനെ ചിന്താകുലനാക്കി. മുൻഗാമികൾ എടുത്ത നിലപാട് പിന്തുടരുന്ന തിലൂടെ മാത്രമേ താൻ പ്രതിനിധാനം ചെയ്യുന്ന അന്ത്യോഖ്യൻ സഭയുടെ താല്പര്യങ്ങൾ പരിരക്ഷിക്കപ്പെടുകയുള്ളു എന്ന് അദ്ദേഹത്തിന് ബോധ്യ മായി. മലങ്കരയിലെ ജനസംഖ്യയും ദേവാലയങ്ങളുടെ ആധിക്യവും അവയുടെ ധനസമൃദ്ധിയും ജനങ്ങളുടെ ഭക്തിയും അദ്ദേഹത്തിൽ ലഹരി പകർന്നു. അതോടെ അദ്ദേഹം സമാധാനശ്രമങ്ങൾ നിർത്തി വയ്ക്കുകയും ഭിന്നതയുടെ മാലാഖയായി പ്രത്യക്ഷപ്പെടുകയും ചെയ്തു. ചരിത്രകാരൻ രേഖപ്പെടുത്തുന്നു:

“മലങ്കരസഭയെ അടക്കി ഭരിക്കാൻ ഇനി എന്തൊക്കെ നടപടികളാണ് വേണ്ടതെന്നായിരുന്നു പാത്രിയർക്കീസിന്റെ ചിന്ത. അബ്ദൽ മശിഹാ സ്ഥാപിച്ച കാതോലിക്കാ സിംഹാസനത്തെ അംഗീകരിച്ചു കഴിഞ്ഞാൽ പിന്നെ പാത്രിയർക്കീസിന് മലങ്കരസഭയിൽ സ്ഥാനമൊന്നും ഉണ്ടാവി

ല്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അതുകൊണ്ട് അബ്ദൽ മശിഹാ പാത്രിയർക്കീസിനെ ആഭാസനായി ചിത്രീകരിച്ച് അദ്ദേഹത്തിന്റെ മലങ്കരയിലെ നടപടികൾ വ്യർത്ഥമെന്ന് കൊട്ടിഘോഷിക്കണമെന്നതായിരുന്നു ഏലിയാസ് പാത്രിയർക്കീസിന്റെ പദ്ധതി. അതിനു വേണ്ടി എത്ര തരം താണ അസത്യം പറയുവാനും അദ്ദേഹത്തിന് മടിയുണ്ടായിരുന്നില്ല. അബ്ദൽ മശിഹാ പാത്രിയർക്കീസിനെ സുന്നഹദോസ് കൂടി മുടക്കിയതാണെന്നുള്ളതിന് രേഖയുണ്ടെന്നും മറ്റും നിറം പിടിപ്പിച്ച നുണകൾ അദ്ദേഹം തട്ടി വിട്ടിരുന്നു" (ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 882).

1931 മാർച്ച് 20 ന് പാത്രിയർക്കീസും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുണ്ടായ സന്ദർശനത്തിന് അത്ഭുതകരവും അവിശ്വാസ്യവും ആയ ഭാഷ്യം നൽകുന്ന ഒരു കല്പന തൃക്കുന്നത്ത് സെമിനാരിയിൽ നിന്ന് മാർച്ച് 27 ന് ബാവാ പുറപ്പെടുവിച്ചു:

"... ഗീവറുഗീസ് ദീവന്നാസ്യോസ് അനുതപിച്ച് സ്വമനസ്സാലെ അനുസരണയോടും സ്നേഹത്തോടും വിനയപൂർവ്വം മീനം 8 ന് തന്നെ വന്നു കണ്ടു, തെറ്റുപറ്റി എന്ന് ശരിക്കും ബോധ്യമായി അനുതപിച്ചു എന്ന് മനസ്സിലാകയാൽ അയാളുടെ മുടക്ക് നാം തീർത്തു. ഇനിമേൽ താൻ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ് എന്ന് പ്രഖ്യാപിക്കുകയും ആലിംഗനം ചെയ്യുകയും ചെയ്തു... നിങ്ങൾ അയാൾ ചെയ്തതെല്ലാം ക്ഷമിച്ച് നിങ്ങളുടെ സഹോദരനും പിതാവുമായി സ്വീകരിക്കണമെന്ന് നാം ആജ്ഞാപിക്കുന്നു" (പാറേട്ട്, പു. 742).

ഇത് നാടകത്തിന്റെ ആദ്യരംഗം. അടുത്ത രംഗത്തിന്റെ ഭാഗമായി 'തമ്മിൽ കണ്ട് ചില പ്രത്യേക കാര്യങ്ങൾ സംസാരിക്കാനുള്ളതിനാൽ അടുത്ത ദിവസം ഇത്രടം വരണമെന്ന്' ഏലിയാസ് പാത്രിയർക്കീസ് എഴുതിയ ഒരു കത്ത് 106 (1931) മിഥുനം 15 ന് വൈകുന്നേരം മാർ ദീവന്നാസ്യോസിന് കിട്ടി. അദ്ദേഹം അതനുസരിച്ച് 16-ാം തീയതി കുറുപ്പംപടിയിൽ എത്തി. പാത്രിയർക്കീസിന്റെ മുറിയിൽ കേറി ചെന്നപ്പോൾ മീഖായേൽ, അത്താനാസ്യോസ്, ക്ലീമ്മിസ്, യൂലിയോസ് എന്നീ മേല്പട്ടക്കാരും ആ മുറിയിൽ ഉണ്ടായിരുന്നു. കുശലപ്രശ്നങ്ങൾക്ക് ശേഷം പാണമ്പടിക്കൽ വച്ച് കണ്ടപ്പോൾ പൊതുയോഗം കൂടരുതെന്ന് താൻ പറഞ്ഞതിന് വിരോധമായി ചെയ്യുന്നതെന്തുകൊണ്ടാണെന്ന് പാത്രിയർക്കീസ് ചോദിച്ചു. എന്തോ പ്രത്യേക കാര്യങ്ങൾ പറയാനുള്ളതുകൊണ്ട് ഇത്രടം വരണമെന്നാവശ്യപ്പെട്ടതനുസരിച്ച് അത് കേൾക്കാനാണ് ഞാൻ വന്നത്. ഇപ്പോൾ പറഞ്ഞതുപോലുള്ള സംഗതികളെപ്പറ്റി സംസാരിക്കുവാനല്ല. മാത്രമല്ല, പ്രത്യേക കാര്യങ്ങൾ നാം തമ്മിൽ പറയാനുള്ള സമയത്ത് ഈ മെത്രാന്മാർ ഇവിടെ ഹാജരായിരിക്കുന്നത് എന്തിനാണെന്ന് മനസ്സിലാകുന്നില്ല എന്ന് മാർ ദീവന്നാസ്യോസ് മറുപടി കൊടുത്തു. പാത്രി: ഇവർ സാക്ഷികളായിരിക്കട്ടെ. അതിനെന്താണ് ദൂഷ്യം? മെത്രാ: ഞാൻ സാക്ഷികളെ കൊണ്ടുവന്നിട്ടില്ല. ഈ മല്പാൻ മാത്രമാണ് കൂടെ ഉള്ളത്. കത്തിൽ പറഞ്ഞിരുന്ന പ്രത്യേക

സംഗതികൾ കേൾപ്പാനായി മാത്രമാണ് ഞാൻ വന്നത്. മറ്റു സംഗതികളെ പ്പറ്റി സംസാരിക്കാനല്ല, അതിന് ഞാനിപ്പോൾ തയാറുമില്ല. ഇവിടെ നോക്കി യിട്ട് നല്ല ലക്ഷണമല്ല കാണുന്നത്. ഇതൊരു സുന്നഹദോസ് ആണോ?

പാത്രി: നിങ്ങളോട് കച്ചവടസംബന്ധമായോ മറ്റോ പറയാനൊന്നുമില്ല. മെത്രാപ്പോലീത്തന്മാരുടെ സാന്നിധ്യത്തിൽ പറയാനുള്ളതേ ഉള്ളൂ. ഇതി നെ ഒരു സുന്നഹദോസ് ആയി തന്നെ വിചാരിച്ചുകൊള്ളുക.

മെത്രാ: സുന്നഹദോസ് വിളിച്ചു കൂട്ടുക, അതിലെ ആലോചനാവിഷ യങ്ങൾ എന്നിവ സംബന്ധിച്ച് നിബന്ധനകൾ ഉണ്ടല്ലോ. കത്തിൽ സുന്നഹ ദോസ് ഉണ്ടായിരിക്കുമെന്ന് കാണിച്ചിരുന്നുമില്ല. ഇപ്പോൾ ചോദിക്കുന്നത് കേട്ട് ഉത്തരം പറയാൻ ഞാൻ തയാറില്ല.

പാത്രി: കമ്മിറ്റി കൂടരുതെന്ന് പറഞ്ഞിട്ട് എതിരായി പ്രവർത്തിക്കുന്നത് എന്തുകൊണ്ടാണ്?

മെത്രാ: ഞാൻ മലങ്കര അസോസ്യേഷൻ കമ്മിറ്റി പ്രസിഡണ്ടും മെത്രാ പ്പോലിത്തൻ ട്രസ്റ്റിയുമാണ്. എനിക്ക് നിയമാനുസരണം ചില ചുമതലക ളും കടമകളും ഉണ്ട്. അവയെപ്പറ്റി സംസാരിക്കാനോ വാദിക്കാനോ അല്ല ഞാൻ വന്നത്.

പാത്രി: അങ്ങനെ എങ്കിൽ നിങ്ങളുടെ ഇഷ്ടം പോലെ നടക്കട്ടെ (ഉച്ച ത്തിൽ അറബിയിലും എന്തൊക്കെയോ പറഞ്ഞു).

മെത്രാ: സുഖമില്ലാത്ത ആളാണല്ലോ. വർത്തമാനം ദീർഘിപ്പിച്ചാൽ, ഉറച്ച് സംസാരിച്ചാൽ സുഖക്കേട് വർദ്ധിച്ചേക്കും. അതിനാൽ സംസാരം നിറുത്തി വിശ്രമിക്കുകയാണ് നല്ലത്. എനിക്ക് ഉടൻ തന്നെ പോകേണ്ട തുണ്ട്.

മാർ ദീവന്നാസ്യോസിനെ അന്ന് അവിടെ താമസിപ്പിച്ച് വിസ്തരിച്ചു എന്ന് വരുത്തണമെന്നായിരുന്നു ലാക്ക്. അതിലേക്ക് ദീവന്നാസ്യോസ് കുറുപ്പംപടിയിൽ എത്തിയശേഷം ദീയസ്ക്കോറോസ് ഉടൻ വന്നുചേരണ മെന്ന് പാത്രിയർക്കീസ് കമ്പി അടിച്ചു. കോലഞ്ചേരിയിൽ നിന്ന് മാർ തീമോ ത്തിയോസിനെ വരുത്തുന്നതിന് എഴുത്തു കൊടുത്തു സൈക്കിളിൽ ആള യച്ചു. നേതാവായ ചാക്കോത്തരകൻ ഓടി എത്തണമെന്ന് അത്താനാസ്യോ സും കമ്പി കൊടുത്തു. ഉച്ചഭക്ഷണാനന്തരം മാർ ദീവന്നാസ്യോസ് പാത്രിയ ർക്കീസിന്റെ മുറിയിൽ ചെന്ന് യാത്ര പറഞ്ഞു. അപ്പോൾ പാത്രിയർക്കീസ് ചോദിച്ചു. പാത്രിയർക്കീസിനെയും ആ സ്ഥാനത്തെയും നിഷേധിച്ച് നിങ്ങ ൾ മൊഴി കൊടുത്തതായി പത്രങ്ങളിൽ കണ്ടു. അത് ശരിയാണോ?

മെത്രാ: പത്രങ്ങൾ മലയാളത്തിലുള്ളവ തർജ്ജമ ചെയ്ത് കേൾപ്പിച്ചത ല്ലേ! ഞാൻ പാത്രിയർക്കീസിനെയും സ്ഥാനത്തെയും നിഷേധിച്ചില്ല.

ഈ പാത്രിയർക്കീസിനെയും അദ്ദേഹത്തിന്റെ സ്ഥാനത്തെയും നിഷേ ധിച്ച് മൊഴി കൊടുത്തില്ലേ എന്ന് യൂലിയോസ് ഇടയ്ക്ക് കയറി ചോദിച്ചു.

യൂലിയോസിനോട് സംസാരിക്കാൻ വന്നിട്ടില്ല എന്ന ഭാവത്തിൽ പാത്രിയർക്കീസിനോട് പറഞ്ഞു. ഇത്തരം ചോദ്യങ്ങൾക്ക് തക്ക മറുപടി പറയാനുണ്ട്. അതിനുള്ള അവസരമല്ല ഇത്. ഇപ്പോൾ ഉത്തരം പറയാൻ ഞാൻ തയാറുമല്ല.

പാത്രി: അസോസ്യേഷൻ കമ്മിറ്റിയെ നാം നിരോധിക്കും.

മെത്രാ: ഓരോരുത്തർക്കും ഇഷ്ടം പോലെ ചെയ്യാൻ സ്വാതന്ത്ര്യമുണ്ട്. ഇതൊന്നും സമാധാനത്തിനുള്ള മാർഗ്ഗങ്ങളല്ല. പതിവുള്ള ഉപചാരങ്ങളോടു കൂടെ യാത്ര പറഞ്ഞു മാർ ദീവന്നാസ്യോസും അദ്ദേഹത്തെ അനുഗമിച്ചിരുന്നവരും മടങ്ങി" (പാറേട്ട്, പു. 747-750).

കോടതികൾക്ക് നിഷേധിക്കാനാവാത്തവിധം ഒരു വിചാരണയും സാക്ഷിവിസ്താരവും നടത്തി ന്യൂനത പറയാനാവാത്ത ഒരു മുടക്കിൽ മാർ ദീവന്നാസ്യോസിനെ ബന്ധിക്കുവാനുള്ള വക്രബുദ്ധിയാണ് ഏലിയാസ് തൃതീയനെ വഴി നടത്തിയത്. അത് ഫലിക്കാതെ പോയപ്പോൾ മലങ്കര അസോസ്യേഷൻ വിളിച്ചു കൂട്ടി മെത്രാപ്പോലീത്തായുടെ 'മേലധികാരി' ആയ അസോസ്യേഷനെക്കൊണ്ട് അദ്ദേഹത്തിനെതിരെ നടപടി എടുപ്പിക്കാമെന്ന് അദ്ദേഹവും മോഹിച്ചു. റോയൽ കോടതി തുടങ്ങിയ നീതിന്യായ പീഠങ്ങൾ പുറപ്പെടുവിച്ച വിധികൾപ്രകാരം പാത്രിയർക്കീസിന് അസോസ്യേഷൻ യോഗത്തിന്മേൽ കർത്തവ്യങ്ങളൊന്നുമില്ലെന്നിരിക്കെ അദ്ദേഹം അത് വിളിച്ചുകൂട്ടിയത് നിയമവ്യവസ്ഥയെ വെല്ലുവിളിക്കുന്ന നടപടിയായിട്ടേ കാണാനാവൂ. അക്കാര്യത്തിൽ അദ്ദേഹം മാർ അബ്ദുള്ളായുടെ വഴിയാണ് പിന്തുടർന്നത്.

1931 മിഥുനം 22 ന് കുറുപ്പമ്പടി പള്ളിയിൽ അദ്ദേഹം അസോസ്യേഷൻ വിളിച്ചു കൂട്ടി. യോഗത്തിൽ വന്നവർ അധികവും മാർ ദീവന്നാസ്യോസിനെ അനുകൂലിക്കുന്നവർ ആയിരുന്നു. ഒ. എം. ചെറിയാൻ, എം. എ. ചാക്കോ സൂപ്രണ്ട്, പി. ജേക്കബ് കുരിയൻ, പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, കെ. സി. മാമ്മൻ മാപ്പിള തുടങ്ങിയവരൊക്കെ പ്രസംഗിച്ചു. പാത്രിയർക്കീസ്, ലക്ഷ്യം വച്ച കാര്യം സഫലമാകാതെ പള്ളി വിട്ടുപോയി.

അന്തരിച്ച അത്മായ ട്രസ്റ്റിക്ക് പകരം പുതിയ ഒരാളെ തെരഞ്ഞെടുക്കുവാൻ മാർ ദീവന്നാസ്യോസ് കോട്ടയത്ത് മിഥുനം 26 ന് അസോസ്യേഷൻ കൂടി. ഈ. ഐ. ജോസഫിനെ തെരഞ്ഞെടുത്തു. ഈ യോഗത്തിൽ മലങ്കര സഭാംഗങ്ങൾ സംബന്ധിക്കരുതെന്ന് പാത്രിയർക്കീസ് പള്ളികൾക്ക് വിലക്ക് കല്പന അയച്ചു. അവർ നിയമാനുസൃതം വട്ടിപ്പണത്തിന്റെ പത്തൊമ്പത് വർഷത്തെ പലിശ 16000 രൂപ വാങ്ങിയപ്പോൾ അതിനെതിരെ പാത്രിയർക്കീസ് നിയമവിരുദ്ധമായി പരാതിപ്പെട്ടു. ആ പരാതി അവഗണിക്കുന്ന മറുപടി അദ്ദേഹത്തിന് ലഭിച്ചു.

കോതമംഗലം പള്ളി പാത്രിയർക്കീസ് വിഭാഗത്തിന്റെ കോട്ടയാണ് അന്നും ഇന്നും. അവിടെ ചെറിയപള്ളിയിൽ കബറടങ്ങിയ യൽദൊ മഫ്രിയാനയെ പരിശുദ്ധൻ ആയിട്ടാണ് മലങ്കരസഭ ആദരിക്കുന്നത്. അദ്ദേഹ

ത്തെ പരിശുദ്ധനായി പ്രഖ്യാപിക്കുവാൻ മലങ്കരയിലെ പാത്രിയർക്കാ വിഭാഗത്തിലെ മെത്രാന്മാർ ചേർന്ന് പാത്രിയർക്കീസിനോട് യൂലിയോസ് മെത്രാച്ചൻ മുഖേന അഭ്യർത്ഥിച്ചിരുന്നു. താൻ മലങ്കരയിൽ വരുമ്പോൾ പ്രഖ്യാപനം നടത്താമെന്ന് അദ്ദേഹം മറുപടിയും നല്കി. അതിൻപ്രകാരം 1931 കന്നി 19, 20 തീയതികളിലെ പെരുന്നാളിന് ഏലിയാസ് തൃതീയൻ കോതമംഗലം ചെറിയപള്ളിയിലെത്തി. മാർ യൂലിയോസും ശേഷം മെത്രാന്മാരും വിശ്വാസ സംരക്ഷക ബിരുദനാമധാരിയായ കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസും അവിടെ സന്നിഹിതരായിരുന്നു. എന്നാൽ എല്ലാവരും പ്രതീക്ഷിച്ച പ്രഖ്യാപനം ഉണ്ടായില്ല. ദൃക്സാക്ഷിയും കോതമംഗലം ബാവായുടെ ജീവചരിത്രകാനുമായ നെടുന്തള്ളിൽ സ്കറിയാ കശ്ശീശാ എഴുതുന്നു:

“എന്നാൽ മാർ ബസേലിയോസ് ബാവായെ പരിശുദ്ധന്മാരുടെ കൂട്ടത്തിൽ ചേർക്കുന്നതിന് ഈ പള്ളിക്കാരുടെ ആവശ്യപ്രകാരം മലങ്കരയുള്ള മെത്രാപ്പോലീത്തന്മാരും അന്ത്യോഖ്യാ പ്രതിനിധി മാർ യൂലിയോസ് മെത്രാപ്പോലീത്തായും കൂടി അന്ത്യോഖ്യാ സിംഹാസനത്തിലേക്ക് അപേക്ഷ അയച്ചു. സിംഹാസനത്തിങ്കൽ അന്ന് വാണിരുന്ന ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് അതിനെ സ്വീകരിച്ച് അവിടത്തെ പ്രാദേശിക സുന്നഹദോസ് വിളിച്ചുകൂട്ടി. താഴെ വിവരിക്കുന്ന കാര്യങ്ങളെപ്പറ്റി അന്വേഷിച്ച് റിപ്പോർട്ട് തയാറാക്കി സുന്നഹദോസിൽ സമർപ്പിക്കുവാൻ തക്കവണ്ണം ഇപ്പോഴത്തെ പാത്രിയർക്കീസായ അന്നത്തെ മാർ അപ്രേം സേവേറിയോസ് ബാവായെ ഏല്പിച്ചു. തെളിവു വിഷയം. 1. വി. ബസ്സേലിയോസ് ജീവിച്ചിരുന്നപ്പോഴത്തെ അത്ഭുതങ്ങൾ. 2. മരണാനന്തരമുള്ള അത്ഭുതങ്ങൾ 3. അദ്ദേഹത്തിന്റെ ഓർമ്മ മലങ്കര സഭയിൽ ഇപ്പോൾ ആചരിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ എത്ര പള്ളികളിൽ? അദ്ദേഹം മൂലം ലഭിച്ചുകൊണ്ടിരിക്കുന്ന അത്ഭുതശക്തികൾ ഏതെല്ലാം?

ഇവയിൽ ഒന്നാമത്തെ കാര്യത്തെപ്പറ്റി മാർ അപ്രേം ബാവാ തന്നെ ബസ്സേലിയോസ് ബാവായുടെ സ്വദേശമായ കൂദേദിലും ബാവാ വളരെനാൾ താമസിച്ചിരുന്ന മാർ മത്തായിയുടെ ദയറായിലും മറ്റും അന്വേഷിച്ചറിഞ്ഞും രണ്ടും മൂന്നും കാര്യങ്ങളെപ്പറ്റി ഈ ഇടവകയിൽ (കോതമംഗലം) മാറാച്ചേരിൽ അബ്രഹാം കത്തനാരോട് അപ്രേം ബാവാ എഴുതിച്ചോദിച്ചു. അച്ചൻ അതിനാവശ്യമായ തെളിവുകൾ വിശദമായി എഴുതി അയച്ചതിനെ ആസ്പദമാക്കി റിപ്പോർട്ട് തയാറാക്കി സുന്നഹദോസിൽ സമർപ്പിച്ചു. ടി സുന്നഹദോസ് ബാവായെ പരിശുദ്ധനായി സ്ഥിരപ്പെടുത്തി പരിശുദ്ധന്മാരുടെ പട്ടികയിൽ ചേർത്തു.

കാലവിളംബമെന്യേ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ മലങ്കരയ്ക്ക് എഴുന്നള്ളിയപ്പോൾ ബാവായെ സ്വീകരിക്കുന്നതിനായി യൂലിയോസ് ബാവായും അത്താനാസ്യോസ് മെത്രാപ്പോലീത്തായും കറാച്ചിയ്ക്ക് പോയപ്പോൾ ഞാനും അബ്രഹാം കത്തനാരും കൂടെ പോയിട്ടുണ്ടായിരുന്നു. പാത്രിയർക്കീസ് ബാവായും ഞങ്ങളും കറാച്ചിയിൽ നിന്നും ഡൽഹിയിൽ എത്തി താമസിക്കവേ, ബസ്സേലിയോസ് ബാവായെ പരിശുദ്ധനാ

ക്കിയ കാര്യത്തെപ്പറ്റി ഞങ്ങളും യൂലിയോസ് ബാവായും കൂടി പാത്രിയർക്കീസ് ബാവായോടു ചോദിച്ചു. ബാവാ തിരുമനസ്സുകൊണ്ട് ബസ്സേലിയോസിനെ പരിശുദ്ധനായി സുന്നഹദോസ് സ്ഥിരപ്പെടുത്തിയിരിക്കുകയാണെന്നും അവിടെ (കോതമംഗലം) എത്തുമ്പോൾ പ്രഖ്യാപനം ചെയ്യുന്നതാണെന്നും ബസ്സേലിയോസ് ഒരു പരിശുദ്ധൻ ആണെന്നു മാത്രമല്ല, പരിശുദ്ധ നാട്ടിൽ മർത്തശ്മുനിയുടെ നാട്ടിൽ ജനിച്ചവനാണെന്നും അദ്ദേഹവും പരിവാരവും ഇന്ത്യയ്ക്ക് പുറപ്പെട്ട വിവരം സിംഹാസന ഡയറിയിലും മറ്റും ഉണ്ടെന്നും ഏറ്റവും സന്തോഷത്തോടെ ഞങ്ങളോട് കല്പിച്ചു.

അനന്തരം ബാവാ മലങ്കരയിലെത്തി ഈ പള്ളിയിൽ (കോതമംഗലം) എഴുന്നള്ളിയിരിക്കുമ്പോൾ ഞങ്ങളും യൂലിയോസ് ബാവായും അത്താനാസ്യോസ് മെത്രാപ്പോലീത്തായും കൂടെ ബസ്സേലിയോസ് ബാവായെ പരിശുദ്ധനായി പ്രഖ്യാപനം ചെയ്യുന്ന കാര്യത്തെപ്പറ്റി പാത്രിയർക്കീസ് ബാവായെ അറിയിച്ചു. പ്രഖ്യാപനം ചെയ്യുന്ന ദിവസം തീർച്ചപ്പെടുത്തിപ്പറയാമെന്ന് ബാവാ കല്പിച്ചു. അന്നത്തെ (പെരുന്നാളിന്റെ) സന്ധ്യാപ്രാർത്ഥനയ്ക്ക് പതിവനുസരിച്ച് കബറിങ്കൽ ധൂപം വച്ചതിന് ശേഷം സാധാരണരീതി വിട്ട് പാത്രിയർക്കീസ് ബാവാ അറബി ഭാഷയിൽ ഒരു ഗീതം ചൊല്ലി. ഇതിൽ കേൾവിക്കാരായ ഞങ്ങൾക്ക് ഒരു പ്രത്യേകത ഉളവാക്കിത്തീർത്തു.

മലങ്കരയിൽ നിന്നുള്ള മെത്രാപ്പോലീത്തന്മാരുടെ അപേക്ഷയും കൂടെ പാത്രിയർക്കീസ് ബാവായ്ക്ക് കൊടുക്കുന്നത് കൊള്ളാം എന്ന് യൂലിയോസ് ബാവാ ഗുണദോഷിച്ചതുകൊണ്ട് അപേക്ഷ തയാറാക്കി യൂലിയോസ് ബാവായും അത്താനാസ്യോസ് മെത്രാപ്പോലീത്തായും അതിൽ ഒപ്പിട്ട് അത് മറ്റു തിരുമേനിമാരെക്കൊണ്ട് ഒപ്പിടുവിക്കുന്നതിന് എന്റെ സഹോദരൻ ഗീവറുഗീസ്, തിരുമേനിമാരുടെ അടുക്കൽ പോയി ഒപ്പിട്ടുകൊണ്ടുവന്ന് പാത്രിയർക്കീസ് ബാവായ്ക്ക് സമർപ്പിച്ചു. ഏതോ ചില പ്രത്യേക കാരണങ്ങൾ കൊണ്ട് പ്രഖ്യാപനം ചെയ്യുന്നതിനുള്ള അവധി മാറ്റിവയ്ക്കുകയാണ് ചെയ്തത്" (ഫാ. ഡോ. ജോസഫ് ചീരൻ, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 313, 314. നെടുന്തള്ളിലച്ചൻ, ബസ്സേലിയോസ് ബാവായുടെ ചരിത്രം, പു. 23-27).

ഈ നടപടി വിചിത്രമായി തോന്നാം. ഇതൊരാത്മീയ വിഷയമാണ്. ഈ കാര്യത്തിൽ പ്രവേശിയ്ക്കുന്നതിന് യാതൊരു കോടതിവിധിയും പാത്രിയർക്കീസിനെ വിരോധിക്കുന്നില്ല. എന്നിട്ടും സ്വന്തം അനുയായികൾ സമർപ്പിച്ച അപേക്ഷ അദ്ദേഹം നിരസിച്ചു. മലങ്കരസഭയ്ക്ക് താൻ മുഖാന്തിരം ഒരു ചെറിയ നന്മയെങ്കിലും സംഭവിച്ചുകൂടാ എന്ന സങ്കുചിത ചിന്തയാണോ അദ്ദേഹം പ്രദർശിപ്പിച്ചത്? മലങ്കരയിൽ നിന്ന് തിരിച്ചുപോകുന്നതിനു മുമ്പ് താൻ വീണ്ടും കോതമംഗലം പള്ളിയിലെത്തി അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചുകൊള്ളാം എന്ന് വാഗ്ദാനം നൽകിയിട്ടാണ് അദ്ദേഹം ആ പള്ളിയോട് യാത്ര പറഞ്ഞത്.

ഏലിയാസ് തൃതീയന് കോതമംഗലം കബറിലോ സ്വന്തം ആസ്ഥാന

ത്തു തന്നെയോ വീണ്ടും പ്രവേശിക്കുവാൻ മുകളിൽ നിന്ന് അനുവാദം ലഭിച്ചില്ല. 1932 കുംഭം 1 ന് ഹൃദയസ്തംഭനം മൂലം അദ്ദേഹം മഞ്ഞനിക്കരയിൽ വച്ച് നിര്യാതനായി. അവിടെത്തന്നെ കബറടക്കപ്പെട്ടു. മലങ്കരസഭയെ കൂച്ചുവിലങ്ങിടുവാൻ കോപ്പുകൂട്ടി മലങ്കരയിലെത്തിയ ആ വികലമാനസൻ മൃത്യുവിന്റെ തണുത്ത കൂച്ചുവിലങ്ങിൽ ബന്ധിതനായി.

### മാർ അപ്രേം പ്രഥമൻ

പുതിയ പാത്രിയർക്കീസ് ആയി അപ്രേം പ്രഥമൻ അവരോധിക്കപ്പെട്ടു. മുളന്തുരുത്തി സുന്നഹദോസിൽ സിറിയയിലും മലങ്കരയിലുമുള്ള കമ്മിറ്റികൾ അന്യോന്യതയിൽ ഇരിക്കണമെന്ന തീരുമാനം നിലനില്ക്കുമ്പോൾ തന്നെ മാർ അബ്ദുൽ മശിഹാ, മാർ അബ്ദുള്ളാ, മാർ ഏലിയാസ് തൃതീയൻ, മാർ അപ്രേം എന്നീ പാത്രിയർക്കീസന്മാർ മലങ്കരസഭയിലെ കമ്മിറ്റിയുടെയും മെത്രാന്മാരുടെയും സാന്നിദ്ധ്യസഹകരണങ്ങൾ കൂടാതെയാണ് വാഴിക്കപ്പെട്ടത്. ഒരു പാരസ്പര്യ സങ്കല്പം സിറിയൻ സഭയ്ക്കില്ലെന്നും അവർ വച്ചുപുലർത്തിയത് ഒരു കോളനി സങ്കല്പം മാത്രമായിരുന്നുവെന്നും ഈ നടപടികൾ വ്യക്തമാക്കുന്നു. മാർ ദീവന്നാസ്യോസിന്റെ അഭ്യർത്ഥനയെത്തുടർന്ന് അപ്രേം പാത്രിയർക്കീസ് ഇരുവിഭാഗവും ചേർന്ന് യോജിപ്പിന്റെ വ്യവസ്ഥകൾക്കു രൂപംനൽകുവാൻ രണ്ടു ഭാഗത്തോടും ആവശ്യപ്പെട്ടുവെങ്കിലും പാത്രിയർക്കീസ് ഭാഗത്തെ മലങ്കര മെത്രാൻ മാർ അത്താനാസ്യോസ്, മാർ യൂലിയോസിനെ ഭയപ്പെട്ടിരുന്നതുകൊണ്ട് ആ യത്നത്തിൽ സഹകരിക്കാതെ മാറിനിന്നു. ജീവിതാന്ത്യം വരെ സമാധാന പോരാട്ടങ്ങളിൽ മുഴുകി എങ്കിലും ആ സ്വപ്ന സാഫല്യം കൈവരാതെ ദേശാഭിമാനിയും വഞ്ചിതനുമായ മാർ ദീവന്നാസ്യോസ് കളിക്കളം വിട്ടു. 1934 കുംഭം 12 നാണ് അദ്ദേഹം സ്വർഗ്ഗാരോഹണം ചെയ്തത്. പുതിയ മലങ്കര മെത്രാപ്പോലീത്താ പുതിയ സമാധാനയുഗത്തിന്റെ ഉദയസൂര്യനാകണമെന്ന് ഇരു വിഭാഗങ്ങളും ആഗ്രഹിച്ചു. അതിന്റെ പ്രാഥമിക ചർച്ചകൾക്കു ശേഷം ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ 1934 ഇടവം 20 ന് പുതിയ പാത്രിയർക്കീസിനെ സന്ദർശിക്കുവാൻ ഹോംസിലേക്ക് പരിവാരസമേതം പുറപ്പെട്ടു. ജൂൺ 21 ന് (മിഥുനം 7) സന്ദർശനം നടന്നു. കാതോലിക്കായെ മദ്ബഹായുടെ വലത്തുവശത്ത് സിംഹാസനം നൽകി പാത്രിയർക്കീസ് ആദരിച്ചു. സന്ധിസംഭാഷണങ്ങൾ പുരോഗമിച്ചു. മലങ്കരസഭമേൽ ശീമക്കാർക്ക് ആധിപത്യം വേണമെന്ന് പാത്രിയർക്കീസ് ആവശ്യപ്പെട്ടതനുസരിച്ച് ചെറിയമഠത്തിൽ അച്ചനും സി. എം. തോമസ് അച്ചനും (തോമ്മാ മാർ ദീവന്നാസ്യോസ്) സന്ധിവ്യവസ്ഥകളുടെ ഒരു കരടുരൂപം തയ്യാറാക്കി സമർപ്പിച്ചു. അവിടെ ഉണ്ടായിരുന്ന ശീമ മെത്രാന്മാരുടെ താൽപര്യമനുസരിച്ച് തീരുമാനിക്കാമെന്നും താൻ നിഷ്പക്ഷത പാലിക്കാമെന്നും പറഞ്ഞാണ് പാത്രിയർക്കീസ് ചർച്ചകൾ ആരംഭിച്ചത്. പിന്നീട് ആ നില മാറ്റി. അച്ചന്മാർ സമർപ്പിച്ച വ്യവസ്ഥകൾ മാറ്റിവച്ച് പാത്രിയർക്കീസിന്റെ പാർശ്വവർത്തികൾ തയാറാക്കിയ വ്യവസ്ഥകൾ അംഗീകരിക്കണമെന്ന ഭാവമാണ് അപ്രേം പ്രഥമൻ കാണിച്ചത്.

“ഇന്ത്യയുടെ ഒരു ഓണംകേറാ മൂലയിൽ നിന്ന് വന്ന ബലഹീനരായ മൂന്ന് കറുത്ത മനുഷ്യരെ ഉള്ളുവല്ലോ. അവരെ വരച്ച വരയിൽ നിർത്തുകയോ ഏത്തമിടുവിയ്ക്കുകയോ ചെയ്യണം. ഒപ്പിടുവിക്കാമെന്നുള്ള ധാരണ ശരിയല്ലെന്നറിഞ്ഞപ്പോൾ അല്പമൊന്ന് ഞെട്ടി. അവർക്കു പിന്തുണയില്ലെന്ന് ധരിച്ചത് തെറ്റിയെന്ന് തെളിഞ്ഞപ്പോഴാണ് ഈ ഞെട്ടൽ ഉണ്ടായത്. ഹാലിഫാക്സ് പ്രഭുവിന്റെ നിർദ്ദേശമനുസരിച്ച് ബ്രിട്ടീഷ് വിദേശകാര്യമന്ത്രി സാർ ജോൺ സൈമൻ ഡമാസ്ക്കസ്, ബയ്റൂട്ട്, ആലപ്പോ, യരുശലേം എന്നീ പട്ടണങ്ങളിലെ ബ്രിട്ടീഷ് കോൺസൽമാർക്ക് മലങ്കരയിൽ നിന്ന് ചെന്നിട്ടുള്ള കാതോലിക്കോസിന്റെയും പാർട്ടിയുടെയും സ്ഥിതിഗതികൾ അന്വേഷിക്കണം, അവർക്കാവശ്യമായ സഹായസൗകര്യങ്ങൾ ചെയ്തുകൊടുക്കണം എന്ന് എഴുതിയിരുന്നു. ആ വിവരം ആ ദിക്കിലെ ഉദ്യോഗസ്ഥന്മാരിലൂടെ പാത്രിയർക്കീസ് അറിഞ്ഞതോടെ തോന്നിയപാട് എന്തുമാകാം എന്ന് വച്ചു കൂടെന്ന് ബോധമുണ്ടായി. കാതോലിക്കോസിന് അപകടം പറ്റാതെ കഴിയുകയും ചെയ്തു (കാതോലിക്കാബാവായുടെ മേൽ സമ്മർദ്ദം ഏറുന്നതായും അദ്ദേഹത്തെ അപായപ്പെടുത്തുവാൻ ശ്രമിക്കുന്നതായും മണത്തറിഞ്ഞ കുന്നംകുളത്തെ സഭാസ്നേഹികൾ അയച്ച പ്രമേയവും അതിന്മേൽ ചെലുത്തിയ സ്വാധീനവുമാണ് ബ്രിട്ടീഷ് സർക്കാരിന്റെ സഹായഹസ്തമായി കാതോലിക്കോസിന്റെ ജീവരക്ഷയ്ക്ക് മുഖാന്തിരമായത് എന്നത് പ്രസ്താവ്യമാണ്).

ഹോംസിൽ വച്ച് ദീർഘമായ സംഭാഷണങ്ങളും ചർച്ചകളും നടന്നു. ഒന്നും ഫലവത്തായില്ല. 1934 കന്നി 24 ന് കാതോലിക്കാ തിരിച്ചെത്തി. പ. കാതോലിക്കാ ബാവായെ കുനിച്ചു നിർത്തി സമാധാന വ്യവസ്ഥകളിൽ ഒപ്പിടീക്കാം എന്നോ മറ്റോ ആയിരുന്നു അപ്രേം പാത്രിയർക്കീസും യൂലിയോസ് മെത്രാനും കരുതിയത്. അതിനെച്ചൊല്ലി പാത്രിയർക്കീസ് കന്നി 16 ന് ഒരു കല്പന അയച്ചു; പാത്രിയർക്കീസിന്റെ സംസ്കാരവും പ്രതിപക്ഷ ബഹുമാനമില്ലായ്മയും മലങ്കരസഭയോടുള്ള പുച്ഛവും പ്രതിഫലിക്കുന്ന ഒരു കത്ത്: “വൃദ്ധനായ ഈ പുന്നൂസ് വാസ്തവം പറഞ്ഞാൽ ആർക്ക് ആയുധമായിരിക്കുന്നുവോ ആ ഉടമസ്ഥരായ അമ്മേനികൾ മേല്പട്ടസ്ഥാനത്തിന്റെ പരിധിയിലേക്ക് ന്യായമായ വാതില്ക്കലൂടെ പ്രവേശിപ്പാൻ ഇഷ്ടപ്പെട്ടില്ല. വഞ്ചനയും നമ്മുടെ അടുക്കൽ സമർപ്പിച്ച വ്യാജകണ്ണീരും ഉപായത്തോടുകൂടിയ വണക്കവും പ്രയോജനപ്പെടുകയില്ല എന്ന് അയാൾ നല്ലവണ്ണം ഗ്രഹിച്ചു. വ്യാജമായ അയാളുടെ ആശ നശിച്ചു. നമ്മുടെ അടുക്കൽ നിന്ന് പിരിഞ്ഞു. തന്നിമിത്തം അയാളുടെ വരവ് ദുരുദ്ദേശ്യത്തോടുകൂടെ ആയിരുന്നുവെന്നും ആന്തരസത്യം അതിൽ ഇല്ലായിരുന്നു എന്നും സ്വജനങ്ങൾക്കും അന്യർക്കും വെളിപ്പെടുകയും ചെയ്തിരിക്കുന്നു.

മൂന്നു മാസത്തെ നമ്മുടെ നിരന്തര പരിശ്രമങ്ങളും ആ വൃദ്ധന്റെ ആഗമനവും എല്ലാം പ്രയോജനരഹിതമായി തീരാതിരിക്കുന്നതിന്.... വ്യവസ്ഥകൾ വല്യ ലഘൂകരിപ്പാൻ തന്നെ നാം വീണ്ടും സമ്മതിച്ചു. വൃദ്ധനോട് പലവുരു പ്രയോജനകരമായ ആലോചനകൾ നടത്തുകയും നാനാവിധത്തിൽ

ഉപദേശങ്ങൾ നൽകുകയും ചെയ്തു. എന്നാൽ അദ്ദേഹം സാധുവും നിയമങ്ങൾ അനുസരിപ്പാൻ അറിഞ്ഞുകൂടാത്തവനും ആണെന്നും പ്രകൃതിദത്തമായതോ പരിജ്ഞാനത്തിൽ നിന്ന് ഉത്ഭൂതമായതോ ആയ ഗുണങ്ങൾ അദ്ദേഹത്തിനില്ലെന്നും ബോധത്തിനും പ്രമാണത്തിന്റെയും സഭാചരിത്രത്തിന്റെയും പഠനത്താലുള്ള ഗ്രന്ഥവിജ്ഞാനത്തിന് അനുയോജ്യമായ ന്യായോക്തികൾ ഗ്രഹിക്കുവാൻ പ്രാപ്തനല്ലെന്നും, പ്രത്യുത, ആരോ പഠിപ്പിച്ചിരിക്കുന്ന വചനങ്ങളെ ഉരുവിട്ടുകൊണ്ടിരിക്കുന്നവനാണെന്നും നമുക്കു ബോധ്യപ്പെട്ടു. ചുരുക്കിപ്പറഞ്ഞാൽ അസ്ഥിരനായ ഒരു മനുഷ്യൻ തന്നെ. ...... അന്യന്മാർ പോലും ശ്ലീഹായ്ക്കടുത്ത കൈവയ്പിന്റെ പിന്തുടർച്ചയെ ബഹുമാനിക്കുകയും പരിശോധിച്ചറിയുകയും ചെയ്യുന്നു. എന്നാൽ സ്വന്തക്കാരിൽ ചിലർ അതായത് ഇക്കൂട്ടർ ആകട്ടെ അതിൽനിന്ന് ഓടി അകലുകയും അന്ത്യോഖ്യായിലെ പരിശുദ്ധ പിതാക്കന്മാരുടെ അപ്പോസ്തോലികമായ അധ്വാനങ്ങളുടെ നേർക്ക് കൃതഘ്നരായി നീങ്ങുകയും ചെയ്യുന്നു. ആ പിതാക്കന്മാരാകട്ടെ വേദവിപരീതവും കഠിന ദാസ്യവുമാകുന്ന ചുഴലിയിൽ നിന്ന് ഇവരെ രക്ഷിക്കുകയും പ്രകാശത്തിലേക്ക് കൊണ്ടുവരികയും ചെയ്തു. ഈ വൃദ്ധമനുഷ്യൻ പുന്നൂസും അയാളോട് ചേരുന്നവരും....... തങ്ങൾ ശരിയായിട്ടുള്ളവർ എന്ന് അവർ തന്നെയും വിശ്വസിക്കുന്നവരല്ല. നേരെ മറിച്ച് അവരുടെ ദുരുദ്ദേശ്യത്തെ സാധിക്കുന്നതിന് ശരിയായിട്ടുള്ളവരെന്ന് വൃഥാ പറഞ്ഞു നടക്കുന്നുവെന്നേ ഉള്ളൂ. ജീവന്റെ മാതാവായ അന്ത്യോഖ്യാ സഭയിൽ നിന്ന് അവർ തങ്ങളെത്തന്നെ ഛേദിച്ചിരിക്കുന്നു. ആകയാൽ അവർ നമുക്ക് അന്യരാണ്. ഇനി മേലാലും അവർ നിങ്ങൾക്ക് പരിശുദ്ധ സഭയാകുന്ന തൊഴുത്തിൽനിന്ന് നിശ്ശേഷം പുറത്ത് തള്ളപ്പെട്ടവരായിരിക്കണം. അവരോട് സഹകരിക്കുവാനോ സഭാസംബന്ധമായ ഏതെങ്കിലും ശുശ്രൂഷയിൽ സംബന്ധിക്കുവാനോ ദൈവത്തിൽ നിന്നും നമ്മിൽ നിന്നും ഒരുവനും അനുവാദമില്ല....."

സംസ്കാരശൂന്യമായ ഈ കത്തിനെപ്പറ്റി പാറേട്ടിന്റെ പ്രതികരണം ശ്രദ്ധിയ്ക്കുക: "ആത്മീയത്തിൽ അത്യുന്നതനിലയിൽ എത്തി എന്ന് ലോകം ധരിക്കുന്ന ഒരു സ്ഥാനിയുടെ ആത്മാർത്ഥതാരാഹിത്യത്തിന് ഒന്നാംതരം ഉദാഹരണമാണ് അപ്രേം പാത്രിയർക്കീസിന്റെ ഈ ലേഖനം. അദ്ദേഹത്തെ കാണാൻ ഹോംസ് വരെ കഷ്ടപ്പെട്ട് യാത്ര ചെയ്ത കാതോലിക്കോസിൽ അദ്ദേഹം കണ്ട ഏറ്റവും വലിയ കുറവ് വാർദ്ധക്യം ആണ്. വൃദ്ധൻ, വൃദ്ധൻ പുന്നൂസ് എന്നീ പ്രയോഗം മുകളിൽപ്പറഞ്ഞ രേഖ ഒന്നോടിച്ചു നോക്കിയാൽ ആറിൽ കൂടുതൽ കണ്ടു. ദൈവത്തിന്റെ ദൃഷ്ടിയിൽ വാർദ്ധക്യം ഒരു കുറവല്ല. മറിച്ച് അനുഗ്രഹത്തിന്റെ ലക്ഷണമാണ്. കാരണം യഹോവ അത്യന്തം വിലമതിക്കുന്ന ആ അനുഗ്രഹം അപ്രേം പാത്രിയർക്കീസിന്റെ ദൃഷ്ടിയിൽ അത്യന്തം നികൃഷ്ടമാണ് താനും.

യഹോവയുടെ വിലയിരുത്തലിനെയാണോ അപ്രേം പാത്രിയർക്കീസിന്റെ വിലയിരുത്തലിനെയാണോ മലങ്കരയിലെ വാത്സല്യവാന്മാർ സ്വീകരിക്കേണ്ടത്? ഈ വിലാപസന്ദേശത്തിൽ പറയുന്ന... അന്ത്യോഖ്യയിലെ പിതാക്കന്മാരുടെ അപ്പോസ്തോലികമായ അധ്വാനങ്ങൾ എന്തൊക്കെയായി

രുന്നു? അധ്വാനിച്ചു എന്നു പറയുന്നു. എന്തിന് എവിടെ ഏത് തരത്തിലാണ് അദ്ധ്വാനിച്ചത്? മലയാളത്ത് എത്തി സുഖമായി ആഹാരം കഴിക്കുകയും മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തിടത്തോളം പണം വാങ്ങുകയും ഇവിടത്തെ ജനങ്ങളെ ഭിന്നിപ്പിച്ച് നില ഉറപ്പിക്കാൻ ശ്രമിക്കുകയും ചെയ്ക എന്നുള്ളതായിരുന്നു ഇവിടെ വന്നവർ ചെയ്ത അധ്വാനം എന്ന് ചരിത്രത്തിന്റെ ഏത് പേജ് മറിച്ചുനോക്കിയാലും കണ്ണുള്ളവർക്ക് കാണാൻ കഴിയും" (വാല്യം 5, പു. 44).

മലങ്കരയിലെ പാത്രിയർക്കാ ഭക്തന്മാർക്ക് കുറെക്കാലത്തേക്ക് മന്ത്രത്തിന്റെ വശ്യശക്തിയുള്ള ഒരു പ്രയോഗം - വൃദ്ധൻ പുന്നൂസ് - സംഭാവന ചെയ്യുന്നതിൽ അപ്രേം പാത്രിയർക്കീസ് വിജയിച്ചു (പരിഹാസ പ്രിയനായ അപ്രേം ബാവാ ഗോവണിയിൽ നിന്ന് താഴെ വീണ് അസ്ഥി ഒടിഞ്ഞു ശയ്യാവലംബിയായി 1957 ജൂൺ 23 ന് ഇഹലോകവാസം വെടിഞ്ഞു).

1934 ഡിസംബർ 26 ന് കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്ന ചരിത്രപ്രസിദ്ധമായ മലങ്കര അസോസ്യേഷൻ ഗീവറുഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്താ ആയി നിയമിച്ചു. മലങ്കരസഭാ ഭരണഘടന പാസ്സാക്കിയതും ആ യോഗത്തിൽ വച്ചു തന്നെ.

മറുഭാഗം 1935 ആഗസ്റ്റ് 22 ന് കരിങ്ങാച്ചിറയിൽ യോഗം ചേർന്ന് പൗലൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാനായും പുക്കുന്നേൽ അവിരാ ജോസഫ് കത്തനാരെ വൈദിക ട്രസ്റ്റിയായും തുകലൻ പൗലോ അവിരായെ അത്മായ ട്രസ്റ്റിയായും തെരഞ്ഞെടുത്ത് സമുദായക്കേസിന് കളമൊരുക്കി.

മാർ ദീവന്നാസ്യോസ്, കോനാട്ട് മല്പാൻ, സി. ജെ. കുരിയൻ എന്നീ കൂട്ടു ട്രസ്റ്റികൾ തമ്മിലുണ്ടായ ചില സൗന്ദര്യപ്പിണക്കങ്ങളുടെയും അധികാര വടംവലിയുടെയും ഫലമായി ആവിർഭവിച്ച് അര നൂറ്റാണ്ടോളം നീണ്ടുനിന്ന കക്ഷിതർക്കങ്ങൾ അവരുടെ മൂന്നു പേരുടെയും കാലശേഷം അവസാനിക്കുമായിരുന്നു. അത് നിലനില്ക്കുവാനും തുടരുവാനും കൂടുതൽ സങ്കീർണ്ണമാക്കുവാനും ഉത്സാഹിച്ചത് സ്ലീബാ ഒസ്താത്തിയോസും ഏലിയാസ് യൂലിയോസുമാണ്. രണ്ടു പേരും കക്ഷിതർക്കങ്ങൾ അനന്തമായി ദീർഘിപ്പിക്കുവാൻ എന്ത് കുതന്ത്രങ്ങളും കുമാർഗ്ഗങ്ങളും സ്വീകരിക്കുവാൻ തയ്യാറായിരുന്നു. സ്ലീബാ ഒസ്താത്തിയോസ് പവിത്രമായ കാനോൻ ഗ്രന്ഥത്തിൽ ഇരുനൂറിലേറെ ഭേദഗതികൾ വരുത്തിയും ഒട്ടേറെ വകുപ്പുകൾ വെട്ടിമാറ്റിയും വ്യാജ കാനോൻ ഗ്രന്ഥം തയാറാക്കി (ഈ വ്യാജരേഖയുടെ അസ്സൽ ഗ്രന്ഥം ഈ ഗ്രന്ഥകാരന്റെ ഗ്രന്ഥശേഖരത്തിൽ സൂക്ഷിക്കുന്നു. ഈ വ്യാജ കാനോൻ പകർപ്പുകളാണ് 18 അക്കം കാനോൻ എന്ന പേരിൽ വട്ടിപ്പണക്കേസിലും സമുദായക്കേസിലും കോനാട്ട് മല്പാൻ സത്യകാനോൻ എന്ന് സത്യം ചെയ്ത് ഹാജരാക്കിയത്. സെമിനാരിക്കേസിൽ ഹാജരാക്കപ്പെട്ട പതിനെട്ടക്കം കാനോനായിരുന്നില്ല അത്. സ്ലീബാ ഒസ്താത്തിയോസ് തയാറാക്കിയ ഈ കാനോൻ ആണ് യാക്കോബ് യൂലിയോസ് വിവർത്തനം ചെയ്യുകയും വെട്ടിക്കൽ സെമിനാരിയിൽ നിന്ന് പ്രസി

ഢീകരിക്കുകയും ചെയ്തത് (പാറേട്ട്, വാല്യം 4, പുറം 696). ഈയിടെ അന്തരിച്ച സിറിയൻ മെത്രാൻ ശീശക്ക് ഹോളണ്ടിൽ നിന്ന് ഏതാനും വർഷങ്ങൾക്ക് മുമ്പ് ഔദ്യോഗികമായി അച്ചടിച്ച് പ്രസിദ്ധീകരിച്ച കാനോനുമായി തട്ടിച്ചുനോക്കിയാൽ ഉദയഗിരിക്കാനോൻ വ്യാജകാനോൻ ആണെന്നും കോനാട്ട് അബ്രഹാം മല്പാൻ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ച കാനോൻ, സത്യകാനോൻ ആണെന്നും ഗ്രഹിക്കാം. ഈ വ്യാജകാനോൻ ആണ് വീരരാഘവ അയ്യങ്കാരെയും മറ്റും വഴി തെറ്റിച്ചത്. ഇന്നും അത് വിവർത്തനം ചെയ്യപ്പെട്ടതോടെ അസംഖ്യം മലയാളികളെ തെറ്റായ അടിസ്ഥാനത്തിലേക്ക് തള്ളിയിടുന്നു. ഈ സത്യം അറിയുന്ന ഒരു മെത്രാനെങ്കിലും പാത്രിയർക്കീസ് ഭാഗത്തുള്ളതായി ഈ ലേഖകന് അറിയാം. അദ്ദേഹം ഈ സത്യം വെളിച്ചത്ത് പ്രസ്താവിച്ച് മലങ്കരസഭയെ വ്യവഹാരങ്ങളുടെ അന്ധകാരത്തിൽ നിന്ന് രക്ഷിക്കണമെന്നാണ് ഈ ഗ്രന്ഥകാരന്റെ അഭ്യർത്ഥന. ഹൂദായ കാനോന്റെ ടെക്സ്റ്റ് അസംഖ്യം തിരുത്തലുകൾ കൊണ്ട് വികൃതമാക്കിയ നടപടിയിൽ മനംനൊന്ത് നവീകരണസഭയിലേക്കും പില്ക്കാലത്ത് റീത്തുസഭയിലേക്കും അനേകം സഭാസ്നേഹികൾ ഒഴുകിപ്പോകുവാൻ അനുകൂല സാഹചര്യം ഒരുക്കിയത് സഭയുടെ അടിസ്ഥാന പ്രമാണങ്ങളിലൊന്നായ ഹൂദായ കാനോൻ ഗ്രന്ഥത്തിൽ അന്ത്യോഖ്യൻ പിതാക്കന്മാർ നടത്തിയ കടന്നാക്രമണത്തിന്റെ ഫലമാണ്. അന്ത്യോഖ്യൻ സഭാ താല്പര്യങ്ങൾക്കു വേണ്ടി മലങ്കരസഭയെ പിളർത്തുകയും വ്യാജകാനോൻ നിർമ്മിതിയിലൂടെ ഭിന്നതയെ ശാശ്വതീകരിക്കുകയും ചെയ്ത അദ്ദേഹത്തെ 75 വർഷങ്ങൾക്കു ശേഷം പരിശുദ്ധ പദവിയിൽ ആദരിക്കുവാൻ അന്ത്യോഖ്യൻസഭ പ്രസാദിച്ചിരിക്കുന്നു. രണ്ടു വർഷങ്ങളിലായി അദ്ദേഹത്തിന്റെ ഓർമ്മയോടനുബന്ധിച്ച് അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ആർത്താറ്റ് സിംഹാസന പുത്തൻപള്ളിയിലേയ്ക്ക് അങ്കമാലി ഭാഗത്തു നിന്ന് കാൽനട തീർത്ഥയാത്രകൾ സംഘടിപ്പിക്കപ്പെട്ടു പോരുന്നുണ്ട് (മഞ്ഞനിക്കരയിൽ കബറടങ്ങിയ ഏലിയാസ് തൃതീയനെയും പരിശുദ്ധ പദവിയിൽ അന്ത്യോഖ്യൻസഭ ആദരിച്ച് അങ്ങോട്ടും കാൽനട തീർത്ഥയാത്രകൾ സംഘടിപ്പിക്കപ്പെടുന്നുണ്ട്).

## കള്ളന്റെ ആശാൻ

ഏലിയാസ് മാർ യൂലിയോസും അന്ത്യോഖ്യൻ താല്പര്യങ്ങൾക്കു വേണ്ടി കൃത്രിമരേഖകൾ ചമയ്ക്കുവാൻ ഒട്ടും മടിയില്ലാത്ത ആളായിരുന്നു. അക്കാര്യം മഞ്ഞനിക്കര ദയറായിൽ അക്കാലത്ത് ഉണ്ടായിരുന്ന ഫാ. ഡോ. വി. സി. ശാമുവേൽ ആത്മകഥയായ *സ്വാനുഭവവേദിയിൽ* രേഖപ്പെടുത്തിയിട്ടുണ്ട്:

“1942–ൽ സമുദായക്കേസ് വിസ്താരം നടന്നുകൊണ്ടിരിക്കുന്നു. അതിൽ മാർ യൂലിയോസിനെ ഒരു കമ്മീഷൻ മുഖേന വിസ്തരിക്കുവാൻ ജഡ്ജി ബി. കൃഷ്ണയ്യരുടെ ബെഞ്ചിൽ നിർദ്ദേശമുണ്ടായി. അതിന് മലയാളവും സുറിയാനിയും അറിയാവുന്ന ഒരു ദ്വിഭാഷി ആവശ്യമായി വന്നു. അതിന് രണ്ടു കക്ഷികളിലേയും നേതാക്കൾ ഏകകണ്ഠമായി എന്നെ തെരഞ്ഞെ

ടുത്തു. ഞാൻ കക്ഷിക്കാര്യത്തിൽ യാതൊരു അവിശ്വസ്തതയും കാണിച്ചിട്ടില്ല. എന്നെ ഏല്പിച്ച ജോലിയിലും സ്വന്തം മനഃസാക്ഷിക്കെതിരായി ഞാൻ യാതൊന്നും ചെയ്തില്ല.

കേസിൽ പാത്രിയർക്കീസ് കക്ഷിയുടെ വക്കീൽ അനന്തപത്മനാഭയ്യർ ആയിരുന്നു. മാർ യൂലിയോസിനെ വാദമുഖങ്ങൾ പഠിപ്പിക്കുവാൻ കോട്ടയം വലിയപള്ളിയിൽ അദ്ദേഹം പല തവണ വന്നു. ആശയവിനിമയത്തിന് അവരെ സഹായിക്കുവാൻ ഞാൻ ചെങ്ങളത്ത് നിന്നും കോട്ടയത്ത് വന്നുകൊണ്ടിരുന്നു. ആ ജോലിയും വിശ്വസ്തതയോടെ ഞാൻ ചെയ്തുപോന്നു.

കേസിലെ ഒരു പ്രധാന വാദം അബ്ദൽ മശിഹാ ബാവായെ സുറിയാനി സഭയുടെ മെത്രാന്മാർ ചേർന്ന് മുടക്കിയിരുന്നു എന്നതാണ്. മെത്രാന്മാർ ചേർന്ന് ഒപ്പിട്ടിട്ടുള്ള രേഖയുടെ ഒരു കോപ്പിയാണ് തെളിവായി ഹാജരാക്കാൻ ഉദ്ദേശിച്ചിരുന്നത്. അത് ശരിയായ രേഖയാണെന്ന് സിറിയൻ നാടുകളിലെ ഒരു നോട്ടറി സാക്ഷ്യപ്പെടുത്തിയിരുന്നു. അത് കോടതിയിൽ കാണിച്ചാൽ വിജയം സുനിശ്ചിതമാണെന്നായിരുന്നു പാത്രിയർക്കീസ് കക്ഷിയുടെ ധാരണ. ഞാനും അങ്ങനെ തന്നെ വിചാരിച്ചിരുന്നു. എന്നാൽ കോടതി അത് സ്വീകരിക്കുകയില്ലെന്ന് വക്കീൽ വ്യക്തമാക്കി. കാരണം അതിൽ ഒപ്പുവച്ച നോട്ടറി ഉദ്യോഗസ്ഥന് അത് സാക്ഷ്യപ്പെടുത്തുവാൻ തക്കവണ്ണം സുറിയാനി അറിഞ്ഞുകൂടായിരുന്നു എന്നത് തന്നെ. അതിനു പകരം മാർ യൂലിയോസ് മർദ്ദീനിൽ പോയപ്പോൾ സുന്നഹദോസ് റിക്കാർഡിൽ മൂലരേഖ കണ്ടു എന്നും അത് നോക്കി എഴുതി എടുത്ത കടലാസ് തെളിവായി കോടതിയിൽ ഹാജരാക്കാം എന്നും വക്കീൽ പറഞ്ഞു. എന്നാൽ സത്യത്തിൽ മാർ യൂലിയോസ് അങ്ങനെയൊരു കടലാസ് മർദ്ദീനിൽ വച്ച് എഴുതിയിരുന്നില്ല. മഞ്ഞിനിക്കര വച്ച് എഴുതിയുണ്ടാക്കുകയാണ് ചെയ്തത്. നോട്ടറി ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തിയിരുന്നതും കോടതിയിൽ വിലപ്പോവില്ല എന്ന് വക്കീൽ പറഞ്ഞതുമായ രേഖയിൽനിന്ന് മാർ യൂലിയോസ് അത് എഴുതിയുണ്ടാക്കുന്നത് ഞാൻ കണ്ടിട്ടുള്ളതാണ്. ഈ സംഭവം എന്നെ വേദനിപ്പിച്ചു. കാരണം അബ്ദൽ മശിഹായുടെ സ്ഥാനം മുടക്കു മൂലം അസാധുവാണെന്ന് ഞാനും വിശ്വസിച്ചിരുന്നു. അതിന് ആസ്പദമായ രേഖ സത്യസന്ധമല്ലെന്ന് എനിക്ക് മനസ്സിലായി. അത്രയും കാലം ഞാൻ പാത്രിയർക്കീസ് കക്ഷിയിൽ ഉറച്ചുനിന്നിരുന്നു. എന്നാൽ അവിടെ ഒരു പ്രകടമായ അസത്യത്തെ അഭിമുഖീകരിക്കുവാൻ തന്നെ ഞാൻ തീരുമാനിച്ചു. ഇടവക മെത്രാപ്പോലീത്താ ആയ മീഖായേൽ മാർ ദീവന്നാസ്യോസിനോട് കാര്യങ്ങൾ തുറന്ന് പറഞ്ഞ് എന്റെ മനഃസാക്ഷി നിർമ്മലമാക്കുവാൻ ഞാൻ തീരുമാനിച്ചു. അദ്ദേഹം കാതോലിക്കോസ് കക്ഷിക്കെതിരായി വീറോടെ പ്രസംഗിച്ചു വന്നിരുന്നത് മനഃസാക്ഷിയുടെ ബോധ്യത്തിന്റെ പ്രതിഫലനമായിട്ടാണ് ഞാൻ കണ്ടത്. കോട്ടയം സിംഹാസനപള്ളിയിൽ വച്ച് ഞാൻ ശാന്തമായി കാര്യങ്ങളെല്ലാം അദ്ദേഹത്തോട് പറഞ്ഞു...." അബ്ദൽ മശിഹാ ബാവായിൽ നിന്ന് കാതോലിക്കാ കക്ഷിക്ക് ലഭിച്ച പട്ടത്വം അസാധുവാണെന്ന് പറയുന്നത്, പറയുന്നവരുടെ വാശിയുടെ പ്രകടനം അല്ലാതെ ഒരു കഴമ്പുമുള്ളതല്ല." ഇതേ

ആശയം അബ്ദൽ ആഹാദ് റമ്പാനോട് (പിന്നീട് യാക്കോബ് തൃതീയൻ പാത്രിയർക്കീസ്) ഞാൻ പറഞ്ഞു" (....ചരിത്രവും സംസ്കാരവും, പു. 857 - 58).

വിദേശീയരായ ഈ രണ്ടു മെത്രാന്മാരിൽ മാർ യൂലിയോസ് സ്വപക്ഷത്തുള്ള മെത്രാന്മാരെ കുനിച്ചുനിർത്തി ചുവന്ന കുപ്പായം തെറുത്തു കയറ്റി ചൂരൽ വടി കൊണ്ട് കോപക്കലി അടങ്ങുന്നതുവരെ പ്രഹരിക്കുമായിരുന്നുവെന്ന് പില്ക്കാലത്ത് യോജിപ്പിലേക്കു വന്ന് യോജിപ്പിൽ വിപരീത സാഹചര്യങ്ങളിലും ഉറച്ചുനിന്ന ഒരു മെത്രാച്ചൻ പറയുന്നതായി കേട്ടിട്ടുണ്ട്. മുടക്കുകൾ ഭരണപരമായ അച്ചടക്ക നടപടി ആയിരിക്കെ, ആത്മാവിൽ അനശ്വരമായ മുദ്ര പതിപ്പിയ്ക്കുമെന്ന് സഭ പഠിപ്പിക്കുന്ന ആചാര്യത്വ നൽവരം മുടക്കുകൊണ്ട് വ്യർത്ഥമായി പോകുമെന്ന് സഭേതരമായ ഒരു പുത്തൻ ഭാഷ്യം ഈ പിതാക്കന്മാർ മലങ്കരയിൽ പ്രചരിപ്പിച്ചതുകൊണ്ടും, ജനം അവരെ അന്ധമായി വിശ്വസിച്ചിരുന്നതുകൊണ്ടും കാര്യങ്ങളുടെ വാസ്തവസ്ഥിതികൾ അറിയാമായിരുന്ന മെത്രാന്മാർ പോലും ഈ വിദേശ മെത്രാന്മാരെ പേടിച്ചാണ് കഴിഞ്ഞുകൂടിയിരുന്നത്. കള്ളനാണയമാണെന്ന് തിരിച്ചറിഞ്ഞിട്ടും അതു പുറത്തു പറയാനാവാത്തവിധം അന്ത്യോഖ്യായോട് വിധേയത്വം നിലനിർത്തി എന്നതാണ് എന്റെ ഗുരുനാഥന്റെ പരാജയമെന്ന് ഞാർത്താങ്കൽ മല്പാനച്ചൻ പൗലൂസ് മാർ അത്താനാസ്യോസിനെ അനുസ്മരിക്കുമ്പോഴെല്ലാം പറയുമായിരുന്നു. മഞ്ഞനിക്കരയിൽ താമസിച്ചിട്ടുള്ള പല വിദേശ റമ്പാന്മാരും - അവരിൽ പലരും പില്ക്കാലത്ത് സിറിയൻ സഭയിൽ മെത്രാന്മാരായി - കാണിച്ചുകൂട്ടിയ പല വെറിക്കൂത്തുകൾക്കും സാക്ഷ്യം വഹിച്ചിട്ടും അവ വെളിപ്പെടുത്തുവാൻ കഴിയാത്തവിധം അന്ത്യോഖ്യാഭ്രമം ഒരു മാസ്മരശക്തിയായി അവരുടെ ഉപബോധ മനസ്സുകളിൽ നിറഞ്ഞുനിന്നിരുന്നു. മഞ്ഞനിക്കരയിലെ വൈദിക വിദ്യാഭ്യാസ കാലത്ത് അവിടത്തെ വിദേശികളായ ഗുരുനാഥന്മാരുടെ ലൈംഗികപീഡനങ്ങൾക്ക് നിർദ്ദയം വിധേയരായ ചില വൈദിക വിദ്യാർത്ഥികൾ അക്കഥകൾ വേദനാപൂർവ്വം വർണ്ണിക്കുന്നത് കേട്ടിട്ടുണ്ട്. ചിലർ ഈ ക്രൂരതകളോടുള്ള പ്രതിഷേധത്തിന്റെ ഭാഗമായി ആ രംഗത്തോട് എന്നന്നേയ്ക്കുമായി വിടവാങ്ങിയ സംഭവങ്ങളും അപൂർവ്വമല്ല. എന്നിട്ടും അവിടെയുള്ള സീനിയർ വൈദികർ അവയൊക്കെ ഭക്തിയുടെയും വിശ്വാസത്തിന്റെയും പരിവേഷത്തിൽ മറക്കുവാനും മായ്ക്കുവാനും ശ്രമിക്കുന്നത് ആശ്ചര്യകരം തന്നെ.

കാര്യങ്ങൾ ഇങ്ങനെയെല്ലാം ആണെന്നിരുന്നാലും അവരോടുള്ള ശബ്ദായമാനമായ പോരാട്ടത്തിന്റെ മധ്യത്തിൽ അസംതൃപ്തരായ തദ്ദേശീയരുടെ സംതൃപ്തിയാണ് ശാശ്വതമായ സഭാ സമാധാനത്തിന്റെ യഥാർത്ഥ ഭൂമിക എന്ന് സഭയുടെ നേതൃത്വം തിരിച്ചറിയാത്തത് അതിലുമേറെ ആശ്ചര്യത്തിന് വക നല്കുന്നു.

## രണ്ടാം ഭാഗം

# പാത്രിയർക്കീസന്മാരുടെ ആധുനിക കാലത്തെ ദുഷ്ചെയ്തികൾ

കെ. വി. മാമ്മൻ, കോട്ടയ്ക്കൽ

## 1

# അന്ത്യോക്യാ മലങ്കരബന്ധം: ചരിത്രദൃഷ്ടിയിൽ

ആദ്യ നൂറ്റാണ്ടിൽ തന്നെ അന്ത്യോക്യൻ സഭയും മലങ്കരസഭയും തമ്മിൽ ബന്ധമുണ്ടായിരുന്നു എന്നും, അതല്ല മലങ്കരസഭ ആദ്യകാലം മുതൽ റോമാ സഭയുമായി ബന്ധപ്പെട്ടിരുന്നു എന്നും വിശ്വസിക്കുന്നവരും വാദിക്കുന്നവരും ഇല്ലാതില്ല. ഒരു തെറ്റായ ധാരണ പലർ വച്ചു പുലർത്തുന്നതു കൊണ്ട് അതിനു ചരിത്രത്തിന്റെ പിൻബലം ഉണ്ടെന്നു പറയാനാവില്ലല്ലോ. ചരിത്രം പഠിക്കുന്ന ഏതൊരു വ്യക്തിക്കും അറിയാം, പതിനഞ്ചാം നൂറ്റാണ്ടിന്റെ അന്ത്യംവരെ മലങ്കരസഭ റോമൻ കത്തോലിക്കരുമായോ 19-ാം നൂറ്റാണ്ടിനു മുമ്പ് അന്ത്യോക്യൻ സഭയുമായോ ശരിയായ രീതിയിൽ സമ്പർക്കത്തിലോ ബന്ധത്തിലോ വന്നിട്ടില്ല എന്ന്. ഈ യാഥാർത്ഥ്യം മനസ്സിലാക്കുകയോ അംഗീകരിക്കുകയോ ചെയ്യാൻ മനഃപൂർവ്വം വിസമ്മതിക്കുന്നവരാണ് മലങ്കരസഭ, ആദ്യ നൂറ്റാണ്ടു മുതൽ അന്ത്യോക്യൻ സഭാധികൃതരുടെ കീഴിലാണെന്നും, അതല്ല മാർപ്പാപ്പായുടെ കീഴിലാണെന്നും മറ്റും പറഞ്ഞു, ചരിത്രം അറിയാത്തവരും നല്ലവരുമായ പാവപ്പെട്ടവരെ വഴി തെറ്റിക്കുന്നത്.

പന്ത്രണ്ട് വൈദികർ ചേർന്നു മെത്രാനായി വാഴിച്ച തോമസ് അർക്കദിയാക്കോന്റെ (ഒന്നാം മാർത്തോമ്മാ) സ്ഥാന ക്രമീകരണത്തിനു പരിഹാരമുണ്ടാക്കി അദ്ദേഹത്തിന് സാധുവായ കൈവയ്പ് നൽകാൻ അന്ത്യോക്യൻ സഭയുടെ കീഴിലുള്ള യെരുശലേമിലെ മെത്രാപ്പോലീത്തായായ മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ 1665-ൽ മലങ്കരയിൽ വന്നപ്പോഴാണ് അന്ത്യോക്യാ മലങ്കരബന്ധം ആരംഭിക്കുന്നതെന്നുള്ള ചരിത്രം ആർക്കും നിഷേധിക്കാനാവില്ല. പതിനേഴാം നൂറ്റാണ്ടിലെ ഈ ബന്ധം സൗഹൃദനിർഭരമായിരുന്നതിനാൽ അന്ത്യോക്യൻസഭയുടെ ആത്മീയ മേലധികാരം പിന്നീടു സ്വമേധയാ സ്വീകരിക്കുന്നതിനു മലങ്കരയിലെ മേല്പട്ടക്കാർ എതിർപ്പു പ്രകടിപ്പിച്ചില്ല. സൗജന്യമായി ലഭിക്കുന്ന ഒരു ദൈവിക നൽവരം അപരനു കൊടുക്കുമ്പോൾ അതിനു പ്രതിഫലമായി അധികാരാവകാശങ്ങളോ പണമോ വാങ്ങിയാൽ അങ്ങനെ ചെയ്യുന്ന മേൽപട്ടക്കാരൻ ശാപഗ്രസ്തനായിരിക്കും. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ദൈവിക നൽവരപ്രദാനത്തിനുള്ള 'അവിശുദ്ധമായ ആത്മിക കൈക്കൂലി.' ഇത്തരം ആത്മിക കൈക്കൂലി വാങ്ങുന്ന മേല്പട്ടക്കാർ അങ്ങും ഇങ്ങും ഇന്നും ഇല്ലെന്നു തറപ്പിച്ചു പറയാനാവില്ല. മാവേലിക്കര പടിയോല, മുളന്തുരുത്തി സുന്നഹദോസ് എന്നിവ സംബന്ധിച്ചിച്ച കാര്യങ്ങളിൽ പാത്രിയർക്കീസിനു മലങ്കര സഭ നൽകിയ മാന്യസ്ഥാനം പരസ്പര വിശ്വാസത്തിന്റെയും ആദരവിന്റെയും ആത്മീയ സംസർഗ്ഗത്തിന്റെയും ക്രിസ്തീയ സ്നേഹത്തിന്റെയും നിദർശനമാണെന്നു സമർത്ഥിക്കാവുന്നതേയുള്ളു. യഥാർത്ഥത്തിൽ

മലങ്കരസഭയുടെ ഒരു സുന്നഹദോസു വിളിച്ചുകൂട്ടാൻ പാത്രിയർക്കീസിന് അധികാരവുമില്ല. എന്നാൽ പാത്രിയർക്കീസുമായുള്ള ഉന്നതമായ ആത്മീയബന്ധത്തെ മുൻനിറുത്തി പാത്രിയർക്കീസ് ഇവിടെ ചെയ്തിട്ടുള്ള നല്ല കാര്യങ്ങൾ പ്രത്യേക സാഹചര്യങ്ങളിൽ ആരും സംശയത്തോടു വീക്ഷിച്ചിരുന്നുമില്ല. ഒരു പുരാതനസഭയുടെ സമുന്നതനായ മേലധ്യക്ഷനെന്ന നിലയിലുള്ള ബഹുമാനവും സ്ഥാനവും മലങ്കരസഭ സ്വമനസ്സാ നൽകിയി രുന്നു എന്നതും ചരിത്ര സത്യമാണ്. അതുകൊണ്ടാണു പാത്രിയർക്കീസിന്റെ അധ്യക്ഷതയിൽ ചേർന്ന സുന്നഹദോസു തീരുമാനങ്ങൾ മലങ്കരസഭ അംഗീകരിച്ചതും മലങ്കര അസോസിയേഷൻ സംബന്ധിച്ച പ്രാരംഭ സംവിധാനം സ്വീകരിച്ചതും. അതേസമയം മലങ്കര മെത്രാപ്പോലീത്തായുടെ ഏകനായകത്വം ഇല്ലാതാക്കാൻ പാത്രിയർക്കീസ് അദ്ദേഹത്തെ അവഗണിച്ചു മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളാക്കി തിരിച്ചതും ആറു മെത്രാന്മാരെ കൂടി വാഴിച്ചതും മലങ്കരസഭ അറിയാതെ പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനെ വാഴിച്ചതും പാത്രിയർക്കീസ് ചെയ്യാൻ പാടില്ലാത്ത കാര്യങ്ങളായിരുന്നു. എന്നിരിക്കിലും മലങ്കരസഭ അതിനോടു പ്രകോപനപരമായി പ്രതികരിച്ചില്ല. ഈ പ്രവർത്തനങ്ങളിലൂടെ മലങ്കരസഭയെ തന്റെ കാൽക്കീഴിലാക്കാനും മലങ്കരസഭയെ അന്ത്യോക്യൻ സഭയുടെ വാലാക്കാനുമുള്ള പാത്രിയർക്കീസിന്റെ നീക്കങ്ങൾ അദ്ദേഹം വാഴിച്ച മെത്രാന്മാർ എല്ലാം തന്നെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന തന്ത്രശാലിയും കുശാഗ്രബുദ്ധിയുമായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനെ തങ്ങളുടെ നേതാവായി അംഗീകരിച്ചപ്പോൾ ചീട്ടുകൊട്ടാരം പോലെ തകരുകയായിരുന്നു. പ്രബലനായിരുന്ന പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനെതിരായ ദീർഘകാല നീക്കങ്ങൾ ഫലപ്രദമാകാഞ്ഞതു കൊണ്ടാണു കടിച്ച പാമ്പിനെക്കൊണ്ടു വിഷമെടുപ്പിക്കുംവിധം പാത്രിയർക്കീസിനെ വഴിച്ചെലവു കൊടുത്തു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ക്ഷണിച്ചതും പാത്രിയർക്കീസിന്റെ കക്ഷത്തിൽ മലങ്കരസഭയുടെ വ്യക്തിത്വവും സ്വാതന്ത്ര്യവും ഒരു വലിയ അളവിൽ കൊണ്ടു വച്ചതും. അക്കാലഘട്ടത്തിന്റെ പശ്ചാത്തലത്തിൽ ഈ നടപടി ആവശ്യമായിരുന്നു എന്നു ന്യായീകരിക്കാമെങ്കിലും ഇന്നു തിരിഞ്ഞുനോക്കുമ്പോൾ കഴിവുറ്റ ഭരണാധികാരിയായിരുന്ന പുലിക്കോട്ടിൽ തിരുമേനിക്കു നവീകരണ - സി. എം. എസ്. വിഭാഗങ്ങൾ മലങ്കരയിൽ നടത്തിയ അശ്വമേധത്തെ തടയാൻ അതു വേണ്ടി വന്നു എന്നു സമാധാനിക്കാനേ നിവൃത്തിയുള്ളൂ. വലിയ ബുദ്ധിരാക്ഷസന്മാർക്കും ചില തെറ്റുകൾ പറ്റാറുള്ളതു ലോകസാധാരണമാണെന്നും സമാധാനിക്കാനാവും.

മലങ്കരയിൽ സ്വാധീനം ചെലുത്താനും ക്രമേണ മലങ്കരയെ തന്റെ കീഴിലാക്കാനും അവിടത്തെ അധികാരത്തിന്റെയും പണത്തിന്റെയും തേൻകട്ടകൾ നുകരാനും ആഗ്രഹിച്ചിരുന്ന പാത്രിയർക്കീസിനു പുലിക്കോട്ടിൽ തിരുമേനിയുടെ 500 പവൻ അയച്ചുകൊടുത്തുള്ള ക്ഷണം വീണുകിട്ടിയ ഒരു വലിയ അപ്രതീക്ഷിത സുവർണ്ണ സമ്മാനമായി പാത്രിയർക്കീസ് കരുതി

എങ്കിൽ ബുദ്ധിമാനായ അദ്ദേഹത്തിൽ എങ്ങനെ കുറ്റം ചാർത്തും? ലണ്ടനിൽ എത്തി ബ്രിട്ടീഷ് രാജ്ഞിയുടെയും അവരുടെ കീഴിലുള്ള ഇന്ത്യൻ ഭരണാധികാരികളുടെയും പിന്തുണ നേടിവന്ന പാത്രിയർക്കീസിനെ തിരുവിതാംകൂർ മഹാരാജാവ് ആദരപൂർവ്വം എതിരേറ്റു സ്വീകരിച്ചപ്പോൾ പാത്രിയർക്കീസിന്റെ പിടിച്ചെടുക്കൽ തന്ത്രം വിജയത്തിന്റെ പടിവാതുക്കൽ ക്കൽ എത്തി എന്നു പറയാം. “അന്ത്യോക്യാ പാത്രിയർക്കീസിനെ കാണ്മാൻ തനിക്കു സംഗതി വന്നതിനാൽ താൻ തന്റെ കാരണവരേക്കാൾ ഭാഗ്യവാനായി തീർന്നിരിക്കുന്നു” എന്നത്രേ മഹാരാജാവ് പാത്രിയർക്കീസിനോട് പറഞ്ഞത്. ഈ കൂടിക്കാഴ്ചയെ തുടർന്ന് മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ചുകൊണ്ടുള്ള മുൻവിളംബരം ഭേദപ്പെടുത്തി അദ്ദേഹത്തെ കോടതികളുടെ അധികാരത്തിനു വിധേയനാക്കി പുതിയ വിളംബരം ഇറക്കി. മുൻ വിളംബരം അസ്ഥിരപ്പെടുത്തിയില്ലെന്നും ഓർക്കണം. ഇതുവരെ വിളംബര കവചം മൂലം കോടതിയുടെ അധികാരത്തിനു പുറത്തുനിന്ന മെത്രാപ്പോലീത്തായുടെ സ്ഥാനവും കോടതിയുടെ തീരുമാനത്തിനു വിട്ടുകൊടുത്തു എന്നതാണ് പ്രധാനം. അതായതു മെത്രാപ്പോലീത്തായ്ക്കെതിരായും കേസ് ഫയൽ ചെയ്യാമെന്നു ചുരുക്കം. “എല്ലാ കക്ഷികളും തങ്ങളുടെ വാദങ്ങൾ സിവിൽ കോടതി മുഖേന തീർത്തുകൊള്ളണം.” ഒരു വ്യാഴവട്ടക്കാലം കൊണ്ടു പോലും പുലിക്കോട്ടിൽ തിരുമേനിക്കു നേടിയെടുക്കാൻ കഴിയാത്ത കാര്യം പാത്രിയർക്കീസ് 240 ദിവസം കൊണ്ടു സാധിച്ചു. ഈ പുതിയ വിളംബരത്തിന്റെ പിൻബലത്തോടെയാണു പുലിക്കോട്ടിൽ തിരുമേനി നവീകരണക്കാർക്കെതിരെ ആലപ്പുഴ ജില്ലാക്കോടതിയിൽ കേസ് ഫയൽ ചെയ്തു വിജയിക്കുന്നതും മാത്യൂസ് മാർ അത്താനാസ്യോസിന്റെ പിൻഗാമിയായി അദ്ദേഹത്താൽ വാഴിക്കപ്പെട്ട തോമസ് മാർ അത്താനാസ്യോസിനെ പഴയസെമിനാരിയുടെ പടികളിലൂടെ ഇറക്കിവിടുന്നതും മലങ്കരസഭയുടെ ചുമതല ഭരമേൽക്കുന്നതും.

ഇതേസമയം പാത്രിയർക്കീസന്മാർ വാഴിച്ചിട്ടുള്ള എല്ലാ മെത്രാപ്പോലീത്താമാരെയും എന്തെങ്കിലും കാരണം പറഞ്ഞു മുടക്കിയിട്ടുണ്ടെന്നും ഓർത്തിരിക്കേണ്ടതാണ്. പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനേയും അവസാന കാലത്തു പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് മുടക്കി. മുടക്കും ഉടക്കും ദൈവപ്രഭാവലയരഹിതരായ പാത്രിയർക്കീസന്മാരുടെ ദുർമുഖ മുദ്രയാണെന്ന് അങ്ങനെ അവർ തന്നെ തെളിയിച്ചിട്ടുണ്ട്.

മൂന്നു ദിവസം നീണ്ടു നിന്നതും മെത്രാപ്പോലീത്തായുടെ ആലോചനയോടു കൂടി വിളിച്ചുചേർത്തതുമായ മുളന്തുരുത്തി സുന്നഹദോസ് വഴി മലങ്കരസഭയെ കീഴ്പ്പെടുത്താനുള്ള പാത്രിയർക്കീസിന്റെ നീക്കം 90 ശതമാനവും വിജയിച്ചു എന്നാണ് ഉത്ഘാടന പ്രസംഗം മുതൽ അന്ത്യം വരെയുള്ള നടപടികൾ വ്യക്തമാക്കുന്നത്.

കല്പനപ്രകാരം 102 പള്ളികളിലെ പ്രതിനിധികളാണു മുളന്തുരുത്തിയിൽ സമ്മേളിച്ചത്. മലങ്കരസഭയെ നവീകരണക്കാരിൽ നിന്നും സി. എം. എസ്. മിഷണറിമാരിൽ നിന്നും രക്ഷിക്കാനുള്ള വ്യഗ്രത കൊണ്ടാണു 75

വയസുള്ള താൻ മലങ്കരയിൽ എത്തിയതെന്നുള്ള പാത്രിയർക്കീസിന്റെ ആമുഖ പ്രസംഗത്തിലെ പരാമർശം വഴി അദ്ദേഹം മലങ്കരസഭാ പ്രതിനിധികളെ കയ്യിലെടുത്തു കഴിഞ്ഞു. രണ്ടാം ദിവസം സ്വീകരിക്കേണ്ട നിശ്ചയങ്ങളെ പറ്റിയായിരുന്നു പരിചിന്തനം ചെയ്തത്. മൂന്നാം ദിവസം പാത്രിയർക്കീസിന്റെ അധ്യക്ഷതയിൽ കൂടിയ സുന്നഹദോസ് മലങ്കരസഭയെ അടിമുതൽ മുടിവരെ ബാധിക്കുന്ന 18 നിശ്ചയങ്ങൾ യോഗത്തിൽ അവതരിപ്പിച്ചു പാസ്സാക്കി റിക്കാർഡ് ചെയ്തു. ഓരോ നിശ്ചയവും സ്വീകരിക്കുമ്പോൾ ചാത്തുരുത്തിൽ റമ്പാച്ചൻ അതു പാത്രിയർക്കീസിന്റെ അടുക്കൽ കൊണ്ടു ചെന്ന് പരിഭാഷപ്പെടുത്തി വായിച്ചു കേൾപ്പിക്കുമായിരുന്നു. പതിനെട്ടു നിശ്ചയങ്ങളുടെ ചുരുക്കം താഴെ പറയുന്ന പ്രകാരം ആകുന്നു.

1. ഓരോ ഇടവകയും കരാർ ആധാരം എഴുതി രജിസ്റ്റർ ചെയ്തു അതിന്റെ അസൽ പള്ളി മേൽപ്പട്ടിൽ സൂക്ഷിക്കുകയും അടയാള സഹിതം പകർപ്പ് പാത്രിയർക്കീസിനു കൊടുക്കുകയും ചെയ്യണം. അന്ത്യോക്യയുടെ സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിലും ചൊല്ലുവിളിയിലും എല്ലാവരും സ്ഥിരപ്പെട്ടു അനുസരിച്ച് നിൽക്കണം.

2. ഇടവക രജിസ്റ്റർ ഉണ്ടാക്കണം. അതിൽ അംഗങ്ങളുടെ സംഖ്യ ഇനം തിരിച്ച് എഴുതണം. അത് സിംഹാസനത്തിങ്കലേക്ക് റശ്ശീസാ പിരിക്കാൻ ഒരു കണക്കിനും കൂടി ഉപയോഗപ്പെടുത്താവുന്നതാണ്. അത് വികാരിമാർ എത്രയും വേഗം പിതാവിന്റെ അടുക്കൽ എത്തിക്കണം.

3. കാനോനും നടപടികളും അടങ്ങിയ പുസ്തകം കല്പനപ്രകാരം അച്ചടിപ്പിച്ചു മുദ്രയോടു കൂടി ഓരോ പള്ളിക്കും നൽകണം.

4. എല്ലാ പള്ളിക്കും, മാമോദീസ, വിവാഹം, ശവസംസ്ക്കാരം ഈ വകയ്ക്ക് പ്രത്യേകം രജിസ്റ്റർ ഉണ്ടായിരിക്കണം. അവയിൽ ഭരിക്കുന്ന മെത്രാന്റെ മുദ്ര കുത്തിയിരിക്കണം. നവീകരണത്തിലേക്ക് ചായ്‌വുള്ളവരെയും മറിഞ്ഞവരെയും അല്ലാത്തവരെയും തമ്മിൽ വേർതിരിച്ചു കാണിക്കുക എന്നുള്ളതായിരുന്നു ഈ നിശ്ചയത്തിന്റെ ഉദ്ദേശ്യം.

5. ഓരോ പള്ളി ഇടവകയിലേ, ഓരോ പള്ളിയെ സംബന്ധിച്ച് വഴക്കോ വ്യവഹാരമോ എതിർകക്ഷിയിൽ നിന്ന് ഉണ്ടായാൽ അതിൽ നേരിട്ട് താല്പര്യമുള്ളവർ തന്നെ നടത്തണമെന്ന് വച്ചാൽ അതാത് സ്ഥലങ്ങളിൽ സംഖ്യാബലം ഉള്ളവർക്കും കൂടുതൽ വ്യഗ്രതയുള്ളവർക്കും വിജയം കൈവരികയാണ് ചെയ്യുന്നത്. സർക്കാർ വൃത്തങ്ങളിൽ കൂടുതൽ പിടിപാടുള്ള മിഷനറിമാരുടെ ആനുകൂല്യം ലഭിക്കുന്നവർക്കും വിജയസാദ്ധ്യത കൂടുതൽ ഉണ്ടാകും. ഈ സംഗതികൾ ജോസഫ് മാർ ദീവന്നാസ്യോസ് കണ്ടും അനുഭവിച്ചും അറിഞ്ഞിരുന്നു. ഈ കുഴപ്പങ്ങൾ പരിഹരിക്കുന്നതിന് അനുഗാമികളേയും തന്നോട് അനുഭാവമുള്ളവരേയും യോജിപ്പിച്ച് ഒരു ഐക്യനിര സൃഷ്ടിക്കയാണ് ഏകമാർഗ്ഗം എന്നു മനസ്സിലാക്കിയ ആ മഹാബുദ്ധിമാനാണ് ഈ സുന്നഹദോസിന്റെ അണിയറയിൽ നിന്ന് ചരടു പിടിച്ചു കൊണ്ടിരുന്നത്. അതിനാൽ ഒരു ഐക്യനിര സൃഷ്ടിച്ച് സഭയെ പൊതു

വെ ബാധിക്കുന്ന വ്യവഹാരം ആദിയായ സംഗതികൾ അവരെ ഏല്പ്പിക്കണമെന്നുള്ള നിശ്ചയം യോഗം പാസ്സാക്കി.

6. പൊതുവിൽ വ്യവഹാരം നടത്തുന്നതിന് ആവശ്യമായ തുക ഉണ്ടാകണം. പ്രയാസവും ഞെരുക്കവും കൂടാതെ അതുണ്ടാകണം. ഐക്യനിരയിലെ അംഗങ്ങളെ നാലു ഗ്രേഡായി തിരിക്കണം. അവർക്ക് 100 രൂ.; 50 രൂ.; 25 രൂ.; 10 രൂ. എന്നീ നിരക്കിൽ തുക നിശ്ചയിച്ച് ശേഖരിക്കണം. പള്ളികളിൽ നിന്ന് അഞ്ഞൂറു രൂപാ മുതൽ താഴോട്ട് അതാതിന്റെ ശക്തി അനുസരിച്ച് പിരിക്കണം. പണം ഉടനടി മുടക്കാൻ സൗകര്യമില്ലാത്തവർക്ക് കടപ്പത്രം എഴുതിക്കൊടുത്ത് അംഗത്വം സമ്പാദിക്കാം. ഈ ഐക്യനിരയുടെ (അസോസിയേഷന്റെ) പേട്രൻ സ്ഥാനം പാത്രിയർക്കീസിന് സമർപ്പിച്ച് ആ ആത്മീയ പിതാവിനെ അങ്ങനെ തൃപ്തിപ്പെടുത്താം. ആവശ്യവും അധികാരവും ഉള്ള രണ്ടാമത്തെ സ്ഥാനം – പ്രസിഡന്റ് സ്ഥാനം – ഭരിക്കുന്ന മെത്രാപ്പോലീത്തായ്ക്ക് സമർപ്പിക്കുക. ഇപ്രകാരം അംഗങ്ങൾ ഉള്ള ഒരു ഐക്യനിരയെ യോഗം തെരഞ്ഞെടുത്തു. മെത്രാപ്പോലീത്താ അതിന്റെ പ്രസിഡന്റും ആയി. അവനവന്റെ കൈ അവനവന്റെ തലയ്ക്ക് തന്നെ ഇരിക്കണം എന്നുള്ള തത്വം ശരിക്ക് പാലിക്കപ്പെടുകയും ചെയ്തു.

7. ഐക്യനിര (അസോസിയേഷൻ) രൂപവൽകരിച്ച് സംതൃപ്തരായി പിരിഞ്ഞത് കൊണ്ടായില്ല. കാര്യങ്ങൾ നടത്തുന്നതിനുള്ള മേൽ നടപടികൾ ഉടനെ ചെയ്യണം. എപ്പോഴും അസോസിയേഷൻ കൂടുന്നത് പ്രയാസമാകയാൽ പട്ടക്കാരിൽ നിന്ന് എട്ടും അയ്മേനികളിൽ നിന്ന് പതിനാറും ഉൾപ്പെടെ 24 അംഗങ്ങളും ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റും കൂടിയതായ ഒരു പ്രധാന കമ്മറ്റിയും അതിന് മാസശമ്പളം പറ്റുന്ന ഒരു സെക്രട്ടറിയും ജാമ്യത്തിന്മേൽ ഒരു മുതൽപിടിക്കാരനും ഉണ്ടായിരിക്കണം എന്ന് യോഗം നിശ്ചയിച്ചു. അതനുസരിച്ച് 24 പേരടങ്ങുന്ന ഒരു കമ്മിറ്റിയെ അന്നു തന്നെ തെരഞ്ഞെടുത്തു. മലങ്കര സുറിയാനിസഭയിലെ പ്രഥമ മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ പേരു വിവരം:

1. മാവേലിക്കര വടക്കേതലയ്ക്കൽ അലക്സന്ത്രിയോസ് കത്തനാർ.
2. പുതുപ്പള്ളിൽ എളംതുരുത്തിൽ പീലിപ്പോസ് കത്തനാർ.
3. വാകത്താനത്ത് വള്ളിക്കാട്ട് പൗലോസ് കത്തനാർ.
4. നീലംപേരൂർ മാലിത്ര ഏലിയാസ് കത്തനാർ.
5. കോട്ടൂർ മുറിമറ്റത്തിൽ പൗലോസ് കത്തനാർ.
6. കണ്ടനാട് കരോട്ട്വീട്ടിൽ ശിമോൻ കോറി.
7. മുളംതുരുത്തി ചാലപ്രത്ത് കോറി.
8. പറവൂർ തോപ്പിൽ ലൂക്കോസ് കത്തനാർ.

1. കുന്നംകുളം പനയ്ക്കൽ പാത്തപ്പൻ.
2. കോട്ടയത്ത് കുന്നുംപ്രത്ത് കോര കുര്യൻ.
3. കണ്ടനാട് തുകലൻ മാത്തു പൗലോസ്.
4. മുളംതുരുത്തിൽ ചാലിൽ ഔസേഫ് ചെറിയ.
5. കുറുപ്പുംപടി കല്ലറയ്ക്കൽ കോര കുഞ്ഞുവർക്കി.

6. നിരണത്ത് എലഞ്ഞിക്കൽ മാത്തു ചാക്കോ.
7. കുമരകം മുറിപ്പുരയ്ക്കൽ പോത്തൻ കുരുവിള.
8. ഒളശ്ശയിൽ കളപ്പുരയ്ക്കൽ ചാക്കോ ചെറിയാൻ.
9. കുമരംകരി പുത്തൻപുരയ്ക്കൽ ഉതുപ്പാൻ തോമ്മാ.
10. പള്ളത്ത് എടത്തുംപടിക്കൽ തൊമ്മൻ കുര്യൻ.
11. പുതുപ്പള്ളിൽ കൊച്ചുപാറേട്ട് കൊച്ചുവർക്കി.
12. മാമ്മലശ്ശേരിൽ എടയത്ത് വർക്കി ചെറിയ.
13. പുത്തൻകാവിൽ കൊല്ലൻപറമ്പിൽ കുഞ്ഞോന ഈപ്പൻ.
14. പാമ്പാക്കുട പുത്തൻപുരയിൽ മാത്തൻ കുഞ്ഞിക്കോര.
15. മുളംതുരുത്തിൽ ചാത്തുരുത്തിൽ മത്തായി വർക്കി.
16. അങ്കമാലി നെടുമ്പാശ്ശേരി പൈലിപ്പറമ്പിൽ മാത്തു ഇട്ടൂപ്പ്.

8. ആവശ്യമനുസരിച്ച് ഈ കമ്മിറ്റി കൂടി സഭാ കാര്യങ്ങൾ നടത്തണം. ആണ്ടവസാനത്തിൽ റിപ്പോർട്ടും വരവു ചെലവു കണക്കും തയ്യാറാക്കി അസോസിയേഷനിൽ കൊണ്ടുവന്ന് ചർച്ച ചെയ്തു പാസ്സാക്കണം. റിപ്പോർട്ടും വരവു ചെലവു കണക്കും അച്ചടിച്ച് ഒരു കോപ്പി പാത്രിയർക്കാസിംഹാസനത്തിലേക്കും ഓരോ കോപ്പി പള്ളികൾക്കും അയച്ചുകൊടുക്കണം.

9. പണം പിരിക്കുന്നതിനും വ്യവഹാരം നടത്തുന്നതിനും ഉള്ള അധികാരം മെത്രാപ്പോലീത്തായ്ക്ക് ആയിരിക്കണം.

10. ഭൂരിപക്ഷത്തിന് പൂർണ്ണമായ അധികാരം നൽകിയിരിക്കുന്നു.

11. പരദേശ ഇടവകയ്ക്കുള്ളതു പോലെ മലങ്കരസഭയ്ക്കും അന്ത്യോക്യാ സിംഹാസനത്തിന് തുല്യ അവകാശം ഉണ്ടായിരിക്കുന്നതാണ്.

12. മലങ്കര കമ്മിറ്റിയും സിറിയൻ കമ്മിറ്റിയും തമ്മിൽ തുല്യനില ഉള്ളതും മലങ്കര കമ്മിറ്റിയുടെ അനുമതിയോടുകൂടി സഭയ്ക്കുവേണ്ടി ചെയ്യുന്ന സകല ഏർപ്പാടുകളും സാധുവായിരിക്കുന്നതുമാണ്. അതായത് രണ്ടു കമ്മിറ്റികളും തുല്യ അധികാരവും സ്ഥാനവും ഉള്ളതാണെന്നും, ഇവിടുത്തെ കമ്മിറ്റിയുടെ സമ്മതത്തോടുകൂടി ചെയ്യുന്ന കാര്യങ്ങൾ മാത്രമേ മലങ്കരസഭയെ ബാധിക്കുകയുള്ളു എന്നുമാണ് നിശ്ചയം. ഇവയെല്ലാം പാത്രിയർക്കീസ് സമ്മതിച്ചു ഒപ്പും മുദ്രയും വച്ചു.

ഓരോ നിശ്ചയവും പാത്രിയർക്കീസിനെ വായിച്ചു കേൾപ്പിച്ചു സമ്മതം വാങ്ങിച്ചിട്ടാണ് യോഗത്തിൽ അവതരിപ്പിച്ച് പാസ്സാക്കിയിട്ടുള്ളത്. നിശ്ചയങ്ങൾ എല്ലാം യോഗം പാസാക്കിക്കഴിഞ്ഞും അവ പാത്രിയർക്കീസിന്റെ അടുക്കൽ കൊണ്ടുചെന്ന് അദ്ദേഹത്തിന്റെ ആവശ്യപ്രകാരം ചാത്തുരുത്തി റമ്പാച്ചൻ വീണ്ടും വായിച്ചു കേൾപ്പിച്ചു. അതിനുശേഷം പാത്രിയർക്കീസ് നിശ്ചയങ്ങൾ എഴുതിയ ഓരോ കടലാസിലും താഴെ പേരെഴുതി മുദ്ര വച്ചു. അദ്ദേഹത്തിന്റെ മുമ്പിൽ വച്ചു തന്നെ അവ കുത്തിക്കെട്ടുകയും ചെയ്തു.

പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ നടന്ന പൊതുയോഗം അംഗീകരിച്ചതും അദ്ദേഹത്തിന്റെ അധികാരത്തെ സാരമായി ബാധിക്കുന്നതുമായ നിശ്ചയങ്ങൾ എന്തൊക്കെയാണെന്ന് അറിയാതെ അദ്ദേഹം സമ്മതിക്കുമെന്നും മുദ്ര കുത്തുമെന്നും വിചാരിക്കാൻ തരമില്ലല്ലോ. പാത്രിയർക്കീസ് അനിതരസാധാരണമായ കഴിവും ബുദ്ധിസാമർത്ഥ്യവും ഉള്ള ആളായിരുന്നല്ലോ. അതു പോരെങ്കിൽ മലങ്കരയിൽ വരികയും മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ മുടക്കുകയും അതുമൂലം അര ശതവർഷക്കാലം മലങ്കരയെ കലാപത്തിൽ ആറാടിക്കുകയും ചെയ്ത മാർ അബ്ദുള്ളാ, ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയി പാത്രിയർക്കീസിനോട് ഒന്നിച്ച് മുളംതുരുത്തി സുന്നഹദോസിൽ സന്നിഹിതനായിരുന്നു. അതിസമർത്ഥന്മാരായ രണ്ടാളുകളേയും പൊട്ടൻ തട്ടിച്ചാണ് ഈ നിശ്ചയങ്ങൾ പാസാക്കിയതെന്ന് സംശയിക്കാൻ തരമില്ല.

മലങ്കരസഭയുടെ പ്രസിദ്ധമായ മുളംതുരുത്തി സുന്നഹദോസ് മൂന്നു ദിവസത്തെ സമ്മേളനത്തിനു ശേഷം 1051 (1876 A.D.) മിഥുനം 17-ാം തീയതി വൈകിട്ട് അവസാനിച്ചു. പ്രതിപുരുഷന്മാർ അന്നു വൈകിട്ടും 18-ാം തീയതി രാവിലെയുമായി പിരിഞ്ഞുപോകയും ചെയ്തു.

മുളംതുരുത്തി സുന്നഹദോസിന്റെ ഫലം പ്രതീക്ഷിച്ച് പത്രോസ് പാത്രിയർക്കീസ് മറ്റെങ്ങും പോകാതെ മൂന്നു മാസം മുളംതുരുത്തിയിൽ തന്നെ കാത്തിരുന്നു. ഒരു ഇടവകക്കാരെങ്കിലും രജിസ്റ്റർ ആധാരം ഉണ്ടാക്കുകയോ പകർപ്പ് പാത്രിയർക്കീസിനു കൊടുക്കുകയോ ചെയ്തില്ല. റശീസാ പിരിവ് ഊർജ്ജിതപ്പെടുത്തുവാൻ തക്കവണ്ണം ആരും ഇടവക രജിസ്റ്റർ ഉണ്ടാക്കിയില്ല. തന്റെ കണക്കു കൂട്ടലിൽ തെറ്റു പറ്റിയെന്നും, സുന്നഹദോസ് നടത്തിയതുകൊണ്ട് താൻ ഉദ്ദേശിച്ച ഫലം സിദ്ധിച്ചില്ല, സിദ്ധിക്കുന്നതുമല്ല എന്നും പാത്രിയർക്കീസിനു മനസ്സിലായി.

ജനങ്ങൾക്ക് തന്നോടു സഹാനുഭൂതിയും, തന്നെക്കുറിച്ച് മതിപ്പും ഉണ്ടാകത്തക്കവണ്ണം പാത്രിയർക്കീസ് സുന്നഹദോസിന്റെ ഉൽഘാടന സമയത്ത് പ്രസംഗിച്ചതാണ്. പാത്രിയർക്കീസിനെ സന്തുഷ്ടനാക്കത്തക്കവണ്ണം മെത്രാപ്പോലീത്താ നേരത്തെ തന്നെ രൂപം നൽകിയ നിശ്ചയങ്ങൾ സുന്നഹദോസിൽ അവതരിപ്പിച്ചു പാസാക്കുകയായിരുന്നു. എന്നാൽ അവസാനം പാത്രിയർക്കീസ് കബളിപ്പിക്കപ്പെട്ടു എന്നു വന്നപ്പോൾ അദ്ദേഹം രംഗത്തേക്ക് ഇറങ്ങി കൊടുംകാറ്റു പോലെ അതിശക്തിയോടെ ആഞ്ഞടിച്ച് ആവശ്യമുള്ള ഉടമ്പടികളും മറ്റും വാങ്ങി. ഇവയൊക്കെ കണ്ടും അറിഞ്ഞും അക്ഷോഭ്യനായി അനുസരണമുള്ള ഒരു ശിഷ്യനേപ്പോലെ മാർ ദീവന്നാസ്യോസ് അകന്നും അടുത്തും ദിവസങ്ങൾ കഴിച്ചുകൊണ്ടിരുന്നു.

സുന്നഹദോസ് കഴിഞ്ഞ് ആറേഴു മാസത്തിനുള്ളിൽ എന്തെല്ലാമാണ് പാത്രിയർക്കീസ് ചെയ്തത് - സാധിച്ചത്. ഏതാണ്ട് പന്ത്രണ്ടു പ്രധാന പള്ളികളും, അവയുടെ സ്ഥാവര ജംഗമസ്വത്തുക്കളും എല്ലാം അന്ത്യോക്യാ പാത്രിയർക്കീസിന്റെ സ്വന്തമാണെന്ന് അതാത് ഇടവകക്കാരിൽ നിന്ന് രജിസ്റ്റർ പ്രമാണങ്ങൾ വാങ്ങി. അതു മാത്രമല്ല, മലങ്കരയുള്ള എല്ലാ പള്ളി

കളും അവയുടെ ആസ്തികളും പാത്രിയർക്കീസിന്റെ വകയാണെന്ന് ആ പന്ത്രണ്ടു പള്ളിക്കാരെ കൊണ്ട് രജിസ്റ്റർ ഉടമ്പടികളിൽ സാക്ഷിപ്പെടുത്തിക്കുകയും ചെയ്തു. അങ്ങനെ "ലൗകികം" ശരിപ്പെടുത്തി. ആറു പേരെ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്താൻ നിശ്ചയിച്ച് അവരെ രജിസ്റ്റർ ചങ്ങലകൾ കൊണ്ട് പൂട്ടി ആത്മിക ലൗകികാധികാരങ്ങൾ അഷ്ടബന്ധമിട്ട് ഉറപ്പിച്ചു. ആ ആറു പേർക്കായി മലങ്കരയെ ഭാഗം ചെയ്തു കൊടുക്കുകയും ചെയ്തു. എന്നാൽ ജോസഫ് മാർ ദീവന്നാസ്യോസിന് ആകട്ടെ കൊടുത്തത് കൊല്ലം ഇടവക. അന്ന് അവിടെ എത്ര പള്ളികൾ ഉണ്ടായിരുന്നു എന്നും, അവയിൽ മേൽക്കൂര ഉള്ളത് എത്രയായിരുന്നു എന്നും കാണിക്കുന്ന ഒരു കണക്ക് ഉണ്ടായിരുന്നു എങ്കിൽ ആ മഹാ ഇടവകയുടെ മാഹാത്മ്യം മനസിലാക്കാൻ കഴിയുമായിരുന്നു. "പസ്സാരം കൊടുക്കാതെ കല്യാണം നടത്താൻ വയ്ക്കുന്ന ആറു കാലുള്ള മാടങ്ങൾ" എന്ന് പത്തറുപത് വർഷങ്ങൾക്ക് മുമ്പ് ഒരു മെത്രാപ്പോലീത്താ പറഞ്ഞിട്ടുണ്ട്. അതിനും അറുപതു വർഷങ്ങൾക്ക് മുമ്പാണ് അസോസിയേഷൻ പ്രസിഡന്റും ഏറ്റവും സീനിയറുമായ ജോസഫ് മാർ ദീവന്നാസ്യോസിന് കൊല്ലം ഇടവക നൽകിയത്. ഇതുകൊണ്ടൊന്നും മെത്രാപ്പോലീത്താ ക്ഷോഭിച്ചില്ല. "ഈ കോലാഹല കലാപങ്ങൾ" എല്ലാം കഴിഞ്ഞ് പിതാവ് അങ്ങ് പോകും എന്നറിയാവുന്നതുകൊണ്ടാവാം, അദ്ദേഹം അക്ഷോഭ്യനായി, ഉത്തമ ശിഷ്യനായി "പിതാവിനെ" അനുഗമിക്കുകയും അനുസരിക്കാവുന്ന ഘട്ടങ്ങളിൽ അനുസരിക്കുകയും ചെയ്തു. അനുസരിക്കാൻ നിവൃത്തിയില്ലാത്ത അവസരങ്ങളിൽ 'സാധ്യമല്ല' എന്നു പറയാതെ ഒഴിഞ്ഞുമാറുകയും നിവർത്തനനയം അനുഷ്ഠിക്കുകയും ചെയ്തു. പാത്രിയർക്കീസ് കമ്മിറ്റിയോട് ആലോചിക്കാതെ ആറു മെത്രാന്മാരെ ഉടമ്പടി വാങ്ങി വാഴിച്ചു. അതിൽ ഒന്നിലും പുലിക്കോട്ടിൽ തിരുമേനി സംബന്ധിച്ചില്ല. എന്നിട്ടും അതിഥിയെ ബഹുമാനിക്കേണ്ടതു ധർമ്മമെന്നു കരുതി ബോംബെ വരെ പാത്രിയർക്കീസിനെ മെത്രാപ്പോലീത്താ അനുഗമിച്ചു. കാഴ്ചകളും നേർച്ചകളും പണവും സ്വർണ്ണവും എല്ലാം കൊടുത്തു സംതൃപ്തനാക്കി അക്കരയ്ക്കു പറഞ്ഞയച്ചു.

# 2

# യാക്കൂബ് തൃതീയൻ

വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ 1911 ലെ മുടക്കിനെ തുടർന്നു മലങ്കരസഭയിൽ രൂപംകൊണ്ട സങ്കീർണ്ണമായ സംഭവവികാസങ്ങളുടെയും വ്യയഹേതുകമായ വ്യവഹാരങ്ങളുടെയും സഭയുടെ ധാർമ്മിക – സാമ്പത്തികത്തകർച്ചകളുടെയും പിന്നീടുണ്ടായ റോമാസഭാ പ്രവേശനത്തിലൂടെ മലങ്കരസഭയെ ക്ഷീണിപ്പിക്കുന്നതിനുള്ള റീത്തു പ്രസ്ഥാന നേതാവായ മാർ ഈവാനിയോസിന്റെ കുതന്ത്രങ്ങളുടെയും പശ്ചാത്തലത്തിൽ ഏലിയാസ് മൂന്നാമൻ പാത്രിയർക്കീസിലൂടെ മലങ്കരസഭയെ സഹായിക്കുവാൻ അന്നത്തെ ഇന്ത്യാ വൈസ്റോയി ഇർവിൻ പ്രഭു ഒരു ശ്രമം നടത്തി. ബിഷപ്പ് ഗോർ തുടങ്ങിയ പ്രശസ്ത ആംഗ്ലിക്കൻ പണ്ഡിതന്മാരുടെ മധ്യസ്ഥതയിൽ സഭാതർക്കങ്ങൾ തീർക്കാനുള്ള ആ പദ്ധതിയിൽ ഏലിയാസ് പാത്രിയർക്കീസ് സഹകരിക്കാതെ നേരെ തിരുവിതാംകൂറിൽ എത്തുകയായിരുന്നു. ആലുവായിൽ വന്ന അദ്ദേഹം ആലുവാ സെമിനാരിയിൽ താമസിച്ചുകൊണ്ട് അബ്ദുള്ളാ പാത്രിയർക്കീസ് അകാരണമായി പ്രഖ്യാപിച്ചിരുന്ന മുടക്കു പിൻവലിച്ചു. ഈ നടപടി സമാധാന പ്രേമികളായ ആളുകളെ സന്തോഷിപ്പിച്ചു എങ്കിലും മലങ്കരയിലെ കാതോലിക്കേറ്റിന്റെ കാര്യത്തിൽ പാത്രിയർക്കീസ് മൗനം ദീക്ഷിക്കുകയാണുണ്ടായത്. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കു തീർക്കുകയും കാതോലിക്കേറ്റിനെ അംഗീകരിക്കുകയും ചെയ്യാതെ സഭാപ്രശ്നം തീരുകയില്ലെന്ന് മനസ്സിലാക്കാനുള്ള കഴിവ് അദ്ദേഹത്തിനില്ലായിരുന്നു. മുടക്കു തീർത്താൽ പ്രശ്നം തീരുമെന്നു കരുതിയ ആ മഹാപുരോഹിതൻ കാതോലിക്കേറ്റിനെ എങ്ങനെയെങ്കിലും ഉന്മൂലനം ചെയ്യണമെന്നായിരുന്നു അകമേ ആഗ്രഹിച്ചിരുന്നത്. എന്നാൽ മുടക്കു തീർക്കുന്നതിനേക്കാൾ പ്രധാനം കാതോലിക്കേറ്റ് എന്നതായിരുന്നു വട്ടശ്ശേരിൽ തിരുമേനിയുടെ ചിന്ത. ഈ ചുറ്റുപാടിലായിരുന്നു കുറുപ്പംപടി പള്ളിയിൽ വച്ചു മലങ്കര മെത്രാപ്പോലീത്തായെ വിസ്തരിച്ചു ശിക്ഷിക്കാനും മറ്റും പാത്രിയർക്കീസ് തന്ത്രം മെനഞ്ഞതും വട്ടശ്ശേരിൽ തിരുമേനി വെട്ടിൽ വീഴാതെ സ്ഥലം വിട്ടതും.

കാതോലിക്കേറ്റു കൊണ്ട് ആദ്യം ഉദ്ദേശിച്ചത് ആവശ്യമുള്ള മേൽപട്ടക്കാരെ വാഴിക്കുകയും ആവശ്യം വന്നാൽ അവരെ ശിക്ഷണ നടപടിയിലൂടെ നിലയ്ക്കുനിർത്താമെന്നു കരുതുകയുമായിരുന്നു. കാതോലിക്കേറ്റു കൊണ്ട് ഇതിലധികം നേടാമെന്നുള്ള ചിന്ത വളർന്നപ്പോൾ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും ഐശ്വര്യത്തിന്റെയും ഐക്യത്തിന്റെയും തിലകക്കുറിയായി കാതോലിക്കേറ്റ് വിരാജിച്ചു.

ഈ കാലയളവിൽ മാർ യൂലിയോസ് മെത്രാപ്പോലീത്താ (ഇദ്ദേഹത്തെ വിവരം കുറഞ്ഞ ചിലർ ‘വാവാ’ എന്നു വിളിച്ചിരുന്നു) അന്ത്യോഖ്യൻ പ്രതിനിധിയായി മലങ്കരയിൽ എത്തിയിരുന്നു. ഏലിയാസ് മൂന്നാമൻ പാത്രിയർക്കീസിന്റെ പിൻഗാമിയെ വാഴിക്കുന്നതിൽ പങ്കെടുക്കാൻ മാർ യൂലിയോസ്

പോയിരുന്നു (അപ്രേം പ്രഥമന്റെ വാഴ്ചക്കാര്യം മലങ്കരസഭയെ അറിയിച്ചിരുന്നില്ല). മടങ്ങിവന്നപ്പോൾ യൂലിയോസിനോടൊപ്പം മലങ്കരയിൽ എത്തിയ അബ്ദുൾ ആഹാദ് റമ്പാനാണു പിന്നീടു യാക്കൂബ് തൃതീയൻ പാത്രിയർക്കീസായി സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കാ സിംഹാസനത്തിൽ അവരോധിതനായത്. ഞാൻ പ്രൈമറി ക്ലാസ്സുകളിൽ പഠിക്കുന്ന കാലത്തു മഞ്ഞനിക്കര ദയറാപ്പള്ളിയിൽ പോയിട്ടുണ്ട്. അന്നു വെളുത്ത ു സുന്ദരഗാത്രനായിരുന്ന ആഹാദു റമ്പാനെ കാണുകയും കൈമുത്തുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിനു ശെമ്മാശുപട്ടം മാത്രമെയുള്ളു എന്നും സന്യാസഗണത്തിൽ പെട്ട ഒരു സാധാരണ റമ്പാൻ മാത്രമാണെന്നും അന്നെനിക്ക് അറിഞ്ഞു കൂടായിരുന്നു (സാധാരണഗതിയിൽ റമ്പാന്മാരുടെ കൈമുത്തേണ്ട കാര്യമില്ല. മുത്തുന്നത് അവർക്കു ഇഷ്ടമായിരിക്കാം. മുത്തിയാലും ഇല്ലെങ്കിലും തുല്യം. ശീമയിൽ നിന്നു വരുന്ന വെളുത്ത ചർമ്മക്കാരെ പട്ടം ഇല്ലെങ്കിലും തൊട്ടു പൂജിക്കുന്നവർ അന്നും ഇന്നും അവിടവിടെ ഉണ്ടെന്നും സമ്മതിച്ചേ തീരൂ).

1905–ൽ മലങ്കരയിൽ നിന്നു ശീമയിൽ പോയ മത്തായി ശെമ്മാശൻ (പിന്നീട് ഔഗേൻ റമ്പാൻ) തിരിച്ചുവന്നത് വൈദികപട്ടം സ്വീകരിക്കാതെ റമ്പാനായിട്ടായിരുന്നല്ലോ. ശീമയിലെ റമ്പാന്മാർക്ക് അവിടെ ശെമ്മാശന്മാരുടെ സ്ഥാനം മാത്രമെയുള്ളു എങ്കിലും മലങ്കരയിൽ എത്തിയാൽ പലരും ‘വാവാ’യായിത്തീരും!! സന്യാസ സമൂഹാംഗമായി ചേരുന്നതിന്റെ അടയാളമായി ശീമയിൽ റമ്പാനാകുന്ന ആളിനു പിന്നീട് ശെമ്മാശനോ വൈദികനോ ആയിത്തീരാം. ഒരു മെത്രാനാകുന്നതിനു മുമ്പുള്ള സ്ഥാനമല്ല റമ്പാൻ പദവി. റമ്പാനായാൽ മെത്രാനാകാൻ സാധിച്ചേക്കുമെന്നു ചിന്തിക്കുന്നവരും നമ്മുടെ സഭയിൽ ഇല്ലാതില്ല.

കാതോലിക്കേറ്റിന്റെ സ്ഥാപനം മൂലം പാത്രിയർക്കീസിന്റെ മലങ്കരയിലെ അധികാരങ്ങൾ അപ്രത്യക്ഷമായ ബിന്ദുവിൽ എത്തിയതും പത്രോസ് പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ മുളന്തുരുത്തി സുന്നഹദോസ് എടുത്ത തീരുമാനങ്ങൾ പാലിച്ചുവന്നതും യാക്കോബ് തൃതീയൻ കണ്ടില്ലെന്നു നടിച്ചു. 1958 സെപ്തംബർ 12 വെള്ളിയാഴ്ചയിലെ സുപ്രീംകോടതി വിധി മൂലം സഭാ സമാധാനം ഉണ്ടാക്കാൻ അദ്ദേഹം നിർബന്ധിതനായി. അദ്ദേഹത്തെ അനുസരിച്ചു കഴിഞ്ഞ മലങ്കരയിലെ മെത്രാന്മാർ ഭദ്രാസനവും ഭരണവും വരുമാനവും കൈമുത്തും അരമനയും സ്ഥാനവും ഇല്ലാത്തവരായിത്തീരുമെന്ന വല്ലാത്ത സ്ഥിതിയിൽ എത്തിയപ്പോഴാണു പരസ്പര സ്വീകരണത്തിനു പാത്രിയർക്കീസ് വഴങ്ങിയതും ‘വൃദ്ധൻ പുന്നൂസിനെ’ മാർത്തോമ്മായുടെ സിംഹാസനത്തിലിരിക്കുന്ന കാതോലിക്കാബാവായായും മലങ്കര മെത്രാപ്പോലീത്തായായും സഭാ ഭരണഘടനയ്ക്കു വിധേയമായി സ്വീകരിച്ചതും, തന്റെ മെത്രാന്മാർ അദ്ദേഹത്തിന്റെ കൈമുത്തി ചാരിതാർത്ഥ്യമടഞ്ഞതും. കാതോലിക്കേറ്റിന്റെ കീഴിൽ ആചന്ദ്രതാരം നിലകൊള്ളുമെന്നു ചില മെത്രാന്മാർ പുത്തൻകാവിൽ വച്ചു പ്രതിജ്ഞ ചെയ്തു കൈയടി നേടിയശേഷം കാലുമാറി പാത്രിയർക്കീസിന്റെ കാലുപിടിച്ചു വെറും ശ്രേഷ്ഠ കാതോലിക്കാസ്ഥാനം നേടിയെടുത്തു.

ഇതിനു മുമ്പുതന്നെ, മലങ്കരയിൽ ഉണ്ടായ സമാധാനം അരക്കിട്ടുറപ്പിക്കാൻ മലങ്കരസഭ അംഗീകരിച്ച ഭരണഘടനപ്രകാരം യാക്കൂബ് തൃതീയനെ ക്ഷണിക്കുകയും 1964-ൽ ഔഗേൻ ബാവായെ കോട്ടയം എം. ഡി. സെമിനാരി അങ്കണത്തിൽ വച്ചു മലങ്കരയിലെയും സിറിയയിലെയും സുന്നഹദോസുകളുടെ അധ്യക്ഷനെന്ന നിലയിൽ കാതോലിക്കായായി അവരോധിക്കുകയും ചെയ്തു. അന്നത്തെപ്പോലെയുള്ള ഒരു സ്വീകരണം മലങ്കരയിൽ എത്തിയിട്ടുള്ള മറ്റൊരു സിറിയൻ പാത്രിയർക്കീസിനും ലഭിച്ചിട്ടില്ല. ഇനി ലഭിക്കുകയുമില്ല. മലങ്കരസഭയിലെ സമാധാനം പരിപൂർണ്ണമായെന്നും മേലിൽ കലഹം ഉണ്ടാക്കുന്നവർ ലോത്തിന്റെ ഭാര്യയെപ്പോലെ ഉപ്പുതൂണാകുമെന്നും അന്നു യാക്കോബ് തൃതീയൻ അർത്ഥശങ്കയെന്യേ അസന്ദിഗ്ധമായി ചെയ്ത പ്രസ്താവന സഭാചരിത്രത്തിലെ ഒരവിസ്മരണീയ സംഭവമാണ്. ഇന്നലെവരെ പറഞ്ഞിരുന്നതിനു വിരുദ്ധമായി 1958 ൽ സഭാസമാധാനം ഉണ്ടായപ്പോൾ അതിൽ അസന്തുഷ്ടരായ ഒരു ചെറിയ വിഭാഗം അന്നു തുടർന്നും നിലവിലുണ്ടായിരുന്നു. ഇവരെ സംഘടിപ്പിക്കുന്നതിനും ഒരു മേൽപ്പട്ടക്കാരനു നിരക്കാത്തവിധം ഹീനമാർഗ്ഗത്തിലൂടെ ലക്ഷ്യം നേടുന്നതിനും പൗലൂസ് മാർ പീലക്സിനോസ് തന്ത്രങ്ങൾ മെനയുകയും പാത്രിയർക്കീസിനെ തെറ്റിദ്ധരിപ്പിച്ചും പ്രതിജ്ഞകൾ കാറ്റിൽ പറത്തിയും അദ്ദേഹം ശ്രേഷ്ഠ കാതോലിക്കാസ്ഥാനം പിടിച്ചെടുക്കുകയും അന്നുമുതൽ അവസാനം മലേക്കുരിശിൽ അടക്കപ്പെടുന്നതുവരെ കണ്ണുനീരു കുടിച്ചു ജീവിക്കുകയും ചെയ്ത സംഭവവികാസങ്ങൾ ആധുനിക ചരിത്രമാണ്. തന്റെ ഭദ്രാസനത്തിൽ കാലുകുത്തിപ്പോകരുതെന്നു കാണിച്ചു തോമസ് മാർ ദീവന്നാസ്യോസ് (ഇന്നത്തെ ശ്രേഷ്ഠ കാതോലിക്കാ) പ്രഥമ ശ്രേഷ്ഠ കാതോലിക്കായ്ക്കു രജിസ്റ്റർ ചെയ്തു കത്തയച്ചതും മറക്കാനായിട്ടില്ല. പാത്രിയർക്കീസും അധികാരരഹിതനായ പ്രഥമ ശ്രേഷ്ഠ കാതോലിക്കായും തമ്മിൽ നടത്തിയിട്ടുള്ള എഴുത്തുകുത്തുകളും അവയ്ക്കെതിരായ നീക്കങ്ങളും പുസ്തകരൂപത്തിൽ വന്നിട്ടുള്ളതിനാൽ അവ ആവർത്തിക്കുന്നില്ല. ഒന്നാം ശ്രേഷ്ഠകാതോലിക്കാ, പാത്രിയർക്കീസിന് എഴുതിക്കൊടുത്ത വിധേയത്വ ഉടമ്പടി യജമാനനു അടിമ നൽകുന്ന തരത്തിലുള്ള കരാറിനേക്കാൾ ലജ്ജാകരമായിരുന്നു എന്ന് അദ്ദേഹം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട് എന്നതും ഇന്നൊരു രഹസ്യമല്ല. ഒരു പാത്രിയർക്കീസിനോ മാർപ്പാപ്പായ്ക്കോ അവരുടെ കീഴിലുള്ള ഒരു സ്ഥാനിക്കു ഹിസ് ഹോളിനസ് എന്നു വയ്ക്കാനുള്ള അധികാരം നൽകുകയില്ല. അതുകൊണ്ടാണു റീത്തിലെ തിരുവനന്തപുരം ആർച്ചുബിഷപ്പിനു കാതോലിക്കാ സ്ഥാനം നൽകാൻ മാർപ്പാപ്പാ തയ്യാറാകാഞ്ഞത്. മാർപ്പാപ്പാ സ്ഥാനവും പാത്രിയർക്കീസ് സ്ഥാനവും ഒരാൾ വഹിക്കുന്നതിലുള്ള അനൗചിത്യം മൂലം അടുത്തകാലത്തു മാർപ്പാപ്പാ തന്നെ തന്റെ പാത്രിയർക്കീസ് പദവി കൈവിട്ട കാര്യവും ഇവിടെ സ്മരണീയമാണ്. ഒരാൾ എം. എ. ബി. എ. എന്നു പേരിന്റെ ഒടുവിൽ ബിരുദങ്ങൾ വയ്ക്കുന്നതു പോലെയുള്ള ഒരസുഖം അതിൽ കുടിയിരിക്കുന്നുണ്ട്. ഒരു ശ്രേഷ്ഠ കാതോലിക്കായ്ക്കു ഹിസ് ബിയാറ്റിറ്റ്യൂഡ് എന്നു വയ്ക്കാം. പല മാലകൾ ഇടാം, എണ്ണ തിളപ്പിക്കുന്നതിനു മുഖ്യ കാർമ്മികത്വം വഹിക്കാം. എന്നാൽ ഒരു പാത്രിയർ

ക്കീസോ യഥാർത്ഥ കാതോലിക്കായോ ചെയ്യുന്നതു പോലെ വിശുദ്ധ മൂറോൻ കൂദാശ ചെയ്യാനാവില്ല. മറ്റൊരു തരത്തിൽ പറഞ്ഞാൽ ആഡുതൻ രാജാവിന്റെയോ ഇസ്പേഡു രാജാവിന്റെയോ ഭരണാധികാരം പോലെ മാത്രം. എന്നാൽ 'ആസ്സി'ന്റെ മേൽ അധികാരം ഉണ്ടായിരിക്കും. രാജാവിനു ആസ്സിനെ വെട്ടിവീഴ്ത്താനുള്ള ബലമുണ്ടെന്നു വിസ്മരിക്കരുത്.

കാതോലിക്കാ വാഴ്ചയ്ക്കു ശേഷം 1964 ഡിസംബറിൽ ബോംബെയിൽ വച്ചു പോൾ ആറാമൻ മാർപ്പാപ്പായുമൊന്നിച്ചു തുല്യരെന്ന നിലയിൽ ഔഗേൻ ബാവാ സംഭാഷണം നടത്തി. 1965 ജനുവരിയിൽ എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബാബയിൽ ചേർന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനത്തിൽ പാത്രിയർക്കീസിനു സമനായ ഔഗേൻ കാതോലിക്കാബാവാ സംബന്ധിച്ചു. പിന്നീട് വിശുദ്ധനാടും പാത്രിയർക്കീസിന്റെ കീഴിലുള്ള മൂസൽ സെന്റ്തോമസ് പള്ളിയും സന്ദർശിച്ചു. മൂസൽ പള്ളിയിൽ വച്ചു പ്രസ്തുത പള്ളിയുടെ ഭിത്തിയിൽ നിക്ഷേപിച്ചിരുന്ന പ. മാർത്തോമ്മാ ശ്ലീഹായുടെ ഭൗതികാവശിഷ്ടം യാക്കൂബ് മൂന്നാമൻ ബാവാ മലങ്കരയ്ക്കുവേണ്ടി ഔഗേൻ ബാവായെ ഏല്പിച്ചു. സഭയിൽ പരിപൂർണ്ണ സമാധാനം പുനഃസ്ഥാപിക്കുകയും മാർത്തോമാ ശ്ലീഹായുടെ ഭൗതികാവശിഷ്ടം ഔഗേൻ ബാവായെ ഏല്പിക്കുകയും ചെയ്ത യാക്കൂബ് തൃതീയനാണു 1970-ൽ മാർത്തോമ്മായ്ക്കു പട്ടമില്ലെന്നു പറഞ്ഞു അദ്ദേഹത്തെ വെട്ടിനിരത്തി മലങ്കരയിലേക്ക് കത്തയച്ചു സഭയിൽ വീണ്ടും കലഹകോലാഹലങ്ങളുടെ വിഷവിത്തു വിതച്ചതെന്നോർക്കണം. നേരത്തെ 1966 ഓഗസ്റ്റ് 24 നു കോലഞ്ചേരിയിൽ നടന്ന മെത്രാൻ സ്ഥാനാഭിഷേകത്തിനു പാത്രിയർക്കീസ് അയച്ച കല്പനയിൽ, യൂഹാനോൻ മാർ സേവേറിയോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ് എന്നിവർ മേൽപ്പട്ടസ്ഥാനത്തേക്കു തികച്ചും യോഗ്യരാണെന്നും, അവരിലൂടെ സഭയ്ക്കു വലിയ ക്ഷേമം ഉണ്ടാകുമെന്നും ചൂണ്ടിക്കാട്ടിയിരുന്നു. മൂന്നു പേരിൽ ആദ്യത്തെ രണ്ടു പേർ പ്രശസ്ത സേവനത്തിനു ശേഷം മറുകര കടന്നു. മൂന്നാമത്തെ വ്യക്തിയായ തോമസ് മാർ തീമോത്തിയോസാണ് ഇന്ന് സഭയെ ഭരിക്കുന്ന ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ. ഔഗേൻ ബാവായെ കോട്ടയത്തു വച്ചു 1964-ൽ വാഴിച്ചതും കോലഞ്ചേരിയിലെ മെത്രാനഭിഷേകം നടത്തിയതും സംബന്ധിച്ചു മലയാള മനോരമയ്ക്കു വേണ്ടി സ്റ്റാഫ് പ്രതിനിധി എന്ന നിലയിൽ റിപ്പോർട്ടു ചെയ്യാൻ സാധിച്ചതും പാത്രിയർക്കീസിന്റെ പ്രസംഗവും കല്പന വായനയും പന്തലിന്റെ മുൻപന്തിയിൽ ഇരുന്നു നേരിട്ടു ശ്രവിച്ചതും ചരിത്രത്തിലും കുറിക്കേണ്ടി വരുമെന്നു ഞാൻ അന്നു സ്വപ്നേപി വിചാരിച്ചിരുന്നില്ല. തിരിഞ്ഞുനോക്കുമ്പോൾ എല്ലാം ദൈവനിയോഗമല്ലാതെ മറ്റൊന്നല്ല.

കാതോലിക്കാ, മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്നു എന്നു പറയുന്നതും, പരിശുദ്ധൻ എന്നു ചേർക്കുന്നതും തടയാൻ യാക്കോബ് മൂന്നാമൻ പാത്രിയർക്കീസ് കണ്ടുപിടിച്ച ഒരു സൂത്രമായിരുന്നു മാർത്തോമാ ശ്ലീഹായ്ക്കു പട്ടമില്ലെന്നുള്ള വാദം. അതദ്ദേഹം

1970-ലെ 203-ാം നമ്പർ കല്പനയിൽ (കത്തിൽ) ഉൾക്കൊള്ളിച്ചു മലങ്കര സഭയ്ക്ക് അയച്ചു. തികച്ചും ദുഃഖകരമായ ഈ കത്താണു മലങ്കരസഭ യിൽ ഇന്നു നടമാടുന്ന കേസിന്റെ നാരായവേര്. 'പരിശുദ്ധനായ' താനും ധൂപക്കുറ്റി വീശാൻ പോലും യോഗ്യതയില്ലാത്ത, സിംഹാസനമില്ലാത്ത സെന്റ് തോമസും തമ്മിൽ എന്തു സാദൃശ്യം എന്നു യാക്കൂബ് തൃതീയൻ ഒടുവിൽ ദമസ്ക്കോസിൽ കാലുറപ്പിച്ചിരിക്കുന്ന സിംഹാസനത്തിൽ ഉറച്ചിരുന്നു ചിന്തിച്ചുപോയി. അദ്ദേഹത്തിന്റെ പിൻഗാമിയായ സഖാ പാത്രിയർക്കീസും തന്റെ മുൻഗാമിയുടെ അതുല്യമായ ഹൈടെക് ദൈവ ശാസ്ത്രത്തിന്റെ തുമ്പിൽ കടിച്ചു കിടക്കുന്നതു കൊണ്ടാണ് 203-ാം നമ്പർ കത്ത് റദ്ദാക്കാതിരിക്കുന്നത്. ഈ കത്തു മൂലം അതിറക്കിയ പാത്രി യർക്കീസ് ക്രൈസ്തവ ലോകത്തിലെ ഒരു വേദവിപരീതിയും ദൈവ ദൂഷണക്കാരനുമെന്ന ദുഷ്പ്പേരു നേടിയതല്ലാതെ മാർത്തോമ്മായ്ക്കോ മലങ്കരസഭയിലെ സിംഹാസനത്തിനോ ഒരു കുറവും സംഭവിച്ചില്ല എന്നു ള്ളതാണു സത്യം.

ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് കളപ്പുരയ്ക്കൽ കെ. സി ചാക്കോ തരകൻ വക്കീലിനു നൽകിയ താനോനോ സ്ഥാനദാന കല്പന അവസാനിപ്പിക്കുന്നത് സകല വിശുദ്ധരുടെയും വിശിഷ്യാ മാർത്തോമ്മാ ശ്ലീഹായുടെയും.... പ്രാർത്ഥനകളാൽ തന്നെ എന്നാണ്. താനോനോയുടെ മലയാള തർജമ ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബചരിത്രത്തിൽ നിന്നു ഉദ്ധ രിക്കട്ടെ:

## താനോനോ - മലയാള പരിഭാഷ

സർവ്വശക്തനായി സാരാംശ സംപൂർണ്ണനായിരിക്കുന്ന അനാദ്യന്ത സ്വയംഭൂവിന്റെ തിരുനാമത്തിൽ

അന്ത്യോഖ്യയുടെയും (കിഴക്കൊക്കെയുടെയും) ശ്ലൈഹിക സിംഹാ സനത്തിന്റെ ഏലിയാസ് തൃതീയൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസ്

(മുദ്ര)

നമ്മുടെ ആത്മിക വത്സലൻ ഒളശ്ശയിൽ കളപ്പുരയ്ക്കൽ താനോനോ (തീക്ഷ്ണവാൻ) യാക്കൂബ് തരകന് സമാധാനവും ശ്ലൈഹിക വാഴ്വും ഉണ്ടായിരിക്കട്ടെ.

നമ്മുടെ പ്രതിനിധി മോർ ഒസ്ത്താത്തേവോസ് മെത്രാപ്പോലീത്താ നമ്മുടെ സ്ഥാനാപതി മോർ യൂലിയോസ് മെത്രാപ്പോലീത്താ, മലങ്കര മെത്രാപ്പോലീത്താ മോർ അത്താനാസ്സ്യോസ് എന്നീ വാത്സല്യവാന്മാരിൽ നിന്ന്, താങ്കൾ ഏതൊന്നിനാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നുവോ ആ സുകൃത ഭൂഷണത്തെക്കുറിച്ചും അനേകരിൽ നിന്ന് താങ്കൾക്ക് കൈവ ന്നിരിക്കുന്ന സൽപ്പേരിനെയും മഹത്തരമായ പുകഴ്ചയെയും കുറിച്ചും നമുക്ക് അറിവായിരിക്കുന്നു. വിശിഷ്യാ ശത്രുക്കൾ അതായത് തള്ളപ്പെ ട്ടവനായ ദീയൊന്നോസ്യോസും അയാളുടെ സഖാക്കളും സഭയ്ക്കെതി

രായി ബാങ്കിലുള്ള പണത്തിന്റെ പലിശ (വട്ടിപ്പണം) ക്കാര്യത്തിൽ വ്യവഹാരങ്ങൾ ആരംഭിച്ചപ്പോൾ താങ്കൾ പ്രദർശിപ്പിച്ച തീക്ഷ്ണത അതായത് താങ്കളുടെ സ്വന്ത (ഭവന) ക്കാര്യങ്ങൾ ഉപേക്ഷിച്ചും ദീർഘകാലം താങ്കളുടെ മക്കളിൽ നിന്നും വീട്ടിൽ നിന്നും അകന്ന് ഈ വ്യവഹാരങ്ങളെ പ്രതി തിരുവനന്തപുരത്ത് താമസിച്ചും നിങ്ങൾ പ്രകടിപ്പിച്ച തീക്ഷ്ണത നാം ഗ്രഹിച്ചിരിക്കുന്നു. കീഴ്ക്കോടതി നമുക്കെതിരായി വിധിച്ചപ്പോൾ താങ്കൾ അതിനാൽ തീർന്നുപോകാതെ ധൈര്യത്തോടും വിവേകത്തോടും കൂടെ മദ്രാസിലേക്കു പുറപ്പെട്ട് അവിടെ വിശ്രുതനായ ഒരു വക്കീലിനെ പ്രത്യാശയോടും ദൈവവിശ്വാസത്തോടും കൂടെ വ്യവഹാര കാര്യങ്ങൾ പഠിപ്പിക്കുകയും അതിനെ തുടർന്ന് മേൽക്കോടതി നമ്മുടെ ഭാഗത്തിന് അനുകൂലമായി നീതിയോടെ വിധിയെഴുതുകയും ചെയ്തു. ഈ കാര്യങ്ങൾ താങ്കളുടെ വിശ്വാസസ്ഥിരതയേയും ദൈവഭക്തിയേയും അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനത്തിങ്കലുള്ള യഥാർത്ഥമായ സ്നേഹാദരവുകളേയും സാക്ഷ്യപ്പെടുത്തുന്നു. ഈ സംഭവങ്ങൾ താങ്കളുടെ നേർക്കുള്ള നമ്മുടെ സ്നേഹത്തെ പ്രത്യക്ഷമായി വെളിപ്പെടുത്തുവാൻ നമ്മെ പ്രേരിപ്പിച്ചു. ആകയാൽ താങ്കൾക്ക് താനോനോ എന്ന ബഹുമതി നാമം നാം പ്രദാനം ചെയ്തിരിക്കുന്നു. ആയത് താങ്കൾക്കും നിയമാനുസൃത വിവാഹത്തിൽ നിന്ന് ജാതരായവരും സത്യവിശ്വാസത്തെ മുറുകെ പിടിച്ചിരിക്കുന്നവരും ശ്ലൈഹിക സിംഹാസനത്തിന് യോഗ്യമായിരിക്കുന്ന ബഹുമാനം അർപ്പിക്കുന്നതിൽ നിഷ്ഠയുള്ളവരുമായ താങ്കളുടെ പുരുഷ സന്താനങ്ങൾക്കും പരമ്പരാഗതമായി അംഗീകരിക്കാവുന്നതാണ്. ഇത് പൊതുവിന്നടുത്തവയും പ്രത്യേകമായവയും പരിഷ്കൃതങ്ങളും വിശിഷ്യാ ശ്ലൈഹിക സിംഹാസനത്തിങ്കലേക്കുമുള്ള താങ്കളുടെ എഴുത്തുകളിൽ ഉപയോഗിച്ചുകൊൾവാൻ താങ്കൾക്കും പിന്തുടർച്ചാവകാശമായി ഇത് ലഭിക്കുന്ന ഏവർക്കും ശ്ലാഘ്യതയ്ക്കായി അനുവദിക്കപ്പെട്ടിരിക്കുന്നു. ഈ ബഹുമതിക്ക് അനുയോജ്യമായവിധം സത്യസന്ധരായി നിങ്ങൾ കാണപ്പെടുമെന്ന് നാം പ്രത്യാശിക്കുന്നു. നിങ്ങൾക്കെല്ലാവർക്കും ദീർഘായുസ്സും നല്ല കാലങ്ങളും പുത്രന്മാരാലും പുത്രിമാരാലും സമ്പാദ്യങ്ങളാലും ആദായങ്ങളാലും ഉള്ള അനുഗ്രഹങ്ങൾ നാം നേരുന്നു. അറിവും ജ്ഞാനവും വിവേകവും തീക്ഷ്ണതയും സഹനശക്തിയും ആകുന്ന വാഴ്വുകൾ നിങ്ങൾക്ക് ലഭിക്കുമാറാകട്ടെ. ദൈവഭക്തിയുടെയും സത്യവിശ്വാസത്തിന്റെയും ഉത്തമ മാതൃകയുടേയും എല്ലാ സുകൃതങ്ങളുടെയും അനുഗ്രഹങ്ങൾ നിങ്ങൾക്കുണ്ടാകട്ടെ. കർത്താവ് ഇവയെ താങ്കൾക്ക് പ്രദാനം ചെയ്യുകയും നമ്മുടെ ഓർമ്മയിൽ വരാത്തവയായി താങ്കൾക്കും താങ്കളുടെ സന്താനങ്ങൾക്കും സഹായകങ്ങളും പ്രയോജനകരങ്ങളുമായവയെ തിരുനാമ മഹത്വത്തിനായി നിങ്ങൾക്ക് വർദ്ധിപ്പിച്ച് തരികയും ചെയ്യുമാറാകട്ടെ. ഉപദ്രവകരമായ എല്ലാ സംഭവങ്ങളും കോപത്തിനടുത്ത ശിക്ഷകളും നിങ്ങളുടെ സമൂഹത്തിൽ നിന്ന് താൻ അകറ്റിക്കളയുമാറാകട്ടെ. ആയത് ദൈവ മാതാവായ മറിയാമിന്റെയും സകല വിശുദ്ധരുടെയും **വിശിഷ്യാ മാർ ത്തോമ്മാശ്ലീഹായുടെയും** മോർ ഔഗേന്റെയും മോർ ..........യും പ്രാർത്ഥനകളാൽ തന്നേ. ആമ്മീൻ.

ക്രിസ്ത്വബ്ദം ആയിരത്തിത്തൊള്ളായിരത്തി ഇരുപത്തിയഞ്ച് (1925) ഓബ് (ചിങ്ങ) മാസം 27–ാം തീയതി ശ്ലൈഹിക സിംഹാസന ദയറായിൽ നിന്ന് നൽകപ്പെട്ടു.

നമ്പർ 400

പരിഭാഷകൻ

ബഹു. വായിത്ര പുന്നൂസ് കോർ എപ്പിസ്ക്കോപ്പാ
കുമരകം

സഭാംഗങ്ങളിൽ ഗണ്യമായ ഒരു വിഭാഗം മറവിയുടെ മറവിൽ വസിക്കുന്നതിനാൽ കാതോലിക്കേറ്റ് സ്ഥാപന കല്പനയും, 1958–ലെ സഭാ സമാധാന കല്പനയും 1970–ലെ 203–ാം നമ്പർ കത്തും ചേർക്കുകയാണ്. കേട്ടും വായിച്ചും തഴമ്പിച്ചതാണെങ്കിലും ആവർത്തിക്കുന്തോറും ഗുണം കൂടുമെന്നാണല്ലോ ആയുർവേദ തത്വം.

പാത്രിയർക്കീസുമാർക്കു 1976 മുതൽ മലങ്കരയിൽ നിന്നു ഗണ്യമായ ധനസഹായം ലഭിച്ചിരുന്നു. പത്രോസ് മൂന്നാമൻ പാത്രിയർക്കീസിനെ 500 പവൻ യാത്രക്കൂലി അയച്ചു കൊടുത്താണ് വരുത്തിയത്. പോയപ്പോൾ ദീവന്നാസ്യോസ് 5–ാമൻ വൻ തുക നൽകി. പിന്നീടു വന്ന അബ്ദുള്ളാ പാത്രിയർക്കീസ് ദ്രവ്യാഗ്രഹത്തിന്റെ അവതാരവും ആൾരൂപവും ആയിരുന്നു. പല പള്ളികളിലെ സ്വർണ്ണം വെള്ളിക്കുരിശുകൾ തട്ടിയെടുത്തു. വിശുദ്ധ തൈലം വിറ്റു കാശു വാങ്ങി കീശയിലിടുകയും പിന്നെ മീശ തടവി ആശ്വസിക്കുകയും ചെയ്ത അദ്ദേഹം ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ ഭാഷയിൽ പറഞ്ഞാൽ "മുടക്കെന്ന പിശാചിന്റെ ആയുധം" സിദ്ധനായ വട്ടശ്ശേരിൽ തിരുമേനിക്കെതിരെ എറിഞ്ഞു മലങ്കര സഭാഗാത്രത്തിൽ ആഴമായ മുറിവുകൾ സൃഷ്ടിച്ചു. ദൈവാത്മ നിവേശിതരല്ലാത്ത ദുഷ്ടന്മാരായ മേൽപട്ടക്കാരുടെ മുടക്കിനും ഉടക്കിനും ശാപത്തിനും കാശിന്റെ വില പോലുമില്ലല്ലോ. മുടക്കപ്പെട്ട വ്യക്തി പരിശുദ്ധനായി അംഗീകരിക്കപ്പെട്ടു. മുടക്കെന്ന ഓലപ്പാമ്പു തലയും വാലും മുറിഞ്ഞു ചത്തുപോകുകയാണുണ്ടായത്. മേലിൽ ആ ക്രൂരസർപ്പം തല ഉയർത്തുകയില്ല.

1965–ൽ യാക്കൂബ് പാത്രിയർക്കീസിനെ അരമനയിൽ ചെന്നു കണ്ട റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ (പത്തനാപുരം) തന്റെ "പുണ്യനാടുകളിൽ നടത്തിയ ഒരതിസാഹസിക തീർത്ഥയാത്രയിൽ" ഇങ്ങനെ പറയുന്നു:

"എരിയും പുളിയുമൊക്കെ കൂടുതലാണ് കേരളീയരുടെ ഭക്ഷണത്തിന്. എങ്കിലും രുചികരവും ആസ്വാദ്യകരവുമാണ്. അതൊക്കെ പാചകം ചെയ്യുന്ന ആളിന്റെ തന്മയത്വം പോലെയിരിക്കും എന്നു തോമ്മാ മാർ ദീവന്നാസ്യോസ് ചേർത്തുപറഞ്ഞു. ഭക്ഷണം കഴിഞ്ഞു എഴുന്നേല്ക്കുമ്പോൾ ദീവന്നാസ്യോസ് മെത്രാച്ചനെ ബാവാ ഓർമ്മപ്പെടുത്തി. കേരളത്തിൽ നിന്നു വന്ന നിങ്ങൾക്ക്, എനിക്കെന്തെല്ലാം സമ്മാനങ്ങൾ കേരളത്തിലെ

നമ്മുടെ സുറിയാനി മക്കൾ ഇത്തവണ തന്നുവെന്ന് കാണണ്ടെ. ഉച്ചഭക്ഷണമല്ലെ; നമുക്ക് സ്വല്പം മയങ്ങിയ ശേഷം രണ്ടര മൂന്ന് മണിക്ക് ആ മുറിയിലേക്ക് പോയികാണാം എന്നു പറഞ്ഞു ഞങ്ങൾ പോയി. കൊച്ചുറക്കവും വിശ്രമവും കഴിഞ്ഞ് വീണ്ടും ഒന്നിച്ചുകൂടി ഒരു മ്യൂസിയം പോലെ സൂക്ഷിക്കുന്ന പ്രസ്തുത മുറിയിലേക്കു പോയി. മുറിയല്ല ഒരു ഹോൾ എന്നു തന്നെ പറയാം. പല വർഷങ്ങളിലായി പലയിടത്തുനിന്നും, മറ്റു പല സഭകളിൽ നിന്നും, അരമന സന്ദർശിച്ചിട്ടുള്ള വിഭിന്ന രാജ്യക്കാരിൽ നിന്നും മറ്റും കിട്ടിയിട്ടുള്ള വിലപിടിപ്പുള്ളതും അല്ലാത്തതുമായവ എല്ലാം അടുക്കിവച്ചിട്ടുണ്ട്. ഓരോന്നിനും അടിയിൽ, കിട്ടിയ സ്ഥലം, പള്ളി, വർഷം ഇത്രയും ചെറുതായും വ്യക്തമായും എഴുതിയിരുന്നു. നോക്കൂ! മലങ്കര സുറിയാനി സഭയിൽ നിന്നു കിട്ടിയതാണ് ആ ഭാഗത്തു വച്ചിരിക്കുന്നതെല്ലാം എന്നു പറഞ്ഞു ബാവാ ചൂണ്ടിക്കാണിച്ചു. ഞങ്ങൾ ഹോളിന്റെ ആ ഭാഗത്തേക്ക് പോയി എല്ലാം കണ്ടു. ഇവിടെ ഇരിക്കുന്നതിൽ ഏറിയ പങ്കും മലങ്കര സുറിയാനി സഭക്കാർ തന്നതാണ്. ചുണ്ടൻവള്ളവും, ആനയുമൊക്കെ നിങ്ങൾക്കല്ലേയുള്ളത്. അതുതന്നെ എത്രയുണ്ടെന്ന് അറിയാമോ? ദന്തം, ഈട്ടി, തേക്ക് ഇവയിൽ നിർമ്മിച്ചതാണ് അവയെല്ലാം. ഇത്തവണ കിട്ടിയതിൽ പലതും ഇനിയും മഞ്ഞിനിക്കരെയും മറ്റുമായി ഇരിക്കുന്നതേയുള്ളു. മലങ്കരസഭയിൽ നിന്നു കിട്ടിയതാണ് ഇവിടെയിരിക്കുന്നതിൽ കൂടുതലും എന്നദ്ദേഹം പറഞ്ഞപ്പോൾ എനിക്കതിയായ സന്തോഷമുണ്ടായി. എനിക്കു പണമായിത്തന്നെ ഒരു നല്ല തുക ഇത്തവണ കിട്ടി. ഒരു ലക്ഷത്തോടു അടുത്തുവരുന്ന തുക കിട്ടിയിട്ടുണ്ട്. 90000 രൂപായ്ക്കു മേൽ ലഭിച്ചു. പക്ഷേ മുഴുവനും ഇതുവരെ ഇവിടെ എത്തിയിട്ടില്ല. അതു അവിടെ മഞ്ഞനിക്കരെയിലും മറ്റുമായി ഏല്പിച്ചിരിക്കയാണ്. ജനങ്ങളിൽ നിന്നു ഇനിയും കിട്ടാനുമുണ്ട് (1964 – 65 ലെ കാര്യമാണിത്). എന്താ മ്യൂസിയം എങ്ങനെയുണ്ട് എന്ന് അദ്ദേഹം പൊതുവിൽ ചോദിച്ചുകൊണ്ട് ഞങ്ങൾ കാപ്പി കുടിക്കാനായി ആ ശാലയിലേക്ക് നടന്നു (64 – 65 ൽ പവന് 70 രൂപയെ വിലയുള്ളു)."

ഇതിനിടയിൽ 30–1–1974–ൽ യാക്കൂബ് മൂന്നാമൻ പാത്രിയർക്കീസ് ഔഗേൻ പ്രഥമൻ ബാവായ്ക്ക് അയച്ച ഒരു കത്തിൽ ബാവായ്ക്കെതിരെ 13 ആരോപണങ്ങൾ ഉന്നയിച്ചിരുന്നു. ആരോപണങ്ങൾ നിഷേധിച്ചുകൊണ്ട് കാതോലിക്കാബാവാ മറുപടി നൽകി. മലങ്കരസഭാ സുന്നഹദോസ് മാത്യൂസ് മാർ ഈവാനിയോസിന്റെ അധ്യക്ഷതയിൽ യോഗം കൂടി പാത്രിയർക്കീസിന്റെ ആരോപണങ്ങൾ അടിസ്ഥാനരഹിതമാകയാൽ കൂടുതൽ അന്വേഷണം ആവശ്യമില്ലെന്ന നിഗമനത്തിൽ സിനഡിൽ പങ്കെടുത്ത പത്തു മെത്രാന്മാരും എത്തി.

യാക്കൂബ് പാത്രിയർക്കീസ് 1970 നു ശേഷം സ്ഥാനോചിതമല്ലാത്ത നടപടികൾ തുടർന്നുകൊണ്ടിരുന്നതിനാൽ അദ്ദേഹത്തെ മലങ്കരസഭ പുറന്തള്ളി. മാർത്തോമ്മായുടെ വെട്ടിനിരത്തൽ, അധികാരം ഇല്ലാതിരിക്കേയുള്ള ഡലിഗേറ്റു നിയമനം, വഴക്കുണ്ടാക്കുന്നതിനു വേണ്ടി നടത്തിയ മെത്രാൻ വാഴ്ചകൾ ഇവയെല്ലാം 1958 ലെ പരസ്പര സ്വീകരണത്തിലെ

വ്യവസ്ഥകൾക്കു വിരുദ്ധമാകയാലാണ് പാത്രിയർക്കീസിനെ മലങ്കരസഭ കറിവേപ്പില പോലെ വലിച്ചെറിഞ്ഞതെന്നു പറയാമെങ്കിലും യഥാർത്ഥ ത്തിൽ പാത്രിയർക്കീസ് കാനോനും ഭരണഘടനയും കീഴ്നടപ്പുകളും ഔചിത്യവും നിരാകരിച്ചു സ്വയം പുറത്തു പോകയാണുണ്ടായത്.

യാക്കൂബ് തൃതീയൻ ഇങ്ങനെ സ്വയം പുറത്തു പോയതിനാൽ സിറിയ യിൽ മലങ്കരസഭ അംഗീകരിക്കുന്ന പാത്രിയർക്കീസ് ഇല്ലാതായി. അദ്ദേഹ ത്തിന്റെ പിൻഗാമിയായി വന്ന സഖാ പ്രഥമൻ ആദ്യകാലങ്ങളിൽ, വിശിഷ്യ 1995 ലെ സുപ്രീംകോടതി വിധി ഉണ്ടായതിനെ തുടർന്ന് സമാധാനം ഉണ്ടാ കണമെന്ന് ആഗ്രഹിച്ചുകൊണ്ടായിരിക്കണം ചില പ്രസ്താവനകൾ നട ത്തി. എന്നാൽ മാർത്തോമ്മായുടെ പട്ടത്വം വെട്ടിക്കളഞ്ഞ തന്റെ മുൻഗാമി യുടെ തീരുമാനം മാറ്റാതെ വിഭജിച്ചു ഭരിക്കുന്ന തന്ത്രം തുടർന്നു. തന്നിമി ത്തം അദ്ദേഹവും മലങ്കരസഭയ്ക്കു അന്യനാണ്. കാതോലിക്കാബാവാ യുടെ അറിവു കൂടാതെ മലങ്കരയിൽ വരികയും വിഘടിത വിഭാഗത്തിന്റെ ചട്ടുകം കണക്കെ പ്രവർത്തിക്കുകയും ചെയ്യുന്ന സഖാ പ്രഥമനു ആഗോള ക്രൈസ്തവ നേതൃത്വനിരയിൽ കാര്യമായ സ്ഥാനം ഒന്നുമില്ല. അദ്ദേഹ ത്തിന്റെ ഭരണകാലത്തു മലങ്കരസഭയെ സംബന്ധിച്ചിടത്തോളം എടുത്തു പറയത്തക്ക സംഭവങ്ങൾ ഒന്നും ഇല്ല. ഏതാനും പേർക്കു മേല്പട്ടസ്ഥാനം കൊടുക്കുന്നതും ഇടയ്ക്കിടക്കു മലങ്കരയിൽ വന്നു കെസ്പോ നേടുന്നതും സൂര്യൻ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നതുപോലെയുള്ള സാധാരണ കാര്യങ്ങൾ മാത്രമാണ്. ശക്തവും പ്രബുദ്ധവുമായ മലങ്കര സഭയിൽ മേലിൽ തൊലിയുടെ മേന്മ പറഞ്ഞു ഒരു വൈദേശിക സഭാദ്ധ്യ ക്ഷനും മേനി നടിക്കാനോ ഭാരതീയരെ ശപിക്കാനോ കീഴടക്കാനോ സാധി ക്കുകയില്ലെന്നു മലങ്കരയിലെ നട്ടെല്ലുള്ളവരും വിദ്യാസമ്പന്നരുമായ കാതോലിക്കാമാരും മേധാശക്തിയിൽ അതിധന്യരായ മാർത്തോമ്മായുടെ അരുമസന്താനങ്ങളും പലവുരു വ്യക്തമാക്കിയിട്ടുണ്ട്. തന്നിമിത്തം 13 ദശാബ്ദം നീണ്ടുനിന്ന കടന്നാക്രമണങ്ങൾക്കു തിരശ്ശീല വീണിരിക്കുന്നു.

# 3

# അന്ത്യോഖ്യയുടെ വൈരുദ്ധ്യം നിറഞ്ഞ നിലപാടുകൾ

ഇപ്പോഴത്തെ സിറിയൻ പാത്രിയർക്കീസായ സഖാ ഒന്നാമന്റെ നിലപാടുകളും വൈരുദ്ധ്യങ്ങൾ നിറഞ്ഞതാണെന്നു അനുഭവസമ്പന്നനും പണ്ഡിതനുമായ കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. തോമസ് മാർ അത്താനാസ്യോസ് "അന്ത്യോഖ്യാ മലങ്കരബന്ധം ഒരു പുനഃരന്വേഷണം" എന്ന 1999-ലെ തന്റെ അതിശ്രദ്ധേയമായ പുസ്തകത്തിൽ (പ്രസാധകർ: ഏജസ്, ഊരമന) ചരിത്രസത്യങ്ങളെയും കോടതിവിധികളിന്മേലുള്ള പ്രതികരണങ്ങളെയും മുൻനിർത്തി സംശയലേശമെന്യേ വ്യക്തമാക്കിയിട്ടുണ്ട്. അന്ത്യോഖ്യയിലെ പാത്രിയർക്കേറ്റിന്റെ വർഗ്ഗീയാധിപത്യ ശ്രമവും വഴിവിട്ട ഇടപെടലുകളും അന്ത്യോഖ്യാ – മലങ്കര ബന്ധത്തെ തകർത്തതായും പുസ്തകത്തിന്റെ മറ്റദ്ധ്യായങ്ങളിൽ ചൂണ്ടിക്കാട്ടുന്നു. സഭാംഗങ്ങൾ എല്ലാം രണ്ട് തവണയെങ്കിലും വായിക്കേണ്ട നാലാം അദ്ധ്യായമാണ് ചുവടെ ചേർക്കുന്നത്:

### സഭാസമാധാനം: അന്ത്യോഖ്യയുടെ പരസ്പരാനുയുക്തമല്ലാത്ത നിലപാടുകൾ

സഭാസമാധാനം സംബന്ധിച്ച അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ നിലപാടുകൾ വൈരുദ്ധ്യങ്ങൾ നിറഞ്ഞതും ആത്മാർത്ഥതയില്ലാത്തതും നിക്ഷിപ്ത താത്പര്യക്കാരുടെ ഇഷ്ടം പരിഗണിച്ചിട്ടുള്ളതുമാണ് എന്നാണ് അനുഭവപ്പെടുന്നത്. 1995 ജൂണിൽ സഭാകേസിലുണ്ടായ സുപ്രീംകോടതി വിധിയെ തുടർന്ന് No.E. 175/95 dt. 1-8-95 ആയി പുറത്തിറക്കിയ കല്പനയിൽ ബാവാ ഇപ്രകാരമാണ് പറഞ്ഞിരിക്കുന്നത്: 'നിങ്ങൾ ജയിച്ച സംഗതികളെയും തോറ്റ സംഗതികളെയും പ്രതി നാം ദൈവത്തെ മഹത്വപ്പെടുത്തുന്നു. എന്തുകൊണ്ടെന്നാൽ എന്റെ വാത്സല്യമക്കളെ, ദൈവത്തിന് തെറ്റുപറ്റുകയില്ല. E. 355/99 നമ്പറിൽ 1991 ഡിസംബർ 16 ന് പുറപ്പെടുവിച്ച ശ്ലൈഹിക കല്പനയിൽ കലഹം അവസാനിപ്പിച്ച് സമാധാനത്തിന്റെ നവയുഗത്തിന് തുടക്കം കുറിക്കാൻ നാം ആഹ്വാനം ചെയ്തിരുന്നു. മലങ്കരയിൽ ശാശ്വത സമാധാനം കൈവരുത്തുന്നതിന് നാം പ്രതിജ്ഞാബദ്ധരാണെന്ന് ആ കല്പനയിൽ പ്രസ്താവിച്ചിരുന്നു. മലങ്കരയിലെ നമ്മുടെ മക്കൾ രണ്ട് വിഭാഗങ്ങളായി കാണപ്പെടുന്നുവെങ്കിലും സത്യവിശ്വാസവും ശ്രേഷ്ഠപാരമ്പര്യങ്ങളും ഉയർത്തിപ്പിടിച്ചുകൊണ്ട് ഐക്യത്തിലേക്ക് വരുവാൻ സുപ്രീംകോടതി വിധി സന്ദർഭമായി ഭവിക്കുമെന്ന് നാം പ്രത്യാശിക്കുന്നു' (പാര 2, പേജ് 1).

നാലാം ഖണ്ഡികയിൽ ഇപ്രകാരം കാണുന്നു. 'വിഭക്തമായ സഭ മനുഷ്യാവതാരത്തിനെതിരെയുള്ള ഏറ്റവും മോശപ്പെട്ട സാക്ഷ്യമാണ്. തുന്നൽ കൂടാതെ മേൽതൊട്ട് അടിയോളം മുഴുവനും നെയ്തതായ കർത്താവിന്റെ

അങ്കിയായിരിക്കണം സഭ. സൗഖ്യം പ്രാപിക്കാത്ത കുഷ്ഠരോഗിയുടെ കീറി പ്പറിഞ്ഞ ഉടയാട ആയിരിക്കേണ്ടതല്ല അത്.' അടുത്ത ഖണ്ഡികയിൽ അദ്ദേ ഹം തുടരുന്നു: 'മലങ്കരസഭയിലെ ജനങ്ങൾ ഐക്യത്തിലേക്ക് വരുന്നപ ക്ഷം നാം ആ സന്തോഷത്തിൽ പങ്കാളി ആയിരിക്കും. തുരങ്കത്തിന്റെ അന്ത്യം ദൃഷ്ടിപഥത്തിൽ എത്തിയിരിക്കുന്ന ഈ വേളയിൽ നമുക്ക് ആവർ ത്തിക്കാനുള്ളതും ഈ വാഗ്ദാനം തന്നെയാകുന്നു. എന്നാൽ ആയതിന്റെ എല്ലാ വശങ്ങളും കണക്കിലെടുത്തുകൊണ്ട് മലങ്കരയിലാണ് തീരുമാ നിക്കേണ്ടത്. മലങ്കരയിൽ ക്രിസ്തീയ സാക്ഷ്യം വിഫലമാകുന്ന ഇപ്പോഴ ത്തെ ഈ വിഭജനം അവസാനിപ്പിക്കുന്നതിനായി നിങ്ങൾ നടത്തുന്ന എല്ലാ പരിശ്രമങ്ങൾക്കും നാം നന്മ നേരുന്നു.'

ഈ കല്പനയുടെ അന്തഃസത്ത അപ്പാടെ ഉൾക്കൊണ്ടുകൊണ്ടാണ് ഞങ്ങൾ മൂന്നു മെത്രാപ്പോലീത്താമാർ സഭാ സമാധാനത്തിനു വേണ്ടി യത്നമാരംഭിച്ചത്. അത് വിജയിക്കുമെന്ന സൂചനയായിരുന്നു 5–11–96 ൽ ചേർന്ന മലങ്കര സുറിയാനി ഓർത്തഡോക്സ് എപ്പിസ്കോപ്പൽ സുന്നഹ ദോസിലെ ഏകകണ്ഠമായ തീരുമാനപ്രകാരം പ. പാത്രിയർക്കീസ് ബാവായ്ക്ക് അയച്ച അപേക്ഷ. അതിൽ ഇപ്രകാരമുണ്ടായിരുന്നു: 'മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ് 1996 നവംബർ 5–ാം തീയതി പാത്രിയ ർക്കാ പ്രതിനിധികളായ മാർ ഗ്രീഗോറിയോസ് യൂഹാനോൻ, മാർ ഒസ് താത്തിയോസ് മാത്താറോഹോം എന്നീ മെത്രാപ്പോലീത്താമാരുടെ സാന്നി ദ്ധ്യത്തിൽ ചേർന്ന് 1995 ലെ ബഹു. സുപ്രീംകോടതി വിധി മാനിച്ച് 1995 ആഗസ്റ്റ് 1–ാം തീയതി പ. പാത്രിയർക്കീസ് ബാവാ അയച്ച E. 175/95-ാം കൽപനപ്രകാരം മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കുന്നതിനായി അപേക്ഷിക്കുവാൻ ഏകകണ്ഠമായി തീരുമാനിച്ചു. അതുമായി ബന്ധപ്പെട്ട് കാതോലിക്കോസിന്റെയും ആ വിഭാഗത്തിന്റെയും പേരിൽ കൈക്കൊണ്ടിട്ടു ള്ള ശിക്ഷാനടപടികൾ അവരുടെ മനസ്സിനെ വ്രണപ്പെടുത്താതെയും അന്ത സ്സിനെ ചോദ്യം ചെയ്യാതെയും പിൻവലിക്കണമെന്ന് അപേക്ഷിക്കുന്നു.' ഇത് ഉപാധികൾ വയ്ക്കാത്ത അപേക്ഷയാണെന്നോർക്കണം. പ. പാത്രിയ ർക്കീസ് ബാവായുടെ നിർദ്ദേശപ്രകാരം മലങ്കരയിലെ പ. സുന്നഹദോസ് ഏകകണ്ഠമായി എടുത്ത് സമർപ്പിച്ച അപേക്ഷ പ്രാവർത്തികമാക്കാത്തത് എന്തുകൊണ്ടാണ്? ബാവാ വ്യക്തമാക്കേണ്ട കാര്യമാണിത്.

സഭാസമാധാനത്തിനു വേണ്ടി ഞങ്ങൾ മൂന്ന് മെത്രാപ്പോലീത്താമാർ എടുത്ത നിലപാടിന്റെ വെളിച്ചത്തിൽ കാതോലിക്കാപക്ഷം സ്വീകരിച്ച സമീപനം പ. ബാവാ അംഗീകരിക്കുകയും മാർ ദീവന്നാസിയോസ്, ഗീവറു ഗീസ് മാർ ഗ്രീഗോറിയോസ് എന്നിവരെ കുറ്റപ്പെടുത്തുകയും ചെയ്യുന്ന ഭാഗം അദ്ദേഹത്തിന്റെ E. 30/99 dt. 7-1.99 കൽപനയിലുണ്ട്. 'നിങ്ങൾ 1934 ലെ സഭാ ഭരണഘടനയ്ക്ക് വിധേയരായി മാത്രം ഭരണം നടത്തേണ്ടവരാ ണ്. മറുഭാഗം (കാതോലിക്കാപക്ഷം) ബ: സുപ്രീംകോടതി വിധിയുടെയും ഭരണഘടനയുടെയും അടിസ്ഥാനത്തിൽ സമാധാനം ഉണ്ടാക്കുവാൻ സന്ന ദ്ധരായിരുന്നു. ആ സമയത്ത് നിങ്ങൾ സന്ധിസംഭാഷണത്തിൽ നിന്ന് പിന്മാറി. നിങ്ങൾ സഭയുടെ നല്ല ഭാവിയെ കരുതിയല്ല പ്രർത്തിക്കുന്നത്...

മൂന്ന് മെത്രാന്മാർ സഭ വിട്ടു എന്ന് നിങ്ങൾ പറയുന്നു. അവർ അവരുടെ ഭദ്രാസനങ്ങൾ ഭരിക്കുന്നു എന്ന് അവരും അവകാശപ്പെടുന്നു. അവരുടെ അവകാശങ്ങൾ തെറ്റാണെന്ന് കോടതി പറയുന്നുമില്ല. .. അടിസ്ഥാന രഹിതമായ ആരോപണങ്ങൾ ഉന്നയിച്ച് നിങ്ങൾ നമ്മുടെ ആളുകളെ നഷ്ടപ്പെടുത്തുകയാണ്.'

ഇതെല്ലാം വായിക്കുന്ന ഏതൊരാൾക്കും പ. പാത്രിയർക്കീസ് ബാവായുടെ സമാധാനവാഞ്ഛയിൽ ആത്മാർത്ഥതക്കുറവോ ഞങ്ങൾ സഭാസമാധാനത്തിനു വേണ്ടി സ്വീകരിച്ച സമീപനത്തിലോ നടപടികളിലോ അദ്ദേഹത്തിന് അസംതൃപ്തിയോ ഉള്ളതായി മനസ്സിലാക്കുവാൻ സാധിക്കുകയില്ല. മാത്രവുമല്ല സമാധാനത്തിനനുകൂലമായ നിലപാടെടുക്കുന്ന മെത്രാന്മാർ അദ്ദേഹത്തെ സന്ദർശിച്ച് നിലപാട് വ്യക്തമാക്കി. അദ്ദേഹത്തോടൊപ്പം വി. കുർബാനയിൽ പങ്കെടുത്തു. ഞങ്ങളുടെ നിലപാട് ശരിയാണെന്ന് അദ്ദേഹം സമ്മതിക്കുകയും ചെയ്തു.

എന്നാൽ ഇതിനെല്ലാം നേരെ വിപരീതമായിട്ടാണ് പാത്രിയർക്കീസിന്റെ അടുത്ത നാളുകളിലെ പ്രവർത്തനങ്ങൾ. കോടതിവിധിപ്രകാരം യോജിക്കണം എന്ന് പറയുന്ന അദ്ദേഹം തന്നെ വിധി നിരന്തരം ലംഘിക്കുന്നു. സഭാകേസ് സംബന്ധിച്ച 1995 ജൂണിലെ സുപ്രീംകോടതി വിധി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയിലെ ഇടപെടൽ 1934 ഭരണഘടനാപ്രകാരം പരിമിതപ്പെടുത്തിയിരിക്കുകയാണ്. എന്നാൽ അദ്ദേഹത്തിന്റെ നിരന്തരമായ ഇടപെടൽ ഇന്നും തുടരുകയാണ്. കോർഎപ്പിസ്കോപ്പാസ്ഥാനവിതരണം മുതൽ സഭാഭരണഘടന അംഗീകരിച്ച മെത്രാപ്പോലീത്താമാരുടെ അധികാര നിയന്ത്രണം വരെ നടത്തുകയാണ്. ഇതിന്റെ പ്രകടമായ തെളിവാണ് അദ്ദേഹത്തിന്റെ പേരിലിറങ്ങിയ No. E 142/99 d. 12-4-99 കല്പന. പാത്രിയർക്കീസ് വിഭാഗത്തിലെ സമാധാനകാംക്ഷികളായ മൂന്ന് മെത്രാന്മാർക്ക് ഭരണനിയന്ത്രണം ഏർപ്പെടുത്തിക്കൊണ്ടുള്ള കല്പനയാണിത്. കോട്ടയത്തെ ഒരു വക്കീലിന്റെ സ്വന്തം കൈപ്പടയിലുള്ള ഇതിന്റെ കൈയെഴുത്ത് പ്രതി ഇവിടെ ആഴ്ചകൾക്ക് മുമ്പ് പ്രചരിച്ചിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കല്പനയുടെ സൃഷ്ടി നടക്കുന്നത് കേരളത്തിലെ ഒരു വക്കീലിന്റെ പണിപ്പുരയിലാണെന്ന് സാരം! മണിക്കൂറുകൾക്കകം സംപൂർണ്ണ അഭിപ്രായ തകിടം മറിച്ചിലാണിതിൽ. തൊട്ടുമുമ്പത്തെ കല്പനയിൽ സമാധാനകാംക്ഷികളായ മെത്രാപ്പോലീത്താമാർക്ക് രക്തസാക്ഷി പരിവേഷമാണ് നല്കിയിരിക്കുന്നത്. ഇപ്പോഴിതാ പുതിയ 'വക്കീൽ കല്പന'യിൽ ഭരണവിലക്ക്! ഒരു പക്ഷേ മുമ്പു പ്രത്യക്ഷപ്പെട്ടവയും 'വക്കീൽ കല്പനകൾ' തന്നെയായിരിക്കും. കാര്യങ്ങളോടുള്ള സമീപനത്തിൽ പാത്രിയർക്കേറ്റിന്റെ പരസ്പാരാനുയുക്തമല്ലാത്ത നിലപാടുകൾ സഭയിൽ ആശയക്കുഴപ്പത്തിനേ വഴി തെളിയിക്കൂ. നിയമവും സത്യവും അന്വേഷിക്കുകയും അത് നടപ്പിലാക്കാൻ ഇച്ഛാശക്തിയോടെ പ്രവർത്തിക്കുകയും ചെയ്യാൻ അന്ത്യോഖ്യാ പാത്രിയർക്കേറ്റ് ശ്രമിച്ചാൽ ഇവിടെയുള്ള സ്വാർത്ഥതാത്പര്യക്കാർ നിലക്ക് വരും എന്നതിന് സംശയമില്ല.

# 4

# പല പത്രങ്ങളും ഇന്ന് വിഘടിതരുടെ കൂടാരത്തിൽ

സർക്കുലേഷൻ, പരസ്യം എന്നിവയെ മുൻനിറുത്തി കേരളത്തിലെ ചില പത്രങ്ങൾ പത്രധർമ്മവും തത്വദീക്ഷയും കാറ്റിൽ പറത്തി വിഘടിത വിഭാഗത്തിനു സ്വാധീനമുള്ള അങ്കമാലി, പുത്തൻകുരിശ് തുടങ്ങിയ സ്ഥലങ്ങളിൽ പ്രത്യേക പതിപ്പുകൾ, വിഘടിതർക്കു ഇഷ്ടമുള്ള വലിയ തലക്കെട്ടുകളോടു കൂടി പ്രസിദ്ധപ്പെടുത്തി വിഘടിതരുടെ കൈയടിയും പണവും നേടി മലങ്കരസഭയെ നശിപ്പിച്ചുകൊണ്ടിരിക്കുന്നതു പാത്രിയർക്കീസിന് ഏണി ചാരിക്കൊടുക്കുന്നതിനു തുല്യമാണ്. പരുമല, ദേവലോകം, പാമ്പാടി തുടങ്ങിയ പ്രധാനപ്പെട്ട പെരുന്നാളുകളുടെ വാർത്ത കോട്ടയത്തു വിതരണം ചെയ്യുന്ന പത്രങ്ങളുടെ ഏതാനും കോപ്പികളിൽ മാത്രമേ കാണുകയുള്ളു. അനേകായിരങ്ങൾ സംബന്ധിക്കുന്ന പാമ്പാടിപ്പെരുന്നാൾ സംബന്ധിച്ച വാർത്ത തെക്കും വടക്കുമുള്ള പ്രദേശങ്ങളിൽ ചേർക്കാത്ത ചില പത്രങ്ങളെ കടത്തിവെട്ടാൻ കഴിഞ്ഞ വർഷം തിരുവനന്തപുരത്തും കൊച്ചിയിലും പാമ്പാടി ദയറാ മാനേജർ പി. സി. യോഹന്നാൻ റമ്പാൻ വൻ സമ്മേളനങ്ങൾ നടത്തി. തിരുവനന്തപുരം വി. ജെ. ടി. ഹാളിൽ ചേർന്ന സമ്മേളനം അന്നത്തെ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും എറണാകുളത്തു നടത്തിയ സമ്മേളനം ഡോ. പി. സി. അലക്സാണ്ടറുമാണ് ഉദ്ഘാടനം ചെയ്തത്. വിഘടിതരുടെ വാർത്തകൾ അങ്കമാലി പ്രദേശങ്ങളിൽ എട്ടു കോളത്തിൽ വരും. അതൊന്നും കോട്ടയത്തോ തെക്കൻ പ്രദേശങ്ങളിലോ ഉണ്ടാവില്ല. സഭയെ വിഭജിച്ചു പ്രചാരം കൂട്ടുകയും പണം സമ്പാദിക്കുകയും ചെയ്യുന്ന പത്രങ്ങൾ മലങ്കരസഭയ്ക്കു പ്രത്യക്ഷമായും പരോക്ഷമായും പാര വയ്ക്കുന്നത് പാത്രിയർക്കീസിൽ നിന്ന് അനുഗ്രഹാശിസ്സുകൾ ലഭിയ്ക്കുന്നതിനാണെന്നു വിശ്വസിക്കുന്നവരും ഇല്ലാതില്ല.

സഭാ സംബന്ധമായ ഒരു കേസിൽ കാതോലിക്കാ കക്ഷി ജയിച്ചാൽ ആ കക്ഷിയുടെ ആസ്ഥാനമായ കോട്ടയത്ത് ഇറങ്ങുന്ന കോപ്പികളിൽ പല പത്രങ്ങളും വലിയ ഹെഡിംഗും പ്രാധാന്യവും നൽകും. കൊച്ചി പ്രദേശങ്ങളിലെ പത്രങ്ങൾ ചെറിയ തലവാചകത്തിൽ അത് ഒതുക്കും. പാത്രിയർക്കീസ് കക്ഷി ജയിച്ചാൽ കൊച്ചിയിൽ എട്ടുകോളം തലക്കെട്ടും കോട്ടയത്തു രണ്ടു കോളം ഹെഡിംഗും വരുന്നതു വിഘടിതരുടെ സൗഹൃദം നേടാനാണെന്നു ബുദ്ധിയുള്ള ഏതു സഭാസ്നേഹിക്കും നിഷ്പ്രയാസം മനസ്സിലാക്കാൻ സാധിക്കും. ഇതു സത്യധർമ്മാദികളുടെ കുത്തകക്കാർ എന്നു സ്വയം വിശേഷിപ്പിക്കുന്നവരുടെ ഒരു തട്ടിപ്പു മാത്രമാണ്.

# 5
# ചരിത്രം സൃഷ്ടിച്ച കല്പനകൾ

## 1

## കാതോലിക്കേറ്റ് സ്ഥാപന കല്പന

സർവശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ തനിക്കു സ്തുതി. അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദേദു മിശിഹാ ആകുന്ന ഇഗ്നാത്യോസ് പാത്രിയർക്കീസ്.

(മുദ്ര)

നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ മഫ്രിയാനായായി കിഴക്കിന്റെയും അതായത് ഇൻഡ്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കയായി നാം പട്ടം കൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നു എന്ന് ഏകസ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞ്, വിളിക്കു യോഗ്യനായിത്തീർന്ന പ്രകാരം അദ്ദേഹം കാതോലിക്കാ ആയി അഘോഷിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായതു മെത്രാപ്പോലീത്തന്മാരെയും എപ്പിസ്ക്കോപ്പന്മാരെയും പട്ടം കെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മീയങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളേയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ച് ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഭദ്രാസന ഇടവകയെ ഭരിപ്പാനും തന്നെ. ഇതു നിമിത്തം നിങ്ങളുടെ സന്തോഷം ആത്മികവും, പരിപൂർണ്ണവും ആകുമാറ് ആത്മികശബ്ദത്തിൽ നമ്മോടൊന്നിച്ചു അവർ ഉച്ചൈസ്തരം ഘോഷിച്ചു....

ദൈവകൃപയാൽ പൂർവിക സുറിയാനി ജനതയുടെ പാത്രിയർക്കീസാകുന്ന അബ്ദേദു മിശിഹാ.

മിശിഹാകാലം 1912 സെപ്റ്റംബർ 17-ാം തീയതി നിരണം പള്ളിയിൽ

വെച്ച് എഴുതപ്പെട്ടു.

(തർജ്ജിമ: മാർ സേവേറിയോസ് യൂഹാനോൻ മെത്രാപ്പോലീത്താ)

## 2

# സമാധാന പുനഃസ്ഥാപന കല്പനകൾ

## പാത്രിയർക്കീസ് ബാവായുടെ കല്പന

നമ്പർ 447

സർവ്വശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ
തിരുനാമത്തിൽ അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും,
ശ്ലൈഹിക സിംഹാസനത്തിന്റെ ബലഹീനനായ യാക്കോബ് തൃതീയൻ
ഇഗ്നാത്യോസ് പാത്രിയർക്കീസ്

(മുദ്ര)

അന്ത്യോക്യായുടേയും, കിഴക്ക് ഒക്കെയുടെയും പത്രോസിനടുത്തതും, ശ്ലൈഹികവുമായ സിംഹാസനത്തിന്റെ അധികാര സീമയിൽപ്പെട്ട മലങ്കരയിലെയും, ഇൻഡ്യയിലെയും നമ്മുടെ സ്നേഹഭാജനങ്ങളായ ശ്രേഷ്ഠ മെത്രാപ്പോലീത്തന്മാർ, ബഹുമാന്യ കോർഎപ്പിസ്ക്കോപ്പന്മാർ നിർമ്മലരായ ശെമ്മാശ്ശന്മാർ എന്നിവർക്കും വിശ്വാസികളായ സകല സുറിയാനി ജനതയ്ക്കും ദൈവമാതാവായ മറിയാമിന്റെയും, സകല ശുദ്ധിമാന്മാരുടെയും, ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ ദിവ്യ സമാധാനവും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

നിങ്ങളുടെ ആത്മികവും ശാരീരികവുമായ ക്ഷേമം അന്വേഷിച്ചുകൊണ്ട് നാം പറയുന്നത്:– 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ അവർ ദൈവമക്കൾ എന്നു വിളിക്കപ്പെടും" എന്നു കർത്താവ് അരുളി ചെയ്തിരിക്കുന്നു. സമാധാനം എന്ന വചനം എത്ര ഇമ്പവും, ശ്രവണമധുരവും, ഹൃദയാവർജ്ജകവുമാകുന്നു. എന്തെന്നാൽ സമാധാനം ഇടിഞ്ഞവയെ പണിയുകയും വിടവുകളെ അടയ്ക്കുകയും, ഹൃദയങ്ങളെ സംയോജിപ്പിക്കുകയും, ഒരു ജനതയുടെ അവയവങ്ങളെ കൂട്ടിച്ചേർത്ത് വളർത്തുകയും, ഏകസഭയുടെ മക്കളെ ഏക ഐക്യതയിലേക്കു കൊണ്ടുവരികയും ചെയ്യുന്നു. സ്വർഗ്ഗം ഭൂമിയോട് കോപിച്ചിട്ടു അയ്യായിരം സംവത്സരങ്ങൾക്കു ശേഷം രക്ഷാകരമായ മനുഷ്യാവതാരം മുഖാന്തിരം ഇതുപോലൊരു മാസത്തിൽ ദൈവം ആ വിശുദ്ധ സമാധാനം ഭൂതലത്തിനു നല്കി.

ഏതാണ്ട് അമ്പതു സംവത്സരങ്ങൾക്കു മുമ്പ് മലങ്കര സുറിയാനിസഭയിൽ ആവിർഭവിച്ചതായ തർക്കം, നാനാ പ്രകാരേണ സഭയെ ക്ഷീണിപ്പിച്ച് ക്ഷയിപ്പിച്ചു എന്ന കാര്യം ഒരു രഹസ്യമല്ല. പ്രാരംഭം മുതലേ സഭാസ്നേഹികളും, ദൈവഭക്തന്മാരുമായ അനേകരും സമാധാനവും ഐക്യവും,

ഈ ഭിന്നതയ്ക്ക് ഒരു പരിഹാരവും ദർശിക്കുന്നതിന് ഏറ്റം ആഗ്രഹിച്ചിരുന്നിട്ടും അതു സാധിക്കാതെ ദുഃഖനിമഗ്നരായി ഐഹികവാസം വെടിയുവാനിടയായി. നാമും മലങ്കരസഭയിൽ സമാധാനവും, ഏക ഗാത്രത്തിന്റെ അവയവങ്ങളുടെ ഐക്യവും കാണുന്നതിനു പണ്ടേ തന്നെ അഭിലഷിച്ചിരുന്നു.

പരിശുദ്ധ അന്ത്യോക്യാ സിംഹാസനത്തിന്മേലുള്ള നമ്മുടെ സ്ഥാനാരോഹണത്തിനു ശേഷം, നിങ്ങൾക്കയച്ച നമ്മുടെ ശ്ശൈഹികമായ ഔദ്യോഗിക ലേഖനത്തിൽ ഈ വാഞ്ഛ നാം വിശദമാക്കിയിട്ടുണ്ട്. നമ്മുടെ അഭിവാഞ്ഛ തണുത്തുപോകാതെ ദൈനംദിനം തീക്ഷ്ണമായി ശക്തിപ്പെട്ടു വരികയും നാം മുഖാന്തിരം ഈ വിടവ് അടയ്ക്കുവാൻ തക്കവണ്ണം ദൈവംതമ്പുരാൻ പ്രസാദിക്കയും ചെയ്തിരിക്കുന്നു. തന്റെ നാമത്തിനു മഹത്വം.

മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മാർ ബസേലിയോസ് ഗീവറുഗീസിനെ കാതോലിക്കോസായി നാം സ്വീകരിച്ചിരിക്കുന്നു.

ആകയാൽ നിങ്ങൾ ആനന്ദഭരിതരായി ഭവിക്കുന്ന സമാധാനത്തിന്റെ ഈ മാസത്തിൽ ശാന്തിയുടെ സ്വാഗതാർഹവും, ഹൃദ്യവുമായ ഭാവുകങ്ങൾ നിങ്ങൾക്ക് ഇതോടൊപ്പം നാം ആശംസിക്കുന്നു. കർത്താവ് തന്റെ ഐശ്വര്യമേറിയ അനുഗ്രഹങ്ങൾ നിങ്ങളുടെമേൽ വർഷിക്കുന്നതിനും നാം പ്രാർത്ഥിക്കുന്നു. അസൂയാർഹവും സകല സുകൃതങ്ങളാലും സമാലംകൃതവുമായ ജനമായി നിങ്ങൾ തീരുന്നതിനുവേണ്ടി തന്റെ ഉത്തമ തിരുഹിതത്തിനു പ്രീതികരമായ ദിവ്യപരിപാലനം കൊണ്ടും ആരോഗ്യം കൊണ്ടും സുഭിക്ഷത കൊണ്ടും ദൈവംതമ്പുരാൻ നിങ്ങളെ ധന്യരാക്കിത്തീർക്കുമാറാകട്ടെ.

ആയത് തന്റെയും, തന്റെ പിതാവിന്റെയും, പരിശുദ്ധ റൂഹായുടെയും കൃപയാലും കരുണയാലും തന്നെ, ആമ്മീൻ.

ആകാശങ്ങളിലിരിക്കുന്ന............

നമ്മുടെ പാത്രിയർക്കാ വാഴ്ചയുടെ രണ്ടാം ആണ്ട് ക്രിസ്താബ്ദം 1958 ഡിസംബർ 9-ാം തീയതി സിറിയായിൽ ഹോംസിലെ നമ്മുടെ അരമനയിൽ നിന്നും.

(ശരി തർജ്ജിമ)

# 3

# കാതോലിക്കാ ബാവായുടെ സഭാ സമാധാന കല്പന

നമ്പർ 105

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനുമായ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ
(തനിക്കു സ്തുതി)

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ

(മുദ്ര)

നമ്മുടെ അധികാരസീമയിൽപ്പെട്ട നമ്മുടെ സ്നേഹഭാജനങ്ങളായ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശ്ശന്മാർ ഇവർക്കും വിശ്വാസികളായ ജനങ്ങൾക്കും ദൈവികകൃപയും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ദീർഘകാലമായി നമ്മുടെ സഭയിൽ നിലനിന്നു വന്ന അസമാധാനവും കലഹങ്ങളും അവസാനിപ്പിക്കുന്നതിന് കാലം ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും നാമും പല ശ്രമങ്ങളും നടത്തിയതിനാൽ നാം എപ്പോഴും ദുഃഖത്തിൽ ഇരുന്നിരുന്നു. എന്നാൽ അസമാധാനം തീർത്തു ഒന്നായിത്തീരുന്നതിനുള്ള സന്നദ്ധത കാണിച്ച്, നാം ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ നാം അത്യധികം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

സഭയിലെ സമാധാനത്തിനു വേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു.

അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും ഭരണഘടനയിലെ വ്യവസ്ഥകൾക്ക് അനുസരണമായി സ്വീകരിക്കുന്നതിനു നമുക്കു സന്തോഷമുണ്ട്.

സർവശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റേയും ഇൻഡ്യയുടെ കാവൽപിതാവായ മാർതോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........... ഇത്യാദി.

(ഒപ്പ്)

എന്ന്

1958 ഡിസംബർ 16–ാം തീയതി
കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും

# 4

# മാർ തോമ്മാശ്ലീഹായുടെ പൗരോഹിത്യത്തെ സംബന്ധിച്ച് പാത്രിയർക്കീസ് ബാവാ അയച്ച കത്ത്

Syrian Patriarcate
of Antioch and all the East
Damascus - Syria
No. 203/70

(മുദ്ര)

ബഹുമാനപൂർണ്ണനായ ഔഗേൻ പ്രഥമൻ പൗരസ്ത്യ കാതോലിക്കാ യായ നമ്മുടെ സഹോദരന്റെ ശ്രേഷ്ഠതയ്ക്ക്.

സാഹോദര്യ ചുംബനത്തിനും ബഹുമാന്യനായ അങ്ങയുടെ ക്ഷേമാന്വേഷണത്തിനും ശേഷം പറയുന്നതെന്തെന്നാൽ.

അങ്ങയുടെ എഴുത്തിന് വളരെ നാളുകൾക്ക് മുമ്പ് മാർത്തോമ്മായുടെ സിംഹാസനം എന്ന തലവാചകത്തിൽ എഴുതിയിട്ടുള്ളതായി ഒരു കത്ത് നാം വായിച്ച് വളരെ അത്ഭുതപ്പെട്ടു. നാലാം നൂറ്റാണ്ടിൽ കാതോലിക്കാ സ്ഥാപനം ഉണ്ടായതു മുതൽ ഈ നാമം കാതോലിക്കാമാരിലൊ മഫ്രിയാനാമാരിലൊ ആരും ഉപയോഗിച്ചിട്ടില്ലാ എന്നതാണ് കാര്യം. രണ്ടാമതായി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം എന്നു പറയപ്പെടത്തക്കവിധത്തിൽ, മർത്തോമ്മാ ശ്ലീഹാ ഏതെങ്കിലും ഒരു സിംഹാസനം സ്ഥാപിച്ചിട്ടേയില്ല. യൂഹാനോന്റെ ഏവൻഗേലിയോനിൽ നിന്നും (20:21–24) വ്യക്തമാകുന്നപ്രകാരം അദ്ദേഹം ഒരു പുരോഹിതനായിട്ടില്ലായിരുന്നു. ഒരു പുരോഹിതൻ പോലും ആകാതിരിക്കെ എങ്ങനെ മഹാപുരോഹിതനായി. ഒരു മഹാപുരോഹിതൻ അല്ലാതിരിക്കെ എങ്ങനെ സിംഹാസനം സ്ഥാപിച്ചു. അതുകൊണ്ട് പൂർവിക ചരിത്രകാരന്മാരിലാരും തന്നെ അദ്ദേഹം ആരെയും എപ്പിസ്ക്കോപ്പാ ആയി പട്ടംകെട്ടിയതായോ കാതോലിക്കാ സിംഹാസനം സ്ഥാപിച്ചതായോ പ്രസ്താവിച്ചിട്ടില്ല.

............................

നമ്മുടെ ശ്ലൈഹിക ആശീർവാദങ്ങൾ വാത്സല്യ മെത്രാപ്പോലീത്തന്മാർക്കും നമ്മുടെ മക്കളായ വൈദികർക്കും അവിടെയുള്ള ജനത്തിനും നൽകുക. പാത്രിയർക്കാ അരമനാംഗങ്ങൾ അങ്ങയുടെ കൈ ചുംബിക്കുകയും പ്രാർത്ഥനകളെ ആശ്ലേഷിക്കുകയും ചെയ്യുന്നു. ഇവ ഇവിടെ അവസാനിക്കട്ടെ. കർത്താവിന്റെ കൃപ അങ്ങയോടു കൂടെ.

ദമസ്കോസ്
27–6–1970

(മലയാളം വിവർത്തനം)

# 5

## കാതോലിക്കാബാവായുടെ മറുപടി

(മുദ്ര)

No. 155/70

അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പരിശുദ്ധതയ്ക്ക്.

തിരുമനസിലെ കുശലാന്വേഷണത്തിനും ക്ഷേമാശംസയ്ക്കും ശേഷം അറിയിക്കുന്നത്:–

കഴിഞ്ഞ 27–6–70 ൽ അയച്ച തിരുമനസ്സിലെ കത്തു ലഭിച്ചു. അതിലെ താല്പര്യപ്രകാരം നമ്മുടെ ബ. മെത്രാപ്പോലീത്തന്മാരെയും പ്രധാനപ്പെട്ട ചില കശ്ശീശന്മാരെയും വിവരങ്ങൾ അറിയിച്ചു. ഇതിൽ അവരെല്ലാവരും വളരെ അത്ഭുതപ്പെടുകയും ഏറ്റവും ദുഃഖിക്കുകയും ചെയ്തു. മാർത്തോമ്മാശ്ലീഹായുടെ പൗരോഹിത്യം, സിംഹാസനം, കാതോലിക്കേറ്റിന്റെ അധികാരം ഇവയെ സംബന്ധിച്ചുള്ള തിരുമനസ്സിലെ കത്തിലെ പ്രസ്താവന സത്യത്തിനും സഭാവിശ്വാസത്തിനും യോജിക്കാത്തതും, പിതാക്കന്മാരുടെ ചരിത്രത്തിനും കാനോനാകൾക്കും എതിരുമാണെന്നും, തൻനിമിത്തം അവ ഒരിക്കലും സ്വീകാര്യങ്ങളല്ലെന്നും, പ്രതിഷേധാർഹങ്ങളാണെന്നുമാണ് ഇവിടെ എല്ലാവരുടെയും അഭിപ്രായം. ഇതേപ്പറ്റി ഇവിടെ കൂടിയ സിനഡ് നിശ്ചയിച്ചതനുസരിച്ച് അതിന്റെ സെക്രട്ടറി വിശദമായി തിരുമനസ്സിലേക്ക് പിന്നീടു എഴുതുന്നതാണ്.

പ. സഭയെ കലക്കുന്നതിനും നശിപ്പിക്കുന്നതിനും അന്തിക്രിസ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി മതപരമായ ജീവിതമോ വിശ്വാസമോ ഇല്ലാത്തവരും സഭയുടെ തത്വങ്ങളെ സംബന്ധിച്ച് പരിജ്ഞാനമില്ലാത്തവരുമായ ചുരുക്കം ചില വഴക്കാളികൾ മാത്രം ഈദൃശ സംഗതികളിൽ തല്പരന്മാരായി ഉണ്ടായേക്കാം. എന്നാലും സഭയിലെ ഭൂരിപക്ഷം ജനങ്ങൾക്കും ഇത് വളരെ സങ്കട കാരണമായിരിക്കുന്നു.

നമ്മുടെ മുൻഗാമി കാലം ചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കാലത്ത് ഈവിധ സംഗതികളെക്കുറിച്ച് അവിടുന്ന് എഴുതിയിരുന്നതായും അന്ന് സമുചിതമായ മറുപടി അതിനു നൽകിയതായും അറിയുന്നു. കൂടുതലായി തൽക്കാലം നാം ഒന്നും എഴുതുന്നില്ല. പാത്രിയർക്കാ സിംഹാസനവും കാതോലിക്കാ

സിംഹാസനവും തമ്മിൽ കാനോനികമായും മലങ്കരസഭാ ഭരണഘടന പ്രകാരവും ഉള്ള ഐക്യബന്ധം ഏറ്റക്കുറച്ചിൽ കൂടാതെ സംരക്ഷിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ എല്ലാവരും ആഗ്രഹിക്കുന്നു. പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമെന്നു ഞങ്ങൾ അഭിമാനിക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള ഞങ്ങളുടെ അഭിപ്രായങ്ങൾ അവിടുന്ന് പുനഃചിന്തനം ചെയ്യുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങയുടെ ജ്ഞാനത്തിന് ഇതു മതി. ഞാൻ വാക്കുകൾ ചുരുക്കുകയാണ്.

ദൈവം അങ്ങേയ്ക്ക് ദീർഘായുസ്സും ആത്മശരീര സൗഖ്യവും അവിടുത്തെ അധികാരത്തിൻ കീഴിലുള്ള ബ. മെത്രാപ്പോലീത്തന്മാർക്കും കശ്ശീശന്മാർക്കും വിശ്വാസമുള്ള ജനത്തിനും സമാധാനവും ക്ഷേമവും നല്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇവിടെയുള്ള ബ. മെത്രാപ്പോലീത്തന്മാരും കശ്ശീശന്മാരും വിശ്വാസികളായ ജനങ്ങളും തൃക്കരം മുത്തുകയും അങ്ങയുടെ ശുശ്രൂഷകർക്ക് ക്ഷേമം നേരുകയും ചെയ്യുന്നു.

(ഒപ്പ്)
Baselius Augen I
Catholicos of the East

Catholicate Palace
Kottayam - 4, 26-8-1970

### കുറിപ്പ്:

യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ ടി 203-ാം നമ്പർ കല്പനയിൽ വി. യോഹന്നാന്റെ സുവിശേഷം (20:21-24) ആധാരമായി ചേർത്തിട്ടുണ്ട്. അതോടുകൂടി വി. മത്തായിയുടെ 10:5-10 വരെ ഒന്നു വായിക്കുക. ഈ കൽപന എഴുതിയ പ. പാത്രിയർക്കീസ് ബാവാ തന്നെ റമ്പാനായിരുന്ന കാലത്ത് എഴുതിയ സഭാചരിത്രത്തിൽ തോമ്മാശ്ലീഹായെപ്പറ്റി പറയുന്നത് എന്തെന്ന് ഒന്നു നോക്കുന്നത് സമുചിതമായിരിക്കുമല്ലോ (സുറിയാനി സഭാചരിത്രം, പേജ് 149): 'എ. ഡി. 28-ലെ വസന്തകാലത്ത് മറ്റു ശിഷ്യന്മാരോടു കൂടെ വി. തോമ്മാ, ശ്ലീഹാസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു.' 'മലങ്കരയിൽ സുവിശേഷ വിത്ത് വിതച്ചതിനുശേഷം ഈ ബാലസഭയെ ഭരിപ്പാൻ, ശങ്കരപുരി, പകലോമറ്റം, കള്ളി, കാളിയാങ്കൽ എന്നീ ക്രിസ്തുമാർഗ്ഗം സ്വീകരിച്ച നാലു ബ്രാഹ്മണ കുടുംബങ്ങളിൽ നിന്ന് അദ്ദേഹം സ്നാനം കൊടുത്ത് പട്ടക്കാരെ ഏർപ്പെടുത്തി' (പേജ് 164). ഇതിൽ നിന്നും മാർത്തോമ്മാ മഹാപുരോഹിതൻ ആയിരുന്നു എന്ന് അന്ന് പാത്രിയർക്കീസ് ബാവായും സമ്മതിച്ചിരുന്നു എന്ന് സ്പഷ്ടമല്ലേ? മഹാപുരോഹിതൻ അല്ലെങ്കിൽ എങ്ങനെ പട്ടക്കാരെ വാഴിക്കാൻ സാധിക്കും? പാത്രിയർക്കീസ് ബാവാ എഴുതിയ ചരിത്രത്തിൽ തന്നെ മാർതോമ്മാ മഹാപുരോഹിതനായിരുന്നു എന്നു രേഖപ്പെടുത്തിയിരിക്കുന്നു. 1970-ലെ കല്പനയിൽ കത്തനാർ പോലും ആയിരുന്നില്ല എന്നും പറയുന്നു. മലങ്കര സഭയിലെ ജനങ്ങൾ ഇതിൽ ഏതു വിശ്വസിക്കണം. സഭയുടെ ചരിത്രം ചിന്താഗതിയും പരിതസ്ഥിതിയും അനുസരിച്ച് മാറ്റാവുന്നതാണോ?

## കോട്ടയ്ക്കൽ ബുക്സിന്റെ സഭാചരിത്ര – ജീവചരിത്ര ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 1. | ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും | 500 രൂപ |
| 2. | ഇലഞ്ഞിക്കൽ ജോൺ വക്കീൽ | 100 രൂപ |
| 3. | യാച്ചാരത്തെ ഫിലിപ്പ് റമ്പാച്ചൻ - ബാലഗ്രാമിന്റെ മുഖ്യ ശില്പി | 50 രൂപ |
| 4. | സഭാ തർക്കം: നീതിക്കു വേണ്ടിയുള്ള നീണ്ട നിയമയുദ്ധം | 60 രൂപ |
| 5. | ചിത്രമെഴുത്ത് കെ. എം. വറുഗീസ് | 45 രൂപ |
| 6. | ചിത്രമെഴുത്തിന്റെ ആത്മകഥ | 50 രൂപ |
| 7. | പാറേട്ടു മാർ ഈവാനിയോസ് | 50 രൂപ |
| 8. | പി. സി. കോരുത് | 30 രൂപ |
| 9. | സഭാകവി സി. പി. ചാണ്ടി | 50 രൂപ |
| 10. | രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ | 100 രൂപ |
| 11. | മലങ്കരസഭയിലെ കാതോലിക്കാമാർ | 175 രൂപ |
| 12. | വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട | 150 രൂപ |
| 13. | പ. ഔഗേൻ ബാവാ: കാതോലിക്കേറ്റിന്റെ കാവൽ ഭടൻ | 50 രൂപ |
| 14. | താബോറിലെ താപസവര്യൻ (പാമ്പാടി തിരുമേനി) | 75 രൂപ |
| 15. | ചേപ്പാട്ടു മാർ ദീവന്നാസ്യോസ് | 40 രൂപ |
| 16. | കാതോലിക്കാ ബാവാമാരുടെ കാലടികളിൽ | 30 രൂപ |
| 17. | ആനപ്പാപ്പിയും മലങ്കര വർഗീസും | 100 രൂപ |
| 18. | അന്ത്യോക്യാ - മലങ്കര ബന്ധം | 10 രൂപ |
| 19. | ക്രിസ്തീയ ശതഗീതാഞ്ജലി (100 പാട്ടുകൾ) | 10 രൂപ |
| 20. | യാച്ചാരം | 50 രൂപ |
| 21. | പുത്തൻകാവിൽ തിരുമേനി | 100 രൂപ |

## Kottackal Books in English

| | | |
|---|---|---|
| **1.** | **Pampadi Tirumani: The Holy Hermit of Tabor Hill** | **Rs. 60/-** |
| **2.** | **Yacharam: A Challenging Mission of Love** | **Rs. 50/-** |
| **3.** | **The Saintly Shepherd of Malankara church (Kurichi Bava)** | **Rs. 150/-** |
| **4.** | **Philipose Mar Theophilus: The Ambassador of Malankara Church** | **Rs. 30/-** |
| **5.** | **Cheriamadathil Skaria Malpan** | **Rs. 25/-** |
| **6.** | **Mar Augen Catholicos** | **Rs. 25/-** |